# വേദാന്തരംഗം

കെ. എൻ. കൃഷ്ണൻനമ്പൂതിരി



(Malayalam)
**Vedantharangam**
Study
by K. N. Krishnan Namboodiri
Published by the Author
First Published July 1999
Cover Design: Vinaylal

Printed at Kairali Offset, Thrissur - 4
Distributors
CURRENT BOOKS
Kottayam Thiruvananthapuram Kollam Pathanamthitta
Alappuzha Thodupuzha Eranakulam Aluva Irinjalakuda
Palakkad Kozhikode Vatakara Thalassery Kalpetta

**Rs. 80.00**

Sl. No. 1466

ISBN 81 – 240 – 0731 – 4
99/88-XLIV-CBD.1160-1000-0799

# വേദാന്തരംഗം

(പഠനം)

## കെ. എൻ. കൃഷ്ണൻനമ്പൂതിരി

കറന്റ് ബുക്സ്
കോട്ടയം തിരുവനന്തപുരം കൊല്ലം പത്തനംതിട്ട ആലപ്പുഴ തൊടുപുഴ എറണാകുളം
ആലുവ ഇരിങ്ങാലക്കുട പാലക്കാട് കോഴിക്കോട് വടകര തലശ്ശേരി കല്പറ്റ

## കെ. എൻ. കൃഷ്ണൻ നമ്പൂതിരി

1941 ഒക്ടോബർ 19 ദീപാവലി ദിവസം തൃശൂർ ജില്ലയിൽ പേരാമംഗലത്ത് കീഴുമുണ്ടയൂർ മനയിൽ ജനനം. വേദജ്ഞനും സുപ്രസിദ്ധ തന്ത്രിയുമായ കീഴ്മുണ്ടയൂർ നമ്പ്യാത്തൻ നമ്പൂതിരി അച്ഛൻ. അമ്പഴപ്പിള്ളി നീലകണ്ഠൻ ഭട്ടതിരിപ്പാടിന്റെ മകൾ നങ്ങേലി എന്ന ലീലാ അന്തർജനം അമ്മ. പിതാവിൽ നിന്ന് സംസ്കൃതപഠനം നടത്തി. ഋഗ്വേദം പഠിച്ചു. ശ്രീമത്ഭാഗവതം, ഭഗവദ്ഗീത എന്നിവ അച്ഛൻതന്നെ ഉപദേശിച്ചു. 24-ാം വയസ്സിൽ ദിവ്യമാതാ ശ്രീരമാദേവിയമ്മയെ ദർശിക്കാനും അമ്മയിൽനിന്ന് ശാംഭവീ ദീക്ഷയോടു കൂടിയ ആത്മോപദേശം സിദ്ധിക്കാനും ഭാഗ്യമുണ്ടായി. ദിവ്യമാതാവിന്റെ തൃക്കൈകളാൽ പ്രതിഷ്ഠിക്കപ്പെട്ട പൂങ്കുന്നം ശ്രീരമാദേവിമന്ദിരത്തിലെ ദിവ്യവിഗ്രഹത്തിൽ പൂജചെയ്യാനായി അമ്മയുടെ നിർദ്ദേശപ്രകാരം 1969 മെയ് 14-ന് നിയമിക്കപ്പെട്ടു. 1975-ൽ പാഞ്ഞാളിൽ വെച്ചുനടന്ന അതിരാത്രത്തിൽ ഏർക്കരയുടെ പ്രത്യേക നിർദ്ദേശപ്രകാരം പങ്കെടുക്കാനും അതിന്റെ പല താത്വികവശങ്ങളും ഏർക്കരയിൽനിന്ന് ഗ്രഹിക്കാനും കഴിഞ്ഞു. 1978 നവമ്പറിൽ ദിവ്യമാതാ ശ്രീരമാദേവിയുടെ മഹാസമാധിക്കുശേഷം അമ്മയുടെ സൂക്ഷ്മാനുശാസനത്തിലൂടെ ശ്രീവിദ്യാമന്ത്രദീക്ഷ ലഭിച്ചു. ആദ്യഗ്രന്ഥം വേദാർത്ഥവിചിന്തനം 1994-ലെ വേദസാഹിത്യത്തിനുള്ള കേരളസാഹിത്യഅക്കാദമി അവാർഡ് നേടി.

വേദാർത്ഥചിന്തയിലും ഭാഗവതപാരായണത്തിലും സർവ്വോപരി ദേവ്യുപാസനയിലും മുഴുകിക്കൊണ്ട് കഴിയുന്നു.

*വിലാസം:*

ശ്രീരമാദേവിമന്ദിരം, പൂങ്കുന്നം, തൃശൂർ - 680 002

## മുഖവുര

"ചക്ഷുഷ്മതേ ശൃണ്വതേ തേബ്രവീമി (ഋ-10-8-1) കാണാനും കേൾക്കാനും കഴിവുള്ളവരോടാണ് പറയുന്നത്" - എന്നാണ് വൈദിക ഋഷിമാരുടെ പ്രഖ്യാപനം. കാഴ്ചശക്തിയുള്ളവർക്ക് കണ്ണടയുടെ ആവശ്യമില്ല. കാഴ്ചശക്തി കുറഞ്ഞവർക്കാണ് കണ്ണട.കണ്ണട ധരിച്ചവർ അതിലൂടെയാണ് ലോകം കാണുന്നത്. കേൾവിക്കു ഹാനി വന്നവർശ്രവണ സഹായ യന്ത്രത്തിലൂടെയും ഉപകരണങ്ങളുടെ വൈകല്യം കാഴ്ചയേയും കേൾവിയേയും ബാധിക്കുമെന്നു വ്യക്തമാണല്ലോ. കാഴ്ചക്കും കേൾവിക്കും ഹാനിയില്ലാത്തവർ ഉപകരണങ്ങളെ ആശ്രയിക്കാറില്ല. മതഭേദങ്ങളും വിഭിന്ന ദർശനങ്ങളുമെല്ലാം ഓരോതരം കണ്ണടകളാണ്. അതിനെ ആശ്രയിച്ചു ലോകത്തെ വീക്ഷിക്കുന്നവർക്ക് ആ ഉപകരണങ്ങളുടെ പരിമിത്തിക്കുവിധെയരായേ പറ്റൂ. വൈദിക ഋഷിമാർ, അങ്ങിനത്തെ എന്തെങ്കിലും വൈകല്യമുള്ളവരോടല്ല പറയുന്നത്. കാഴ്ചശക്തിയും ശ്രവണശക്തിയും പൂർണ്ണമായി ഉള്ളവരോട് ആണ്. ഉള്ളത് ഉള്ളത്പോലെകാണാനും കേൾക്കാനും കഴിവുള്ളവരെയാണ് വേദം ലക്ഷ്യം വക്കുന്നത് എന്നർത്ഥം.

ശൃണ്വന്തുവിശ്വേ അമൃതസ്യപുത്രാഃ (ഋ 10-13-1) എന്ന ആപ്രേമമയി നമ്മെയെല്ലാം സംബോധന ചെയ്യുന്നു. അതേ നാമെല്ലാം അമൃതത്വത്തിൻെറ പുത്രന്മാർതന്നെ. "ജീവാപേതം വാവകിലേദം മ്രിപ്രിയതേ നജീവോമിയതേ" എന്നാണല്ലോ ഉപനിഷത്വചനം. ജീവൻ വിട്ടുമാറുമ്പോൾ ശരീരം മരിക്കുന്നു എന്നല്ലാതെ ജീവനു മരണമില്ല എന്നർത്ഥം. അതായത് അമൃതത്വംതന്നെ. ഈശാശ്വതമായ സ്ഥിതി നമുക്ക് കൈവിട്ടുപോയി; എന്നുതന്നെയല്ല പലേവിഭ്രാന്തി കളിയിൽപെട്ടുഴലുകയും ചെയ്യുന്നു. അപ്രകാരമുള്ള നമുക്ക് യാഥാർത്ഥസത്യം കാണിച്ചുതരികയും അതിനെപ്പറ്റി വിശദീകരിച്ചുതരികയുമാണ് വേദം ചെയ്യുന്നത്. ദുഃഖിതരോടുള്ള പ്രേമംകൊണ്ട് ആണ് ഈശ്വരൻ വേദരൂപത്തിൽ അവതരിച്ചത് എന്ന് വേദംതന്നെ വിശദീകരിക്കുന്നുണ്ടല്ലോ[1].

എല്ലാ വേദവചനങ്ങളുടേയും പരമ പ്രയോജനം ഈശ്വരനെ അറിയുകയെന്നതാണ്. താനാര് ഈശ്വരനാര് പ്രപഞ്ചം എന്ത് എന്നീ സമസ്യകളെകുറിച്ച് സംശയരഹിതമായ അറിവ്വേദം നമുക്ക് പ്രദാനം ചെയ്യുന്നു. വേദത്തെ യാതൊരു മുൻവിധിയും കൂടാതെ സമീപിക്കുമ്പോഴേ അതിൻെറ പൂർണ്ണമായ പ്രയോജനം നമുക്കു കിട്ടൂ. അമൃതത്വപ്രാപ്തി തന്നെ ആ പ്രയോജനം.

ഈ തത്വത്തിൻെറ അടിസ്ഥാനത്തിൽ വേദമന്ത്രങ്ങളെ പഠിച്ച് മനനം ചെയ്ത് സാരം ഗ്രഹിച്ചഒരു മഹാത്മാവായിരുന്ന മഹർഷി അരവിന്ദഘോഷ്. അദ്ദേഹത്തിൻെറ അഭിപ്രായത്തിൽ വേദമന്ത്രങ്ങളെല്ലാം വിവിധ രൂപത്തിലുള്ള ആത്മീയതത്വങ്ങളെ ഉൾക്കൊള്ളുന്നവയാണ്. ശബ്ദാർത്ഥം മാത്രം ഗ്രഹിച്ചതുകൊണ്ട് ഈ തത്വം വെളിപ്പെട്ടുകിട്ടി എന്നു വരില്ല. വേദത്തിൻെറ ഭാഷ പ്രതീകാത്മകമാണ്. പരോക്ഷവാദികളാണ്[3] ഋഷിമാർ എന്ന് ഭാഗവതം പറയുന്നു.

അരവിന്ദയോഗിയുടെ വ്യാഖ്യാന ശൈലിയെ അവലംബിച്ചുകൊണ്ട് ഋഗ്വേദത്തിലെ പതിനെട്ടു മന്ത്രങ്ങളടക്കം കുറച്ചു മന്ത്രങ്ങളെ വ്യാഖ്യാനിക്കുവാൻ ഈയുള്ളവൻ ഒരുഎളിയ പരിശ്രമം മുമ്പ് നടത്തുകയുണ്ടായിട്ടുണ്ട്. അതിൻെറ ഫലമാണ് വേദാർത്ഥവിചിന്തനം എന്ന ഗ്രന്ഥം. അതേ സമ്പ്രദായത്തിൽതന്നെ കുറേകൂടി മന്ത്രങ്ങളുടെ വ്യാഖ്യാനമാണ് വേദാന്തരംഗം എന്ന ഈ ഗ്രന്ഥത്തിലെ ഉള്ളടക്കം. ഋഗ്വേദത്തിലെ ആദ്യത്തെ മൂന്നു സൂക്തങ്ങളിൽ മുപ്പതു മന്ത്രങ്ങളാണ് ഉള്ളത്. പതിനെട്ടു മന്ത്രങ്ങളടങ്ങുന്ന രണ്ടു സൂക്തങ്ങൾ വേദാർത്ഥ വിചിന്തനത്തിൽ ഉൾപ്പെടുത്തിയിരുന്നു.മൂന്നാം സൂക്തത്തിലെ പന്ത്രണ്ടു മന്ത്രങ്ങൾ ഈ ഗ്രന്ഥത്തിൽ കൊടുത്തിട്ടുണ്ട്. കൂടാതെ പരാശരസൂക്തങ്ങളിലെ ഒമ്പതു മന്ത്രങ്ങളും അങ്ങിനെ ഇരുപത്തൊന്നു മന്ത്രങ്ങളടങ്ങിയതാണ് ഇതിലെ ഒന്നാം ഭാഗം. പതിനെട്ടിനെന്നപോലെ ഇരുപത്തൊന്നിനുംവൈദിക സങ്കേതങ്ങളിൽ ഒരു സ്ഥാനമുണ്ടല്ലോ.

രണ്ടാം ഭാഗത്തിൽ അവിടവിടെയായി വേറെ ഏതാനും മന്ത്രങ്ങളെ വ്യാഖ്യാനിക്കാനാണ് ശ്രമിച്ചിട്ടുള്ളത്. മിക്കമന്ത്രങ്ങളും ഋഗ്വേദത്തിലെതന്നെയാണ്. ഒരെണ്ണം മാത്രം അഥർവ്വവേദത്തിലേയും. ഈ മന്ത്രങ്ങൾക്ക് ആനുപൂർവ്വിയൊന്നുമില്ല. ഏതെങ്കിലും വിധ

---

1. പ്രേണാതദേഷാം നിഹിതം ഗുഹാവിഃ 2) വേദൈശ്ചസർവ്വൈഃ
3) പരോക്ഷവാദാ അഹമേവ ഋഷയാ വേദ്യഃ

മന്ത്രങ്ങളെടുത്തു വ്യാഖ്യാനിച്ചു എന്നു മാത്രം. രണ്ടാം
ത്തിൽ ശ്രദ്ധേയമാണെന്നുതോന്നിയ
ഭാഗത്തിൽ ഇതുകൂടാതെ ഏതാനും ലേഖനങ്ങളും ചേർത്തിട്ടുണ്ട്. യജ്ഞത്തെക്കുറിച്ചും
മാനവികതയെക്കുറിച്ചും മറ്റും ആണ് പ്രതിപാദ്യങ്ങൾ. വേദത്തോടു ബന്ധപ്പെടുത്തിയി
ട്ടുള്ള പഠനമായതിനാൽ അവക്കും ഇതിൽ സ്ഥാനം കൊടുത്തു.

ഒന്നാം ഭാഗത്തിലുമുണ്ട് ഒരു ലേഖനം - ആദ്യം കൊടുത്ത 'ഋഗ്വേദം' എന്ന
ശീർഷകത്തിലുള്ള ലേഖനം. ഋഗ്വേദത്തെപ്പറ്റി ഒരുവിധം സമഗ്രമായിത്തന്നെ അതിൽ
പ്രതിപാദിച്ചിട്ടുണ്ടെന്നാണ് എൻെറ വിശ്വാസം. വേദമെന്നാൽ ആദിമമനുഷ്യരുടെ വെറും
കന്നാലിപ്പാട്ടുകളല്ല എന്നു ബോദ്ധ്യപ്പെടാനെങ്കിലും ഈ ലേഖനത്തിൻെറ പഠനം സഹായി
ക്കുമെങ്കിൽ ഞാൻ കൃതാർത്ഥനായി.

ഇനി ഈ പുസ്തകത്തിൻെറ പേരിനെക്കുറിച്ചുകൂടി രണ്ടുവാക്ക്. വേദാന്തരംഗം എന്ന
പേരിന് വേദത്തിൻെറ അന്തരംഗം എന്നും വേദാന്തത്തിൻെറ രംഗമെന്നും അർത്ഥം
ഉദ്ദേശിച്ചിട്ടുണ്ട്. വേദത്തിൻെറ അന്തരംഗമാണല്ലോ വേദാന്തത്തിൻെറ രംഗം. വേദാന്തം
എവിയെആണ് ആടിത്തിമർക്കുന്നത്? അതുവേദത്തിൻെറ അന്തരംഗത്തിലല്ലാതെ മറ്റെവി
ടെയുമല്ല. വേദംകൊണ്ട് അറിയേണ്ടത് പരബ്രഹ്മത്തെയാണല്ലോ (വേദവേദ്യം പര
ബ്രഹ്മ). വേദമാകുന്ന രാജവീഥി ചെന്നെത്തുന്നത്. ബ്രഹ്മസാക്ഷാൽക്കാരത്തിലാണ്.
അതുതന്നെയാണ് വേദത്തിൻെറ അന്തവും. ഈ അർത്ഥത്തിൽ വേദാന്തരംഗമെന്ന പേര്
അന്വർത്ഥമാണല്ലോ.

ഈ ഗ്രന്ഥത്തിന് സാരവത്തും വിജ്ഞാനവുമായ ഒരവതാരിക എഴുതി ആശീർവ്വദിച്ച ഡോക്ടർ സുകുമാർ അഴീക്കോടിനോട് എനിക്കുള്ള അളവറ്റ കൃതജ്ഞത ഇവിടെ രേഖപ്പെടുത്തട്ടെ! സൽസംരംഭങ്ങളെ ആശീർവ്വദിച്ച് പ്രോത്സാഹിപ്പിക്കുകയും അതിനു വിപരീതമായവയെ-അസൽ സംരംഭങ്ങളെ-കടുത്ത വിമർശനംകൊണ്ട് പിന്തിരിപ്പിക്കുകയുമാണല്ലോ സജ്ജനങ്ങളുടെ സ്വഭാവം. അദ്ദേഹത്തിന് ഇത് സ്വാഭാവികമാണെങ്കിലും എനിക്ക് ഈ പ്രോത്സാഹനം ഒരു അപൂർവ്വ സൗഭാഗ്യമാണ്; അനുഗ്രഹമാണ്. നമ്രശിരസ്കനായി ഞാൻ ഇതാ അതിനെ സ്വീകരിക്കുന്നു.

കൈരളിപ്രസ്സിൻെറ ഭാരവാഹികൾക്ക് എൻെറ അളവറ്റ കൃതജ്ഞത - പ്രത്യേകിച്ച് ഡോക്ടർ ശങ്കുണ്ണിക്കും ശ്രീ. ശങ്കരൻനായർമാസ്റ്റർക്കും വളരെ നിഷ്കർഷയോടെ പ്രൂഫ് നോക്കി തെറ്റ്തീരെ ഇല്ലാത്ത ഒരു പുസ്തകമാക്കണമെന്ന ഉദ്ദേശത്തോടെ അക്ഷീണം പരിശ്രമിച്ച ശ്രീ. പി. ജാതവെദൻമ്പൂതിരിപ്പാടിന് എൻെറ പ്രത്യേകമായ കൃതജ്ഞതയുണ്ട്.

സദ്യവട്ടങ്ങളിൽ ഏറ്റവും പ്രധാനമാണെങ്കിലും ഊണിൻെറ അവസാനം മാത്രം വിളമ്പുന്ന ഒരു വിഭവം ഉണ്ട് പ്രഥമൻ എന്ന പേരുള്ള മധുരക്കറി. അതുപോലെ ഏറ്റവും പ്രധാനമായ ഒരു കൃതജ്ഞതകൂടി - അങ്ങനെ പറയാമെങ്കിൽ - പറയാൻ ബാക്കിയുണ്ട്. എൻെറ ജീവസർവ്വസ്വമായ ജഗത്മാതാവ് ശ്രീരമാദേവിയമ്മയോടുള്ള എൻെറ സന്തോഷപ്രകടനമാണ് ഞാൻ ഇവിടെ ഉദ്ദേശിക്കുന്നത്. ആദിവ്യശക്തിയുടെ ഇടപെടലില്ലെങ്കിൽ ഈ വരികളെഴുതുന്ന വ്യക്തിയോ ഈ സംരംഭമോ ഉണ്ടാവുമായിരുന്നില്ല. ദുഃഖത്തിൻെറയും നിരാശയുടെയും ആഴക്കയത്തിൽ മുങ്ങിത്താഴാൻ വിധിക്കപ്പെട്ട ഈ കുട്ടിയെ അതിൽനിന്നുദ്ധരിച്ച് തൻെറ തൃപ്പാദാന്തികത്തിൽ ഇടംതന്ന ആ കാരുണ്യവായ്പിന് ഏതുരൂപത്തിലാണ് ഈയുള്ളവൻ കൃതജ്ഞത പ്രകടിപ്പിക്കേണ്ടത് ? അല്ലെങ്കിൽ എന്തു കൃതജ്ഞത അല്ലേ ? അമ്മയുടെ സ്നേഹപൂർവ്വമായ ലാളനക്കും പരിചരണത്തിനും കുട്ടി അമ്മയോട് കൃതജ്ഞത പറയാറുണ്ടോ ? കുട്ടിയുടെ കൃതജ്ഞത അമ്മ പ്രതീക്ഷിക്കാറുണ്ടോ ? കുട്ടിയുടെ സന്തോഷമാണ് അമ്മയുടെ സന്തോഷം. കുട്ടിയുടെ തൃപ്തിയാണ് അമ്മയുടെ തൃപ്തി. അതിൽ കൂടുതലൊന്നും ഒരമ്മയും പ്രതീക്ഷിക്കാറില്ല; എന്നിരിക്കെ ജഗത്മാതാവിൻെറ കഥപറയാനുണ്ടോ ? അമ്മേ ! നമസ്കാരം ! ഈ കുട്ടിക്ക് തൃപ്തിയായി; സന്തോഷമായി ! വേദമാതാവിൻെറ മുമ്പിൽ ''നട''പാടികൊണ്ട് അകമ്പിടി സേവിക്കാനുള്ള ഭാഗ്യം ഈ കുട്ടിക്ക് അമ്മ സദയം അനുവദിച്ചുതന്നല്ലോ; അതുമതി; അതുതന്നെ ധാരാളമായി. എനിക്ക് തൃപ്തിയായി അമ്മേ; തൃപ്തിയായി !

ഒരു ശനിവട്ടകാലം - അങ്ങിനെ പറയാമോ എന്തോ ? അമ്മയുടെ ചരണസേവ ചെയ്യാൻ ഭാഗ്യമരുളിയ ആ മഹാകാരുണ്യത്തിന് മുന്നിൽ ദണ്ഡനമസ്കാരമർപ്പിച്ചുകൊണ്ട്

14-5-1999

ഗ്രന്ഥകർത്താവ്

# അവതാരിക

'വേദാന്തരംഗം' എന്ന ഈ ഗ്രന്ഥം ശ്രീ. കൃഷ്ണൻനമ്പൂതിരിയുടെ വേദാർത്ഥപ്രചാരണലക്ഷ്യമായ പ്രഥമരചനയല്ല. ഈ വിഷയത്തിൽ നേരത്തേ പുറത്തിറങ്ങിയ കൃതിയാണ് 'വേദാർത്ഥവിചിന്തനം'. ഇത് പുസ്തകപ്പേരല്ല, ഗ്രന്ഥകാരൻെറ ജീവിതോദ്ദേശ്യത്തെത്തന്നെ വെളിപ്പെടുത്തുന്ന സംജ്ഞയാണ് എന്ന് എനിക്കു തോന്നുന്നു. വേദത്തിൻെറ അർത്ഥവിചിന്തനത്തിലും സംസ്കാരപ്രസാരണത്തിലും വ്രതബദ്ധമാണ് അദ്ദേഹത്തിൻെറ ജീവിതമെന്ന്, നേരിട്ട് അദ്ദേഹത്തെ അറിയുന്നവർക്കെല്ലാം നന്നായറിയാം.

ശ്രീ. കൃഷ്ണൻനമ്പൂതിരിയുടെ ഹൃദയത്തിൽ ആയിരം ഇതളുള്ള അതിവിശിഷ്ടമായ വേദജ്ഞാനം പരിസ്ഫുരിച്ചുനിൽപുണ്ട്. ആ ഹൃദയം ഇടയ്ക്കിടെ സ്പന്ദനംകൊള്ളുമ്പോൾ, വെളിയിൽ പരക്കുന്ന സൗന്ദര്യസൗരഭ്യങ്ങളുടെ സമാഹാരങ്ങളാണ് ഈ കൃതികൾ. 'വേദാന്തരംഗ'ത്തെ തുടർന്ന് ഇതുപോലെ അർത്ഥവ്യുൽപാദകങ്ങളായ ഗ്രന്ഥങ്ങൾ ഇദ്ദേഹത്തിൽനിന്ന് കേരളീയർക്കു പ്രതീക്ഷിക്കാവുന്നതാണ്.

ഇന്ത്യയുടെ ചിരന്തനമായ ഹൃദയത്തിൽ വികസിച്ച് ഇന്നും വാട്ടം തട്ടാതെ ശോഭിച്ചുനിൽക്കുന്ന ഒരു ദിവ്യപുഷ്പമുണ്ട്. അതിൻെറ ചെറിയ പ്രതിഭാസങ്ങൾ മാത്രമാണ് അക്കാലംതൊട്ട് ഇന്നുവരെ വേദവിചാരനിഷ്ഠമായി പുറത്തുവന്ന ഗ്രന്ഥങ്ങളെല്ലാം. വിശ്വരഹസ്യം ഉൾക്കൊള്ളുന്നതിന്നുവേണ്ടി ഉള്ളുണർന്ന ഒരാദിചിന്തകൻ ഇവിടെ ഉണ്ടായിരുന്നു. അയാളുടെ കാലമേത്? വേദരചനയുടെ കാലമല്ല ആ ആദിചിന്തകൻെറ കാലം. ഋഗ്വേദം തുടങ്ങിയ വേദസമാഹാരങ്ങളുടെ കാലനിർണ്ണയത്തിൽ തൽപരരായിക്കഴിയുന്ന പാശ്ചാത്യരും മറ്റുമായ പണ്ഡിതന്മാർക്ക് അന്യനും അപരിചിതനുമാണ് ആ പ്രഥമപ്രതിഭാശാലി. "പൂർവ്വികരായ ഋഷിമാരെ"ക്കുറിച്ച് പാടുന്ന വേദങ്ങൾ ആ പ്രാക്തനപ്രതിഭയെ നമസ്കരിക്കുന്നു. സൃഷ്ടിക്കുമുമ്പ് പ്രഥമവികാരം പ്രാപിച്ചവനെ കണ്ടവനാണ് അയാൾ. ഋഗ്വേദം സാദരം അയാളെപ്പറ്റി പാടുന്നുണ്ട്.

അന്നുയർന്ന 'നിശ്വസിതങ്ങൾ' ഈ നാട്ടിൽ ഇന്നും നിഷ്പന്ദമായിട്ടില്ല. ശ്രീ. നമ്പൂതിരിയുടെ ഈ വേദവിചിന്തനരീതി അവയുടെ തരംഗങ്ങളാൽ ശുദ്ധീകരിക്കപ്പെട്ടവയാണ്. വേദം ഉണ്ടായ കാലംതൊട്ട് അതിൻെറ പ്രഭ കെടുത്താൻ ഇവിടെ ആസുരശക്തികൾ പ്രവർത്തിച്ചുപോന്നിരുന്നു. അവതാരകഥകളിൽ ആദിമതമം വേദസമുദ്ധരണത്തിന്നുവേണ്ടി ഈശ്വരവാണിരൂപംകൊണ്ടതാണല്ലോ. അന്നുതൊട്ട് ഇന്നോളം നടന്നുവരുന്ന ഒരേയൊരപകർഷം വേദത്തെ മുക്കി നശിപ്പിക്കലത്രേ. വേദചിന്തയിൽ ഇരുട്ട് നിറഞ്ഞുനിന്നിരുന്ന കാലത്തെപ്പറ്റി വൈദികസാഹിത്യത്തിൽതന്നെ പല പരാമർശങ്ങൾ കാണാം. യജുർവ്വേദത്തിൻെറ കൃഷ്ണശുക്ലഭേദങ്ങൾ അവയിലൊന്നാണ്. അറിവില്ലാത്തവൻെറ കൈയിൽപെട്ട് വിലപിക്കുന്ന വേദത്തിൻെറ ചിത്രം വ്യാസഭഗവാൻ വരഞ്ഞുതന്നിട്ടുണ്ടല്ലോ മഹാ

ഭാരതത്തിൽ - ''ബിഭേതി അല്പശ്രുതാദ് വേദഃ'' എന്ന ഭാഗം കാണുക. മഹാവിദ്വാനായ യാസ്കമുനി നിരുക്തത്തിൻെറ വെളിച്ചം തെളിയിച്ചത് ഈ വൈദിക മൂഢത ദൂരീകരിക്കാനായിരുന്നു.

ഏറ്റവുമൊടുവിൽ വേദാർത്ഥവിശദീകരണത്തിന്ന് നിരസ്രന്ധമായ തപസ്സു നടത്തി നമ്മെ പുതിയ വിചാരശൃംഗങ്ങളിലെത്തിച്ച മഹാത്മാവാണ് ശ്രീ അരവിന്ദൻ. ദയാനന്ദസരസ്വതി തുടങ്ങിയ വിദ്വജ്ജനങ്ങൾ അരവിന്ദൻെറ അഗ്രഗാമികളായി വന്നു. അരവിന്ദൻെറ ചിന്തകൾ ലോകത്തിലെ ചിന്തകന്മാർക്കിടയിൽ ഒരു നവവിജ്ഞാനോദയം സൃഷ്ടിച്ചു. 'തത്ത്വമസി'യിൽ ഈ അവതാരികാകാരൻ ഈ വേദചിന്തകരുടെ സംഭാവനകൾ എന്തെന്നു വിശദമായി പ്രതിപാദിച്ചു കാണാം.

വേദം പ്രത്യക്ഷാർത്ഥത്തിലല്ല വിശ്രമിക്കുന്നതെന്നും, അതിൻെറ ഉന്നം പരോക്ഷമായ ആനുഭവികാർത്ഥമാണെന്നും, അരവിന്ദനെ അനുവർത്തിച്ചുകൊണ്ട്, കേരളീയരെ ഉദ്ബോധിപ്പിച്ചത് കേരളീയവൈദികചിന്തകരിൽ പ്രാതഃസ്മരണീയനായ വി. കെ. നാരായണഭട്ടതിരിയാണ്. ഈ മാർഗ്ഗത്തിൽ നിന്നുകൊണ്ട് അദ്ദേഹം പ്രസിദ്ധീകരിച്ച ''വേദം ധർമ്മമൂലം'' മുതലായ പ്രബന്ധസമാഹാരണങ്ങൾ ഇവിടെ ഓർക്കാവുന്നതാണ്.

ആ വഴിയിലൂടെ പിൽക്കാലത്ത് ധീമത്ത്വത്തോടെ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ഒരു ധർമ്മലേഖകനാണ് ശ്രീ. കൃഷ്ണൻനമ്പൂതിരി. മൂന്നു ഭാഗങ്ങളായി പ്രസിദ്ധീകരിക്കപ്പെടുന്ന ഈ പുതിയ പുസ്തകത്തിലെ പ്രധാനഭാഗം ഒന്നാമത്തെ ഖണ്ഡംതന്നെയാണ്. ഋഗ്വേദത്തിലെ 3, 65, 66 സൂക്തങ്ങളിൽനിന്നുള്ള മന്ത്രങ്ങളും, മന്ത്രങ്ങളുടെ ആദ്ധ്യാത്മികാർത്ഥ വിവരണങ്ങളുമാണ് ഈ ഭാഗത്തിൻെറ ഉള്ളടക്കം. ബാക്കി രണ്ടു ഭാഗങ്ങളിൽ വേദ സംബന്ധം ഉള്ള പല വിഷയങ്ങളെ മന്ത്രസ്പർശത്തോടുകൂടി വിവരിച്ചുകാണുന്നു.

ഈ ഗ്രന്ഥത്തിലൂടെ കടന്നുപോകുന്നവർക്ക് വേദം എന്താണ് ലോകത്തിനു നൽകുന്നത് എന്ന ചോദ്യത്തിന് ലളിതമായ സമാധാനം ലഭ്യമാണ്. ഭാരതീയരുടെ ആദ്ധ്യാത്മികപാരമ്പര്യത്തെപ്പറ്റി എന്തും പറഞ്ഞു പ്രചരിപ്പിക്കാമെന്ന് വന്നുകൂടിയിരിക്കുന്ന വ്യാകുലമായ ഒരു കാലമാണ് ഇത്. ഇരുട്ടും വെളിച്ചവും വേർതിരിക്കാൻ കഴിവുള്ള പ്രാജ്ഞരുടെ കുലം കുറ്റിയറ്റു പോയ്ക്കൊണ്ടിരിക്കുകയും ചെയ്യുന്നു. ഈ സന്ദിഗ്ദ്ധഘട്ടത്തിൽ പുതിയ ധർമ്മവക്താക്കൾ സത്യോദ്ബോധനത്തിന്നുവേണ്ടി മുന്നോട്ടുവരേണ്ടിയിരിക്കുന്നു.

ശ്രീ. കൃഷ്ണൻനമ്പൂതിരി ഭാരതീയസംസ്കാരത്തിൻെറ യഥാർത്ഥ ചൈതന്യം തെളിയിച്ചുകാട്ടുന്ന ഒരു പുതിയ പണ്ഡിതനെന്ന നിലയിൽ നമുക്ക് സമാദരണീയനാണ്. കഠിനമല്ലാത്ത ശൈലിയിൽ സത്യം അന്വേഷിക്കുന്ന സദ്ബുദ്ധിയുടെ ദീപ്തി പ്രസരിപ്പിക്കുന്ന ഈ പുസ്തകത്തിന്ന് കേരളീയരായ വായനക്കാർ സ്നേഹപൂർണ്ണമായ സ്വീകരണം നൽകുമെന്ന് എനിക്കുറപ്പുണ്ട്.

വിയ്യൂർ,

1-6-99 — പ്രൊഫ. സുകുമാർ അഴീക്കോട്

ഇദം പിതൃഭ്യോ നമോ അസ്ത്വദ്യ
(ഋ - 10-15-2)



എന്നെ ഞാനാക്കിയോരെൻപിതാക്കൾക്കു ഞാൻ
എന്നും നമസ്കാരമർപ്പിപ്പു സാദരം


VEDIC RESEARCH CENTRE
Date.......................
VADAKKE MADHAM BRAHMASWAM, THRISSUR

## ഉള്ളടക്കം

## രണ്ടാംഭാഗം



## മൂന്നാംഭാഗം



സഹസ്രാബ്ദങ്ങൾക്ക് അപ്പുറം അന്തർമുഖവൃത്തിയാൽ വൈദികഋഷി ഒരു സനാതനസത്യം ദർശിച്ച് അനുഭവിച്ചറിഞ്ഞു. താൻ ദർശിച്ച സിദ്ധാന്ത (തിയറി)ത്തെ ഋഷി ഇങ്ങനെ അവതരിപ്പിച്ചു.

''അദിതിർദ്യൗരദിതിരന്തരിക്ഷം
അദിതിർമാതാസപിതാസപുത്രഃ
വിശ്വേദേവാ അദിതിഃ പഞ്ചജനാഃ
അദിതിർജാതം അദിതിർജനിത്വം'' (ഋഗ്വേദം 1-89-10)

''ദോ അവഖണ്ഡനേ''; ''ദീങ് ക്ഷയേ'' എന്നീ രണ്ടു ധാതുക്കളുടെ അർത്ഥങ്ങൾ സംയോജിപ്പിക്കുമ്പോൾ അനശ്വരയും അനന്തയുമായ പരമചേതനയാണ് അദിതിയെന്നർത്ഥം കിട്ടുന്നു. ഈ ചേതനാശക്തിയാണ് ഈ പ്രപഞ്ചത്തിലെ എല്ലാ വസ്തുക്കളും എന്നാണ് ഈ മന്ത്രം പ്രഖ്യാപിക്കുന്നത്. ആകാശവും അന്തരീക്ഷവും മാതാപിതാക്കളും പുത്രനും സർവ്വദേവന്മാരും നിഷാദപഞ്ചമന്മാരായ എല്ലാ ജനങ്ങളും ജനിച്ചതും ജനിക്കാൻ പോകുന്നതുമായ എല്ലാം അദിതിതന്നെ. എല്ലാം അഖണ്ഡവും അനന്തവുമായ ചൈതന്യമാണെന്നു ചുരുക്കം.

സഹസ്രാബ്ദങ്ങൾക്ക് ഇപ്പുറം ആധുനികകാലഘട്ടത്തിലും ഋഷികല്പനായ ഒരു ഭൗതികശാസ്ത്രജ്ഞൻ ഈ സനാതനസത്യത്തെക്കുറിച്ച് നിരീക്ഷണപരീക്ഷണങ്ങളിലൂടെ ബോധവാനായി. തൻെറ മേധാശക്തികൊണ്ട് നിഗമനംനടത്തി ബോധ്യപ്പെട്ട ആ സിദ്ധാന്തത്തെ അദ്ദേഹം(Mr. Frijof Clapra) ഇങ്ങിനെ അവതരിപ്പിച്ചു.

''അണുവിനു ചോടെ ഇറങ്ങിയ ആധുനികഭൗതികശാസ്ത്രജ്ഞന്മാർ അതിൻെറ കേന്ദ്രസ്ഥാനത്തിലും ചുറ്റും കണ്ടെത്തിയ മൗലികഘടകങ്ങൾ വസ്തുവാണെന്നു വിവരിക്കാൻ വയ്യാത്ത ഒരു ശക്തിയുടെ അനൂഹ്യമായ ചലനങ്ങളുടെ ആകെത്തുകയാണെന്ന് അവർ പറയുന്നു. വസ്തുവിന് സ്ഥിരതയുണ്ട്. എന്നാൽ ഈ ശക്തിയുടെ വ്യാപാരം എപ്പോൾ എവിടെയെന്നില്ലാത്ത വെറും ഒരു സംഭാവ്യത (പ്രൊബാബിലിറ്റി) ആണത്രേ. അവയെ സാധാരണനിലയിൽ സൂക്ഷ്മദർശിനി കൊണ്ടൊന്നും ഗോചരമാക്കുക സാദ്ധ്യമല്ല. ജീജർയന്ത്രം എന്നു വിളിക്കുന്ന ആണവശക്തി നിരീക്ഷണയന്ത്രം രേഖപ്പെടുത്തുന്ന ഏതോ സ്പന്ദനമോ നാദമോകൊണ്ട് അനുമാനിക്കപ്പെടേണ്ടതാണ് ഈ ശക്തികളുടെ സത്ത. ഇവ വാക്കുകൾക്കുപോലും വിഷയീഭവിക്കുന്നില്ല. ഈ ശക്തികളുടെ ലോകത്തിലെത്തുമ്പോൾ പ്രപഞ്ചം മുഴുവൻ മൗലികമായി ഏകസത്തയാൽ നിർമ്മിതമാണെന്നു തെളിയുമത്രെ''.

''താവോ ഫിസിക്സ്'' എന്ന ഗ്രന്ഥത്തിലെ പ്രതിപാദ്യത്തെ ഡോ. സുകുമാർ അഴീക്കോട് അദ്ദേഹത്തിൻെറ ''നവയാത്രകൾ'' എന്ന പുസ്തകത്തിൽ സംഗ്രഹിച്ചത് (പേജ് 198).

അന്നും ഇന്നും എന്നും സത്യം ഏകവും സമാദരണീയവുമാണെന്ന് ത്രികാലജ്ഞാനികളായ ഋഷിമാർ അനുഭവരൂപേണ ദർശിച്ചു. എക്കാലത്തേക്കുമായി അവർ പ്രഖ്യാപിച്ചു:

''അഗ്നിഃ പൂർവ്വേഭിരൃഷിഭി
രീഡ്യോനൂതനൈരുത
സ ദേവാൻ ഏഹവക്ഷതി (ഋഗ്വേദം 1-1-2)

പൂർവ്വന്മാരാലും നൂതനന്മാരാലും സ്തുത്യനാണ് അഗ്നിദേവൻ അവിടുന്ന് സദ്ഗുണങ്ങളെന്ന ദേവന്മാരെ നമ്മുടെ അന്തരംഗത്തിലേക്ക് ആവഹിക്കട്ടെ !

## ഋഗ്വേദം

വേദം അനാദിയും അപൗരുഷേയവുമാണ്. സത്യദ്രഷ്ടാക്കളായ ഋഷിമാർ അവരുടെ അനുഭൂതിയെ വാഗ്രൂപത്തിൽ വെളിപ്പെടുത്തിയവയാണ് വേദമന്ത്രങ്ങൾ. സമാധിഭാഷയിലൂടെയാണ് അവ ഋഷിമാരിൽനിന്ന് നിർഗളിച്ചത്. അതിന്റെ സ്വരൂപം മൂന്നു രൂപത്തിലാണ്. ഗദ്യം, പദ്യം, ഗാനം എന്നിങ്ങനെ. ഛന്ദോനിബദ്ധമായ മന്ത്രങ്ങൾ പദ്യാത്മകങ്ങളാണ്. ഇവ നാലു വേദങ്ങളിലുമുണ്ട്. ഗദ്യരൂപത്തിലുള്ളവ യജുർവേദത്തിൽ മാത്രമേയുള്ളൂ. ഛന്ദോനിബദ്ധമായ മന്ത്രങ്ങൾ പ്രത്യേകവിധത്തിൽ ഗാനാത്മകമായി ഉച്ചരിക്കുന്നതാണ് സാമം. ''ഋക്പാദബദ്ധഃ, ഗീതിസ്തു സാമ, ഗദ്യം യജുർമന്ത്രഃ, ചതുഷ്വപി വേദേഷു ത്രിവിധൈവ വിനിയുജ്യതേ'', എന്ന് കാത്യായനന്റെ സർവ്വാനുക്രമണികയ്ക്ക് വൃത്തി രചിച്ച ഷഡ്ഗുരുശിഷ്യൻ ഇതിനെ വിവരിച്ചിട്ടുണ്ട്.

വേദങ്ങൾ നാലാണെന്ന് പ്രസിദ്ധമാണല്ലോ. യാഗത്തിൽ ഹോതാവിന് ഉപയോഗിക്കാനുള്ള മന്ത്രങ്ങളാണ് ഋഗ്വേദം. അദ്ധ്വര്യു എന്ന ഋത്വിക്കിന് ഉപയോഗിക്കാനുള്ള മന്ത്രങ്ങൾ അടങ്ങിയതാണ് യജുർവേദം. ഉദ്ഗാതാവിന് ഗാനം ചെയ്യാനുള്ള മന്ത്രങ്ങൾ അടങ്ങിയതാണ് സാമവേദം. ബ്രഹ്മൻ എന്ന ഋത്വിക്കിന് പ്രയോഗിക്കാനുള്ള മന്ത്രങ്ങളാണ് അഥർവ്വവേദം. ഇതാണ് നാലുവേദങ്ങളുടേയും പ്രയോഗവ്യവസ്ഥ. ഋഗ്വേദത്തിൽ പത്താം മണ്ഡലത്തിലെ എഴുപത്തൊന്നാം സൂക്തത്തിൽ പതിനൊന്നാം മന്ത്രം ഇതിനെ വ്യക്തമായി പറയുന്നുണ്ട്. ഗദ്യപദ്യഗാനാത്മകമായ ത്രൈവിധ്യത്തെയാണ് 'ത്രയീ' എന്ന പദംകൊണ്ട് അർത്ഥമാക്കുന്നത്, അല്ലാതെ വേദങ്ങൾ മൂന്നാണ് എന്നല്ല. യാഗത്തിലും മറ്റു കർമ്മങ്ങളിലും അഥർവ്വവേദമന്ത്രങ്ങൾ പലയിടത്തും പ്രയോഗിക്കപ്പെടുന്നുണ്ട്. ഉപാകർമ്മത്തിൽ വേദാദികൾ ജപിക്കുമ്പോൾ നാലു വേദങ്ങളിലേയും ആദ്യമന്ത്രങ്ങൾ ജപിക്കുന്നത് അതിനു തെളിവാണ്. ''ത്രയീ വൈ വിദ്യാ'' എന്ന ശതപഥബ്രാഹ്മണത്തിലെ പ്രസ്താവത്തിന് ഇതാണ് അർത്ഥം. മൂന്നു രൂപത്തിലാണ് മന്ത്രങ്ങൾ എന്നു സാരം.

അഗ്നിയിൽനിന്ന് ഋഗ്വേദവും, വായുവിൽനിന്ന് യജുർവേദവും, സൂര്യനിൽനിന്ന് സാമവേദവും ഉണ്ടായി എന്ന് ശതപഥം (11.5.8.3) പറയുന്നു.

'അഗ്നി വായു രവിഭ്യസ്തു ത്രയം ബ്രഹ്മ സനാതനം
ദുദോഹ യജ്ഞസിദ്ധ്യർത്ഥം ഋഗ്യജുഃ സാമലക്ഷണം



എന്ന മനുവചനം (മനുസ്മൃതി - 1.23) ഇതിനെ ഒന്നുകൂടി വ്യക്തമാക്കുന്നു. യജ്ഞം നിർവഹിക്കുന്ന ഋത്വിക്കുകൾ ഋഗ്വേദികളും യജുർവേദികളും സാമവേദികളുമാണെന്നും, അഥർവ്വവേദിയായ ബ്രഹ്മൻ എന്ന ഋത്വിക്ക് എല്ലാം നിരീക്ഷിക്കുകയും രഹസ്യസങ്കല്പങ്ങൾ ഉപദേശിക്കുകയും പിഴവന്നാൽ അതിന്റെ പ്രായശ്ചിത്തം നിർവ്വഹിപ്പിക്കുകയുമാണ് ചെയ്യുന്നതെന്നും ഋചാംത്വഃ പോഷമാസ്തേ എന്ന മന്ത്രം വ്യക്തമാക്കുന്നുണ്ട്. ബ്രഹ്മൻ യജ്ഞത്തെ സംസ്കരിച്ച് സഫലമാക്കുന്നുവെന്ന് ഛാന്ദോഗ്യ മന്ത്രം (4.16.2) പറയുന്നു: മനസാ സംസ്കരോതി ബ്രഹ്മാ.

വേദങ്ങളിൽ ഋഗ്വേദമാണ് പ്രഥമവും പ്രധാനവും. ഋഗ്വേദത്തിനുള്ളത്ര പ്രാധാന്യം മറ്റു വേദങ്ങൾക്കില്ല എന്ന് ഇതിനർത്ഥമില്ല. ഋഗ്വേദത്തെ ഉപജീവിച്ചുകൊണ്ടാണ് മറ്റു മൂന്നു വേദങ്ങളും നിലനിൽക്കുന്നത്. ദേവന്മാരിൽ അഗ്നിയെയാണല്ലോ ഒന്നാമനായി കണക്കാക്കുന്നത്. അഗ്നിയുടെയാണ് ഋഗ്വേദം. അങ്ങനെ അഗ്നിക്കെന്നപോലെ ഋഗ്വേദത്തിനും ഒന്നാം സ്ഥാനവും പ്രാധാന്യവും കിട്ടി.

ഋഗ്വേദം, ഹോതൻ എന്ന ഋത്വിക്കിന് ഉപയോഗിക്കാനുള്ള മന്ത്രങ്ങളാണെന്ന് മുമ്പു പറഞ്ഞുവല്ലോ. ആഹ്വാനംചെയ്യലാണ് ഹോതന്റെ ജോലി. ദേവന്മാരെ യജ്ഞവേദിയിലേക്ക് ആഹ്വാനം ചെയ്യുന്നപോലെ ദൈവികഗുണങ്ങളെ നമ്മുടെ അന്തർമണ്ഡലത്തിലേക്ക് ആഹ്വാനം ചെയ്യാനും ഈ ഋങ്മന്ത്രങ്ങൾ പ്രയോജനപ്പെടും. ഈ മന്ത്രങ്ങൾ അർത്ഥബോധത്തോടെ ഈശ്വരാർപ്പണബുദ്ധ്യാ ജപിക്കുമ്പോൾ അന്തഃകരണത്തിലെ ആസുരികസംസ്കാരം നശിച്ച് ദൈവികസംസ്കാരം വളരും. ഈ വളർച്ച ഒരുവനെ ആത്മോന്നതിയിലേക്ക് നയിക്കുന്നു. ഇതാണ് ഋഗ്വേദത്തിന്റെ സാർവ്വജനീനമായ പ്രയോജനം.

ദേവസ്തുതിപരങ്ങളായ മന്ത്രങ്ങളാണ് ഋഗ്വേദത്തിൽ ഭൂരിഭാഗവും. ഋഗ്വേദത്തിന്റെ ദൃഷ്ടിയിൽ ഈ പ്രപഞ്ചത്തിലെ എല്ലാംതന്നെ ദൈവികഗുണവിശിഷ്ടങ്ങളാണ്. അതായത് ദേവന്മാരാണ് എന്നർത്ഥം. ദേവഭാവനയോടെ പ്രപഞ്ചത്തിലെ ഏതു വസ്തുവിനെ സമീപിച്ചാലും അതിൽനിന്ന് അഭീഷ്ടങ്ങളെ കറന്നെടുക്കാം. സ്തുതിക്കാനാണ് നിന്ദിക്കാനല്ലഋഗ്വേദം ഉപദേശിക്കുന്നത്. ആ നിലക്ക് തന്നിൽനിന്ന് പുറമെ കാണപ്പെടുന്നതെന്തും സ്തുതിക്കു വിഷയങ്ങളാണ്. ഈ ഉദാത്തമനോഭാവമാണ് ഋഗ്വേദപഠനത്തിലൂടെ നാം വളർത്തിയെടുക്കേണ്ടത്.

മന്ത്രങ്ങളെല്ലാം ഛന്ദോപനിബദ്ധങ്ങളാണ്. ഗായത്രി, ഉഷ്ണിക്ക്, അനുഷ്ടുപ്പ്, ബൃഹതി, പംക്തി, ത്രിഷ്ടുപ്പ്, ജഗതി, അത്യഷ്ടി, അതിജഗതി, വിരാട് എന്നിങ്ങനെ വിവിധഛന്ദസ്സുകളിലാണ് മന്ത്രങ്ങൾ. 24 അക്ഷരമുള്ള ഗായത്രി തുടങ്ങി നന്നാലക്ഷരം കൂട്ടിക്കൂട്ടി ഏറ്റവും കൂടുതൽ അക്ഷരസംഖ്യയുള്ള അതിധൃതി എന്ന ഛന്ദസ്സിൽ എത്തുമ്പോൾ 76 അക്ഷരവും 8 പാദങ്ങളുമുള്ള മന്ത്രമായിത്തീരുന്നു. ''സഹി ശർധോ നമാരുതം തു വിഷ്വണി'' (1.12.76) എന്ന ഋക്ക് അതിധൃതി എന്ന ഛന്ദസ്സിൽ

നിബദ്ധമാണ്. ഒരു പാദത്തിൽ 4 അക്ഷരം മാത്രമുള്ളതും 16 അക്ഷരമുള്ളതുമുണ്ട്. ''നൂനമഥ'' (8.46.15) എന്നതാണ് ആദ്യത്തേതിന് ഉദാഹരണം. ''അപൂരുഷഘ്നോ അപ്രതീതശൂരസത്വഭി''(1.133.6). എന്നത് രണ്ടാമത്തേതിനും ഓരോ ദേവനും ഓരോ പ്രത്യേക ഛന്ദസ്സുമായി ബന്ധമുണ്ടത്രേ. ''അഗ്നേർ ഗായത്ര്യഭവൽ'' (10.130.4) എന്ന ഋക്ക് ഇതിനെയാണ് സൂചിപ്പിക്കുന്നത്. ഈ ഓരോ ദേവനും ഒരു വ്യക്തിയുടെ ആന്തരമായ വളർച്ചയുടെ ഏതു ഘട്ടത്തെ പ്രതിനിധാനം ചെയ്യുന്നുവെന്നതും ആ ദേവന് പ്രത്യേകമായി പറഞ്ഞിട്ടുള്ള ഛന്ദസ്സ് സാധകൻെറ ആ പ്രത്യേക അവസ്ഥയെ - അഥവാ ഘട്ടത്തെ - എങ്ങനെ സഹായിക്കുന്നുവെന്നതും അഗാധമായ തപശ്ചര്യയിൽ നിമഗ്നരായ യോഗിവര്യന്മാർക്കുമാത്രം ഗ്രഹിക്കാനും വിവരിക്കുവാനും കഴിയുന്ന നിഗൂഢതത്വങ്ങളാണ്. ഇതിന് എന്തോ പ്രത്യേകമായ ഒരു സംവിധാനമുണ്ടെന്നും ഛന്ദസ്സും ദേവതയും തമ്മിൽ അഭേദ്യമായ, നമുക്ക് ഇപ്പോൾ ശരിയായി ഗ്രഹിക്കാൻ കഴിയാത്ത, എന്തോ ബന്ധമുണ്ടെന്നു മാത്രം ഇപ്പോൾ ധരിച്ചാൽ മതി. ഇന്ദ്രൻ, മിത്രൻ, വരുണൻ, അഗ്നി തുടങ്ങിയ ഓരോ ദേവന്മാരുടേയും രൂപകർമ്മങ്ങളും പ്രവർത്തനരീതിയും വേദമന്ത്രങ്ങളുടെ നിഷ്കൃഷ്ടമായ പാനത്തിൽനിന്ന് നമുക്ക് ഒട്ടൊക്കെ ഗ്രഹിക്കാൻ കഴിയും. ഈ വിധത്തിൽ കാണാൻ തുടങ്ങുമ്പോൾ ആദ്യം പരിമിതമെന്നും സങ്കുചിതമെന്നും കരുതിയിരുന്ന അർത്ഥതലങ്ങൾ വിശാലവും അഗാധവുമായി മാറാൻ തുടങ്ങും വർണ്ണാശ്രമധർമ്മങ്ങൾക്കനുരൂപമായ ജീവിതം നയിക്കുന്നവർക്ക് മാർഗ്ഗദർശകങ്ങളായ അനേകം തത്വരത്നങ്ങൾ വേദത്തിൽനിന്ന് നമുക്ക് നേരിട്ടുതന്നെ ഗ്രഹിക്കാൻ കഴിയും. ഇത് ഒരു വലിയ നേട്ടമാണല്ലോ.

അചേതനവസ്തുക്കളെപ്പോലും ദേവഭാവേന സ്തുതിക്കുന്ന വൈദിക ഋഷിമാർ ഇക്കാണുന്നതെല്ലാം ഈശ്വരനാണ് - സർവ്വം ഖല്വിദം ബ്രഹ്മ- എന്ന ഉത്കൃഷ്ടതത്വത്തെയാണ് കാണിക്കുന്നത്. വലുപ്പച്ചെറുപ്പമോ ഗുണദോഷങ്ങളോ കണക്കാക്കാതെ ഓരോന്നിനേയുംകുറിച്ച് സ്തുതിച്ചു കീർത്തിക്കുമ്പോൾ വൈദികഋഷിമാർ നമ്മെ പഠിപ്പിക്കുന്നത് ഈ പ്രപഞ്ചത്തിലെ സകലവസ്തുക്കളും അതാതിൻെറ നിലയിൽ പ്രധാനവും, പ്രശസ്തവുമാണെന്ന തത്വത്തെയാണ്. അരയാലിനെ (വനസ്പതി) സ്തുതിക്കുന്ന അതേഭാവഭംഗിയോടെ കറുക (ദൂർവ്വാ)യേയും സ്തുതിക്കും. സൂര്യനേയും, ഉഷസ്സിനേയും സ്തുതിക്കുന്നപോലെതന്നെ രാത്രിയേയും സ്തുതിക്കും. വൈദിക ഋഷിമാരുടെ ദൃഷ്ടിയിൽ വിഷവും, അമൃതവും സഹോദരങ്ങളാണ്[1]. നദികളെയും, ആരണ്യങ്ങളേയും, കല്ലിനേയും, യമനേയും, സൂര്യനേയും, ചൂതാട്ടക്കരുക്കളേയും എല്ലാം അവർ ഒരുപോലെ സ്തുതിക്കും. ആ വിശാലഹൃദയന്മാർക്ക് ഇവിടെ ഒന്നിനെക്കുറിച്ചും തരതമഭേദമില്ല. വർഷക്കാലത്ത് കർണ്ണകഠോരമായി തോന്നാറുള്ള തവളക്കരച്ചിൽകൂടി ഋത്വിക്കുകളുടെ സ്തുതിശസ്ത്രങ്ങളുടെ ആലാപനമായിട്ടാണ് അവർ കാണുന്നത്. അതേ, പ്രപ

1. ദ്യൗർവ്വ : പിതാപൃഥിവി - (2.5.15)



ഞ്ചമാകുന്ന ഈ മഹായജ്ഞവേദിയിൽ ഋത്വിക്കുകളല്ലാതെ ആരുമില്ല. വേദപാരംഗതനായ ഋഷിക്കെന്നപോലെ ഭേകഗാഥാപ്രവീണനായ തവളയ്ക്കും ഈ യജ്ഞശാലയിൽ സ്ഥാനമുണ്ട്. നോക്കുക ഉത്കൃഷ്ടമായ ഋഷിഭാവനയുടെ ഔന്നത്യം !

ഇന്നു നമുക്ക് ലഭിച്ചിട്ടുള്ള ഋക്സംഹിത സമഗ്രമായ സംഹിതയുടെ എത്രയോ തുച്ഛമായ ഒരു ഭാഗമേ ആയിട്ടുള്ളൂ എന്നു കരുതാൻ ന്യായമുണ്ട്. ഋഗ്വേദത്തിലെ ഋഷിച്ഛന്ദോദേവതകളെ പ്രതിപാദിക്കുന്നതും ഭഗവത്കാത്യായനവിരചിതവും ആയ സർവ്വാനുക്രമണിയിൽ 'ജാതവേദസേ സുനവാമസോമം' എന്ന സൂക്തത്തിൻെറ വിവരണത്തിൽ ഏതദാദീനി ഏകാദൂയാംസി സൂക്തസഹസ്രം എന്ന ഒരു വാക്യഖണ്ഡമുണ്ട്. ഒരു ഋക്കുള്ള ഈ സൂക്തം മുതൽ രണ്ട്, മൂന്ന് എന്നിങ്ങനെ ഋക് സംഖ്യ വർദ്ധിച്ച്വർദ്ധിച്ച് ആയിരം ഋക്കുള്ള സൂക്തംവരെയുള്ള ആയിരം സൂക്തങ്ങളുണ്ട് എന്നാണല്ലോ ഇതിനർത്ഥം. ഈ കണക്കനുസരിച്ച് ഏതാണ്ട് അഞ്ചു ലക്ഷത്തോളം ഋക്കുകൾ വരും ഒട്ടാകെ. കാണപ്പെട്ടവയേക്കാൾ കാണപ്പെടുവാനുള്ളവയാണ് കൂടുതൽ എന്നു ചുരുക്കം.

ശാകലം ബാഷ്കളം എന്ന രണ്ടുശാഖകളാണ് ഋഗ്വേദത്തിന് ഉള്ളത്. ശാകലശാഖക്കാരുടെ ആചാര്യൻ ആശ്വലായനനും ബാഷ്കളശാഖക്കാരുടേത് കൗഷീതികിയുമാണ്. അതനുസരിച്ച് ഈ ശാഖകളെ ആശ്വലായനം കൗഷീതകം എന്ന പേരിലും പറയാറുണ്ട്. കൗഷീതകശാഖക്കാർക്ക് സംഹിത സമാപിക്കുന്നത് 'തച്ഛംയോരാവൃണീമഹേ' എന്ന മന്ത്രത്തോടെയാണ്, ആശ്വലായനന്മാർക്ക് 'സമാനീവ ആകൂതിഃ' എന്ന മന്ത്രമാണ് അവസാനത്തേത്. ഇരുകൂട്ടർക്കും തുല്യമായതും പാഠഭേദങ്ങളില്ലാത്തതുമായ സംഹിതാമന്ത്രങ്ങൾക്ക് ''ദാശതയീ'' എന്നാണ് പേര്. പത്തു മണ്ഡലങ്ങളിലായി സമാഹരിക്കപ്പെട്ടവ എന്നാണ് ഈ വാക്കിനർത്ഥം. ഇതിൽപെടാത്തവ പരിശിഷ്ടം എന്ന പേരിലാണ് അറിയപ്പെടുന്നത്. പരിശിഷ്ടത്തിൽ ഋക്കുകളും ഗദ്യങ്ങളും (നിഗദങ്ങൾ) ഉണ്ട്. അവ പലപേരുകളിലായി വിഭജിക്കപ്പെട്ടിട്ടുണ്ട്. അവയിൽ മഹാനാമ്നി, വിദാമഘവൻ, പ്രൈഷങ്ങൾ, നിവിത്തുകൾ, പുരോരുക്കുകൾ, വാലഖില്യകൾ, നാരാശംസി രൈഭി, ഇന്ദ്രഗാഥ, ഭൂതേഛരത്ത്, പാരീക്ഷിതി, ഏതശപ്രലാപം എന്നിവ ഉൾപ്പെടുന്നു.

പത്തുമണ്ഡലങ്ങൾക്കും പ്രത്യേകം പേരുകളുണ്ട്. ഒന്നാമത്തേത് ശാതർച്ചിനം മണ്ഡലമാണ്. ഗൃത്സമദഋഷി ദർശിച്ചതാണ് രണ്ടാമത്തെ മണ്ഡലം. മൂന്നുമുതൽ ഓരോ മണ്ഡലവും യഥാക്രമം വിശ്വാമിത്രൻ, വാമദേവൻ, അത്രി-ഭരദ്വാജൻ, വസിഷ്ഠൻ എന്നിവരാണ് ദർശിച്ചത്. കണ്വഗോത്രജാതന്മാർ ദർശിച്ച പ്രഗാഥമണ്ഡലമാണ് എട്ടാമത്തേത്. ഒമ്പതാമത്തേതാണ് പ്രസിദ്ധമായ പവമാനമണ്ഡലം. വേദദ്രഷ്ടാക്കളായ സകല ഋഷിമാരും ദർശിച്ച സൂക്തങ്ങളാണ് അതിലുള്ളത്. രാമായണത്തിൽ കാണ്ഡങ്ങളുടെ പേരുകൾ കഥാഭാഗത്തെ സൂചിപ്പിക്കുന്നതായിട്ടാണ്

കാണ്ഡംമാത്രം ആ നിയമത്തിന് അപ
മിക്കതും. എന്നാൽ അഞ്ചാമത്തെ കാണ്ഡം എന്ന പേര് അതിലെ പ്രത്യേകിച്ചൊരു
വാദമാണ്. സുന്ദരകാണ്ഡം എന്ന പേര് അതിലെ പ്രത്യേകിച്ചൊരു
വാദമാണ്. സുന്ദരകാണ്ഡം
കഥാഭാഗത്തെ സൂചിപ്പിക്കുന്നതല്ലല്ലോ. ഇതുപോലെയാണ് ഈ പവമാന
മണ്ഡലവും - ഋഷിയുടെ പേരിനോടുബന്ധപ്പെട്ടതല്ല. രാമായണത്തിലെ
സുന്ദരകാണ്ഡം മറ്റെല്ലാ കാണ്ഡങ്ങളേക്കാളും പ്രധാനവും പ്രശസ്തവു
മാണെന്നതുപോലെ ഈ മണ്ഡലവും മറ്റെല്ലാ മണ്ഡലങ്ങളെക്കാളും
പ്രധാനവും ശ്രേഷ്ഠവുമാണ്. മറ്റു മണ്ഡലങ്ങളിലെ പ്രധാന ഋഷിവര്യന്മാ
രെല്ലാവരും ഇതിൽ മന്ത്രദ്രഷ്ടാക്കളാണ്. പവമാനമണ്ഡലത്തിലെ
ആദ്യത്തെ മൂന്ന് അനുവാകം പ്രത്യേകം പ്രാധാന്യമുള്ളതാണ്. നമ്പൂതിരി
മാരുടെ ഇടയിൽ 'ചെറുമാനം' എന്നപേരിൽ അറിയപ്പെടുന്ന ഈ സൂക്ത
ങ്ങൾ ക്ഷേത്രങ്ങളിലെ ദേവപ്രതിഷ്ഠയ്ക്കും അതുപോലെ പ്രാധാന്യമുള്ള
കർമ്മങ്ങൾക്കും ഒഴിച്ചുകൂടാത്തതാണ്. ദേവന് അനുഗ്രാഹകബുദ്ധിയുദി
ക്കാനും ഭക്തന് അനുഗ്രഹം സ്വീകരിക്കാനുള്ള അർഹതനേടാനും ഈ
മന്ത്രങ്ങൾക്ക് പ്രത്യേകശക്തിയുണ്ട് എന്ന് വേദരത്നം ഏർക്കര രാമൻനമ്പൂ
തിരി പറഞ്ഞു കേട്ടിട്ടുണ്ട്.

പത്താമത്തെ മണ്ഡലം ക്ഷുദ്രസൂക്തം എന്ന പേരിലാണ് അറിയ
പ്പെടുന്നത്. പ്രത്യേകിച്ച് ഒരു ഋഷിയുടെയോ ഋഷികുലത്തിൻെറയോ
അല്ലാതെ അസംഖ്യം ഋഷിമാർ ദർശിച്ച സൂക്തങ്ങളാണ് അതിലുള്ളത്.
സൂക്തങ്ങൾ ചെറുതാണെന്ന നിലയിൽ അവയെ ക്ഷുദ്രസൂക്തങ്ങളെന്നു
പറയുന്നു. എങ്കിലും അർത്ഥഗാംഭീര്യം നോക്കുമ്പോൾ അവ മഹാസൂ
ക്തങ്ങൾതന്നെയാണ്.

ഉപനയനം കഴിഞ്ഞ് ഒരു ബ്രഹ്മചാരി വേദാദ്ധ്യയനത്തിന് സുസജ്ജ
മാകുന്നത് ശാക്വരവ്രതദീക്ഷയോടെയാണ്. വേദം മുഴുവൻ പഠിച്ചു ഗ്രഹി
ക്കാനുള്ള പ്രത്യേകവ്രതകാലമാണ് അത്. ശാക്വരം എന്ന പദത്തിൻെറ
അർത്ഥം ശക്തിയേകുന്നത് എന്നാണ്. വേദം പഠിച്ച് അർത്ഥം ഗ്രഹിക്കാ
നുള്ള ശക്തി സിദ്ധിക്കാൻവേണ്ടിയുള്ള ഒരു വ്രതമാണ് അത്. ഒരു കൊല്ലം
കൊണ്ട് അവസാനിക്കുന്ന നിലയിൽ ഇന്ന് അതു ചുരുങ്ങി. വേദം പാദ
മായി ഒരുമുറ ഗുരുമുഖത്തുനിന്ന് കേട്ടു ജപിക്കുകമാത്രമേ ഇപ്പോൾ പതി
വുള്ളൂ. 'അധീതി - ബോധം' ഇതെല്ലാം പണ്ടത്തെ കഥയായി. ഒരു
കൊല്ലം നീണ്ടുനിൽക്കുന്നത് എന്നർത്ഥത്തിൽ ആണ്ടുവ്രതം എന്നും
ആദ്യംമുതൽ ഒരു മുറ ജപിക്കുന്നതിനാൽ ഈ വേദ ജപത്തിന് "മുതൽമുറ"
എന്നും പേരും വന്നിട്ടുണ്ട്.

ഈ വ്രതം സമാപിക്കുന്നത് ഒരു പ്രത്യേകചടങ്ങോടുകൂടിയാണ്.
വേദപഠനത്തിൻെറ മഹത്വത്തെയും ഗാംഭീര്യത്തെയും സൂചിപ്പിക്കുന്ന ആ
ചടങ്ങ് അർത്ഥവത്താണ്. നമുക്ക് അതൊന്നു പരിശോധിക്കാം. വ്രതം
കൊണ്ട ദിവസംമുതൽ 360 ദിവസം കഴിഞ്ഞേ ഇതു ചെയ്യാവൂ. ഉത്തരാ
യണകാലം വേണമെന്നും നിർബന്ധമുണ്ട്. വ്രതസമാപനദിവസം ആചാ
ര്യനും ശിഷ്യനും ഉപവസിക്കണം. അപരാഹ്നത്തിൽ കുളിച്ച് ശിഷ്യന്



സാത്വികഭക്ഷണം കഴിക്കാം. അതിനുശേഷമാണ് ക്രിയ ആരംഭിക്കുന്നത്.
തീയിട്ടു ഹോമംതുടങ്ങി പ്രധാനസ്രുവാഹുതികൾ ചെയ്തതിനുശേഷം
സന്ധ്യാവന്ദനം കഴിച്ച് പത്തു ഗായത്രിജപിച്ച് ശിഷ്യൻ ആചാര്യസമീപം
വന്നാൽ ആചാര്യൻ ശിഷ്യനോട് ചോദിക്കുകയാണ്. അഗ്നി ഇന്ദ്രൻ ആദി
ത്യൻ വിശ്വദേവകൾ ഇവരുടെ അനുഗ്രഹശക്തിയെ വഹിക്കാൻ കഴിവു
നൽകുന്ന ശാക്വരവ്രതം നീ വേണ്ടപോലെ അനുഷ്ഠിച്ചില്ലേ? "ഗുരോ,
വേണ്ടപോലെ അനുഷ്ഠിച്ചു"[1] എന്ന് ശിഷ്യൻ മറുപടിയും പറയുന്നു.
ശിഷ്യൻ കണ്ണടക്കുകയും ശിഷ്യൻെറ കണ്ണ് ഒരു വസ്ത്രംകൊണ്ട് മൂടിക്കെ
ട്ടുകയും ചെയ്തതിനുശേഷം ആചാര്യൻ അനുഷ്ഠാനത്തിൻെറ പ്രത്യേ
കതകളെ വിധിക്കുകയാണ്. "ഈ ഒരു രാത്രി ചമതയിടലും (സമിധാ
ഹോമം), ഭിക്ഷയെടുക്കൽ, നിലത്തുകിടക്കൽ, ഗുരുശുശ്രൂഷ ഇതൊന്നും
ചെയ്യേണ്ട. ഇവിടെ ഒറ്റയ്ക്ക് ഒന്നും ഉരിയാടാതെ പ്രമാദാലസ്യനിദ്രാദിക
ൾക്കു വശംവദനാകാതെ. സകലദേവന്മാരുടേയും സാന്നിദ്ധ്യമുള്ള ഈ
അഗ്നിഹോത്രശാലയിൽ അഗ്നിയുടെ സമീപത്ത് ജാഗൃതനായി ഇരിക്കൂ".
അങ്ങനെ ആ രാത്രി പവിത്രസ്മരണയോടെ ഉറങ്ങാതെ അവിടെത്തന്നെ
ഇരിക്കണം. പിറ്റേന്ന് കാലത്ത് ആചാര്യൻ തലേദിവസത്തെ ഹോമാഗ്നി
യിൽ വീണ്ടും ഹോമം ചെയ്തതിനുശേഷം വേദപഠനം പൂർത്തീകരി
ക്കുന്ന മഹാനാമ്ന്യവും പൂരീഷപദവും ശിഷ്യന് ഉപദേശിക്കുന്നു. 'വിദാ
മഘവൻ' എന്നു തുടങ്ങുന്ന ഈ വിശിഷ്ടമന്ത്രത്തിൻെറ അവസാനം
ദേവന്മാരോട് തൻെറ ഹൃദയാന്തർഭാഗത്ത് ആഗമിച്ച് വിളങ്ങണേ എന്നു
പ്രാർത്ഥിക്കുകയാണ്: "ഏവാഹ്യഗ്നേ ഏവാഹീന്ദ്ര ഏവാഹിപൂഷൻ
ഏവാഹിദേവാ" എന്നീ അർത്ഥപുഷ്ടങ്ങളായ മന്ത്രങ്ങളാണിവ. ഇവ
യാണ് വേദപഠനത്തിൻെറ അവസാനത്തെ പ്രാർത്ഥന. 'ഏവമന്ത്രങ്ങൾ'
എന്ന് ഇവയെ പറയാറുണ്ട്. ഇവിടെ ബഹിർമ്മുഖവൃത്തിയെ നിരോധിച്ച്
തദാകാരചിത്തനായി വർത്തിക്കുന്ന ശിഷ്യനിൽ ദേവന്മാർ ഏതോ അജ്ഞാ
തവും സൂക്ഷ്മവുമായ അനുഗ്രഹവിശേഷത്തെ സമർപ്പിച്ച് സന്നിധാനം
ചെയ്യുന്നു എന്നതാവാം ഇതിൻെറ പിന്നിലെ സങ്കല്പം. ഈ തത്വത്തെ
ബ്രാഹ്മണം ഇങ്ങനെ ഉൽഘോഷിക്കുന്നു. 'യാവതീർവൈദേവതാഃ താഃ
സർവ്വാ വേദവിദി ബ്രാഹ്മണേ വസന്തി ബ്രാഹ്മണോ വൈ സർവ്വാ
ദേവതാഃ' (ശതപഥബ്രാഹ്മണം). എത്ര ദേവന്മാരുണ്ടോ അവരെല്ലാവരും
വേദജ്ഞനായ ബ്രാഹ്മണനിൽ വസിക്കുന്നു. അതിനാൽ ബ്രാഹ്മണൻ
സർവ്വദേവതാമയനാണ് എന്ന് ബ്രാഹ്മണവാക്യാർത്ഥം. ഇന്ന് ഇതെല്ലാം;
വെറും ചടങ്ങായി അനുഭവവും അതുപോലെതന്നെ !

ഇതിനുശേഷം കണ്ണുകെട്ടിയ വസ്ത്രവും നെയ്യുപുരട്ടിയ ഒരു തളികയും
ആചാര്യന് ദാനം ചെയ്യുന്നു. അന്തർമ്മുഖാവസ്ഥ തല്ക്കാലം ആചാര്യ
നിൽത്തന്നെ സമർപ്പിക്കുന്നു എന്നർത്ഥം. വേദതത്വം സർവ്വത്ര വ്യാപിച്ച

1. അഗ്നാ വിന്ദ്ര ആദിത്യേവിശ്വേഷു ചദേവേഷു ചരിതം തേ ശാക്വരബ്രഹ്മചര്യാ?
എന്ന് ആചാര്യവാക്യം. ചരിതം ഭോ: എന്നു ശിഷ്യവാക്യം.

അന്തഃകരണത്തിൻെറ പ്രതീകമാണ് നൈപുരട്ടിയ തളിക. അത് ദാനം ചെയ്യുന്നു എന്നതിന് അന്തഃകരണത്തെ ആചാര്യന് അടിയറവെച്ചു എന്നർത്ഥം. വേദം പാലും വേദാർത്ഥം തൈരും അതിനെ കടഞ്ഞെടുത്ത നെയ്യ് വേദതത്വവുമാണ്. അത് അന്തഃകരണത്തിൽ സർവ്വത്ര വ്യാപ്തമായി എന്നതിനെയാണ് നൈപുരട്ടിയ തളിക സൂചിപ്പിക്കുന്നത്. വേദമന്ത്രങ്ങൾ കേവലം ശബ്ദങ്ങളും ശബ്ദാർത്ഥവും മാത്രമടങ്ങിയവയല്ല. അതിനപ്പുറം അനുഷ്ഠാനം, അനുഭവം എന്നീ രണ്ടു തലങ്ങൾകൂടി അതിന് ഉണ്ട്. അതിലേക്കുള്ള പ്രവേശനത്തിൻെറ ആരംഭമാണ് ഈ ക്രിയ സൂചിപ്പിക്കുന്നത്.

ഋഗ്വേദത്തെ മണ്ഡലം, അനുവാകം, സൂക്തം, ഋക്ക് എന്നിങ്ങനെ ഒരു വിധത്തിൽ വിഭജിച്ചിട്ടുണ്ട്. അതിനുപുറമെ അഷ്ടകം, അദ്ധ്യായം, വർഗ്ഗം, ഋക്ക്, അന്തം എന്നിങ്ങനെ മറ്റൊരു വിധത്തിലുള്ള വിഭജനവുമുണ്ട്. രണ്ടാമതു പറഞ്ഞ അഷ്ടാദിതിവിഭജനമാണ് കേരളത്തിലെ നമ്പൂതിരിമാരുടെ കൂടുതൽ പ്രചാരമുള്ളത്. ശതർച്ചിനം എന്ന ആദ്യത്തെ മണ്ഡലത്തിൽ 24 അനുവാകങ്ങളുണ്ട്. ഗൃത്സമദമെന്ന രണ്ടാമത്തെ മണ്ഡലത്തിൽ അനുവാകങ്ങൾ 4 ആണ്. വിശ്വാമിത്ര - വാമദേവമണ്ഡലങ്ങളിൽ (3-4 മണ്ഡലങ്ങളിൽ) 5 അനുവാകം വീതമാണുള്ളത്. 5, 6, 7 മണ്ഡലങ്ങൾ ക്രമേണ അത്രി - ഭരദ്വാജ - വസിഷ്ഠന്മാർ ദർശിച്ചവയാണ്. അവയിൽ ആറ് അനുവാകം വീതമാണുള്ളത്. കണ്വഗോത്രജന്മാരായ പ്രഗാഥന്മാർ ദർശിച്ച എട്ടാം മണ്ഡലത്തിൽ പത്ത് അനുവാകമുണ്ട്. വിശിഷ്ടമായ പവമാനമണ്ഡലത്തിൽ ഏഴ് അനുവാകങ്ങളുണ്ട്. ക്ഷുദ്രസൂക്ത - മഹാസൂക്തങ്ങളടങ്ങിയ പത്താം മണ്ഡലത്തിലെ അനുവാകസംഖ്യ പന്ത്രണ്ടാണ്. ആകെ 85 അനുവാകങ്ങളാണ് പത്തു മണ്ഡലങ്ങളിലുംകൂടിയുള്ളത്. വേദമന്ത്രങ്ങളുടെ സ്വാദ്ധ്യായം അനുവാകത്തിലേ നിർത്താവൂ എന്നാണ് പൂർവാചാരം. ആകെ സൂക്തങ്ങൾ 1017 ആണ്. ഋക്കുകൾ 10472, അക്ഷരങ്ങൾ മൂന്നുലക്ഷത്തിതൊണ്ണൂറ്റിനാലായിരത്തി മുന്നൂറ്റിപതിനേഴാണ്. അഷ്ടകാദിവിഭജനത്തിൽ എട്ട് അഷ്ടകങ്ങളും അറുപത്തിനാല് അദ്ധ്യായങ്ങളും രണ്ടായിരത്തി ആറ് വർഗ്ഗങ്ങളുമുണ്ട്. വേദത്തിലെ ഓരോ അക്ഷരത്തിലും സർവ്വദേവന്മാരും കുടികൊള്ളുന്നു എന്നാണ് സങ്കല്പം. ''ഋചോ അക്ഷരേ പരമേ വ്യോമൻ'' (2.3.21) എന്ന മന്ത്രത്തിൽ അതാണ് പറയുന്നത്. അതിപവിത്രമായ ഋഗ്വേദത്തിൻെറ ഏതാണ് ഒരു ബാഹ്യരൂപമാണ് മേൽ വിവരിച്ചത്.

ഋഗ്വേദത്തിലെ ഒമ്പതാം മണ്ഡലത്തിലെ എല്ലാമന്ത്രങ്ങളും പവമാനസോമനെ സ്തുതിക്കുന്നവയാണ്. ത്രികരണങ്ങൾക്കും പവിത്രതയേകുന്ന സോമൻ സാക്ഷാൽ സർവ്വേശ്വരൻതന്നെയാണ്. ആനന്ദസ്വരൂപനായ അവിടുന്ന് ശക്തിയുക്തനും മംഗലസ്വരൂപനുമാണ്. ശിവശക്ത്യൈക്യരൂപംതന്നെ സോമരൂപം. ശക്തിയുക്തനായ ശിവനായിട്ടോ ശിവശക്ത്യൈക്യരൂപിണിയായിട്ടോ ഇഷ്ടംപോലെ ഭാവനചെയ്യുന്നതിൽ തെറ്റില്ല. ശൈവന്മാർ



ശക്തിയുക്തമഹാദേവനായിട്ടും വൈഷ്ണവന്മാർ ലക്ഷ്മീനാരായണനായിട്ടും ശാക്തേയന്മാർ ശിവശക്ത്യൈക്യരൂപിണിയായിട്ടും സങ്കല്പിച്ചുപാസിക്കുന്ന ആ പരമസത്യംതന്നെ സോമൻ. സൽ ചിൽ ആനന്ദമെന്ന മൂന്നു വിശിഷ്ടഗുണങ്ങളിൽ ആനന്ദൈകപ്രധാനനാണ് സോമൻ. മേൽപറഞ്ഞ നിഗമനത്തിനെ സമർത്ഥിക്കുന്ന പല മന്ത്രങ്ങളും ഈ മണ്ഡലത്തിൽ കാണാൻ കഴിയും.

സോമഃ പവതേ ജനതാമതീനാം
ജനിതാ ദിവോ ജനിതാ പൃഥിവ്യാഃ
ജനിതാഗ്നേർജനിതാസൂര്യസ്യ
ജനിതേന്ദ്രസ്യ ജനിതോത വിഷ്ണോഃ (9-96-5)

ഈ മന്ത്രത്തിൻെറ വ്യാഖ്യാനമെന്നോണം ഒരു ശ്ലോകം സ്കാന്ദാപുരാണത്തിലെ കാശീഖണ്ഡത്തിൽ കാണുന്നുണ്ട്. അതിവിടെ ചേർക്കാം.

''മതീനാം ചദിവഃ പൃഥ്വ്യാഃ വഹ്നേഃ സൂര്യസ്യ വജ്രിണഃ
സാക്ഷാദപിച വിഷ്ണോശ്ച സോമോ ജനയിതേശ്വരഃ''

മനഃശുദ്ധികരവും ശാന്തിദായകവുമാണ് പവമാനസ്തുതികൾ. ത്രികരണങ്ങളെ പവിത്രമാക്കുമ്പോഴാണല്ലോ ശാന്താകാരനായ സർവ്വേശ്വരൻ അതിൽ പ്രതിഫലിക്കുന്നത്. സ്ഥൂലശരീരം ഇരുപത്തിനാലു തത്വങ്ങളാൽ നിർമ്മിക്കപ്പെട്ടതാണ്. ഈ ഇരുപത്തിനാലു തത്വങ്ങളുടെ ശുദ്ധീകരണത്തെ സൂചിപ്പിക്കുന്നവയാണ് പവമാനമണ്ഡലത്തിലെ ആദ്യത്തെ അനുവാകത്തിലെ ഇരുപത്തിനാലു സൂക്തങ്ങൾ. സൂക്ഷ്മശരീരം ഷൾത്രിംശൽകലകളോടുകൂടിയതാണ്. അവയുടെ ശുദ്ധീകരണത്തെ സൂചിപ്പിക്കുന്നവയാണ് രണ്ടാമത്തെ അനുവാകത്തിലെ മുപ്പത്താറു സൂക്തങ്ങൾ. കാരണശരീരത്തിൽ അത്യന്തസൂക്ഷ്മങ്ങളായ ഏഴു മണ്ഡലങ്ങളുണ്ടെന്ന് യോഗശാസ്ത്രം പറയുന്നു. ഈ ഏഴു മണ്ഡലങ്ങളുടെ ശുദ്ധീകരണത്തെയാണ് 3-ാമത്തെ അനുവാകത്തിലെ ഏഴു സൂക്തങ്ങൾ സൂചിപ്പിക്കുന്നത്. ഈ മൂന്ന് അനുവാകങ്ങളും ആദ്യന്തം ജപിക്കാൻ പറ്റാത്ത പക്ഷം 3-ാം അനുവാകത്തിലെ ഒടുവിലത്തെ രണ്ടു സൂക്തങ്ങൾ ജപിച്ചാലും മുഴുവൻ ജപിച്ച ഫലം ഉണ്ടാകും എന്നത് ഇതിലെ ഒരു പ്രത്യേകതയാണ്. മൂന്നാം അനുവാകത്തിലെ അവസാനത്തെ സൂക്തം ആജന്മശുദ്ധരായ സപ്തർഷികൾ ദർശിച്ചവയാണ്. പവിത്രതരമായ ആ സ്തുതിയോടെ ഉപാസകൻെറ ത്രികരണങ്ങളും ശുദ്ധമാവുന്നു. മൂന്നാം അനുവാകത്തിലെ അവസാനത്തെ രണ്ട് ഋക്കുകൾ ഈ പവമാനമന്ത്രങ്ങളുടെ ഫലശ്രുതിയാണ്. ഋഗ്വേദത്തിൽ മറ്റെങ്ങും കാണാത്ത ഈ ഫലശ്രുതി ഈ മന്ത്രങ്ങളുടെ അപൂർവ്വതയെയാണ് കാണിക്കുന്നത്.

ഈ പവമാനമന്ത്രങ്ങളെ അദ്ധ്യയനം ചെയ്യുന്നവർ ഇന്ദ്രിയങ്ങൾ മുഖേന ആഹരിക്കുന്നതെല്ലാം അതിപരിശുദ്ധമായിരിക്കും. മാതരിശ്വാവിനാൽ ആസ്വദിക്കപ്പെട്ടവയാകും അവ. സർവ്വവ്യാപകമായ ഈശ്വരശക്തി

പറയുന്നത്. സർവ്വവ്യാപകനായ ഈശ്വ
യെയാണ് ഇവിടെ മാതരിശ്വാവെന്നു പറയുന്നത്. സർവ്വവ്യാപകനായ ഈശ്വ
രൻെറ സ്മരണയില്ലാതെ ഒരു നിമിഷവും ഒന്നും അനുഭവിക്കാൻ കഴി
യാത്ത സ്ഥിതി ലഭിക്കും എന്നർത്ഥം. ഛാന്ദോഗ്യോപനിഷത്തിൽ സനൽകു
മാരമുനി പറയുന്ന ധ്രുവാസ്മൃതി' സിദ്ധിക്കുമെന്നർത്ഥം.
സങ്കേതങ്ങളിലൂടെ ചില വിശേഷാർത്ഥങ്ങളെ സൂചിപ്പിക്കുന്ന ഈ
സമ്പ്രദായം വേദത്തിൽ പലേടത്തും കാണാം. ഒന്നാം മണ്ഡലത്തിൽ
24-ാം സൂക്തംമുതൽ 31-ാം സൂക്തംവരെയുള്ള ഏഴു സൂക്തങ്ങൾ
ആജീഗർത്തപുത്രനായ ശുനശ്ശേപൻെറ സ്തുതികളാണ്. വരുണന് ബലിന
ൽകാനായി യജ്ഞശാലയുടെ യൂപക്കാലിൽ ബന്ധിക്കപ്പെട്ട ശുനശ്ശേപൻ
ബന്ധമോചനത്തിനായി ആരോടാണ് പ്രാർത്ഥിക്കേണ്ടത്, ആരുടെ നാമ
മാണ് ജപിക്കേണ്ടത് എന്നു ചിന്തിക്കുന്നതുമുതൽക്കാണ് ഈ പ്രകരണം
ആരംഭിക്കുന്നത്. അഗ്നി, സവിതാവ്, വരുണൻ തുടങ്ങി ഓരോ ദേവന്മാരെ
പ്രാർത്ഥിച്ചു പ്രാർത്ഥിച്ച് അവസാനം ഉഷോദേവിയെ സ്തുതിക്കുന്നതോടെ
ശുനശ്ശേപൻ മോചിപ്പിക്കപ്പെടുന്നു. ഈ പ്രകരണത്തിലൂടെ വലിയൊരു
തത്വത്തെയാണ് വേദം വെളിപ്പെടുത്തുന്നത്. ബന്ധനത്തിൽനിന്ന് എങ്ങനെ
മോചിക്കപ്പെടും എന്നറിയാതെ ഒട്ടേറെ ദേവന്മാരോട് ഉള്ളുചുട്ട് പ്രാർത്ഥിച്ച്
അവസാനം ഉഷോദേവിയോട് പ്രാർത്ഥിക്കുന്നതോടെ ശുനശ്ശേപൻ മുക്ത
നാക്കപ്പെടുന്നു. ശക്തിയുടെ പ്രതീകമായാണ് വേദമന്ത്രങ്ങളിൽ ഉഷസ്സിനെ
വർണ്ണിച്ചിട്ടുള്ളത്. ആ ശക്തിയുടെ സാക്ഷാത്ക്കാരത്തിലാണ് ബന്ധമോ
ചനം. ഈശ്വരനെ മാതാവായിക്കരുതി ഉപവസിക്കുന്നതാണ് ശക്തി ഉപാ
സന. മാതാവായി ഈശ്വരനെ കാണണമെങ്കിൽ താൻ ഒന്നുമറിയാത്ത
ശിശുവായി മാറണം. ഈ നിഷ്കളങ്കാവസ്ഥയാണ് ശുനശ്ശേപനിൽ നമുക്ക്
കാണാൻ കഴിയുന്നത്. അമ്മയെ അറിയുന്നതിന് പാണ്ഡിത്യം ആവശ്യ
മില്ല. അമ്മ ഏതവസരത്തിലും രക്ഷിക്കുമെന്ന ദൃഢവിശ്വാസം മാത്രം
മതി. അമ്മയുടെ ഭാവത്തിൽ ഈശ്വരനെ കണ്ടു ഉപാസിക്കണമെന്നു
പോലും ശുനശ്ശേപന് അറിഞ്ഞുകൂടായിരുന്നു. അതുകൊണ്ടാണല്ലോ ആരെ
യാണ് ഭജിക്കേണ്ടത്, ആരുടെ നാമമാണ് ജപിക്കേണ്ടത് എന്ന് ആദ്യം
സംശയിച്ചത്. എന്നാൽ ശിശുസഹജമായ നിഷ്കളങ്കബുദ്ധിയുണ്ടായിരു
ന്നതിനാൽ ഓരോ ദേവന്മാരും കാണിച്ച് വഴികാണിച്ച് ഒടുവിൽ അമ്മ
യുടെ - ഉഷോദേവിയുടെ - സന്നിധിയിൽഎത്തി. അമ്മയുടെ അടുത്തെ
ത്തിയപ്പോൾ താമസമെന്യേ ബന്ധമുക്തനാവുകയും ചെയ്തു. ഈ വേദ
തത്വത്തെ ഉപനിഷത്ത് ഇങ്ങിനെ സംഗ്രഹിച്ചു പ്രഖ്യാപിച്ചു: "പാണ്ഡിത്യം
നിർവ്വിദ്യബാല്യേന തിഷ്ഠാസേൽ" (പാണ്ഡിത്യത്തെയെല്ലാം വലിച്ചെ
റിഞ്ഞ് ബാല്യഭാവത്തിൽ വർത്തിക്കൂ) എന്ന്.

അഗ്നിഷ്ടോമയജ്ഞത്തിൽ ആദ്യത്തെ ഇഷ്ടി പ്രായണീയേഷ്ടി
യാണ്. അതിലെ പ്രധാനദേവത അദിതിയാണ്. യജ്ഞം ചെയ്യാനും യജ്ഞാ

1. ആഹാരശുദ്ധൗ സത്ത്വശുദ്ധിഃ സത്ത്വശുദ്ധൗ ധ്രുവാസ്മൃതിഃ
സ്മൃതിലംഭേസർവ്വഗ്രന്ഥീനാം വിപ്രമോക്ഷഃ. (ഛാന്ദോഗ്യം 7.26.2)



നുഷ്ഠാനങ്ങൾ അറിയാനും കഴിവില്ലാതെ ദേവന്മാർ അദിതിയെ ശരണം
പ്രാപിച്ചുവെന്നും, ആദ്യവും അവസാനവും സമർപ്പിക്കപ്പെടുന്ന ഹവിസ്സ്
തനിക്കു നൽകാമെങ്കിൽ യജ്ഞപുരുഷനെ അറിയാനും യജിക്കാനും കഴി
വുണ്ടാക്കിത്തരാമെന്ന് അദിതി പറഞ്ഞുവെന്നും, അതനുസരിച്ച് പ്രായ
ണീയം, ഉദയനീയം എന്നീ രണ്ട് ഇഷ്ടികൾ അദിതിക്കു പ്രാധാന്യം
കൽപിച്ച് നിശ്ചയിച്ചുവെന്നും ഐതരേയബ്രാഹ്മണത്തിൽ പറയുന്നുണ്ട്.
അതിലെ രണ്ടാമദ്ധ്യായത്തിൽ "യജ്ഞോ വൈ ദേവേഭ്യ ഉപക്രാമൽ"
എന്നാരംഭിക്കുന്ന ഖണ്ഡത്തിൽ ഇതുകാണാം. ഈ പ്രക്രിയതന്നെ
താന്ത്രികപൂജയിലും കാണാം. ശക്തികൊണ്ടും മൂലംകൊണ്ടും പൂവാരാ
ധിച്ചതിനുശേഷമാണല്ലോ ഏതു ദേവൻെറ പൂജയും ആരംഭിക്കുന്നത്.
ഈ സമ്പ്രദായത്തിൻെറ ഉത്ഭവമാണ് നാം ശുനശ്ശേപൻെറ പ്രാർത്ഥന
ഉൾക്കൊള്ളുന്ന വേദമന്ത്രങ്ങളിൽ കണ്ടത്. സങ്കേതംകൊണ്ട് ഇത് സൂചി
പ്പിക്കുകയേ ചെയ്യുന്നുള്ളൂ, വാചികമായി പറയുന്നില്ല. "പരോക്ഷവാദാ
ഋഷയഃ" - പരോഷവാദികളാണ് ഋഷിമാർ എന്നുണ്ടല്ലോ.

ഇന്ദ്രൻ, അഗ്നി എന്നീ ദേവന്മാരുടെ ഗുണഗണങ്ങളിലൂടെയുള്ള
നിർവ്വചനം വേദമന്ത്രങ്ങളിൽനിന്നു നമുക്ക് ലഭിക്കും. യോജാത ഏവ
(2-12-1) എന്ന സൂക്തം ഇന്ദ്രനെ വ്യക്തമായി നിർവ്വചിക്കുകയാണ്. അതിലെ
വിവരണമനുസരിച്ച് ഇന്ദ്രൻ സാക്ഷാൽ സർവ്വേശ്വരൻതന്നെയെന്നു വ്യക്ത
മാവും. ത്വമഗ്നേപ്രഥമഃ (1-31-1) ത്വമഗ്നേദ്യുഭിഃ (2-1-1) എന്നീ സൂക്ത
ങ്ങൾ അഗ്നിയുടെ സർവ്വേശ്വരത്വത്തെ നിർവ്വചനങ്ങളിലൂടെ സമർത്ഥി
ക്കുന്നു. 9-ാം മണ്ഡലത്തിലെ പവമാനസോമനും ഈ അഗ്നിതന്നെ
യാണ്. അഗ്നിഷ്ടോമയാഗത്തിൽ "ഉപാസ്മൈഗായതാനരഃ" (9-11-1)
എന്നു തുടങ്ങുന്ന ബഹിഷ്പവമാനസ്തോത്രം ഗാനം ചെയ്യുമ്പോൾ ഹോതാവ്
"പ്രവോദേവായാഗ്നയേ" (3-13-1) എന്നു തുടങ്ങുന്ന ആജ്യശസ്ത്രമാണ് ചൊല്ലു
ന്നത്. സ്തുതിക്കും ശംസനത്തിനും (ശസ്ത്രത്തിനും) ദേവത ഒന്നുതന്നെയാ
യിരിക്കണം എന്നാണ് യാഗസമ്പ്രദായം. 'സ്തുതമനുശംസതി' എന്ന ശ്രൗത
സൂത്രവാക്യമാണ് അതിനു പ്രമാണം. ഇവിടെ സോമനെ സ്തുതിച്ച് അഗ്നിയെ
ശംസിക്കാൻ കാരണം അഗ്നിയും സോമനും വ്യത്യസ്തമല്ല എന്നതുത
ന്നെ. 'യോ വാ അഗ്നിഃ സപവമാനഃ' (10-5) എന്ന് ഐതരേയബ്രാഹ്മണം
ഇതിനെ അനുവദിക്കുന്നു.

ഭാരതത്തിൽ അങ്ങോളമിങ്ങോളം വിഷ്ണുഭഗവാനുള്ള പ്രാധാന്യം
മറ്റൊരു ദേവനുമില്ല. രാമായണഭാരതങ്ങളും ഭാഗവതവും വിഷ്ണുവിൻെറ
മഹിമയെ കീർത്തിക്കുന്ന പുണ്യഗ്രന്ഥങ്ങളാണല്ലോ. ശ്രീരാമനും
ശ്രീകൃഷ്ണനും ഉള്ളത്ര പ്രാധാന്യം ഒരു ഹിന്ദുവിൻെറ ഹൃദയത്തിൽ
മറ്റൊരു ദേവനും ഇല്ല എന്നുതന്നെ പറയാം. എന്നാൽ വിഷ്ണുവിനെ
സ്തുതിക്കുന്ന മന്ത്രങ്ങൾ ഋഗ്വേദത്തിൽ താരതമ്യേന കുറച്ചേയുള്ളൂ. വൈദി
കകാലത്തിനുശേഷമാണ് വിഷ്ണുവിന് ഇന്നു കാണുന്ന പ്രാധാന്യം ഉണ്ടാ
യത് എന്ന് ഒരു വാദഗതിയും ഇതിൽനിന്നുളവായിട്ടുണ്ട്. വാസ്തവത്തിൽ

ഇത് അടിസ്ഥാനരഹിതമാണ്. അഗ്നിഷ്ടോമയാഗംതന്നെ നമുക്ക് ഉദാഹരണമായി എടുക്കാം. സോമക്രയം എന്ന ഒരു പ്രധാനക്രിയയുണ്ട് യാഗത്തിൽ. സോമവല്ലി വിലകൊടുത്ത് വാങ്ങിച്ച് അത് തേരിൽ കയറ്റി യാഗശാലയിൽ കൊണ്ടുവന്ന് ''ആസന്ദി''യെന്ന പീഠത്തിൽ എഴുന്നള്ളിച്ചുവെച്ചതിനുശേഷം ഒരു ഇഷ്ടി (ഹോമവിശേഷം) ഉണ്ട്. അതിൻെറ പേര് ആതിഥ്യേഷ്ടി എന്നാണ്. സോമരാജാവ് എഴുന്നള്ളി വരുമ്പോൾ ആ മാന്യാതിഥിക്ക് സമർപ്പിക്കുന്ന ആദരോപചാരമാണ് അതുകൊണ്ട് ഉദ്ദേശിക്കുന്നത്. എന്നാൽ ഈ ഇഷ്ടിയുടെ ദേവത (ആർക്കുവേണ്ടി ഇഷ്ടി ചെയ്യുന്നുവോ ആ ശക്തിവിശേഷമാണ് ദേവത) വിഷ്ണുദേവനാണ്. സോമരാജാവിനെ സ്വീകരിച്ചിരുത്തി വിഷ്ണുവിന് ആതിഥ്യം നൽകുകയോ? ബ്രഹ്മദത്തനെ ക്ഷണിച്ചുവരുത്തി കുഞ്ഞുണ്ണിയെ സൽക്കരിച്ചുവെന്ന് കേൾക്കുമ്പോൾ ബ്രഹ്മദത്തൻെറ ഓമനപ്പേരാണ് കുഞ്ഞുണ്ണി എന്ന സത്യം അറിയാത്തവർക്ക് അതിൽ അനൗചിത്യവും വൈരുദ്ധ്യവും തോന്നാം. ഇതുപോലുള്ള വൈരുദ്ധ്യമേ സോമനെ ക്ഷണിച്ച് വിഷ്ണുവിനെ സൽക്കരിക്കുന്നതിലും ഉള്ളു. ഈ അനുഷ്ഠാനത്തിലൂടെ സോമദേവനും വിഷ്ണുവും രണ്ടല്ല എന്ന തത്വം ഋഷീശ്വരന്മാർ നമുക്ക് വിശദമാക്കിത്തരികയാണ്. എന്നാൽ ഇത് എന്തുകൊണ്ട് വ്യക്തമായി പറഞ്ഞില്ല എന്നാണെങ്കിൽ ഒന്നേ മറുപടിയുള്ളൂ, ഋഷിമാർ പരോക്ഷപ്രിയരാണ് എന്നതുതന്നെ.

ഋഗ്വേദത്തിലെ 9-ാം മണ്ഡലം പവമാനസോമനെപ്പറ്റിയുള്ള സ്തുതിയാണല്ലോ. ഒരു മണ്ഡലം മുഴുവൻ ഒരു ദേവൻെറ സ്തുതിക്കായി ഉഴിഞ്ഞുവെച്ചതിൽനിന്നുതന്നെ ആ ദേവൻെറ പരമപ്രാധാന്യം മനസ്സിലാക്കാം. ബ്രഹ്മാനന്ദത്തെയാണ് ഇവിടെ സോമദേവനായി പറയുന്നത്. ആ സോമനെ പ്രാപിക്കുക അതിൽ തന്മയീഭവിക്കുക ഇതാണ് ജീവിതലക്ഷ്യം. സോമപാനം ചെയ്യുക എന്നത് അതിനോട് താദാത്മ്യമടയുന്നതിനെയാണ് സൂചിപ്പിക്കുന്നത്. ഈ സോമരസം അഥവാ ബ്രഹ്മാനന്ദം മാധുര്യപൂർണ്ണമാണ് എന്നു വെറുതെ പറഞ്ഞുകൊണ്ട് അതിനുചുറ്റും വട്ടംതിരിയുന്നതല്ലാതെ അത് നേരിട്ട് അനുഭവിക്കാൻ ഒട്ടുമിക്കപേരും ഒരുങ്ങുന്നില്ല എന്നു വേദമാതാവ് വിലപിക്കുന്നു. 'വിശ്വേയം ദേവാ ഉതമർത്യാസോമധുബ്രുവന്തോ അഭിസംചരന്തി' (8-48-1). ഋഗ്വേദത്തിൽ വിസ്തരിച്ചു വർണ്ണിച്ച ഈ സോമരസത്തെ യജുർവ്വേദത്തിൽ ആനന്ദസ്വരൂപമായിത്തന്നെ വർണ്ണിക്കുന്നു. ഭൃഗുവല്ലി, ബ്രഹ്മാനന്ദവല്ലി എന്നീ ഭാഗങ്ങളിൽ ഈ വിവരണം കാണാം. ഈ സോമത്തെ - ബ്രഹ്മാനന്ദത്തെതന്നെയാണ് ശ്രീമദ്‌വിദ്യാരണ്യസ്വാമികൾ അദ്ദേഹത്തിൻെറ പഞ്ചദശി എന്ന വേദാന്തപ്രകരണത്തിൽ അവസാനത്തെ അഞ്ച് അദ്ധ്യായങ്ങളിലായി വിസ്തരിച്ചു വർണ്ണിച്ചിട്ടുള്ളത്. ഇതെല്ലാം ചേർത്തുവെച്ചു നോക്കുമ്പോൾ വേദത്തിൻെറ ലക്ഷ്യം ഇന്നതാണെന്നു നമുക്ക് വ്യക്തമായി ഗ്രഹിക്കാൻ കഴിയും.

ലക്ഷ്യവും മാർഗ്ഗവും, എന്നുവേണ്ട നാം ഗ്രഹിച്ചിരിക്കേണ്ടതായ ഏതു വിജ്ഞാനവും വേദത്തിലുണ്ട്. പേരാലിൻെറ വിത്തെടുത്തു പൊട്ടിച്ചുനോക്കിയാൽ ഭാവിയിൽ ഒരു മഹാവൃക്ഷമായി വളരാനിരിക്കുന്ന അതിൻെറ



എല്ലാ ഭാഗങ്ങളേയും നമുക്ക് അതിൽ വ്യക്തമായി വേർതിരിച്ച് കാണാൻ കഴിഞ്ഞെന്നുവരില്ല. മനുഷ്യനിലെ സ്വഭാവവിശേഷങ്ങൾ തലമുറകളിൽ നിന്ന് തലമുറകളിലേക്ക് കൈമാറ്റം ചെയ്യപ്പെടുന്നത് ജീനുകളിലെ ഡി.എൻ.എ. വഴിക്കാണെന്ന് ആധുനികശാസ്ത്രം ഇന്ന് കണ്ടെത്തിയിട്ടുണ്ട്. എന്നാൽ അതിസൂക്ഷ്മമായ ജീനിനെ എത്ര നിഷ്കൃഷ്ടമായി പരിശോധിച്ചിട്ടും അതിൻെറ ഇന്നിന്ന ഭാഗങ്ങളിൽ ഇന്നിന്ന പ്രത്യേകതകളിരിക്കുന്നുണ്ടെന്ന് കണ്ടെത്താൻ കഴിഞ്ഞിട്ടില്ല. മാതൃഗർഭത്തിൽ ബീജരൂപേണ ചെന്നെത്തി വളർന്ന് വികാസംപ്രാപിക്കുമ്പോഴേ അതിൻെറ രൂപസ്വഭാവവൈചിത്ര്യങ്ങൾ വെളിപ്പെട്ടുകിട്ടുകയുള്ളൂ. അതുപോലെ വേദമന്ത്രങ്ങളിൽ ബീജരൂപേണ വർത്തിക്കുന്ന തത്വവിശേഷങ്ങൾ ഈശ്വരൈകശരണരായ ഋഷീശ്വരന്മാരുടെ സൂക്ഷ്മബുദ്ധിയിൽ പതിച്ച് വളർന്ന് വികസിച്ചതാണ് നമ്മുടെ സ്മൃതികളും ഇതിഹാസപുരാണങ്ങളുമെല്ലാം.

'ശിശും നവിപ്രാമതിഭീരിഹന്തി' എന്ന മന്ത്രഭാഗമാവാം ശ്രീകൃഷ്ണഭഗവാൻെറ വൃന്ദാവനലീലയായി വളർന്നുവികസിച്ച കഥാഭാഗത്തിൻെറ ബീജം. ''തവേദം വിശ്വം'' (7-98-6) എന്ന ഋക്ക് ശ്രീകൃഷ്ണഭഗവാൻെറ പശുപാലനത്തിന് ആധാരമാണെന്നു കരുതാൻ ന്യായമുണ്ട്. ''ധന്വനാഗാ ധന്വനാജിംജയേമ'' (6-75-2) എന്ന മന്ത്രത്തോടു ചേർത്തുവെച്ച് ''പ്രണവോധനുഃ'' എന്ന കഠോപനിഷന്മന്ത്രംകൂടി പഠിക്കുമ്പോൾ ഈ ഋക്ക് ഭഗവന്നാമമാഹാത്മ്യത്തെയാണ് സൂചിപ്പിക്കുന്നതെന്നു വ്യക്തമാവും. ജായേദസ്തം (3-53-4) എന്നതുമുതലുള്ള മൂന്നു മന്ത്രം ഗൃഹസ്ഥാശ്രമജീവിതത്തിൻെറ ധന്യതയെയല്ലേ ഉൽഘോഷിക്കുന്നത്? ഇങ്ങിനെ എണ്ണിയെണ്ണിപ്പറഞ്ഞാൽ അവസാനിക്കില്ല. ''വേദേ സർവം പ്രതിഷ്ഠിതം'' എന്നത് അക്ഷരാർത്ഥത്തിൽത്തന്നെ സത്യമാണെന്നു ചുരുക്കം. ''സർവ്വം'' എന്നതിന് പ്രത്യേകം അടിവരയിടണമെന്നുമാത്രം.

നമോ ദ്വിശീർഷ്ണേ ത്രിപദേ ചതുഃശൃംഗായ തന്തവേ<br>സപ്തഹസ്തായ യജ്ഞായ ത്രയീവിദ്യാത്മനേ നമഃ

അമ്മേ ശരണം

## ഋഗ്വേദം

## മണ്ഡലം – 1 സൂക്തം – 3 മന്ത്രം – 1

സംസാരത്തെ അഥവാ ബാഹ്യപ്രപഞ്ചത്തെ ഒരു മഹാസമുദ്രമായും പ്രപഞ്ചത്തിൽ വ്യവഹരിക്കുന്ന ജീവന്മാരെ, സമുദ്രത്തിൽ മുങ്ങിവലയുന്നവരായും ചിത്രീകരിക്കാറുണ്ട് ആദ്ധ്യാത്മികഗ്രന്ഥങ്ങളിൽ. അളവറ്റ

ആഴവും പരപ്പുമുള്ളതാണ് സമുദ്രമെങ്കിലും ഒരു കപ്പലിലാണ് യാത്ര
ചെയ്യുന്നതെങ്കിൽ യാത്രക്ക് ക്ലേശമില്ല. യാത്രക്കാരനൊട്ട് വിഷമിക്കുകയും
വേണ്ട. ഇത്തരത്തിലുള്ള കപ്പലുകളാണ് ആത്മീയആചാര്യന്മാർ. അവർ
തങ്ങളുടെ മാർഗ്ഗത്തെ പിന്നാലെ വരുന്നവർക്കുവേണ്ടി സുഗമവും ക്ലേശ
രഹിതവുമാക്കിത്തീർത്തിരിക്കുന്നു. എന്നുതന്നെയല്ല ലക്ഷ്യത്തിലേയ്ക്ക്
അവരെ കൈപിടിച്ച് നയിക്കുകയും ചെയ്യുന്നു. അസംഖ്യം ആത്മീയാചാ
ര്യന്മാർ ചെയ്യുന്ന കാര്യമാണ് വേദം ഒറ്റക്ക് ചെയ്യുന്നത്. 'വേദോ നാരാ
യണഃ സാക്ഷാത് സ്വയംഭൂ രിതി ശുശ്രൂമ' എന്നാണല്ലോ ഭാഗവതം പറ
യുന്നത്. 'ശബ്ദബ്രഹ്മ പരം ബ്രഹ്മ മമോഭേ ശാശ്വതീ തനൂ' എന്ന
ഭഗവദ്വചനവും ഭാഗവതത്തിലുണ്ട്. സ്വയംഭൂവായ ആദിനാരായണ
മൂർത്തിതന്നെയാണ് വേദസ്വരൂപേണ പ്രകാശിക്കുന്നത് എന്നും 'ശബ്ദ
ബ്രഹ്മം എന്നറിയപ്പെടുന്ന വേദവും പരബ്രഹ്മവും എന്റെ ശാശ്വത
മായ രണ്ടു രൂപങ്ങളാണ് എന്നാണല്ലോ മേൽചേർത്ത ഭാഗവതവചനങ്ങ
ളുടെ സാരം. ആദ്യമായി ലക്ഷ്യം നിശ്ചയിക്കുകയും പിന്നീട് അതി
ലേയ്ക്കുള്ള മാർഗ്ഗം വിവരിക്കുകയും ചെയ്യുകയെന്നതാണ് വേദം അംഗീ
കരിച്ചിട്ടുള്ള പ്രതിപാദനരീതി. ഋഗ്വേദത്തിലെ ഒന്നാമത്തെ സൂക്തത്തിലെ
ഒമ്പതു മന്ത്രങ്ങളെക്കൊണ്ട് ലക്ഷ്യവും അതിന്റെ അനിതരസാധാരണ
മായ വൈശിഷ്ട്യവും അതിനെ പ്രാപിക്കുന്നതുകൊണ്ടുള്ള മെച്ചങ്ങളും
ആണ് എടുത്തുകാട്ടിയത്. അടുത്ത സൂക്തത്തിലെ ഒമ്പതു മന്ത്രങ്ങളെ
മുമ്മൂന്നായി വേർതിരിച്ച് ഓരോ തൃചങ്ങളായി (മൂന്ന് ഋക്കു കൂടിചേർന്ന
തിന് തൃചം എന്നാണ് പറയുക) ലൂടെ ഓരോ പ്രത്യേകദേവന്മാരെയും
അവരുടെ ഉപാസനയിലൂടെ കരഗതമാവുന്ന ആന്തരികനേട്ടങ്ങളെയും വിവ
രിക്കുന്നു. വായു, ഇന്ദ്രവായുക്കൾ, മിത്രാവരുണന്മാർ എന്നീ ദേവന്മാരെ
വർണ്ണിക്കുന്നതിലൂടെ പ്രാണന്റെയും മനസ്സിന്റെയും പ്രാധാന്യത്തേയും
അവയെ നിയന്ത്രിക്കേണ്ടതിന്റെ ആവശ്യകതയേയും നിയന്ത്രണോപായ
ങ്ങളേയും പ്രതിപാദിക്കുകയാണ് ചെയ്തത്. അടുത്ത സൂക്തത്തിൽ ആദ്യ
മായി അശ്വിനീദേവകളെ സ്തുതിക്കുന്ന തൃചമാണ്. അതിനെക്കുറിച്ച് അല്പം
ചിന്തിക്കാം. ആരാണ് ഈ അശ്വനീദേവകൾ? എന്താണ് അവരുടെ
പ്രാധാന്യം? അവരുടെ പ്രവൃത്തികൾ എന്തെല്ലാം? അവർ ഏത് തത്വത്തി
ന്റെ പ്രതീകങ്ങളാണ് ? അശ്വാരൂഢന്മാരായ ദേവന്മാർ (അശ്വൈരിത്യ
ശ്വിനൗ) എന്ന് നിരുക്തകാരൻ അശ്വിനശബ്ദത്തിനെ നിർവ്വചിച്ചിരിക്കു
ന്നു. ഇന്ദ്രിയങ്ങളാകുന്ന അശ്വങ്ങളെ അതാതു വിഷയങ്ങളിലേയ്ക്ക് നയി
ക്കാനുള്ള ശക്തി ഇവർക്കുണ്ട് എന്നർത്ഥം. ഈ ദേവന്മാർക്ക് വശഗമാ
വാത്തേടത്തോളം കാലം ഇന്ദ്രിയങ്ങൾ അപഥസഞ്ചാരം ചെയ്യാനിടയാ
യെന്നുവരും. ഇന്ദ്രിയങ്ങൾ അപഥസഞ്ചാരം ചെയ്യാൻ കാരണം യഥാർത്ഥ
മായ വഴി അറിയായ്കയാണ്. ശരിയായ വഴിയിലൂടെ ഗമിക്കുന്നതു മൂലം
ചെന്നെത്തുന്ന ലക്ഷ്യത്തിന്റെ ആസ്വാദ്യത ബഹിർമ്മുഖങ്ങളായ ഇന്ദ്രിയ
ങ്ങൾക്ക് അറിഞ്ഞുകൂടാ. ഈ അവസ്ഥയിൽ ഉള്ളതിനെ ഇല്ലാത്തതായും



ഇല്ലാത്തതിനെ ഉള്ളതായും തെറ്റിദ്ധരിച്ചിരിക്കുന്നു. 'വിപര്യയേന്ദ്രി
യാർത്ഥാർത്ഥം വിഷമത്ത്യമൃതം ത്യജൻ' എന്ന് ഈ ദുരവസ്ഥയെ ഭാഗ
വതം വിവരിച്ചിരിക്കുന്നു. യഥാർത്ഥമായ ആനന്ദധാമത്തിലേയ്ക്കുള്ള വഴി
കാണിച്ചുകൊടുക്കുകയും നാളെയെന്ന അവസ്ഥയില്ലാത്ത (അശ്വഃ = അപ
ഗതഃ ശ്വഃ) നിത്യാവസ്ഥയിലേയ്ക്ക് എത്തിക്കുകയുമാണ് അശ്വിനീദേവ
കൾ ചെയ്യുന്ന അനുഗ്രഹം. മറ്റൊരു വിധത്തിൽ പറഞ്ഞാൽ ഈ വര
മാണ് അശ്വിനീദേവകളിൽനിന്ന് സാധകൻ പ്രാർത്ഥിച്ചു നേടേണ്ടത്.

അശ്വിനാ യജ്വരീരിഷോ
ദ്രവത്-പാണീ ശുഭസ്പതീ
പുരുഭുജാ ചനസ്യതം (ഋ. 1. 3. 1.)

| | |
|---|---|
| ദ്രവത് പാണീ | അതിവേഗത്തിൽ പ്രവർത്തിക്കുന്നവരും |
| ശുഭസ്പതീ | ശുഭമായുള്ളതിന്റെ നാഥന്മാരും |
| പുരുഭുജാ | അളവറ്റ ആനന്ദത്തെ സദാ അനുഭവിച്ചുകൊണ്ടിരിക്കുന്നവരുമായ |
| (ഹേ) അശ്വിനാ | അല്ലയോ അശ്വിനീദേവകളേ ! |
| യുവാം | നിങ്ങൾ |
| യജ്വരീഃ ഇഷഃ | അന്തർയജ്ഞനിർവ്വഹണത്തിനു വേണ്ടതായ പ്രേരണാശക്തികളെ |
| (പ്രദായ) | പ്രദാനംചെയ്ത് |
| (താഃ) ച ന സ്യതം | അവയെ ഉപഭോഗക്ഷമമാക്കു |

(പ്രേരണാശക്തികളെക്കൊണ്ട് ആനന്ദത്തെ ഉപഭോഗയോഗ്യമാക്കണമെന്നു സാരം.)

## വിവരണം

അശ്വിനീദേവകളുടെ പ്രധാനമായ കർമ്മം ബ്രഹ്മാനന്ദരസാനുഭൂതിക്ക്
പര്യാപ്തമാകുംവണ്ണം സ്ഥൂലസൂക്ഷ്മകാരണശരീരങ്ങളെ പുതുക്കിപ്പണിയു
കയെന്നതാണ്. ബാഹ്യപ്രപഞ്ചത്തിൽനിന്ന് പഞ്ചേന്ദ്രിയങ്ങളിലൂടെ അരിച്ച്
ഊറിവരുന്ന മലിനമായ ആനന്ദകണികകളെ ഒന്നാസ്വദിക്കാനും ആ
പ്രയത്നത്തിൽ വന്ന് അടിഞ്ഞുകേറുന്ന ദുഃഖപ്രവാഹത്തെ നിസ്സഹായ
മായി അനുഭവിക്കാനും പറ്റിയ രീതിയിലാണ് ശരീരത്രയങ്ങളുടെ ഘടന.
അതിനെ സമഗ്രമായി പുനർനിർമ്മാണം ചെയ്യാൻ, സാധനയുടെ ഒരു
ഘട്ടത്തിൽ ആഗ്രഹമുണ്ടാകുമെങ്കിലും അതു സ്വപ്രയത്നത്താൽ സാദ്ധ്യ
മല്ല എന്ന് അപ്പോൾത്തന്നെ തികച്ചും വ്യക്തമാവും. ആ അവസരത്തിൽ
പരമചൈതന്യത്തിന്റെ അംശങ്ങളായ ദേവവിശേഷങ്ങളെ സ്മരിച്ച് അതി
നായി ഹൃദയപൂർവ്വം പ്രാർത്ഥിക്കുകയും അവർ അതു ദ്രുതഗതിയിൽ
സാധിപ്പിച്ചുകൊടുക്കുകയും ചെയ്യുന്നു. ആനന്ദസ്വരൂപനായ ജഗദീശ്വരന്
എഴുന്നള്ളി ഇരിക്കാൻ തക്കവിധം മനുഷ്യശരീരത്തെ പുനർനിർമ്മാണം
ചെയ്യുന്ന ശക്തിവിശേഷമാണ് അശ്വനീദേവകൾ എന്ന് ആലങ്കാരികമായി

പറയുന്നതിൽ തെറ്റില്ല. ഇന്ദ്രിയങ്ങളാകുന്ന അശ്വങ്ങൾ ''സുവിത''ങ്ങളായാൽ പിന്നെ ആനന്ദാനുഭൂതി ഇടതടവില്ലാതെ ലഭിക്കാൻ പ്രയാസമില്ല. ഇന്ദ്രിയമനസ്സുകൾ പോകേണ്ട വഴിക്കുമാത്രം പോകുമ്പോൾ അവയെ ''സുഇത''ങ്ങൾ അഥവാ നല്ല വഴിക്കു പോകുന്നവയെന്നും, അവ വഴിപിഴച്ചുപോകുമ്പോൾ ''ദുരിത'' (ദുഃ + ഇത)ങ്ങൾ എന്നുമാണ് പറയുന്നത്. ഇന്ദ്രിയങ്ങളെ നേർവഴിക്ക് നയിക്കാൻ പ്രത്യേകകഴിവുള്ളവരാണ് അശ്വിനീദേവകൾ. ഇന്ദ്രിയങ്ങളുടെ പിഴച്ച പോക്കാണ് മനോബുദ്ധികളെ വഴി തെറ്റിക്കുന്നത് എന്ന് ഭാഗവതം വ്യക്തമായി പറയുന്നുണ്ട്. ''ഇന്ദ്രിയൈഃ വിഷയാകൃഷ്ടൈഃ ആക്ഷിപ്തം ധ്യായതാം മനഃ ചേതനാം ഹരതേ ബുദ്ധേഃ സ്തംബസ്തോയമിവ ഹ്രദാത്'' (ഭാഗവതം 4.22.30) എന്ന്. ഇന്ദ്രിയങ്ങളെ വഴി തെറ്റിക്കാതെ നയിക്കുന്ന ഈശ്വരശക്തിവിശേഷങ്ങളായ അശ്വനീദേവകൾക്ക് യജ്ഞാനുഷ്ഠാനത്തിൽ പരമപ്രാധാന്യമുണ്ടെന്നതിനെയാണ് അതിരാത്രമെന്ന യാഗത്തിലെ സുദീർഘവും സുപ്രധാനവും ആയിരം മന്ത്രങ്ങളടങ്ങിയതുമായ ''ആശ്വിനശസ്ത്രം'' (അശ്വിനീദേവകളെ സ്തുതിക്കുന്ന മന്ത്രഭാഗം) സൂചിപ്പിക്കുന്നത്. ആനന്ദാനുഭവത്തിന്നനുരൂപമാംവണ്ണം ശരീരത്രയങ്ങളെ രൂപപ്പെടുത്തുവാൻ സാധകൻ സ്വയം ശ്രമിക്കുകയാണെങ്കിൽ ഒട്ടേറെ ജന്മങ്ങൾതന്നെ വേണ്ടിവരും. എന്നാൽ ഈ സങ്കീർണ്ണമായ പ്രക്രിയ അശ്വിനീദേവകൾക്ക് ചെയ്തുതീർക്കാൻ എളുപ്പമാണ് എന്നാണ് ''ദ്രവൽ പാണി'' എന്ന പദംകൊണ്ടു സൂചിപ്പിക്കുന്നത്. കൈവേഗം ഉള്ള ഒരാൾക്ക് പണി എളുപ്പത്തിൽ തീർക്കാൻ കഴിയുമല്ലോ. കൈവേഗം ഉണ്ട്, പണി വേഗം തീർക്കുകയും ചെയ്യാമെങ്കിലും നിർമ്മാണത്തിനു വേണ്ടതായ വസ്തുക്കളിൽ തനിക്ക് സ്വാതന്ത്ര്യമില്ലെങ്കിൽ നിർമ്മിതവസ്തുവിൻെറ ഗുണത്തെപ്പറ്റി ഉറപ്പിക്കാൻ കഴിയുകയില്ല. അശുഭവും അശുചിയും ക്ഷരവുമായ ശരീരത്രയങ്ങളെ ശുഭവും ശുചിയും അക്ഷരവുമാക്കി മാറ്റുകയെന്ന പ്രക്രിയക്കു വേണ്ടതായ ശുഭവസ്തുക്കളിൽ അധികാരാവകാശങ്ങളുള്ളവരാണ് അശ്വിനീദേവകൾ എന്നാണ് ''ശുഭസ്പതീ'' എന്നതിൻെറ അർത്ഥം. നിരന്തരമായ ആനന്ദാനുഭൂതി ലഭിക്കത്തക്കവിധത്തിൽ ശരീരത്രയങ്ങളെ സംവിധാനം ചെയ്യണമെങ്കിൽ അതു ചെയ്യുന്ന ആൾക്ക് ആ ആനന്ദാനുഭവം ഉണ്ടായിട്ടുണ്ടായിരിക്കണം. അത്തരം അനുഭൂതിസമ്പന്നന്മാരാണ് അശ്വനീദേവകൾ എന്നാണ് ''പുരുഭുജാ'' എന്ന വിശേഷണംകൊണ്ട് സാധിച്ചിരിക്കുന്നത്. അനേകജന്മാർജ്ജിതവാസനകളാൽ പ്രേരിതനായി മനുഷ്യൻ സ്വാഭാവികമായിത്തന്നെ ബാഹ്യദൃഷ്ടിയും ബഹിർവ്യാപാരനിരതനുമായിത്തീർന്നിരിക്കുന്നു. ഈ പ്രപഞ്ചവ്യവഹാരത്തിൽനിന്ന് ഇടയ്ക്കെല്ലാം സിദ്ധിക്കുന്ന കയ്പേറിയ അനുഭവങ്ങൾ ഇത്തരം അനിഷ്ടാനുഭവങ്ങളില്ലാത്ത ആനന്ദമണ്ഡലത്തിലേയ്ക്ക് ഉയരുവാൻ മനുഷ്യനെ കുറച്ചൊക്കെ പ്രേരിപ്പിക്കുന്നുണ്ട്. എങ്കിലും ബാഹ്യാഭിമുഖ്യം ഉളവാക്കുന്ന ശക്തി, ഭൂമിയിലെ വസ്തുക്കളെ അതിൻെറ പ്രബലമായ ആകർഷണശക്തി, കീഴ്പോട്ടു പിടിച്ചുവലിക്കുംപോലെ, ബഹിർല്ലോകത്തേയ്ക്കുതന്നെ



വലിച്ചുകൊണ്ടിരിക്കുന്നു. ആ ശക്തിയേക്കാൾ പ്രബലമായ ഒരു ശക്തി മേല്പോട്ടു തള്ളുവാനുണ്ടെങ്കിലേ റോക്കറ്റുവഴി ഉപഗ്രഹം ഭൂമിയുടെ ആകർഷണമേഖലയ്ക്കപ്പുറം കടക്കുന്നതുപോലെ, ആന്തരമായ ആനന്ദാനുഭൂതി മണ്ഡലത്തിലേയ്ക്ക് ഉയരുവാൻ കഴിയുകയുള്ളു. അതിനുള്ള പ്രേരണാശക്തിയെയാണ് യജ്വരീഃ ഇഷഃ എന്നീ പദങ്ങളിൽ സൂചിപ്പിച്ചിരിക്കുന്നത്. ആ പ്രേരണാശക്തികൾ പിന്നിൽനിന്ന് തള്ളുമ്പോഴേ പ്രബലമായ ബഹിർമ്മുഖചിത്തവൃത്തിയെ അന്തർമ്മണ്ഡലത്തിലേയ്ക്ക് തിരിച്ചുവിടാൻ കഴിയുകയുള്ളു. അങ്ങനെ അന്തർമ്മണ്ഡലത്തിലേയ്ക്കു തിരിഞ്ഞ ചിത്തവൃത്തികൊണ്ടേ ആനന്ദാനുഭൂതി സാദ്ധ്യമാവുകയുമുള്ളു. അതിനായി അനുഗ്രഹിക്കണേ എന്നാണ് ഋഷി പ്രാർത്ഥിക്കുന്നത്.

ഇന്നലെയും നാളെയുമില്ലാത്ത നിത്യാവസ്ഥയായ കാലാതീതമണ്ഡലത്തിൽ ആനന്ദാനുഭൂതി ഇടതടവില്ലാതെ പ്രവഹിച്ചുകൊണ്ടിരിക്കുന്നു. ഈ അവസ്ഥയെയാണ് തുരീയാവസ്ഥ, നിർവ്വികല്പസമാധി, ബ്രഹ്മനിർവ്വാണം എന്നെല്ലാം ഉള്ള വിവിധനാമങ്ങളിൽ ശാസ്ത്രങ്ങൾ വ്യവഹരിക്കുന്നത്. അശ്വിനീദേവകൾ ആരോഹണംചെയ്ത അശ്വം ഇതാണ് പറയാം. ഇന്നും നാളെയുമില്ലാത്ത ഈ അദ്ഭുതാവസ്ഥയെ ആരറിയുന്നു' എന്ന് ശക്ത്യുപാസകന്മാരിൽ അഗ്രഗണ്യനായ അഗസ്ത്യമുനി അദ്ഭുതപ്പെടുന്നതായ ഒരു മന്ത്രമുണ്ട് ഋഗ്വേദത്തിൽ[1]. ആ അവസ്ഥയെ പ്രാപിച്ച അശ്വിനീദേവകൾ സാധകനെ ആ അവസ്ഥയിലേക്ക് കൈപിടിച്ചുയർത്തുകയാണ്. സാധകനെ പരമപദത്തിലെത്തിക്കുകയും അതിനനുസരണമായി ശരീരത്രയങ്ങളെ രൂപപ്പെടുത്തുകയും ചെയ്യുന്നതുകൊണ്ടാണ് അശ്വിനീദേവകൾക്ക് വേദത്തിലും യാഗത്തിലും പരമപ്രധാനമായ ഒരു സ്ഥാനം കല്പിച്ചിട്ടുള്ളത്.

അശ്വിനീദേവകളെ ദേവവൈദ്യന്മാരെന്നും പറയാറുണ്ടല്ലോ. വൈദ്യന്മാരെന്ന സ്ഥാനം അശ്വിനീദേവകൾക്ക് എങ്ങനെ യോജിക്കും? ആദ്ധ്യാത്മികാർത്ഥത്തിൽ അതിനു വല്ല പ്രസക്തിയുമുണ്ടോ എന്നുകൂടി ഒന്നു ചിന്തിച്ചു നോക്കാം. രോഗാവസ്ഥയിൽനിന്ന് വിമുക്തിയേകി രോഗിയെ അരോഗസ്ഥിതിയിലെത്തിക്കുകയെന്നതാണല്ലോ വൈദ്യൻെറ കടമ. ജീവനെ ബാധിച്ച രോഗമാണ് ഭവരോഗം. 'അനിത്യാനാത്മദുഃഖേഷു വിപര്യയമതിർഹ്യഹം ദ്വന്ദ്വാരാമസ്തമോ വിഷ്ടോ ന ജാനേ സ്വാത്മനഃ പ്രിയം' - എന്നതാണ് ഭവരോഗത്തിൻെറ സ്വരൂപമെന്ന് ഭാഗവതം പറയുന്നു 'ഭാഗവതം ദശമം അദ്ധ്യാ'. അനിത്യവും ദുഃഖമയവുമായ അനാത്മവസ്തുവിനെപ്പറ്റി നിത്യവും സുഖരൂപവുമായ ആത്മാവാണെന്ന തെറ്റിദ്ധരിച്ചതുമൂലം സുഖദുഃഖാദി ദ്വന്ദ്വങ്ങളിൽ കുടുങ്ങി ഇരുട്ടിൽപ്പെട്ടവനെപ്പോലെ വേണ്ടതും വേണ്ടാത്തതും തിരിച്ചറിയാതെ തനിക്കു പ്രിയമെന്താണെന്നറിയാതിരിക്കുന്നതുതന്നെ ഭവരോഗം. 'രോഗസ്തു ദോഷവൈഷമ്യം ദോഷ

1. നനൂനമസ്തിനോശ്വഃ കസ്തദ്വേദയദദ്ഭുതം
അന്യസ്യചിത്തമഭിസഞ്ചരേണ്യ മുതാധീതം വിനശ്യതി (ഋ 1.170.1)

പ്രസിദ്ധനിർവ്വചനമാണ
സാമ്യമരോഗതാ' എന്നത് രോഗത്തെക്കുറിച്ചുള്ള
ല്ലോ. ത്രിദോഷങ്ങളുടെ സമമല്ലാത്ത അവസ്ഥ രോഗം; സാമ്യാവസ്ഥ
അരോഗതയും - എന്നാണല്ലോ ഇതിൻെറ അർത്ഥം. ജീവൻെറ ഭവരോ
ഗത്തിനും കാരണം ഇതുതന്നെയാണ്; ത്രിദോഷങ്ങളുടെ സ്ഥാനത്ത് ത്രിഗു
ണങ്ങളാണെന്ന വ്യത്യാസമേയുള്ളു. ഭാഗവതം ഇതിനെപ്പറ്റി പറയുന്നത്
നോക്കുക. ''യാവത് സ്യാത് ഗുണവൈഷമ്യം താവന്നാനാത്വമാത്മനഃ -
നാനാത്വമാത്മനോ യാവത് പാരതന്ത്ര്യം തദൈവ ഹി - യാവദസ്യാസ്വ
തന്ത്രത്വം താവദീശ്വരതോ ഭയം - യ ഏതത് സമുപാസീരൻ തേ മുഹ്യന്തി
ശുചാർപ്പിതാഃ'' (ഭാഗ - ഏകാദശം) എന്ന്. ത്രിഗുണങ്ങളുടെ സാമ്യാ
വസ്ഥ ഭഞ്ജിക്കപ്പെട്ടാൽ നാനാത്വം വരുന്നു; നാനാത്വം വന്നതോടെ
സ്വാതന്ത്ര്യംപോയി, പരതന്ത്രാവസ്ഥയിൽ ഭയം; ഭയത്തെത്തുടർന്ന് ശോക
മോഹങ്ങളും' - എന്നാണ് ഭാഗവതവചനത്തിൻെറ സാരം. ഗുണങ്ങളുടെ
വിഷമാവസ്ഥയെ അകറ്റി ഗുണസാമ്യത്തെ വരുത്തുന്നതിലൂടെ ഗുണാ
തീതാവസ്ഥയെ പ്രാപിപ്പിക്കുകയെന്നതാണ് അശ്വിനീദേവകൾചെയ്യുന്ന
ചികിത്സ. ഗുണങ്ങളെ സാമ്യാവസ്ഥയിൽ നിർത്തുന്നതിന് പ്രതിബന്ധ
മായി നില്ക്കുന്നത് ആവരണം വിക്ഷേപം എന്ന രണ്ട് അവിദ്യാശക്തിക
ളാണ്; ഒന്ന് സത്യത്തെ മറയ്ക്കുന്നു; മറ്റേത് അസത്യത്തെ തെളിയിക്കു
ന്നു. ഇവയെ നശിപ്പിക്കുന്ന ശക്തിദ്വന്ദ്വമാണ് അശ്വിനീദേവകൾ. രജസ്തമ
സ്സുകളിൽനിന്നുളവായ ഈ അവിദ്യാശക്തികളെ സത്വഗുണംകൊണ്ടു നശി
പ്പിച്ചതിനുശേഷം ആ സത്വഗുണത്തെയും ഉപശമാത്മകസത്വഗുണംകൊണ്ട്
നശിപ്പിക്കുന്നു. ഇതാണ് അശ്വിനീദേവകൾ ചെയ്യുന്ന ചികിത്സ. ഉപനി
ഷത്തിൽ പ്രതിപാദിക്കുന്ന ശ്രേയസ്സുതന്നെ ഇത്. ദുഃഖത്തിൻെറ അഭാവ
മാണ് സാധാരണ സുഖമായി ആളുകൾ കരുതുന്നത്. എന്നാൽ യഥാർത്ഥ
സുഖം അതല്ല; 'ദുഃഖ ഹാനിഃ സുഖാവാപ്തിഃ ശ്രേയഃ' (ഭാഗ. 4.25.4) എന്നാണ്
ഭാഗവതം ശ്രേയസ്സിനെ നിർവ്വചിച്ചിട്ടുള്ളത്. ഈ അവസ്ഥയിൽ ആനന്ദ
ഭോക്താവായ ജീവനും ആനന്ദസ്വരൂപന്മാരായ അശ്വിനീദേവകളും ഒരേ
പോലെയായിത്തീരുന്നു. വൃദ്ധനും അന്ധനുമായ ച്യവനമഹർഷിയെ അശ്വി
നീദേവകൾ അനുഗ്രഹിച്ചു യുവാവാക്കിമാറ്റിയപ്പോൾ ച്യവനൻെറ പത്നി
യായ സുകന്യയ്ക്ക് അശ്വിനീദേവകളോടൊത്തു നില്ക്കുന്ന തൻെറ ഭർത്താ
വിനെ തിരിച്ചറിയാൻ കഴിഞ്ഞില്ലെന്ന പുരാണകഥ ഈ സാരൂപ്യഭാവപ്രാ
പ്തിയെയാണ് സൂചിപ്പിക്കുന്നത്. അവിദ്യാശക്തികളെ നശിപ്പിച്ച് പരമധാ
മത്തെ പ്രാപിക്കുകയെന്ന അനുഗ്രഹവിശേഷത്തോടുകൂടിയ അശ്വിനീദേ
വകളിൽനിന്ന് ഉൽക്കൃഷ്ടമായ അനുഭൂതിവിശേഷങ്ങളാകുന്ന രത്നങ്ങൾ
നേടുവാനായി രക്ഷാകാമനായ ശ്യാവാശ്വമുനിയോടൊപ്പം നമുക്കും പ്രാർ
ത്ഥിക്കാം.

'ആയാതമശ്വിനാഗതമവസ്യുർവ്വാമഹം ഹുവേ
ധത്തം രത്നാനി ദാശുഷേ' (ഋഗ്വേ. 8.35.24)



## സൂക്തം – 3 മന്ത്രം – 2

കർമ്മയോഗികളിൽ ഒന്നാമനും അതിൻെറ അനുഷ്ഠാനത്തിൽ അത്യന്തം ജാഗ്രത പുലർത്തുന്നവനുമായ ഒരു മഹാത്മാവിനെ ചൂണ്ടിക്കാണിക്കേണ്ടിവന്നാൽ നാം ആരെയാണ് നിർദ്ദേശിക്കുക? ജഗൽസ്രഷ്ടാവായ സർവ്വേശ്വരനെത്തന്നെ. അവിടുത്തെ വത്സലശിഷ്യനാണ് നമുക്ക് എന്നും മുറതെറ്റാതെ ചൂടും വെളിച്ചവും ഊർജ്ജവും ഉശിരും എല്ലാം പകർന്നുതന്ന് അനുഗ്രഹിക്കുന്ന സൂര്യദേവൻ. ഗുരുവിനുതന്നെ അഭിമാനമുളവാക്കുന്ന ആ ശിഷ്യൻെറ പ്രവൃത്തിയെ സൂക്ഷിച്ചു നിരീക്ഷിച്ചാൽ കർമ്മയോഗത്തിൻെറ എല്ലാ വശങ്ങളെക്കുറിച്ചും നമുക്ക് വ്യക്തമായി അറിയാൻ കഴിയും. കർമ്മം ചെയ്യുന്ന അതേനിമിഷംതന്നെ അതിൽനിന്ന് നിർലിപ്തനായി ഇരിക്കണം; കർമ്മയോഗിക്ക് മത്സരബുദ്ധിയോ ശത്രുമിത്രഭാവമോ ഒരിക്കലും ഉണ്ടാവാൻ പാടില്ല. പ്രവൃത്തിയിൽ തികഞ്ഞ കൃത്യനിഷ്ഠ പാലിക്കണം. തൻെറ സാന്നിദ്ധ്യത്തിൽ താൻ പറയാതെതന്നെ മറ്റുള്ളവർക്ക് പ്രവൃത്തി ചെയ്യാനുള്ള പ്രേരണയും ഉത്സാഹവും ഉണ്ടാവണം. സ്വാഭാവികമായി തനിക്കു സംഭവിക്കുന്ന വളർച്ചയോ തളർച്ചയോ തൻെറ പ്രവൃത്തിയുടെ മികവിനെ ബാധിക്കാൻ പാടില്ല. ഇത്തരത്തിലുള്ള അസംഖ്യം ഗുണവിശേഷങ്ങൾ കർമ്മയോഗിക്ക് അനിവാര്യമായി ഉണ്ടാകേണ്ടവയാണ്. ഇതെല്ലാം നമുക്ക് സൂര്യദേവനിൽനിന്നു ഗ്രഹിക്കാൻ കഴിയും; പ്രസംഗത്തിൽനിന്നല്ല പ്രവൃത്തിയിൽനിന്നുതന്നെ. ഈ ഗുണവിശേഷങ്ങളുള്ളതുകൊണ്ടാണ് സൂര്യദേവനെ ഇരുസന്ധ്യകളിലും ത്രൈവർണ്ണികന്മാർ സന്ധ്യാവന്ദനാദി കർമ്മങ്ങളെക്കൊണ്ട് ഉപാസിക്കുന്നത്. ത്രൈവർണ്ണികന്മാർ മാത്രമല്ല സകല ജീവികളും സൂര്യനെ അറിഞ്ഞോ അറിയാതെയോ ഉപാസിക്കുന്നുണ്ട്. സൂര്യദേവനാണ് കർമ്മയോഗികളിൽ തൻെറ പ്രഥമശിഷ്യനെന്ന് ജഗൽഗുരുവായ ശ്രീകൃഷ്ണഭഗവാൻ അർജ്ജുനനോട് പറയുന്നുണ്ടല്ലോ. 'ഇമം വിവസ്വതേ യോഗം പ്രോക്തവാൻ അഹം അവ്യയം' (ഭഗവദ്ഗീത 4-1). അനശ്വരമായ ഈ കർമ്മയോഗം ഞാൻ ഒന്നാമതായി സൂര്യന് ഉപദേശിച്ചു എന്നർത്ഥം. ഈ സൂര്യദേവന് പെൺകുതിരയുടെ വേഷംധരിച്ച തൻെറ പത്നിയായ സംജ്ഞയിൽ ഉണ്ടായ പുത്രന്മാരാണ് അശ്വിനീദേവകൾ എന്ന് വിഷ്ണുപുരാണത്തിലും (3-ാം അംശം 2-ാമദ്ധ്യായം) മഹാഭാരതത്തിലും (ആദിപർവ്വം 66-ാമദ്ധ്യായം) കാണുന്നു. മാനുഷഭാവത്തിൽനിന്ന് ഈശ്വരഭാവത്തിലേയ്ക്ക് തൻെറ ഉപാസകനെ ഉയർത്താനുള്ള ബഹുവിധമായ കഴിവും ശക്തിയും ഉള്ളവരായ അശ്വിനീദേവന്മാർ തൻെറ ജപസ്തോത്രാദികളായ ഉപാസനകളെ കൈക്കൊള്ളണേ എന്നു പ്രാർത്ഥിക്കുകയാണ് ഈ മന്ത്രത്തിൽ വൈദികഋഷി. പത്തുനാഴിക പുലരാനുള്ളപ്പോഴാണത്രേ അശ്വിനീദേവകളുടെ യാമം. അതിനു മഹാരാത്രം എന്നാണ് പേര്. അർദ്ധരാത്രിയിലെ കടുത്ത കൂരിരുട്ടു ക്രമേണ കുറഞ്ഞുതുടങ്ങുന്ന പുലർവേളയിലേയ്ക്കു നീങ്ങി

ക്കൊണ്ടിരിക്കുന്ന സമയമാണല്ലോ അത്. നമ്മുടെ ജീവിതത്തിലും ജ്ഞാന
പ്രകാശത്തിലേയ്ക്ക് നീങ്ങിക്കൊണ്ടിരിക്കുന്ന ഒരു ഘട്ടമുണ്ട്. ബദ്ധാവസ്ഥ
കഴിഞ്ഞ് മുമുക്ഷുത്വത്തിൻെറ അവസ്ഥ വരുമ്പോഴാണ് അശ്വിനീദേവക
ളുടെ സഹായം ആവശ്യമായി വരുന്നത്. രോഗമുണ്ടെന്ന് അറിയുമ്പോഴാ
ണല്ലോ വൈദ്യൻെറ ആവശ്യം. ഈ അവസരത്തിൽ വേണ്ടതായ
സഹായംചെയ്ത് പരമപദത്തിൻെറ പ്രകാശപ്പൊലിമയിലേയ്ക്കു നമ്മെ
എത്തിക്കാൻ അശ്വിനീദേവകൾ സന്നദ്ധരാണ്. ഇവിടെ ഋഷി അശ്വിനീദേ
വകളോട്, തന്നെ നയിക്കുവാൻ ആവശ്യമായ ശക്തിവിശേഷങ്ങളോടുകൂടി
തൻെറ സമീപം എത്തണേ എന്നു പ്രാർത്ഥിക്കുകയാണ്. നമുക്ക് അതൊന്ന്
ശ്രദ്ധിക്കാം.

അശ്വിനാ പുരുദംസസാ
നരാ ശവീരയാ ധിയാ
ധിഷ്ണ്യാ വനതം ഗിരഃ (ഋ. 1. 3. 2)

| | |
|---|---|
| പുരുദംസസാ | പല വിധത്തിലുള്ള കർമ്മങ്ങളെ സാഫല്യത്തിലെത്തിക്കുന്നവരും |
| നരാ | തന്നെ ആശ്രയിച്ചവരെ നേർവഴിക്കു നയിക്കുന്നവരും |
| ധിഷ്ണ്യാ | ധിഷണാശാലികളുമായ |
| (ഹേ) അശ്വിനാ | അല്ലയോ അശ്വിനീദേവകളേ! |
| (യുവാം) ശവീരയാ | നിങ്ങൾ പ്രകാശമയമായ ബലത്തോടുകൂടിയ |
| ധിയാ | പ്രജ്ഞകൊണ്ട് |
| (അസ്മാകം) ഗിരഃ | ഞങ്ങളുടെ പ്രകാശാത്മകമായ മന്ത്രവാണികളെ, |
| വനതം | ഇഷ്ടപ്പെട്ടു കൈക്കൊള്ളണേ । |

## വിവരണം

'നൃ നയേ' എന്ന ധാതുവനുസരിച്ച്, നയിക്കുന്നവരാണ് നരന്മാർ.
ഇവിടെ അശ്വിനീദേവകളെ നരന്മാരെന്നു വിശേഷിപ്പിച്ചതുകൊണ്ട്
അന്തർമാർഗ്ഗത്തിലെ, തികച്ചും അപരിചിതമായ വഴികളെ അറിഞ്ഞ് അതി
ലൂടെ സാധകനെ മുന്നോട്ടു നയിക്കാൻ ഇവർക്ക് പ്രത്യേക കഴിവുണ്ടെന്നു
കാണിക്കുന്നു. ജനനംമുതൽ മരണംവരെ എല്ലാവരും കർമ്മം ചെയ്തു
കൊണ്ടേ ഇരിക്കുന്നു. ഈ കർമ്മങ്ങൾ മിക്കവയും ലക്ഷ്യപ്രാപ്തിക്കു
സഹായകമാവാതെ നിഷ്ഫലമായി ഭവിക്കുന്നു. കർമ്മത്തിൻെറ സാഫ
ല്യമെന്തെന്നറിയാതെ ഏതോ ശക്തിവിശേഷത്താൽ എന്തൊക്കെയോ
ചെയ്തുപോന്നു. ചെയ്യുന്ന സമയത്ത് ക്ലേശം; ചെയ്തതിനുശേഷം സാഫ
ല്യമടയുംവരെ ഫലസിദ്ധിയെക്കുറിച്ചുള്ള ഉൽക്കണ്ഠ. ചെയ്തത് ഫലി
ക്കാതെ വന്നാൽ അതിൽനിന്നുളവാകുന്ന് കടുത്ത നിരാശയും. ഇതാണ്
ഈശ്വരാർപ്പിതമല്ലാതെ ചെയ്യുന്ന കർമ്മത്തിൻെറ ഫലം. ഇത് ആവർത്തി
ക്കുംതോറും ജീവശക്തി വെറുതെ നഷ്ടമാവുന്നു. ഊർജസ്വലമായി



പ്രവർത്തിക്കുവാനുള്ള ഉത്സാഹം കെട്ടുപോവുകയും ചെയ്യുന്നു. ഇത്
അഭികാമ്യമല്ലെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. ഈശ്വരാർപ്പിതമായാണ്
കർമ്മം ചെയ്യുന്നതെങ്കിൽ അത് നിഷ്ഫലമാവുകയില്ല എന്ന് ഉറപ്പിക്കാം.
ഉദ്ദിഷ്ടലക്ഷ്യത്തിലേയ്ക്ക് അല്പമെങ്കിലും അടുത്തുകഴിഞ്ഞു എന്നു സമാ
ധാനിക്കുകയും ചെയ്യാം. ഈ ബോധത്തിൽനിന്നുളവാകുന്ന ഊർജസ്വ
ലത വീണ്ടും ഈശ്വരാർപ്പിതമായ കർമ്മം ചെയ്യാൻ ശക്തിയായ പ്രേരണ
യായി ഭവിക്കുന്നു. അതിൽനിന്ന് ഇതേ പ്രക്രിയ ആവർത്തിക്കുന്നു. ഇവിടെ
അശ്വിനീദേവകൾ ഇത്തരം അനുഗ്രഹവിശേഷങ്ങളോടു കൂടിയവരാണ്
എന്നാണ് 'പുരുദംസസാ' എന്ന പദം സൂചിപ്പിക്കുന്നത്. ഉപാസകന് തൻെറ
ത്രികരണങ്ങളെ ഈശ്വരാഭിമുഖമാക്കി നിർത്താനുള്ള കഴിവാണ് വേണ്ടത്.
വടക്കുനോക്കിയന്ത്രത്തിൻെറ സൂചി എപ്പോഴും വടക്കോട്ടുതിരിഞ്ഞിരിക്കു
ന്നതുപോലെ ഉപാസകൻെറ വാങ്മനഃശരീരങ്ങൾ എപ്പോഴും ഈശ്വരനി
ലേയ്ക്ക് തിരിഞ്ഞിരിക്കണം. അതു സാധിച്ചുകഴിഞ്ഞാൽ പായ നിവർത്തി
ക്കെട്ടിയ വഞ്ചിയെ കാറ്റു മുന്നോട്ടു നയിക്കുംപോലെ ഈശ്വരകൃപ ജീവി
തത്തെ മുന്നോട്ടു നയിച്ചുകൊണ്ടിരിക്കും. ഈശ്വരശക്തി എന്നുപറയു
ന്നത് അനന്തമായ ബോധസത്തയാണ്. പ്രപഞ്ചത്തിലെ എല്ലാറ്റിനേയും
അതാതു സ്ഥാനത്തു നിർത്തി വേണ്ടവിധം പ്രവർത്തിപ്പിക്കുന്നത് ഈ
മഹാപ്രജ്ഞയാണ്. അത് അനുകൂലമായാൽ പ്രപഞ്ചത്തിലെ മറ്റെല്ലാ ശക്തി
കളും നമുക്ക് അനുകൂലമാവും. വൈദികഋഷിമാർ ആ സത്യം മനസ്സിലാ
ക്കിയവരായിരുന്നു. അതിനാൽ അവർ പ്രാപഞ്ചികശക്തികളെ ഓരോന്നോ
രോന്നായി സ്വാധീനമാക്കുവാൻ പരിശ്രമിക്കുന്നതിനുപകരം പ്രപഞ്ചബോ
ധശക്തിയായ ഈശ്വരനെ സ്വാധീനമാക്കാനാണ് ശ്രമിച്ചത്. അതിൽ
വിജയംകണ്ടെത്തിയ അവർ അനന്തരതലമുറകൾക്കായി കാരുണ്യപൂർവ്വം
അതു രേഖപ്പെടുത്തിവെച്ചു. അതാണ് നമ്മുടെ വേദശാസ്ത്രപുരാണങ്ങൾ.
ഈ മന്ത്രത്തിൽ ഋഷി അശ്വിനീദേവകളെ ആ മഹാപ്രജ്ഞയുടെ രൂപാന്ത
രമായിട്ടാണ് കാണുന്നത്. സർവ്വേശ്വരൻ അവിടുത്തെ നിജസ്വരൂപത്തിൽ
നമ്മുടെ മുമ്പിൽ വന്നാൽ നമുക്ക് ഗ്രഹിക്കാൻ കഴിയില്ല. നമ്മുടെ മനോ
ബുദ്ധീന്ദ്രിയങ്ങൾക്ക് ഗ്രഹിക്കാവുന്ന നിലയിൽ അവിടുന്ന് വന്നാലേ
പ്രയോജനമുള്ളു. ശ്രീകൃഷ്ണഭഗവാൻ വിശ്വരൂപം കാണിച്ചപ്പോൾ അർജ്ജു
നൻ ഭയന്നു വിറച്ചുകൊണ്ട് പറഞ്ഞു 'കൃഷ്ണാ ഇത് എനിക്കു സഹി
ക്കാൻ കഴിയുന്നില്ല. അങ്ങയുടെ സൗമ്യമായ മനുഷ്യരൂപത്തെത്തന്നെ
സ്വീകരിക്കണേ' എന്ന്. ഞങ്ങളുടെ ജപസ്തോത്രപൂജാദികളെ
കൈക്കൊള്ളാൻ അവിടുന്ന് എഴുന്നള്ളുമ്പോൾ ഞങ്ങൾക്ക് ഗ്രഹിക്കാൻ
കഴിയുന്ന തേജോബലങ്ങളോടുകൂടി വരണേ - എന്നാണ് ഇവിടെ ഋഷി
അപേക്ഷിക്കുന്നത്. 'ശവീരയാ ധിയാ' എന്ന പദത്തിൻെറ ഭാവാർത്ഥം
ഇതാണ്. വാക്കും വിചാരവും പ്രവൃത്തിയും എല്ലാം സത്വഗുണപ്രവൃദ്ധമാ
യാലേ അത് ഈശ്വരന് അർപ്പിക്കത്തക്കതായിത്തീരുകയുള്ളു. സത്വഗു
ണപ്രവൃദ്ധമായ മനോബുദ്ധീന്ദ്രിയങ്ങൾ പ്രാർത്ഥിക്കുന്നതും പ്രവർത്തി

ക്കുന്നതും ഒന്നും തനിക്കുമാത്രം വേണ്ടിയാവുകയില്ല. വിശ്വത്തിലെ സകല ചരാചരങ്ങൾക്കും നന്മവരുത്തുന്നതിനാണ് അവർ ഈശ്വരനോട് പ്രാർത്ഥിക്കുക. സകലചരാചരങ്ങളിൽ താനും ഉൾപ്പെടുന്നതിനാൽ തന്റെ കാര്യം ഉപാസകൻ പ്രത്യേകം പ്രാർത്ഥിക്കുന്നതുപോലുമില്ല. ദേവീമാഹാത്മ്യത്തിൽ സുംഭനിസുംഭന്മാരുടെ വധം കഴിഞ്ഞ് ദേവിയെ ഭക്തിപൂർവ്വം സ്തുതിച്ചു വന്ദിച്ച ദേവന്മാരോട് എന്താണ് വരം വേണ്ടത് എന്ന് ദേവി ചോദിച്ചപ്പോൾ ദേവന്മാർ പറയുന്നത് ഇപ്രകാരമാണ് - 'ത്രൈലോക്യത്തിന്റെ സകലവിധത്തിലുള്ള വിപൽബാധകളേയും നശിപ്പിക്കുകയെന്ന ആ കൃത്യംകൊണ്ടുതന്നെ എല്ലാമായി; അതോടൊപ്പം ഞങ്ങളുടെ വൈരിവിനാശനവും ചെയ്തുകഴിഞ്ഞല്ലോ'. ത്രൈലോക്യത്തിന്റെ നന്മക്കുവേണ്ടിയുള്ള പ്രാർത്ഥനക്കാണ് മുൻഗണന. പിന്നീടു മാത്രമേ ഞങ്ങളുടെ സ്വന്തം കാര്യം വരുന്നുള്ളു. ഇതാണ് വൈദികപ്രാർത്ഥനയുടെ ശരിയായ സ്വരൂപം.

സകലചരാചരങ്ങളുടെയും ആത്മാവെന്ന് വേദം പ്രകീർത്തിക്കുന്ന സൂര്യദേവന്റെ (സൂര്യ ആത്മാ ജഗതസ്തസ്ഥുഷശ്ച) പുത്രന്മാരാണ് അശ്വിനീദേവകൾ എന്ന പുരാണകഥയുടെ സാരം ഭക്താനുഗ്രഹത്തിനായി രൂപം ധരിച്ച പരമാത്മചൈതന്യം തന്നെയാണ് അശ്വിനീദേവകളെന്നാണ്. ഋഗ്വേദത്തിലെ സുപ്രസിദ്ധമായ ദേവീസൂക്തത്തിൽ[1] ദേവി പറയുകയാണ്- "രുദ്രന്മാർ, വസുക്കൾ, ആദിത്യന്മാർ, വിശ്വേദേവന്മാർ, മിത്രാവരുണന്മാർ, ഇന്ദ്രാഗ്നികൾ, അശ്വിനീദേവകൾ എന്നിവരിലൂടെയെല്ലാം പ്രവർത്തിക്കുന്നത് ഈ ഞാനല്ലാതെ മറ്റാരുമല്ല'' എന്ന്. ഈ തത്വം മനസ്സിലാക്കുമ്പോഴേ വിഭിന്നദേവതാരൂപങ്ങളെ സ്തുതിക്കുന്ന മന്ത്രങ്ങളുടെ തത്വാർത്ഥത്തിലേയ്ക്ക് നമുക്ക് പ്രവേശനം കിട്ടുകയുള്ളു. ചിത്തശുദ്ധി എത്രത്തോളമുണ്ടോ അത്രത്തോളം തത്വാർത്ഥം വെളിപ്പെട്ടുതുടങ്ങും. ഈശ്വരന് അർപ്പിക്കാൻ പര്യാപ്തമായ ഹവിസ്സിനു തുല്യം ചിത്തശുദ്ധിവന്നവർക്ക് അതേവിധം ഹവിഃസ്ഥാനീയന്മാരായ പ്രപഞ്ചത്തിലെ എല്ലാവരും വന്ദ്യന്മാർതന്നെ എന്നു വേദം തുറന്നു പറയുന്നുണ്ട്:

ഹവിർഹവിഷു വന്ദ്യഃ (ഋ. 9. 7. 2).

1. അഹം രുദ്രേഭിർവസുഭിശ്ചരാമ്യഹമാദിത്യൈരുത വിശ്വദേവൈഃ
അഹം മിത്രാവരുണോഭാബിഭർമ്യഹമിന്ദ്രാഗ്നീ അഹമശ്വിനോഭാ (ഋ. 10. 125. 1)



## സൂക്തം – 3 മന്ത്രം – 3

ഈശ്വരോപാസനയുടെ ആദ്യഘട്ടത്തിൽ ഈശ്വരപ്രസാദത്തിന്റെ ലക്ഷണമായി ഭക്തൻ കാണുന്നത് അഭീഷ്ടങ്ങൾ നേടുന്നതിനെ മാത്രമാണ്. ഭാര്യ, മക്കൾ, ഗൃഹം, ധനം, ഇതെല്ലാം ലൗകികജീവിതത്തിൽ ഒഴിച്ചുകൂടാത്ത അഭീഷ്ടവസ്തുക്കളാണല്ലോ. ഇവയെ നേടാൻ സാധിച്ചാൽ അതു ഉപാസനയാൽ പ്രസന്നനായി, ഈശ്വരൻ തനിക്കു നല്കുന്ന വരപ്രസാദമായിട്ടാണ് ഭക്തൻ കാണുക. നേരെ മറിച്ച് അഭീഷ്ടവസ്തുക്കൾക്കു ഹാനി സംഭവിച്ചാൽ അത് ഈശ്വരകോപം മൂലമാണെന്നും കരുതും. ഈ നിലയിൽനിന്ന് കുറച്ചുകൂടി ഉയർന്നാൽ - ഗൗണഭക്തി പരാഭക്തിയെ സമീപിച്ചുതുടങ്ങിയാൽ - ഈ മനോഭാവം ഒന്നു മാറും. ഈശ്വരൻ ചെയ്യുന്നതൊന്നും വാസ്തവത്തിൽ തനിക്ക് അഹിതമല്ലെന്നും തന്റെ ഹിതാഹിതങ്ങളും ശ്രേയസ്സും എന്താണെന്ന കാര്യത്തിൽ തന്നേക്കാൾ അറിവുണ്ട് ഈശ്വരന് എന്നും ബോധ്യപ്പെട്ടുതുടങ്ങും. എങ്കിലും അഹിതത്തെയും അപ്രിയത്തെയും വിഷമത്തോടെ കടിച്ചിറക്കാനല്ലാതെ സന്തോഷത്തോടെ ആസ്വദിക്കാൻ ഈ ഘട്ടത്തിലും ഭക്തന് കഴിയുന്നില്ല. തന്റെ ജീവിതത്തിന് ഒഴിച്ചുകൂടാൻവയ്യാത്ത വസ്തുക്കൾ ഇന്നിന്നവയാണെന്നും അവയ്ക്കു ഹാനി വരരുതെന്നും ഭക്തന് നിർബന്ധമുണ്ട്. ''ഈശ്വരേച്ഛ നടക്കട്ടെ.'' എന്നമട്ടിൽ എല്ലാം സസന്തോഷം വിട്ടുകൊടുക്കാനുള്ള മനഃസ്ഥിതി ഇനിയും വന്നിട്ടില്ലെന്നു ചുരുക്കം. അഭീഷ്ടലാഭത്തിൽ സന്തോഷിച്ചും അവയുടെ ഹാനിയിൽ വിഷമിച്ചും അങ്ങനെ ഉപാസനയിലൂടെ മുന്നോട്ടുപോയിപ്പോയി അവസാനം പരാഭക്തിയുടെ ഉന്നതമണ്ഡലത്തിൽ പ്രവേശിക്കുമ്പോൾ സ്ഥിതി ആകെ മാറും. തന്റെ നന്മയെക്കുറിച്ചോ അഭീഷ്ടങ്ങളെക്കുറിച്ചോ ചിന്തിക്കുവാൻ ഈ നിലയിലെത്തിയ ഭക്തന് സമയമില്ല. തന്റെ മനോവൃത്തികൾ പ്രിയതമനായ സർവ്വേശ്വരനിലേയ്ക്ക് നിരന്തരം കുതിച്ചുപായുകയാണ്. അവിടുത്തെ സാമീപ്യത്തിന് തടസ്സമായി നില്ക്കുന്ന എല്ലാറ്റിനേയും സസന്തോഷം ഭക്തൻ വലിച്ചെറിയുന്നു. 'തനിക്ക് പരിത്യജിക്കാൻ കഴിയാത്തവയെ തന്നിൽനിന്ന് നീക്കിത്തരണേ' എന്നു സർവ്വേശ്വരനോട് ഹൃദയപൂർവ്വം പ്രാർത്ഥിക്കുകയും ചെയ്യുന്നു. ഹൃദയത്തിൽ തട്ടിയ പ്രാർത്ഥനയായതിനാൽ അത് വേഗത്തിൽ ഫലിക്കും. ഇതുവരെ ലൗകികജീവിതത്തിന് അനിവാര്യമെന്ന നിലയിൽ കരുതി സംരക്ഷിച്ചിരുന്ന വസ്തുക്കൾ ഇന്നു വലിച്ചെറിയേണ്ടതോ എടുത്തുമാറ്റേണ്ടതോ ആയ സ്ഥിതിയായിരിക്കുന്നു. ബോധപൂർവ്വം വലിച്ചെറിഞ്ഞവയ്ക്കു പുറമെ എടുത്തുമാറ്റേണ്ടവയെ എടുത്തുമാറ്റാൻ സർവ്വേശ്വരനോട് കേണ് അപേക്ഷിക്കുന്നു. ഭക്തന്റെ ഈ ഹൃദയവിലാപം കേട്ട് അവിടുന്ന് എല്ലാം തട്ടിത്തെറിപ്പിച്ചു പാഞ്ഞുവരുന്നു. സംഹാരരുദ്രനെപ്പോലുള്ള ആ വരവിൽ ഭക്തന് ഭയമോ വ്യാകുലതയോ ഇല്ല. ഈ രൗദ്രഭാവം തന്നോടല്ലെന്നും തന്നെ ബന്ധിച്ചുനിർത്തിയിരിക്കുന്ന ഒട്ടേറെ പ്രതിബന്ധകശക്തികളോടാ

ണെന്നും അവയെ നശിപ്പിച്ച് തന്നെ സംസാരബന്ധത്തിൽനിന്നും മോചി
പ്പിക്കാൻവേണ്ടിയാണെന്നും ഉള്ള വസ്തുത അറിയാവുന്നതിനാൽ ഭക്തൻ
പ്രശാന്തചിത്തനായിത്തന്നെ വർത്തിക്കുന്നു. ചളിയും അഴുക്കും പിടിച്ച
ഉടുപ്പുകളെല്ലാം ഊരിക്കളഞ്ഞു നല്ലവണ്ണം തേച്ചുകുളിപ്പിച്ച് പുതിയ ഉടു
പ്പുകളെ ധരിപ്പിക്കാനായി അമ്മ വിളിക്കുമ്പോൾ കുട്ടികൾ കരയാറില്ല;
അതിൽ ആഹ്ലാദിക്കുകയേ ചെയ്യൂ. ഉപാസനയുടെ ഉന്നതമേഖലയിൽ
എത്തിയ ഒരു ഭക്തന് സ്വാഭാവികമായി ഉണ്ടാവുന്ന ഈ ഈശ്വരകൃപാ
വിലാസത്തെ വ്യംഗ്യമായി സൂചിപ്പിച്ചുകൊണ്ട് വേദമാതാവു പറയുന്നത്
ശ്രദ്ധിക്കൂ :

ദസ്രാ യുവാകവഃ സുതാ
നാസത്യാ വൃക്തബഹിർഷഃ
ആയാതം രുദ്രവർത്തനീ (ഋ. 1. 3. 3)

| | |
|---|---|
| ദസ്രാ | കർമ്മനിർവ്വഹണശക്തിയോടുകൂടിയവരും |
| നാസത്യാ | മനുഷ്യൻെറ അന്തർമാർഗ്ഗഗമനത്തിന് ആധാരഭൂതന്മാരും |
| രുദ്രവർത്തനീ | പ്രചണ്ഡഗതിയോടുകൂടി പ്രവർത്തിക്കുന്നവരുമായ |
| (ഹേ അശ്വിനൗ) | അല്ലയോ അശ്വിനീദേവകളേ ! |
| വൃക്തബഹിർഷഃ | അശുദ്ധിയൊന്നുമില്ലാത്ത ദർഭാസനത്തെ ഒരു |
| (യജമാനസ്യ സന്നിധൗ) | ക്കിയ യജമാനൻെറ സന്നിധിയിൽ |
| യുവാകവഃ സുതാഃ | നിങ്ങളെ കാമിക്കുന്ന സോമരസങ്ങൾ വർത്തി |
| (വർത്തന്തേ) | ക്കുന്നു. |
| (താൻ പ്രതി) | അവയെ കൈക്കൊള്ളാനായി |
| (ഇഹ) ആയാതം | ഇങ്ങോട്ട് എഴുന്നള്ളണേ! |

## വിവരണം

അഭിലഷിക്കുന്നതുകൊണ്ടുമാത്രം ഒരു കാര്യവും നടക്കുകയില്ല. കർമ്മനിർവ്വഹണത്തിൻെറ ആദ്യത്തെ പടിയായി അഭിലാഷത്തെ കണക്കാക്കാമെങ്കിലും ഫലസിദ്ധിവരെ അതിനെ കൊണ്ടെത്തിക്കുവാൻ വെറും അഭിലാഷത്തിന് സാധ്യമല്ല. മനുഷ്യൻ അവൻെറ പരിമിതമായ കഴിവുകൾ വെച്ച് അപരിമിതവും ക്ലേശപൂർണ്ണവുമായ കാര്യങ്ങൾ നേടാൻ ശ്രമിക്കുകയാണ്. അതിൽ വിജയം കൈവരിക്കണമെങ്കിൽ അമാനുഷികമായ ഒരു ശക്തിയുടെ ഇടപെടൽ കൂടിയേ കഴിയൂ. അതാണ് ഈശ്വരശക്തി അഥവാ ദൈവം. ദൈവവും പൗരുഷവും ഒത്തുചേർന്നാലേ കാര്യം സഫലമാവുകയുള്ളൂ. ഇവയിൽ രണ്ടിൻെറയും ആനുകൂല്യം ഒരുമിച്ച് കിട്ടില്ല. എങ്കിൽ പിന്നെ ദൈവത്തിൻെറയല്ലാതെ, പൗരുഷത്തിൻെറ ആനുകൂല്യത്തിനേയല്ല വിവേകി ആശ്രയിക്കേണ്ടത്. പൗരുഷത്തെ ഒന്നാമതായി കാണുന്ന ബുദ്ധി ആസുരബുദ്ധിയാണ്. കർമ്മനിർവ്വഹണശക്തിയേകുന്ന ഈശ്വരാംശസംഭൂ



തന്മാരാണ് അശ്വിനീദേവകൾ. മുന്നോട്ടുള്ള ഗതി - ആന്തരികസാധനാമാർഗ്ഗത്തിൽ മുന്നോട്ടുള്ള ഗതി -ഈ ദിവ്യരൂപികളുടെ അനുഗ്രഹത്തെ ആശ്രയിച്ചാണിരിക്കുന്നത്. അശ്വിനീദേവകളിൽ ഒരാളുടെ പേര് നാസത്യനെന്നും അപരൻെറ പേര് ദസ്രനെന്നുമാണെന്നും അവരിരുവരും വിരാട്പുരുഷൻെറ നാസാദ്വാരങ്ങളാണെന്നും ഭാഗവതം[1] പറയുന്നു. അവിമുക്തമെന്ന സ്ഥാനത്താണ് ആത്മാവിനെ ഉപാസിക്കേണ്ടതെന്നും അത് വരണാ, എന്നും നാസി എന്നും പേരുള്ള ഇരുനാസികാദ്വാരങ്ങളുടെയും സംഗമസ്ഥാനമായ ഭ്രൂമദ്ധ്യത്തിലാണെന്നും ജാബാലോപനിഷത്തിൽ പറയുന്നു. 'വരണാ' എന്ന പേരിനർത്ഥം ഇന്ദ്രിയകൃതങ്ങളായഎല്ലാ ദോഷങ്ങളെയും തടയുന്നത് എന്നാണെന്നും, 'നാസി' എന്നത് ഇന്ദ്രിയകൃതങ്ങളായ എല്ലാ ദോഷങ്ങളെയും നശിപ്പിക്കുന്നത് എന്ന അർത്ഥത്തെയാണ് സൂചിപ്പിക്കുന്നതെന്നും ഉപനിഷത്തു[2] വിവരിക്കുന്നു. ഈ രണ്ടു നാസികാദ്വാരങ്ങളും കൂടിച്ചേരുന്ന സ്ഥാനമാണ് യഥാർത്ഥ 'വാരാണസി' എന്നും അവിടെ മനസ്സ് ഏകാഗ്രമാക്കി ദേഹം ത്യജിക്കുന്നവർക്ക് മഹാദേവൻ താരകമന്ത്രം ഉപദേശിച്ചു മുക്തിയേകുമെന്നും ഉപനിഷത്തിൽ തുടർന്നു വിവരിക്കുന്നു. ഇന്ദ്രിയങ്ങളാൽ ചെയ്ത ദോഷങ്ങളെ നശിപ്പിക്കുകയും വീണ്ടും ചെയ്യാനിടവരാതെ തടയുകയുമാണ് നാസികയുടെ അധിഷ്ഠാനദേവതകളായ അശ്വിനീദേവകളുടെ പ്രവൃത്തി എന്ന് ഈ ഉപനിഷത്പ്രസ്താവംകൊണ്ട് അനുമാനിക്കാം. ഇന്ദ്രിയങ്ങൾ മുഖേനയാണല്ലോ പ്രവൃത്തികളെല്ലാം നിർവ്വഹിക്കപ്പെടുന്നത്. അതിൽനിന്നുളവായിട്ടുള്ള ദോഷങ്ങൾ നശിപ്പിക്കുകയും ഇനി വീണ്ടും അതു വന്നുചേരാതിരിക്കാൻ തക്ക നിവാരണം ചെയ്യുകയും ചെയ്താൽ താമസിയാതെ അന്തരംഗം ശുദ്ധവും സത്വഗുണപ്രവൃദ്ധവുമാവും. ഈ അവസ്ഥയിൽ തൻെറ നിജസ്വരൂപത്തെക്കുറിച്ച് നിരന്തരസ്മൃതിയുണ്ടാകും; ഈ നിരന്തരസ്മൃതി സർവ്വവിധസംസാരബന്ധങ്ങളെയും പൊട്ടിച്ചുകളയുകയും ചെയ്യും എന്ന് ഛാന്ദോഗ്യോപനിഷത്ത് (ഛാ 7-26-2) പറയുന്നു. തൻെറ നിജസ്വരൂപത്തെക്കുറിച്ച് അഖണ്ഡസ്മൃതിയുണ്ടായാൽ, തൻേറതല്ലാത്തതും തന്നെ ബന്ധിച്ചുനിർത്തുന്നതുമായ എല്ലാറ്റിനേയും എത്രയുംവേഗം പൊട്ടിച്ചെറിയാനുള്ള തീവ്രമായ അഭിലാഷം ഉടലെടുക്കും. തന്നെക്കൊണ്ട് ആവുംവിധം ബന്ധനങ്ങളെ പൊട്ടിച്ചെറിയാൻ ശ്രമിച്ചാലും അതുകൊണ്ടുമാത്രം പൂർണ്ണമായി വിജയിച്ചെന്നുവരില്ല. അപ്പോൾ തൻെറ ഹൃദയപങ്കജത്തിൽ മിന്നിത്തിളങ്ങുന്ന ആ സർവ്വേശ്വരനോട് ഉള്ളുചുട്ട് പ്രാർത്ഥിക്കുന്നു: 'ഇതെല്ലാം തട്ടിത്തകർക്കാൻ സംഹാരരുദ്രൻെറ ഭാവത്തിൽ കാരുണ്യപൂർവ്വം അവിടുന്ന് ഓടിവരണേ! ഈ ഹൃദയരോദനത്തിൻെറ ഫലം കാണാൻ ഒട്ടും താമസമില്ല; അതുവരെ തൻേറതാണെന്നുകരുതി പണിപ്പെട്ടു രക്ഷിച്ചുപോന്ന ഗൃഹം, ധനം, ഭാര്യ, മക്കൾ എന്നുതുടങ്ങിയവ എല്ലാം തന്നെ വിട്ടുപിരി

1. 'നാസത്യദസ്രൗ പരമസ്യ നാസേ' (ഭാഗ 2.1.29)

2. (ജാബാലോപനിഷത്ത് 2.2)

യുകയായി. ഈശ്വരാനുഗ്രഹത്തെ ഈ രൂപത്തിൽ കൈക്കൊള്ളുവാനും
അതിനായി ധൈര്യപൂർവ്വം പ്രാർത്ഥിക്കാനും ചുരുക്കം ചിലർക്കേ കഴി
യൂ. അത്തരം അപൂർവ്വവ്യക്തികളിൽ ഒരാളാണ് ഈ മന്ത്രദ്രഷ്ടാവായ
മധുഛന്ദസ്സ് എന്നാണ് 'ആയാതം രുദ്രവർത്തനീ' എന്ന പ്രാർത്ഥനയി
ൽനിന്നു മനസ്സിലാവുന്നത്. ഈശ്വരാനുഗ്രഹത്തിൻെറ നിഷേധാത്മകമായ
ഈ വശത്തെ പാടിപ്പുകഴ്ത്താൻ ധൈര്യം കാണിച്ച മറ്റൊരു ഭക്തവര്യ
നാണ് പുരാണപ്രസിദ്ധനായ വൃത്രാസുരൻ. പടക്കളത്തിൽവെച്ച് ഇന്ദ്ര
നോട് വൃത്രാസുരൻ തുറന്നടിച്ചപോലെ പറയുന്നതു നോക്കുക.

ത്രൈവർഗ്ഗികായാസവിഘാതമസ്മൽ-
പതിർവ്വിധത്തേ പുരുഷസ്യ ശക്ര
തതോനുമേയോ ഭഗവൽപ്രസാദഃ
യോ ദുർല്ലഭോƒകിഞ്ചനഗോചരോƒന്യൈഃ (ഭാഗ. 6.11.23)

ധർമ്മാർത്ഥകാമങ്ങളെ സമ്പാദിക്കാനുള്ള പരക്കംപാച്ചിലിനെ നിഷ്ഫ
ലമാക്കലാണ് എൻെറ സ്വാമി ചെയ്യുന്ന അനുഗ്രഹത്തിൻെറ സമ്പ്രദായം
ലൗകികകാര്യത്തിൽ ഉദ്ദേശിച്ചവിധം ഫലപ്രാപ്തിവരാതെ കണ്ടുതുടങ്ങിയാൽ
ഉറപ്പിക്കാം, എൻെറ സ്വാമി അയാളെ അനുഗ്രഹിക്കാൻ തീരുമാനിച്ചു
കഴിഞ്ഞു എന്ന്. അകിഞ്ചനഗോചരനാണ് എൻെറ സ്വാമി.

വൃത്രാസുരൻ പറഞ്ഞതിനെത്തന്നെ ഭാഗവതത്തിൽ ഭഗവാൻെറ വച
നത്തിലൂടെ ഇങ്ങനെ അനുവദിച്ചിരിക്കുന്നു.

യസ്യാഹമനുഗൃഹ്ണാമി ഹരിഷ്യേ തദ്ധനം ശനൈഃ
തതോƒധനം ത്യജന്ത്യസ്യ സ്വജനാ ദുഃഖദുഖിതം (ഭാഗം 10.88.8)

ഞാൻ അനുഗ്രഹിക്കാൻ നിശ്ചയിച്ചാൽ ആദ്യമായി ആ ഭക്തൻെറ ധനം
അല്പാല്പമായി തട്ടിയെടുക്കും, നിർദ്ധനനെ സ്വജനങ്ങളും മറ്റും വിട്ടുപി
രിയും. ഞാൻ അനുഗ്രഹിക്കുകയുംചെയ്യും. 'രുദ്രവർത്തനിയിൽക്കൂടെ വരുന്ന
ഈശ്വരൻ ചിലരുടെ സമീപത്തേയ്ക്ക് 'ഹിരണ്യവർത്തനി'യിലൂടെയും വരാ
റുണ്ടെന്ന് വേദം മറ്റൊരിടത്തു പറയുന്നു:

ദസ്രാ ഹിരണ്യവർത്തനീ ശുഭസ്പതീ-
പാതം സോമം ഋതാവൃധാ (ഋ. 8. 87. 5)

രൗദ്രമായി വർത്തനി(മാർഗ്ഗം)യിലൂടെ വരുന്ന ഈശ്വരൻ മുക്തിയേകുക
യാണ് ചെയ്യുന്നതെങ്കിൽ ഹിതവും രമണീയവുമായ (ഹിരണ്യ)വർത്തനി
യിലൂടെ വരുന്ന ഈശ്വരൻ ഭുക്തിയെ നല്കുകയാണ് ചെയ്യുന്നത്. മംഗ
ളകരമായതിൻെറയെല്ലാം പാലകനും ഋതത്തെ (ധർമ്മത്തെ) വർദ്ധിപ്പിക്കു
ന്നവനുമാണ് അവിടുന്ന്. അതുകൊണ്ടുതന്നെ അവിടുന്ന് ദർശനീയനു(ദ
സ്രാ)മാണ്. ഭുക്തിദായകനെ സോമപാനത്തിനായി ആഹ്വാനം ചെയ്യുമ്പോൾ
മുക്തിദായകനെ, സോമരസം കാമിക്കുകയാണ് ചെയ്യുന്നത് എന്ന ഒരു
വ്യത്യാസമുണ്ട്.



അശ്വിനീദേവകളെന്ന പ്രതീകത്തിലൂടെ സർവ്വേശ്വരൻെറ അളവറ്റ കാരുണ്യത്തേയും അതുല്യമായ ശക്തിപ്രഭാവത്തേയുമാണ് വേദം വ്യക്തമാക്കുന്നത്. ഇതിൻെറയെല്ലാം പൊരുൾ ആരറിയുന്നു?

## സൂക്തം - 3 മന്ത്രം - 4

സാധനയുടെ ഒരു ഘട്ടത്തിൽ പ്രാണശക്തിയുടേയും മനഃശക്തിയുടേയും സംയമനത്തിൽനിന്നുളവാകുന്ന തീവ്രമായ സമ്മർദ്ദത്തെ താങ്ങാൻ കഴിയാതെ ശാരീരികവും മാനസികവുമായ തകർച്ച സംഭവിച്ചേക്കാവുന്ന ഒരു സ്ഥിതിവന്നേക്കും. ഈ അവസ്ഥയിലേയ്ക്കു കടക്കുന്നതിനു മുമ്പ് ശരീരത്തിൻെറയും മനസ്സിൻെറയും ഘടനയിൽ കാര്യമായ മാറ്റങ്ങൾ വന്നില്ലെങ്കിൽ - അഥവാ വരുത്തിയില്ലെങ്കിൽ - അതിന് നിലനില്ക്കാൻ കഴിയില്ല. അതിനാണ് ദേവവൈദ്യന്മാരായ അശ്വിനീദേവകളുടെ സഹായം ആവശ്യമായിവരുന്നത്. ദ്വൈതബോധത്തെ ഇല്ലായ്മ ചെയ്യുകയാണ് ഇതിന് അശ്വിനീദേവകൾ ചെയ്യുന്ന ചികിത്സ. പ്രപഞ്ചം മുഴുവൻ വ്യാപിച്ചിരിക്കുന്ന ബോധശക്തിയുടെ ഒരു പരിമിതമണ്ഡലത്തിലുള്ള പ്രതിഭാസമാണ് തൻെറ ശരീരമനോബുദ്ധികളെന്നും അവതിൽവേണ്ടുന്ന ഊർജ്ജം തൻെറ ചുറ്റുപാടും സർവ്വത്ര പ്രവഹിക്കുകയും പ്രസരിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നുണ്ടെന്നും അവയിൽനിന്ന് വേണ്ടത്ര സ്വീകരിച്ച് തൻെറ ആത്മോന്നതിക്കുവേണ്ടി പരിശ്രമിച്ച് പരമലക്ഷ്യം പ്രാപിക്കാൻ തനിക്ക് കഴിയുമെന്നുമുള്ള ദൃഢവിശ്വാസമാണ് അശ്വിനീദേവകളുടെ അനുഗ്രഹത്താൽ ലഭിക്കുന്ന വരപ്രസാദം. ഈ ബോധം സിദ്ധിക്കുന്നതോടെ ശരീരത്തിൻേറയും മനസ്സിൻേറയും മട്ട് ആകെ മാറും. പരിമിതമായ ഇന്ദ്രിയോപാധികളിലൂടെ ഊർജ്ജം സംഭരിച്ചിരുന്ന ശരീരവും മനസ്സും അപരിമിതമായ ഊർജ്ജസ്രോതസ്സിൽനിന്ന് നേരിട്ട് ഊർജ്ജം സംഭരിക്കാൻ തുടങ്ങും. ശരീരം മനസ്സിനെ നിയന്ത്രിച്ചിരുന്ന കാലഘട്ടം ഇയാളെ സംബന്ധിച്ചിടത്തോളം കഴിഞ്ഞ കഥയായി. ഇപ്പോൾ മനസ്സ് ശരീരത്തെയാണ് നിയന്ത്രിക്കുന്നത്. അനേകദിവസങ്ങൾ ഭക്ഷണമൊന്നും കഴിക്കാതെ ഇരിക്കാനും ഒരുപാടു ഭക്ഷണം ഒരൊറ്റ ഇരുപ്പിൽ കഴിക്കാനും ഇയാൾക്കു കഴിഞ്ഞെന്നുവരും. ശരീരത്തിൻെറ ബാഹ്യവും ആന്തരവുമായ ഘടനതന്നെ മാറിപ്പോകും. "പ്രാപ്തസ്യ യോഗാഗ്നിമയം ശരീരം" എന്നാണ് ഈ അവസ്ഥയിലെത്തിയ സാധകനെക്കുറിച്ച് ശ്വേതാശ്വതരോപനിഷത്ത് പറയുന്നത്. മനസ്സ് ശരീരത്തെ നിയന്ത്രിക്കാൻ തുടങ്ങുമ്പോൾ അതിൻേറതായ പ്രശ്നങ്ങളും ഒപ്പം തലപൊക്കും. സിദ്ധികൾ സഹജമായി വന്നുതുടങ്ങും. അതിൽ അഭിമാനവും ആസക്തിയും വന്നാൽ മുന്നോട്ടുള്ള ഗതി അതോടെ നിലച്ചു. ഈ സ്ഥിതി വരാതിരിക്കാൻ പ്രജ്ഞാരൂപനായ അനിരുദ്ധനെ - അതായത് ആർക്കും നിരോധിക്കാൻ കഴിയാത്ത ബോധശക്തിസ്വരൂപനെ - ശരണം പ്രാപിക്കയേ ഗതിയുള്ളൂ. അനിരോദ്ധ്യമായ ഈ സൂക്ഷ്മമനഃശക്തിയെയാണ് അടുത്ത മൂന്നു ഋക്കുകളിൽ ഇന്ദ്ര

നെന്നപേരിൽ പ്രതിപാദിക്കുന്നത്. ആജ്ഞാചക്രത്തിൽ - അതായത് ഭ്രൂമദ്ധ്യ
ത്തിൽ - വർത്തിക്കുന്നു ഇന്ദ്രിയാധീശനായ മനസ്സെന്ന ഇന്ദ്രൻെറ അനു
ഗ്രഹമുണ്ടെങ്കിലേ സഹസ്രാരപത്മമെന്ന ലക്ഷ്യത്തിലേയ്ക്ക് കടന്നുയരാൻ
കഴിയുകയുള്ളൂ. ആജ്ഞാചക്രത്തിൽനിന്ന് സഹസ്രാരപത്മത്തിലേയ്ക്കുള്ള
വഴിക്ക് രഹസ്യമാർഗ്ഗം എന്നാണ് പേര്. ഈ മാർഗ്ഗത്തിലൂടെ മുന്നോട്ടു
നീങ്ങാൻ വേണ്ടതായ വെളിച്ചം സുദർശനചക്രത്തിൻെറ പ്രസാദത്തിൽനി
ന്നാണ് കിട്ടുന്നത്. ഈ ചക്രം സർവ്വവ്യാപിയായ ഈശ്വരൻെറ തൃക്കയ്യി
ലിരിക്കുന്ന ഒരു ആയുധമാണ്. ചക്രധാരിയുടെ പ്രസാദംതന്നെ ചക്രത്തി
ൻെറ പ്രസാദം. മനസ്സിൻെറ ആവാസസ്ഥാനമായ ആജ്ഞാചക്രത്തിൽ
വസിക്കുന്ന ബോധശക്തിതന്നെ ഇവിടെ സ്തുതിക്കപ്പെടുന്ന പ്രജ്ഞാനസ്വ
രൂപിയായ ഇന്ദ്രൻ. ഈ ഇന്ദ്രൻെറ അനുഗ്രഹമാണ് സുദർശനത്തെ ജനി
പ്പിക്കുന്നത്. നമ്മുടെ ഇന്നത്തെ ദർശനങ്ങൾ - അതായത് കാഴ്ചകൾ -
എല്ലാം കുത്സിതമായ ദർശനങ്ങളാണ്. താൻ ശരീരമാണെന്നും പ്രപഞ്ചം
തന്നിൽനിന്നു വ്യത്യസ്തമാണ് എന്നും ഈശ്വരനിൽനിന്ന് താൻ വേറെയാ
ണെന്നുമുള്ള ഇന്നത്തെ തെറ്റായ ദർശനംതന്നെ കുദർശനം - അതായത്
കുത്സിതമായ ദർശനം. ഇത് മാറി സുദർശനമാവണം. അതായത് പ്രപ
ഞ്ചവും ഈശ്വരനും തന്നിൽനിന്നു വ്യത്യസ്തമല്ലെന്നും സർവ്വശക്തനായ
തനിക്ക് നേടേണ്ടതായി ഒന്നുമില്ലെന്നുമുള്ള ദൃഢബോധത്തിൽനിന്ന് ഉള
വാകുന്ന സുന്ദരവും സുഖകരവുമായ ദർശനംതന്നെ 'സുദർശനം'. അതി
ൻെറ ആനുകൂല്യംകൊണ്ടേ ഈശ്വരസാക്ഷാത്ക്കാരമെന്ന പരമലക്ഷ്യത്തി
ലേയ്ക്ക് ചെന്നെത്താൻ കഴിയൂ. മറ്റൊരു വിധത്തിൽ പറഞ്ഞാൽ താൻ
ഇപ്പോൾ ഇരിക്കുന്നത് ആ പരിപൂർണ്ണാവസ്ഥയിലാണെന്നും തനിക്ക് നേടേ
ണ്ടതോ എത്തേണ്ടതോ ആയ ഒരു വസ്തുവും ഒരിടവും ഇല്ലെന്നും അനു
ഭവത്തിലൂടെ ബോദ്ധ്യമാവുന്നതുതന്നെ പരമലക്ഷ്യപ്രാപ്തി. ഇതിനെ അനു
ഭവപ്പെടുത്തി ആനന്ദമരുളാൻ പ്രജ്ഞാനരൂപിയായ ഇന്ദ്രനോട് പ്രാർത്ഥി
ക്കുകയാണ് വൈദികഋഷി. നമുക്ക് ആ പ്രാർത്ഥനയൊന്ന് ശ്രദ്ധിക്കാം.

ഇന്ദ്രായാഹി ചിത്രഭാനോ
സുതാ ഇമേ ത്വായവഃ
അണ്വീഭിസ്തനാ പൂതാസഃ (ഋ. 1. 3-4)

| | |
|---|---|
| (ഹേ) ചിത്രഭാനോ ഇന്ദ്ര | വിചിത്രമായ ഭാനങ്ങൾക്ക് കാരണഭൂതനായ അല്ലയോ ഇന്ദ്രദേവ! |
| (ഇഹ) ആയാഹി | ഇവിടേയ്ക്ക് എഴുന്നള്ളിയാലും ! |
| അണ്വീഭിഃ തനാ | സൂക്ഷ്മവിചാരശക്തികളാൽ വിസ്തൃതമാക്കപ്പെട്ടവയും |
| പൂതാസഃ | പവിത്രീകരിക്കപ്പെട്ടവയും |
| ഇമേ സുതാഃ സോമാഃ | പിഴിഞ്ഞ് അരിച്ച് ശുദ്ധമാക്കപ്പെട്ട ഈ സോമരസങ്ങൾ |
| ത്വായവഃ (ഭവന്തി) | അവിടുത്തെ ആഗ്രഹിക്കുന്നവയാണ് |



(അതിനാൽ അതിനെ കൈക്കൊള്ളാനായി അവിടുന്ന് ഇങ്ങോട്ട് എഴുന്നള്ളണേ
എന്നു സാരം)

## വിവരണം

ഭാനം എന്ന വാക്കിന് പ്രകാശിക്കൽ എന്നാണർത്ഥം. ഉണ്ടെന്നറിയ
ലാണ് പ്രകാശിക്കൽ. ഓരോ വസ്തുവും ഓരോരുത്തർക്കും ഓരോ വിധ
ത്തിലാണ് പ്രകാശിക്കുന്നത്. വസ്തുവും ദേശകാലങ്ങളും ഒന്നാണെങ്കിലും
ഭാനത്തിന് വ്യത്യാസമുണ്ടാവും. ഒരു നിലയ്ക്കു നോക്കിയാൽ വിചിത്ര
മാണ് ഈ ഭാനം. ഭാഗവതം ദശമസ്കന്ധത്തിൽ ശ്രീകൃഷ്ണൻ ഗോപ
ന്മാരോടുകൂടി കംസൻെറ മല്ലരംഗത്തേയ്ക്ക് പ്രവേശിക്കുന്ന ഒരു രംഗം
വർണ്ണിച്ചിട്ടുള്ളത്, ഈ ഭാനത്തിന് നല്ല ഒരു ഉദാഹരണമാണ്. ''മല്ലാനാമ
ശനിഃ നൃണാം നരവരഃ'' എന്നു തുടങ്ങുന്ന ആ ശ്ലോകത്തിൽ ഒരേ
ദേശകാലത്തിലുള്ള ഒരു വ്യക്തി വിഭിന്നചിത്തങ്ങളിൽ വിഭിന്നരൂപത്തിൽ
പ്രതിഫലിച്ചുകണ്ടതിനെ വിവരിച്ചിട്ടുണ്ട്. ഈ ദൃഷ്ടിവൈചിത്ര്യമുളവാക്കുന്ന
ശക്തിയാണ് പ്രജ്ഞാനരൂപിയായ ഇന്ദ്രൻ. അതുകൊണ്ടാണ് ഇവിടെ
ഇന്ദ്രനെ ''ചിത്രഭാനു'' എന്നു വിശേഷിപ്പിച്ചത്. പ്രപഞ്ചമാകുന്ന ഒരേ
വസ്തുവിനെ പലരും പലതരത്തിൽ കാണുന്നു; കണ്ടതനുസരിച്ചു പറയു
ന്നു. ഈ വ്യത്യസ്തവീക്ഷണത്തിന് കാരണം അവരിലുള്ള പ്രജ്ഞാനശ
ക്തിയുടെ പ്രകാശത്തിൻെറ വലുപ്പച്ചെറുപ്പമാണ് എന്നറിയുമ്പോൾ ചിത്ത
പ്രസാദം സിദ്ധിക്കും. എന്നുമാത്രമല്ല ഈ വൈരുദ്ധ്യത്തിലും വൈചിത്ര്യ
ത്തിലും കോപതാപങ്ങൾ ഇല്ലാതിരിക്കുകയും ചെയ്യും. ഇതാണ് ലോക
ഹിതകാംക്ഷികളായ നാരദാദിമുനീശ്വരന്മാരുടെ അവസ്ഥ. ഹിരണ്യക
ശിപുവിൻെറ കൊട്ടാരത്തിലും രാവണൻെറ ലങ്കയിലും ചെല്ലുമ്പോഴും
സാക്ഷാൽ വൈകുണ്ഠത്തിൽ ചെല്ലുമ്പോഴും അതാതിടത്തെ അധീശ്വ
രന്മാരെ ആത്മാർത്ഥമായിത്തന്നെ സ്തുതിച്ചുകീർത്തിക്കാൻ നാരദമ
ഹർഷിക്ക് ഒരു ബുദ്ധിമുട്ടുമില്ല. ചിത്രഭാനുവായി ഈ പ്രജ്ഞാനരൂപി
നാരദനിൽ തെളിഞ്ഞുപ്രകാശിക്കുന്നതുകൊണ്ടാണത്. സൂക്ഷ്മദൃഷ്ട്യാ
ആലോചിക്കുമ്പോൾ ഈ ഹിരണ്യകശിപുവിൻെറ ഉള്ളിലും രാവണൻെറ
ഉള്ളിലും യഥാർത്ഥമായ ഒരു ചേഷ്ടാശക്തിയുണ്ടെങ്കിൽ അത് ഈ
പ്രജ്ഞാനമാണ് എന്നുകാണാം. ഈ കാഴ്ച കാണാനുള്ള സൂക്ഷ്മദൃഷ്ടി
യുണ്ടായാൽ നമ്മുടെ മുന്നിലുള്ള കാൻവാസ് വിസ്തൃതമായിത്തീരും.
എന്നുമാത്രമല്ല അത് അത്യന്തം പരിശുദ്ധവുമായി ഭവിക്കും. ശാരീരികവും
മാനസികവുമായ ഗുണങ്ങളുടെ പിന്നിൽ ഗുണസ്പർശമേൽക്കാത്ത ശുദ്ധ
ചൈതന്യത്തെമാത്രമാണല്ലോ കാണുന്നത്. അതിനാൽ അവിടെ അപവി
ത്രതയ്ക്ക് സ്ഥാനമില്ല. ''അണ്വീഭിഃ തനാ പൂതാസഃ'' - എന്നതിൻെറ
വിശദമായ തത്വാർത്ഥം ഇതാണ്. ഇതുവരെ സുഖത്തെ അങ്ങോട്ടു തേടി
അലയുകയായിരുന്നു. ഇപ്പോൾ ആ അവസ്ഥ മാറി. ഇപ്പോൾ സുഖം
ഇങ്ങോട്ടു തേടി വരികയായി. ചിത്തപ്രസന്നത, ശാന്തി, ആനന്ദം എന്നിവ
യെയെല്ലാം പ്രതിനിധീകരിച്ച് പ്രതീകാത്മകമായി പ്രതിപാദിച്ച ഒരു വൈദി

കസംജ്ഞയാണ് സോമം അഥവാ സോമരസം. ഈ സോമത്തെത്തന്നെ
യാണ് ബ്രഹ്മാനന്ദമെന്നു പറയുന്നത്. യജുർവേദത്തിലെ ''ബ്രഹ്മാനന്ദ
വല്ലി''യിലും ഋഗ്വേദത്തിലെ ഒമ്പതാം മണ്ഡലം ഒട്ടാകെയും ഈ ബ്രഹ്മാ
നന്ദത്തെ അഥവാ സോമരസത്തെക്കുറിച്ചുള്ള വിശകലനമാണ്. ഈ
ബ്രഹ്മാനന്ദത്തെക്കുറിച്ചുള്ള താത്വികമായ ഒരു പഠനമാണ് ശ്രീമദ്വിദ്യാര
ണ്യസ്വാമികളുടെ പഞ്ചദശിയിലെ അവസാനത്തെ അഞ്ചു പ്രകരണങ്ങൾ.
വൈദികഋഷിമാർ സ്വാനുഭവത്തിലൂടെ പ്രഖ്യാപനം ചെയ്തു ''ആനന്ദം
ബ്രഹ്മ'' (ആനന്ദമാണ് ബ്രഹ്മം)എന്ന്. വിഷയങ്ങളുടെയും, ഇന്ദ്രിയജന്യ
മായ മാലിന്യങ്ങളുടേയും സമ്പർക്കത്താൽ മലിനീകരിക്കപ്പെട്ട ആനന്ദത്തെ
- അഥവാ സോമത്തെ - പവിത്രമായ ദശയിലൂടെ സംസ്കരിച്ചെടുക്ക
ണം. എന്താണ് ഈ പവിത്രമായ ദശ? വൈവിധ്യത്തെയും വൈരുധ്യ
ത്തെയും അകറ്റി അവയ്ക്കെല്ലാം അടിയിൽ ഏകാത്മകതയോടെ നിരന്തരം
പ്രവഹിച്ചുകൊണ്ടിരിക്കുന്ന ആനന്ദസ്രോതസ്സിനെക്കുറിച്ചുള്ള നിരന്തരബോ
ധംതന്നെ പവിത്രദശ. സാധനയിലൂടെ ഈ ഉൽക്കൃഷ്ടാവസ്ഥയെ അഥവാ
ദശയെ സമ്പാദിച്ച് അതിൽനിന്നുളവാകുന്ന സമാധ്യവസ്ഥയിൽ ആനന്ദര
സത്തെ വാറ്റിയെടുത്ത് ഹൃദയകലശത്തിൽ നിറയ്ക്കണം. ഈ
ആത്മീയപ്രക്രിയയെ നാടകീയമായി ചിത്രീകരിക്കുന്ന ഒരു ചടങ്ങാണ്
സോമയാഗത്തിലെ സോമാഭിഷവം. ചതച്ചുപിഴിഞ്ഞെടുത്ത സോമനീരിനെ
അരിച്ചെടുക്കാനുപയോഗിക്കുന്ന വസ്ത്രത്തിൻെറ പേര് ''ദശാപവിത്രം''
എന്നാണ്. പവിത്രദശയെ പദംവിപരീതമാക്കിവെച്ചതാണല്ലോ ''ദശാപവി
ത്രം''. അതേപോലെ അരിച്ചെടുത്ത സോമരസം സംഭരിക്കുന്ന പാത്രത്തി
ൻെറ പേര് ''പൂതഭൃത്ത്'' എന്നാണ്. പരിശുദ്ധമാക്കിയതിനെ സംഭരിക്കുന്ന
പാത്രം എന്നാണല്ലോ പൂതഭൃത്ത് എന്ന പദത്തിൻെറ അർത്ഥം. അതാ
യത് പവിത്രഹൃദയം എന്നർത്ഥം.

പ്രജ്ഞാപ്രാസാദമാരുഹ്യ അശോച്യഃ ശോചതോ ജനാൻ
ഭൂമിഷ്ഠാനിവ ശൈലസ്ഥഃ സർവ്വാൻ പ്രാജ്ഞോനുപശ്യതി.

(പ്രജ്ഞയാകുന്ന മാളികയിൽ കേറിയിരുന്ന് സംസാരതപ്തന്മാരായ ജന
ങ്ങളെ, സംസാരത്തിൻെറ ബാധ ഒട്ടും ഏല്ക്കാത്ത പ്രാജ്ഞൻ കാരുണ്യ
പൂർവ്വം വീക്ഷിക്കുന്നു; കുന്നിൻനിറുകയിൽ കയറിയെത്തിയ ഒരാൾ താഴെ
അടിയിൽ സമതലത്തിൽ നില്ക്കുന്നവരെ കാണുന്നതുപോലെ)

ഈ അവസ്ഥയിലെത്തുമ്പോഴാണ് ഈശ്വരൻ തനിക്കുവരുത്തുന്നതെല്ലാം
നല്ലതാണ്, നല്ലതിനാണ്, എന്ന് ഒരുവൻ അനുഭവത്തിലൂടെ അറിയുന്നത്.
ഒരു ഋഷി സത്യപ്രതിജ്ഞചെയ്തുകൊണ്ടു പറയുന്നുണ്ട്, - പാപികൾക്ക്
അധോഗതി വരുത്തുന്നതും സജ്ജനങ്ങൾക്ക് ഉൽക്കൃഷ്ടഗതിയരുളുന്ന
തുമായ അവിടുത്തെ പ്രവൃത്തികളെല്ലാം ഔന്നത്യമാർന്നതും മഹനീയവും
തന്നെ. കാരണം ജഗദീശ്വരൻെറ ദാനങ്ങളെല്ലാം നന്മവരുത്തുന്നവയാണ്.
- ''ഭദ്രാ ഇന്ദ്രസ്യാരാതയഃ'' (ഋ. 8-62-12). ഇന്ദ്രരൂപിയായ സർവ്വേശ്വരൻ



നമുക്കു വരുത്തുന്ന അഥവാ നല്കുന്നവയെല്ലാം നന്മയാണെങ്കിൽ
എന്താണ് ചിലത് ഹിതമായും ചിലത് അഹിതമായും തോന്നുന്നത്? ഈ
ചോദ്യത്തിന് ഉത്തരമായിട്ടാണ് ഋഷിമാർ പ്രസിദ്ധമായ ആ
വൈദികപ്രാർത്ഥന കാരുണ്യപൂർവ്വം ലോകത്തിന് ഉപദേശിച്ചത്.

ഭദ്രം കർണ്ണേഭിഃ ശൃണുയാമ ദേവാഃ
ഭദ്രം പശ്യേമാക്ഷഭിര്യജത്രാഃ
സ്ഥിരൈരംഗൈസ്തുഷ്ടുവാംസസ്തനുഭിഃ
വ്യശേമ ദേവഹിതം യദായുഃ (ഋ. 1-89-8)

ഉള്ളുചുട്ടു പ്രാർത്ഥിക്കൂ, ജഗദീശ്വരവിഭൂതികളായ അല്ലയോ ദേവന്മാരേ!
ഞങ്ങളുടെ ഇന്ദ്രീയങ്ങൾക്ക് നന്മമാത്രം കാണാനുള്ള കഴിവു നല്കണേ!
ഞങ്ങളുടെ ജീവിതം അവിടുത്തെ സേവനത്താൽ പവിത്രീകൃതമാക്കപ്പെട്ട്
അവിടേയ്ക്ക് ഹിതകരമായ വിധത്തിൽ ആക്കിത്തീർക്കണേ! എത്ര ഉദാ
ത്തമായ ഭാവന ! അല്ലേ ?

## മന്ത്രം – 5

പണ്ടുകാലത്തെ നമ്പൂതിരിഭവനങ്ങൾ മിക്കതും ''നാലു കെട്ട്'' (ചതു
ശ്ശാലി) ആയിട്ടുള്ളവയാണ്. അതിൽ ഏറ്റവും പുറത്തുള്ള ഭാഗങ്ങളിൽ -
പൂമുഖം, പുറത്തളം, പത്തായപ്പുര, എന്നീ ഭാഗങ്ങളിൽ - അശുദ്ധമാ
യിട്ടും മറ്റും കടക്കാൻ തടസ്സമില്ല. അതിലും ഉള്ളിലേയ്ക്ക് കടക്കണമെ
ങ്കിൽ കുളിച്ചു ശുദ്ധമായിട്ടേ പാടുള്ളു. ഇനി ഇതിലും ഉള്ളിലായി ഒരു
ഭാഗമുണ്ട്. സ്ത്രീകളും മറ്റും പെരുമാറുന്ന അടുക്കള, കിഴക്കിനി, വടക്കിനി
എന്നീ ഭാഗങ്ങളാണത്. അവിടേയ്ക്ക് കുളിച്ചു ശുദ്ധമായാലും പോരാ;
സ്ത്രീകൾക്കു നേരിട്ടുകണ്ടു പറയാൻ വിരോധമില്ലാത്തത്ര ചാർച്ചയുള്ള
വർക്കും സ്വന്തക്കാർക്കും മാത്രമേ പ്രവേശനമുള്ളു. ഈ ഭാഗത്തിന് 'അന്തഃ
പുരം' എന്നാണ് പറയുക. ഇവിടെ പ്രവേശിക്കാൻ ചുരുക്കം പേർക്കേ
അനുവാദമുള്ളു.

ഈ ഒരു വിഭജനം നമ്മുടെ അന്തർമ്മണ്ഡലത്തിലുമുണ്ട്. ഇന്ദ്രിയ
ങ്ങൾ, മനസ്സ് എന്നിവയാണ് ഏറ്റവും പുറത്തുള്ള മേഖല; ഇവിടെ അശുദ്ധ
മായും മറ്റും കടക്കാം; അതായത് ഇന്ദ്രിയമനസ്സുകളിൽ അശുദ്ധവിചാര
ങ്ങളും സങ്കല്പങ്ങളും എല്ലാം പ്രവേശിച്ചെന്നുവരും. അതിൻെറ ഉള്ളി
ലുള്ള മണ്ഡലത്തിൽ കുളിച്ചു ശുദ്ധമായേ കടക്കാവൂ. വിവേകജലത്തിൽ
കുളിച്ച് സാരാസാരവിവേചനമാകുന്ന ശുദ്ധവസ്ത്രം ധരിച്ചവർക്കേ അങ്ങോട്ടു
പ്രവേശനമുള്ളു. ഇതിനും അപ്പുറത്തുള്ള അന്തഃപുരത്തിൽ കടക്കാൻ
അവിടെ പെരുമാറുന്നവരുടെ ചാർച്ച സമ്പാദിക്കണം. അവർക്ക് നേരിട്ടു
കാണാവുന്നവരുമാകണം. ഗൃഹനായികയും മറ്റു സ്ത്രീജനങ്ങളും പെരുമാ
റുന്ന ഈ മണ്ഡലമാണ് നമ്മുടെ ഹൃദയം; കുളിച്ചു ശുദ്ധമായി കട

ക്കേണ്ട ഭാഗം ബുദ്ധിയുടെ അത്യുത്കൃഷ്ടമേഖലയായ വിജ്ഞാനമയ കോശമാണ്. ആനന്ദമയകോശം എന്ന നമ്മുടെ ഹൃദയംതന്നെ അന്തഃപുരം. അവിടെയാണ് ശ്രീമഹാരാജ്ഞിയായ പരമാത്മസ്വരൂപിണി വിരാജിക്കുന്നത്. അവിടുത്തെ സ്വന്തക്കാർക്ക് - അത്യന്തം പവിത്രമായ സങ്കല്പങ്ങൾക്ക് -മാത്രമേ അങ്ങോട്ടു പ്രവേശനമുള്ളു. ശങ്കരാചാര്യസ്വാമികൾ ദേവിയോടു പറഞ്ഞു. അവിടുന്ന് പുരാരാതിയുടെ ‘അകത്തുള്ളാളാണ്’; അതിനാൽ അവിടുത്തെ ദർശനം അത്യന്തദുർല്ലഭമാണ്. ഇന്ദ്രാദിദേവന്മാർക്കുപോലും അവിടുത്തെ സന്നിധിയിലേയ്ക്ക് പ്രവേശനമില്ല.’’[1] എന്ന് എല്ലാറ്റിന്റേയും ദ്രഷ്ടാവും സൃഷ്ടാവുമായ സർവ്വേശ്വരൻ ഹൃദയകുഹരത്തിലാണ് വസിക്കുന്നത്. അവിടുത്തെ സാന്നിദ്ധ്യം എല്ലാ മണ്ഡലങ്ങളിലുമുണ്ടാവും. അവിടുത്തോട് പ്രാർത്ഥിക്കുകയാണ് ഋഷി. ബുദ്ധിമണ്ഡലത്തിലൂടെ കടന്ന് ഹൃദയവേദിയിലെത്തിയ ആ ആഹ്വാനം ആനന്ദസ്വരൂപനായ അവിടുത്തെ ആനന്ദാമൃതമായ സോമരസം പാനംചെയ്യുവാൻ ബഹിർമ്മണ്ഡലത്തിലേയ്ക്ക് ആനയിക്കുവാൻവേണ്ടിയാണ്. - ക്ഷേത്രത്തിലെ ദേവനെ ശ്രീകോവിലിൽനിന്ന് പുറത്തേയ്ക്ക് എഴുന്നള്ളിക്കുംപോലെ, ഭക്തന്മാരുടെ ഭക്തിമാധുര്യം ആസ്വദിച്ച് അവരെ അനുഗ്രഹിക്കാനാണ് ക്ഷേത്രത്തിലെ ദേവന്റെ എഴുന്നള്ളത്തെങ്കിൽ ഇവിടെ ഋഷി ഒരുക്കിവെച്ചിരിക്കുന്ന സോമരസം പാനംചെയ്യാനാണ് എന്ന വ്യത്യാസമേയുള്ളു. അന്നമയം, പ്രാണമയം, മനോമയം എന്നീ കോശങ്ങളാകുന്ന ചമസങ്ങളിൽ നിറച്ചുവെച്ച സോമം പാനം ചെയ്യാൻ ഇങ്ങോട്ട് എഴുന്നള്ളണേ എന്നു ഋഷി പ്രാർത്ഥിക്കുകയാണ്. നമുക്ക് ആ പ്രാർത്ഥനയൊന്ന് ശ്രദ്ധിക്കാം.

ഇന്ദ്രായാഹി ധിയേഷിതോ
വിപ്രജൂതഃ സുതാവതഃ
ഉപ ബ്രഹ്മാണി വാഘതഃ (ഋ. 1. 3. 5)

| | |
|---|---|
| (ഹേ)ഇന്ദ്ര | അല്ലയോ ഇന്ദ്രദേവ! |
| ധിയാ ഇഷിതഃ | നിശ്ചയാത്മകമായ ബുദ്ധിയാൽ പ്രേരിതനും |
| വിപ്രജൂതഃ | വിശേഷ രൂപത്തിൽ തത്വത്തെക്കാണുന്ന വിജ്ഞാനമയനാൽ ഉത്സാഹിപ്പിക്കപ്പെട്ടവനുമായ |
| (ത്വം) | അവിടുന്ന് |
| സുതാവതഃ | ആനന്ദരസം (സോമരസം) പിഴിഞ്ഞരിച്ചെടുത്തു വെച്ചിട്ടുള്ളവനും |
| വാഘതഃ | ആത്മീയവിചാരങ്ങളെ ശരിയാംവണ്ണം വാക്കുകൊണ്ട് വ്യഞ്ജിപ്പിക്കാൻ ഇച്ഛിക്കുന്നവനുമായ |

1. പുരാരാതേരന്തഃപുരമസി തതസ്ത്വച്ചരണയോഃ
സപര്യാമര്യാദാ തരളകരണാനാമസുലഭാ
തഥാഹ്യേതേ നീതാഃ ശതമഖമുഖാഃ സിദ്ധിമതുലാം
തവദ്വാരോപാന്തസ്ഥിതിഭിരണിമാദ്യാഭിരമരാഃ - സൗന്ദര്യലഹരി ശ്ലോകം 95



| | |
|---|---|
| (മമ) ബ്രഹ്മാണി | എന്റെ മന്ത്രവാക്കുകളുടെ |
| ഉപ ആയാഹി | സമീപത്തേക്ക് എഴുന്നള്ളിയാലും! |

## വിവരണം

എല്ലാം കാണുന്നവനായ സർവ്വദ്രഷ്ടാവ് തന്നെ ഇന്ദ്രൻ. ആ ഇന്ദ്രന് അർപ്പിക്കാൻവേണ്ടി മന്ത്രപൂർവ്വകമായി സോമലത ചതച്ചുപിഴിഞ്ഞ് അരിച്ച് പാത്രങ്ങളിലാക്കി വെച്ചിരിക്കുകയാണ്. ഈ സോമരസം ഇരിക്കുന്നിടത്തേയ്ക്ക് ഇന്ദ്രൻ ഇങ്ങോട്ടെഴുന്നള്ളി സ്വീകരിക്കണം. ശ്രീകൃഷ്ണഭഗവാൻ രുക്മിണിയെ ഇങ്ങോട്ടുവന്നു സ്വീകരിച്ച പോലെ അവിടുത്തെ ഇങ്ങോട്ട് എഴുന്നള്ളാൻ പ്രേരിപ്പിക്കണം. ആദ്യം ബുദ്ധികൊണ്ട് പ്രേരിപ്പിക്കാൻ ശ്രമിച്ചു. ഈശ്വരന്റെ ഉണ്മയെക്കുറിച്ചും സർവ്വശക്തിതത്വത്തെക്കുറിച്ചുമെല്ലാം ബുദ്ധിപരമായി നിശ്ചയിച്ചുറപ്പിച്ചു. പക്ഷേ വാദപ്രതിവാദങ്ങളുടേയും യുക്തിചിന്തയുടെയും ഷർട്ടും കോട്ടുമിട്ട്, തന്നിൽനിന്നു പുറമെയുള്ള വ്യക്തികളിൽനിന്നും ഗ്രന്ഥങ്ങളിൽനിന്നും വന്ന ബുദ്ധിനിശ്ചയത്തിന്, അന്തഃപുരത്തിലേയ്ക്ക് പ്രവേശനമില്ല. ഷർട്ടും കോട്ടുമെല്ലാം ഊരിവെച്ച്, വാദവിവാദങ്ങളെ കൈയൊഴിഞ്ഞ്, ഉപാസനാഭക്തിയുടെ - ഗൗണഭക്തിയുടെ - തെളിനീരിൽ മുങ്ങിക്കുളിച്ച്, ശ്രദ്ധയാകുന്ന ഈറൻമുണ്ടും ധരിച്ചിട്ടാണെങ്കിൽ നാലുകെട്ടിലേയ്ക്ക് കടക്കാം. ഉപാസന കുറെ കഴിയുമ്പോൾ മനോഭാവം മാറി തീവ്രതവരും; എനിക്ക് അവിടുത്തെ ദർശിക്കാനുള്ള അർഹതയില്ല. അവിടുന്ന് പ്രേമപൂർവ്വം അവിടുത്തെ സ്വന്തമായി അടിയനെ കരുതുകയാണെങ്കിൽ - എങ്കിൽ മാത്രമേ അടിയന് ദർശനം കിട്ടുകയുള്ളു എന്ന നിലവരണം. ത്രിമൂർത്തികൾ ദിഗംബരന്മാരായി അത്രിപത്നിയായ അനസൂയയുടെ സമീപത്തു ചെന്നപ്പോൾ ആ പതിവ്രതാരത്നം കേവലം ഒരു ജലപ്രോക്ഷണത്താൽ അവരെ കൊച്ചു കുഞ്ഞുങ്ങളാക്കി മാറ്റിയപോലെ ഈ മനോഭാവംവന്ന ഉപാസകനെയും ആ സർവ്വേശ്വരൻ കേവലശിശുഭാവത്തിലേയ്ക്ക് ഉയർത്തും. കൊച്ചുകുഞ്ഞുങ്ങൾക്കേ എവിടേയും പോകാനും ആരെക്കാണാനും തടസ്സമില്ലാതുള്ളു. ഈ ഉപാസകൻ ആ ഭാവത്തിലെത്തിക്കഴിഞ്ഞു: ‘ധിയാ ഇഷിതഃ’ ‘വിപ്രജൂതഃ’ എന്നീ രണ്ടു പ്രയോഗങ്ങളുടെയും വിശദമായ അർത്ഥമാണ് മുകളിൽ ചേർത്തത്.[1]

ഉപാസകന്റെ ബാലഭാവത്തെ (നിഷ്കളങ്കശിശുവെന്ന നിലയിലുള്ള മനോഭാവത്തെ) ആദ്ധ്യാത്മികാനുഭൂതിയുടെ ഉത്തുംഗശൃംഗമായി ശാസ്ത്രങ്ങൾ ഉദ്ഘോഷിക്കുന്നു. ‘‘പാണ്ഡിത്യം നിർവ്വിദ്യ ബാല്യേന തിഷ്ഠാസേത്’’ എന്ന ഉപനിഷദ്വചനം ഇതിനെയാണല്ലോ കാണിക്കുന്നത്. സനകാദിമഹർഷിമാർ, ശ്രീശുകൻ, പ്രഹ്ലാദൻ, ധ്രുവൻ ഇവരെല്ലാം ബാലഭാവത്തിലൂടെ ഭഗവാനെ സാക്ഷാത്കരിച്ചു ‘‘നിത്യ ബാല്യത്തിൽ’’ സ്ഥിതിചെയ്യുന്നവരാണ് എന്നു പുരാണങ്ങൾ പറയുന്നു. പ്രഹ്ലാദന്റെ പൗത്രനായ മഹാബലിയെ വാമനമൂർത്തിയായി ഭഗവാൻ അനുഗ്രഹിച്ച സന്ദർഭ

ത്തിൽ അവിടെയെത്തിയ പ്രഹ്ലാദനെപ്പോലും ഭഗവാൻ സംബോധനചെയ്യുന്നത് 'വത്സ' എന്നാണ്. ''വത്സ പ്രഹ്ലാദ ഭദ്രം തേ പ്രയാഹി സുതലാലയം'' എന്നു ഭാഗവതവചനം (ഭാ. 8-23:9). ഒരു കൊച്ചുകുഞ്ഞിൻെറ മനോഭാവം എന്നും ഈശ്വരനോട് നിലനിർത്താൻ കഴിഞ്ഞാൽ ഈശ്വരനെ സംബന്ധിച്ചിടത്തോളം നാമെല്ലാം എത്ര പ്രായമായാലും കൊച്ചുകുഞ്ഞുങ്ങൾതന്നെ. കോടാനുകോടി ബ്രഹ്മാണ്ഡങ്ങളെ കേവലമൊരു സങ്കല്പമാത്രംകൊണ്ടു സൃഷ്ടിച്ചു രക്ഷിച്ചു സംഹരിക്കാൻ കഴിയുന്ന സർവ്വേശ്വരൻെറ ദൃഷ്ടിയിൽ നമ്മുടെ ഈ വ്യക്തിത്വം എത്രയോ തുച്ഛവും ക്ഷണികവുമാണ്! എന്നാൽ നമ്മുടെ ഭാവം അങ്ങിനെയൊന്നുമല്ല. സകല ചരാചരങ്ങളും നമ്മെ കേന്ദ്രീകരിച്ചാണ് നടക്കുന്നതെന്ന് നാം ഓരോരുത്തരും അഭിമാനിക്കുന്നു. അതിനനുസൃതമായ കർമ്മങ്ങൾ ചെയ്യുകയും വാക്കുകൾ പറയുകയും ചെയ്യുന്നു. എന്തൊരു മൂഢത? ഈ നില മാറി നമ്മിൽ കൊച്ചുകുട്ടികളുടെ നിഷ്കളങ്കത സ്ഥാനംപിടിക്കണം. തനിക്കു വേണ്ടതെല്ലാം തരാൻ ഒരമ്മയുണ്ടെന്നും ആ അമ്മ വേണ്ടതു വേണ്ടപ്പോൾ വേണ്ടപോലെ തന്നു സംരക്ഷിച്ചുകൊള്ളുമെന്നും ഉറപ്പുള്ള കൊച്ചുകുട്ടി എത്രമാത്രം നിശ്ചിന്തനും ഉല്ലാസപൂർണ്ണനുമായിട്ടാണ് അമ്മയുടെ മടിയിൽക്കിടന്നു ചിരിക്കുന്നത്? അതേപോലെ നമുക്കും ഈ ജീവിതനാടകത്തിൽ ചിരിച്ച് സന്തുഷ്ടനായി സ്വന്തം ''റോൾ'' തൻമയത്വത്തോടെ അഭിനയിക്കാൻ കഴിയണം. അപ്പോഴേ നമ്മിലുള്ള ആനന്ദാംശം നമുക്കു വേർതിരിച്ചെടുക്കാനും അതിനെ ഈശ്വരന് അർപ്പിച്ചതിനുശേഷം നമുക്ക് പാനംചെയ്യാനും കഴിയൂ. ആ അവസ്ഥയിലുള്ള അനുഭൂതിരസത്തെ വാക്കിലൂടെയും വിചാരത്തിലൂടെയും പ്രവൃത്തിയിലൂടെയും നമുക്ക് ബാഹ്യലോകത്തേയ്ക്ക് പ്രസരിപ്പിക്കുവാൻ കഴിയും - അഥവാ കഴിയണം. ആജന്മസിദ്ധൻമാരായ നാരദാദിമുനീശ്വരൻമാർ, ചെല്ലുന്നിടത്തൊക്കെ ഈശ്വരസാന്നിദ്ധ്യവും ഈശ്വരഭക്തിയും ഉളവാക്കുന്നതിൻെറ രഹസ്യം ഇതാണ്. 'സുതാവതഃ' 'വാഘതഃ' എന്നീ പദങ്ങൾ ഈ തത്വങ്ങളെയാണ് സൂചിപ്പിക്കുന്നത്. അവരുടെ വാക്കുകൾ വേദംതന്നെയാണ് എന്നാണ് 'ബ്രഹ്മാണി' എന്ന പദം സൂചിപ്പിക്കുന്നത്. പരബ്രഹ്മത്തിൻെറ രൂപാന്തരമായ ശബ്ദബ്രഹ്മംതന്നെയാണത് എന്നർത്ഥം. പ്രപഞ്ചത്തിൽ ബ്രഹ്മസാന്നിദ്ധ്യം എല്ലായിടത്തുമുള്ളപോലെ ഇത്തരം വാക്കുകളിലും സർവ്വത്ര ബ്രഹ്മസാന്നിദ്ധ്യമുണ്ട് എന്നർത്ഥം. അതുകൊണ്ടാണല്ലോ ഇത്തരം വാഗ്വജ്രങ്ങൾ നമ്മിലുള്ള അജ്ഞാനമാകുന്ന ''വൃത്രനെ'' ഹനിക്കുന്നതിന് സമർത്ഥങ്ങളാകുന്നത്. ഈ തത്വത്തെ സൂചിപ്പിക്കുന്ന ഒരു മന്ത്രം വേദത്തിലുണ്ട്.

1. വിശേഷേണ പ്രാതി, പൂരയതി ഇതി വിപ്രഃ; വിശേഷേണ പശ്യതി ഇതി വിപ്രഃ എന്നും, ധ്യായതി, ധീയതേ വാ അസ്യാം ഇതി ധീഃ



മാതാ രുദ്രാണാം ദുഹിതാ വസൂനാം
സ്വസാദിത്യാനാം അമൃതസ്യ നാഭിഃ
പ്ര നു വോചം ചികിതുഷേ ജനായ
മാ ഗാ മനാഗാമദിതിം വധിഷ്ട. (ഋ. 8-101-15)

ദുഃഖനാശകവസ്തുക്കളുടെ അമ്മയും നിലനില്പ് ഏകുന്നവയുടെ മകളും പ്രകാശദാതാക്കളുടെ സഹോദരിയും അമൃതാവസ്ഥയുടെ കേന്ദ്രബിന്ദുവുമായ ഈവാക്കിനെ - അനാദിയും അഖണ്ഡവുമായ ഈ വാക്കിനെ - ഒരിക്കലും ഹിംസിക്കരുത് എന്ന തത്വരഹസ്യം ജിജ്ഞാസുക്കൾക്കു വേണ്ടി ഞാൻ ഇതാ നല്ലവണ്ണം പറയുന്നു.

മഹാത്മാക്കളുടെ ഒരു വാക്ക് നമ്മിൽ പലതരത്തിൽ ദുഃഖനിവാരണത്തിന് ഹേതുവായിത്തീരും; (രുദ്രാണാം മാതാ) ധർമ്മനിഷ്ഠ, സത്യം, അഹിംസ, ബ്രഹ്മചര്യം ഇവയൊക്കെയാണല്ലോ നമുക്ക് ഇഹത്തിലും പരത്തിലും നിലനില്പേകുന്ന വസ്തുക്കൾ. ഇവയുടെ അനുഷ്ഠാനത്തിൽനിന്നാണ്, അല്ലെങ്കിൽ ഇവയെ വേണ്ടവിധം അനുഷ്ഠിച്ചു സിദ്ധിവരുത്തിയ മഹാത്മാവിൽനിന്നാണ് ഈ വാക്കു ജനിക്കുന്നത്. അപ്പോൾ ''വസൂനാം ദുഹിതാ'' എന്നു പറയുന്നതിൽ തെറ്റില്ലല്ലോ. അജ്ഞാനം ഇരുട്ടും ജ്ഞാനം പ്രകാശവുമാണ്. ഈ ജ്ഞാനത്തെ നമുക്കു നല്കാൻ വാക്കിനുപുറമെ ദർശനം, സ്പർശനം, സങ്കല്പം മുതലായ പലവിധത്തിലുള്ള ദീക്ഷാസമ്പ്രദായങ്ങളുമുണ്ട്. ഓരോ മഹാത്മാവും ഓരോ രൂപത്തിലുള്ള ദീക്ഷ നല്കുന്നു എന്നേയുള്ളു. അപ്പോൾ വാക്കിലൂടെയുള്ള മന്ത്രദീക്ഷ മറ്റുള്ളവയുടെ സഹോദരിയാണെന്നു പറയാം. അമൃതാവസ്ഥയായ മുക്തി സിദ്ധിക്കണമെങ്കിൽ ഇത്തരത്തിലുള്ള മഹാത്മാക്കളിൽനിന്ന് മന്ത്രദീക്ഷ സമ്പാദിച്ച് സാധന ചെയ്യുകയേ നിവൃത്തിയുള്ളു. ഗുരൂപദേശമില്ലാതെ മോക്ഷകവാടം തുറക്കുകയില്ല. ''ആചാര്യവാൻ പുരുഷോ വേദ'' ''സപ്രൈതിക്ഷേത്രവിദാനുശിഷ്ടഃ'' എന്നിങ്ങനെ ഉപനിഷത്തും വേദവും ഇതുതന്നെ ഉച്ചൈസ്തരം പ്രഖ്യാപിക്കുന്നു.

ഇതാ, ഇതാണ് നിങ്ങൾ തേടിയലയുന്ന വസ്തു; ഇത് ഇന്ന പ്രകാരത്തിലുള്ളതാണ് എന്ന് ഉള്ളംകൈയിലിരിക്കുന്ന നെല്ലിക്കയെക്കുറിച്ച് എന്നപോലെ വളരെ വ്യക്തമായും വിശദമായും അനുശാസിക്കാൻ കഴിവുള്ള മഹാപുരുഷൻമാരുടെ ദർശനാനുഗ്രഹഭാഗ്യം ഞങ്ങൾക്ക് കൂടെക്കൂടെ ഉണ്ടാവണേ ! ഞങ്ങളുടെ ആദ്ധ്യാത്മികപോഷണത്തിന് വേണ്ടതെല്ലാം ഒരുക്കിത്തരുന്ന അല്ലയോ സർവ്വേശ്വരാ, അവിടേക്കു നമസ്കാരം!

സം പൂഷൻ വിദുഷാ നയ യോ
അഞ്ജസാനുശാസതി യം ഏവേദമിതി ബ്രവൽ
(ഋ. 6-54-1)

സജ്ജനസംസർഗ്ഗത്തിനും സത്പഥലബ്ധിക്കും സത്യാനുഭൂതിക്കും വേണ്ടി നമുക്കു പ്രാർത്ഥിക്കാം.

## മന്ത്രം – 6

സാധകൻ അനുഷ്ഠാനത്തിൽ കൊണ്ടുവ
ആദ്ധ്യാത്മികമാർഗ്ഗത്തിൽ തികച്ചും നിഗൂഢമായ ഒരു മാർഗ്ഗത്തിലൂടെ
രേണ്ടതായ തത്ത്വങ്ങളെ പ്രതിപാദിക്കുന്നത്. പ്രതീകാത്മകഭാഷ എന്ന് ഇതിനെ
യാണ് വേദം പ്രതിപാദിക്കുന്നത്. ആധുനികന്മാരായ നമുക്കെല്ലാം പരിചി
നിർവ്വചിക്കാമെന്നു തോന്നുന്നു. ആധുനികന്മാരായ നമുക്കെല്ലാം പരിചി
തമായ രീതിയിലുള്ള പ്രതീകാത്മകതയല്ല ഇത്. നിശ്ചിതമായ ചില സങ്കേ
തങ്ങളെ അവലംബിച്ച് അതിലേറെ സുനിശ്ചിതമായ ചില തത്ത്വങ്ങളെ
പ്രതിപാദിക്കുകയാണ് വൈദികഋഷിമാർ ചെയ്യുന്നത്. അതു ശരിയായി
ഗ്രഹിക്കാൻ കഴിയണമെങ്കിൽ ഭാഷാപാണ്ഡിത്യമോ ബുദ്ധിവൈഭവമോ
മാത്രം ഉണ്ടായാൽ പോരാ. സാധനാനുഷ്ഠാനത്തിൽനിന്നുളവായ സൂക്ഷ്മ
ബുദ്ധിയും ഏകാഗ്രതയും സർവ്വോപരി ഗുരു-ദേവത-ആത്മാക്കളുടെ അനു
ഗ്രഹവുംകൂടി വേണം. തപോധനന്മാർക്കേ വേദരഹസ്യം വെളിപ്പെടുക
യുള്ളു എന്ന ശാസ്ത്രോക്തിക്ക് പ്രത്യക്ഷമായ ഒരു ഉദാഹരണമാണ് മഹർഷി
അരവിന്ദഘോഷിൻെറ വേദാർത്ഥദർശനം. സാധനയെക്കുറിച്ച് ഒരു ഘട്ട
ത്തിൽ ഗൗരവമായ ചില സംശയങ്ങൾ അദ്ദേഹത്തിൻെറ മനസ്സിലുണ്ടാ
യി. അതു തീർന്നുകിട്ടാനായി ഹിന്ദുക്കളുടെ പരമപ്രമാണമായ വേദത്തെ
ത്തന്നെ-ഋഗ്വേദത്തെ-അദ്ദേഹം സനിഷ്കർഷം പഠിക്കാൻ നിശ്ചയിച്ചു. ആ
പഠനത്തിൻെറ ഫലമായി അദ്ദേഹത്തിന് അദ്ഭുതകരമായ ചില നിഗൂഢ
തത്ത്വങ്ങൾ വെളിപ്പെട്ടു. ജിജ്ഞാസാപൂർവ്വം അദ്ദേഹം വേദാർത്ഥചിന്ത
നത്തിൽ ആണ്ടിറങ്ങാൻ അതു കാരണമായി. തപസ്വികൾക്കേ വേദര
ഹസ്യം വെളിപ്പെടുകയുള്ളു എന്ന ആർഷവചനം ഈ ഇരുപതാം നൂറ്റാ
ണ്ടിലും അങ്ങനെ സാധൂകരിക്കപ്പെട്ടു. സത്യത്തിന് കാലാതിപാതം ഇല്ലല്ലോ.

സോമപാനവും സോമയാഗവും വേദത്തിലെ സുപ്രധാന പ്രതിപാദ്യ വിഷയങ്ങളാണല്ലോ. വിധിയാംവണ്ണം യാഗംചെയ്യുന്ന യാജ്ഞികന്മാർ സോമ എന്നത് ഒരു പ്രത്യേകതരം ലതയായിട്ടാണ് കരുതുന്നത്. പ്രസ്തുത ലത ഔഷധവീര്യമുള്ള ഒന്നാണെന്ന് ആയുർവ്വേദഗ്രന്ഥങ്ങളിൽ പറയുന്നുണ്ട്. അതിനെ ചതച്ചു പിഴിഞ്ഞ് നീരെടുത്ത് പല പ്രത്യേകമന്ത്രങ്ങൾ ഉച്ചരിച്ചുകൊണ്ട് ഇന്ദ്രാദിദേവന്മാർക്ക് ഹോമം ചെയ്യുകയും അതിൻെറ അവശിഷ്ടം യജമാനനും ഋത്വിക്കുകളും പാനം ചെയ്യുകയുമാണ് സോമയാഗത്തിലെ ചടങ്ങിൻെറ രത്നച്ചുരുക്കം. എന്നാൽ ഈ ചടങ്ങ് അനുഷ്ഠിക്കുമ്പോൾതന്നെ മാനസികമായി ഒരു പ്രക്രിയകൂടി നടക്കണം. അതാതു സന്ദർഭങ്ങളിൽ ഉച്ചരിക്കുന്ന വേദമന്ത്രങ്ങളുടെ അർത്ഥത്തെ അനുസന്ധാനംചെയ്തുകൊണ്ട് ഭാവനാപരമായിച്ചെയ്യേണ്ട ആ പ്രക്രിയയാണ് ഈ അനുഷ്ഠാനത്തിൻെറ പ്രധാനവശം. അതുകൊണ്ട് മാനസികമായി ഒരു രൂപാന്തരം വരും. ഓരോ അനുഷ്ഠാനവും ഈ രീതിയിൽ ഭാവനാപൂർവ്വം ചെയ്യുമ്പോൾ അതിൽനിന്ന് നൂതനമായ ഒരു സംസ്കാരം ഉദയം ചെയ്യും. ഈ സോമലതയിലുള്ള രസം - ചാറ് - പോലെ ഒന്ന് നമ്മുടെ മാനുഷി



കവ്യക്തിത്വത്തിലും ഒളിഞ്ഞുകിടപ്പുണ്ട്. വൈദികഋഷിമാർ അതിനെ ആനന്ദം എന്നാണ് വിളിക്കുന്നത്. ഈ ആനന്ദം ഇപ്പോൾ പലേ മാലിന്യങ്ങളും ചേർന്ന് ദുഷിച്ച രൂപത്തിലാണ് നമ്മിലെല്ലാം ഉള്ളത്. അതിൻെറ മാലിന്യം നീക്കി ശുദ്ധമാക്കാൻ നമ്മുടെ വാക്ക്, ശരീരം മനസ്സ് എന്നീ ത്രികരണങ്ങൾ ശുദ്ധമായ ഒരുവസ്ഥയിലെത്തണം. പവിത്രദശയിലേ കലർപ്പറ്റ ആനന്ദം ആസ്വദിക്കാൻ കഴിയൂ എന്നർത്ഥം. സോമയാഗാനുഷ്ഠാനത്തിൽ ''ദശാപവിത്രം'' എന്നു പേരുള്ള ഒരു വസ്ത്രത്തിലൂടെയാണ് സോമനീര് അരിച്ചെടുക്കുന്നത്. ത്രികരണശുദ്ധിയിലൂടെ അരിച്ചെടുത്ത ആനന്ദം ഹൃദയത്തിലാണ് സംഭരിക്കുന്നത്. പാർത്ഥിവാംശമായ മനുഷ്യശരീരത്തിലെ ഒരു പ്രധാനഭാഗമാണല്ലോ ഹൃദയം. അതുപോലെതന്നെ യാഗത്തിലും ഈ അരിച്ചെടുത്ത സോമനീര് സംഭരിക്കുനത് ദ്രോണകലശം എന്ന മരപ്പാത്രത്തിലാണ്. പിന്നീട് അതിനെ ഓരോ ദേവന്മാർക്ക് അർപ്പിക്കുകയും അതിൻെറ അവശിഷ്ടം സ്വയം പാനംചെയ്യുകയുമാണ് ചെയ്യുന്നത്. മനുഷ്യനിൽ ഓരോ ഇന്ദ്രിയങ്ങളുടെയും അധിഷ്ഠാനദേവന്മാർ വ്യത്യസ്തരാണ്. ഇന്ദ്രൻ, അഗ്നി, യമൻ തുടങ്ങിയ ആ ദേവന്മാരൊക്കെ, ഹൃദയത്തിൽ സാക്ഷാത്കരിച്ച ഈ ആനന്ദത്തിൻെറ - ആനന്ദസ്വരൂപത്തിൻെറ- സ്വാദ് അനുഭവിക്കുന്നുണ്ട്. അതാണ് ദേവന്മാർക്ക് അർപ്പിക്കുന്നു എന്നതിലെ ഭാവന. ഇങ്ങനെ ആനന്ദമത്തരായ ദേവന്മാർ ജീവാത്മാവായ യജമാനനെ അനുഗ്രഹിക്കുന്നുണ്ട്. രണ്ട് എന്ന ഒരു തോന്നൽ ഇല്ലാതാകുന്നതുതന്നെ ദേവന്മാരുടെ അനുഗ്രഹത്തിൻെറ സ്വരൂപം. സർവ്വത്ര ആനന്ദാനുഭൂതിമാത്രം: ഭഗവാനെ ആദ്യമായി ഹൃദയത്തിൽ ദർശിച്ച നാരദൻ-നാരദനാവുന്നതിനു മുമ്പുള്ള ആ ശൂദ്രബാലൻ - തൻെറ അനുഭവം ഇങ്ങനെയാണ് വ്യാസമുനിയോട് വിവരിച്ചത്: ''ആനന്ദസംപ്ലവേ ലീനോ നാപശ്യമുഭയം മുനേ'' (ഭാ. 1.6.18). ആനന്ദത്തിൻെറ അലമാലയിൽ ലയിച്ചുപോയ എനിക്ക് രണ്ട് എന്ന തോന്നലേ ഉണ്ടായില്ല, എന്നർത്ഥം. രണ്ടെന്ന തോന്നൽ ഇല്ലാതെയാവുകയാണ് ഈ സോമപാനത്തിൻെറ ഫലമെന്ന് യാഗത്തിൻെറ ചടങ്ങിലും കാണാം. ദ്വൈതഭാവം ചുരുങ്ങിച്ചുരുങ്ങി തീരെ ഇല്ലാതാകുന്ന ഒരു മഹനീയാവസ്ഥയാണത്. ത്രേതാഗ്നികളുമായി യാഗമാരംഭിച്ച യജമാനൻ സോമാഹൂതിയുടെ ഘട്ടമാകുമ്പോഴേയ്ക്കും ഏകാഗ്നിയിലായി ഹോമാനുഷ്ഠാനം. സോമാഹുതിയും സോമപാനവും കഴിഞ്ഞ് അവഭൃഥസ്നാനത്തിനു തൊട്ടുമുമ്പ് തീയും വെള്ളവും തമ്മിൽ വ്യത്യാസമില്ലാത്ത വിധമുള്ള ഒരു സമദൃഷ്ടി യജമാനന് ലഭിച്ചതുമൂലം അതുവരെ അഗ്നിയിൽ ചെയ്തിരുന്ന ഹോമം ജലത്തിൽ ആണ് ചെയ്യുന്നത്. അവഭൃഥേഷ്ടി എന്ന ഹോമം ചെയ്യുന്നത് ജലത്തിലാണല്ലോ. ദ്വൈതഭാവന ചുരുങ്ങിച്ചുരുങ്ങി അദ്വൈതഭാവനയിലെത്തുന്നതിൻെറ ഒരു ആവിഷ്കരണമാണ് സോമയാഗം എന്നു പറഞ്ഞാൽ തെറ്റില്ല. പുണ്യപാപങ്ങളാകുന്ന വാസനാസഞ്ചയം ജീവനിൽ സാക്ഷാത്കാരപര്യന്തം നിലക്കുമെന്നാണ് ശാസ്ത്രോക്തി. ഈ വാസനാസഞ്ചയത്തിന് മീമാംസകന്മാർ പറ

യുന്ന സംജ്ഞ "അപൂർവ്വം" എന്നാണ്. സോമയാഗത്തിലെ ആദ്യദിവസം ചെയ്യുന്ന ഹോതൃഹോമം എന്ന ക്രിയയിലെ നെയ്യിന് "അപൂർവ്വം" എന്നാണ് പേര്. അതു യാഗാവസാനംവരെ സൂക്ഷിച്ചുവെക്കണമെന്ന് ആണ് നിയമം. അവസാനദിവസം അവഭൃഥസ്നാനം കഴിഞ്ഞാൽ ഉപവേഷച രണം എന്ന ഒരു ഹോമം (ഇഷ്ടി) ഉണ്ട്. അതിൽ "അപൂർവ്വ"മെന്ന നെയ്യ് ഒട്ടും ബാക്കിയില്ലാതെ ഹോമിക്കും. "അപൂർവ്വം മുടിയുക" എന്നാണ് ഇതിനു പറയുന്ന നാടൻ ശൈലി. ആനന്ദാനുഭൂതിയോടുകൂടി ദ്വൈത ഭാവം നശിച്ചുവെന്നും അദ്വൈതാനുഭൂതിയിൽ വാസനാസഞ്ചയം ദഹിച്ചു പോയി എന്നുമുള്ള വേദാന്തതത്ത്വമല്ലേ ഈ ചിത്രീകരണത്തിൻെറ താത്പര്യം?

ഭിദ്യതേ ഹൃദയഗ്രന്ഥിഃ ഛിദ്യന്തേ സർവ്വസംശയാഃ
ക്ഷീയന്തേ ചാസ്യ കർമ്മാണി ദൃഷ്ട ഏവാത്മനീശ്വരേ

(ഭാഗ. 1-2-21)

സർവ്വേശ്വരനെ തൻെറ ഹൃദയത്തിൽ സാക്ഷാത്കരിച്ചാൽ ഹൃദയത്തിലെ കെട്ടുകളെല്ലാം പൊട്ടും, സംശയങ്ങളെല്ലാം തീരും, കർമ്മവാസനകൾ ക്ഷയിക്കും എന്ന തത്വം അവിടെ അനുഷ്ഠിച്ചുകാണിക്കുകയാണ്. അനുഷ്ഠി ക്കുമ്പോൾ ഈ ഭാവന ഉള്ളിലുണ്ടാവണം എന്നതാണ് പ്രധാനം എന്നു മറക്കരുത്.

ഭാഗവതത്തിൽ ദശമസ്കന്ധത്തിൽ വത്സസ്തേയമെന്ന ഭഗവല്ലീല വർണ്ണിക്കുന്ന ശ്രീശുകബ്രഹ്മർഷി ബ്രഹ്മസ്തുതിയിൽ ഈ സോമപാന ത്തിൻെറ ഒരു ഹൃദ്യമായ ചിത്രീകരണം കൊടുത്തിട്ടുണ്ട്. വൃന്ദാവനവാ സികൾ ഭഗവൽസാന്നിദ്ധ്യത്തിൽ അനുഭവിക്കുന്ന ആനന്ദാതിരേകത്തിൻെറ പങ്ക് അതാതിന്ദ്രിയങ്ങളിൽ വസിക്കുന്ന ദേവന്മാർക്കും ലഭിക്കുന്നു. ബ്രഹ്മ ദേവൻ അത് ഒരു മഹാഭാഗ്യമായിട്ടാണ് വർണ്ണിക്കുന്നത്. (ഭാഗവതം 10.14.33). ചതച്ചു പിഴിഞ്ഞരിച്ചു ദ്രോണകലശത്തിൽ സംഭരിച്ചുവെച്ച സോമരസ ത്തിൻെറ പങ്ക് ദേവന്മാർക്കാണല്ലോ ആദ്യം കിട്ടുന്നത്. അതുതന്നെ ഭാഗ വതത്തിലെ ഈ വർണ്ണനയിലും പറഞ്ഞിരിക്കുന്നു. സോമയെന്നത് ഒരു ലതയിൽനിന്നു കിട്ടുന്ന നീരല്ല, ഈശ്വരദർശനത്തിൽനിന്നുളവാകുന്ന ആന ന്ദാനുഭൂതിയാണ് എന്ന സത്യവും ഭാഗവതത്തിലെ ഈ പ്രതിപാദ്യത്തി ൽനിന്ന് ഗ്രഹിക്കാം. ഈ ഈശ്വരാനുഭൂതി ലഭിക്കാൻചെയ്യുന്ന തീവ്രസാ ധനതന്നെ യാഗത്തിലെ സോമാഭിഷവം. തപസ്സുകൊണ്ടും സോമം ലഭിക്കും എന്നു ഭാഗവതം മറ്റൊരിടത്തു പറയുന്നുണ്ട്.

ഋഭവോ നാമ തപസാ സോമം പ്രാപ്താഃ (ഭാഗവതം 4-4-33)
(തപസ്സുകൊണ്ട് സോമം ലഭിച്ചവരാണ് ഋഭുക്കൾ)

ഇതിലും വിചിത്രമായ ഒരു കഥ മഹാഭാരതം ശല്യപർവ്വത്തിൽ 31-ാമദ്ധ്യായത്തിലുണ്ട്. ത്രിതൻ എന്ന ഒരു മുനിയെ സഹോദരന്മാർ വഴിയാത്ര ചെയ്യുമ്പോൾ ഒരു പൊട്ടക്കിണറ്റിൽ തള്ളിയിട്ടു. ത്രിതൻ അവിടെ



കിടന്നു വിചാരിച്ചുവത്രേ, സോമപാനം ചെയ്യാത്തവൻ മരിച്ചതിനു തുല്യ നാണെന്നു കേട്ടിട്ടുണ്ട്. ഞാനിനി ഇവിടെക്കിടന്നുകൊണ്ട് ഒരു സോമ യാഗം ചെയ്താൽ അമൃതത്വം നേടാം. അതെങ്ങനെ സാധിക്കും? തൂങ്ങി ക്കിടക്കുന്ന വള്ളികൾ, മാന്തിക്കുഴിച്ച കുഴിയിലെ വെള്ളം, ഉരുളൻ കല്ലുക ൾ എന്നിവകൊണ്ട് യഥാവിധി ഒരു യാഗം നിർവ്വഹിച്ചു! ദേവന്മാർ പ്രസാ ദിച്ച് കിണറ്റിൽ വെള്ളം നിറച്ച് ത്രിതനെ രക്ഷിക്കുകയും ചെയ്തു. പൊട്ട ക്കിണറ്റിലെ ഈ സോമയാഗത്തിൻെറ തത്വം, പുറമെയുള്ള വസ്തുക്ക ൾക്കോ ക്രിയകൾക്കോ അല്ല പ്രാധാന്യം; ഭാവനയ്ക്കാണ് എന്നതാണ ല്ലോ. സോമാഭിഷവും കഴിഞ്ഞ് സംഭരിച്ചുവെച്ച സോമരസത്തിന്നരികി ലേയ്ക്ക് വേഗത്തിൽ എഴുന്നള്ളി അതിനെ ആസ്വദിച്ച് ഞങ്ങൾക്ക് ആസ്വ ദിക്കാറാക്കിത്തരണേ എന്ന് ഋഷി ഇതാ പ്രാർത്ഥിക്കുന്നു.

ഇന്ദ്രായാഹി തൂതുജാന
ഉപ ബ്രഹ്മാണി ഹരിവഃ
സുതേ ദധിഷ്വ നശ്ചനഃ (ഋ. 1-3-6)

| | |
|---|---|
| (ഹേ) ഹരിവഃ ഇന്ദ്ര | അശ്വങ്ങളോടുകൂടിയ അല്ലയോ ഇന്ദ്രദേവ! |
| (അസ്മാകം) ബ്രഹ്മാണി | ഞങ്ങളുടെ മന്ത്രവചനങ്ങളുടെ |
| ഉപ (ഏതും) | സമീപത്ത് എത്തുന്നതിന് |
| തൂതുജാനഃ | അതിവേഗത്തോടുകൂടി |
| (ത്വം) ആ യാഹി | അവിടുന്ന് എഴുന്നള്ളണേ |
| (അസ്മിൻ) സുതേ | പിഴിഞ്ഞരിച്ചെടുത്ത ഈ സോമരസത്തിൽ |
| നഃ ചനഃ | ഞങ്ങൾക്ക് ആനന്ദം അഥവാ രുചി |
| ദധിഷ്വ | ഉളവാക്കണേ ! |

## വിവരണം

സത്യവും ജ്യോതിസ്സുമാണ് ഇന്ദ്രൻെറ രണ്ടു കുതിരുകൾ. ആ കുതി രകളെ പൂട്ടിയ രഥത്തിലാണ് അവിടുന്ന് എഴുന്നള്ളുന്നത്. ദേവന്മാർക്ക് അർപ്പിക്കാനായി ഉദ്ദേശിച്ച് മന്ത്രപൂർവ്വം ചെയ്യുന്ന പിഴിഞ്ഞരിക്കലാണ് "അഭിഷവം." അങ്ങനെ ഉണ്ടാക്കിയ സോമത്തിനാണ് "സുതസോമം" എന്നു പറയുന്നത്. ഇപ്രകാരം അഭിഷവം ചെയ്ത സോമത്തിനേ ബ്രഹ്മാ നന്ദാനുഭൂതിയാകുന്ന ലഹരിയുണ്ടാക്കാൻ കഴിയൂ എന്നു ഋഗ്വേദത്തിൽ മറ്റൊരു മന്ത്രത്തിൽ (ഋ. 7. 26. 1) പറയുന്നുണ്ട്. ഉപനിഷത്തിൻെറ ഭാഷ യിൽ പറഞ്ഞാൽ തപസ്സുതന്നെയാണ് ഈ സോമാഭിഷവം. അതുകൊ ണ്ടാണല്ലോ വരുണൻ തൻെറ പുത്രനായ ഭൃഗുവിനോട് "തപസാ ബ്രഹ്മ വിജിജ്ഞാസസ്വ" എന്ന് അനുശാസിച്ചത്. ഭൃഗു താൻ തപസ്സുകൊണ്ട് പിഴിഞ്ഞെടുത്ത രസത്തിനെ നാലു ദശാപവിത്രങ്ങളെക്കൊണ്ട് അരിച്ച പ്പോഴേ അതിപവിത്രമായ ആനന്ദമെന്ന സോമരസം ലഭിച്ചുള്ളു. അന്ന മയം മുതൽ ആനന്ദമയംവരെയുള്ള കോശങ്ങൾ വ്യാപിച്ചുകിടക്കുന്ന ആന

ന്ദാംശത്തെ അരിച്ചെടുത്ത് ആനന്ദമയകോശത്തിൽ നിറച്ചു. കോശങ്ങളെല്ലാം മനുഷ്യശരീരത്തിലായതിനാൽ അവയും 'ദ്രോണകലശ'ങ്ങളാണല്ലോ. ശരീരം പാർത്ഥിവാംശപ്രധാനമാണ് അപ്പോൾ ദ്രുമമയമായ കലശം എന്നു പറയാം. ആനന്ദമയകോശത്തിലെത്തിയപ്പോൾ ഭൃഗുവിൻെറ തപസ്സാകുന്ന സോമാഭിഷവം കഴിഞ്ഞു. ആത്മസ്വരൂപനായ ഗുരുവിൻെറ അനുഗ്രഹത്താൽ അതു പാനം ചെയ്ത് ഭൃഗു കൃതകൃത്യനായി. ഈ മന്ത്രത്തിലും ഋഷി പറയുന്നത്, ഞാനിതാ സോമം ഒരുക്കിവെച്ചിരിക്കുന്നു; അവിടുന്ന് ഞങ്ങളുടെ സ്തുതി കേട്ട് അതിവേഗത്തിൽ ഇങ്ങോട്ടു വരണേ എന്നാണ്. ആനന്ദസ്വരൂപമായ സോമത്തെ പ്രജ്ഞാനരൂപനായ ജഗദീശ്വരൻ വന്ന് വേണ്ടപോലെ പാനം ചെയ്ത് പ്രസാദമാക്കിയാലേ അതു യജമാനനായ ജീവാത്മാവിന് രുചിച്ചുനോക്കാൻ പറ്റിയതാകുകയുള്ളു. ''ചനഃ'' എന്നതിന് ആനന്ദമെന്നും അന്നമെന്നും അർത്ഥം പറയുന്നുണ്ട്. മഹർഷി അരവിന്ദഘോഷ് ഇതിനെക്കുറിച്ച് ഇങ്ങനെ പറഞ്ഞിരിക്കുന്നു: ''ജീവൻെറ അന്നം യഥാർത്ഥത്തിൽ ആനന്ദമാണ്. ആനന്ദം ഭുജിക്കാൻ അർഹതപ്പെട്ട ജീവൻ ആനന്ദാഭാസങ്ങളായ വിഷയങ്ങളെ ആനന്ദമെന്ന നിലയിൽ അനുഭവിക്കുന്നു. അവസാനം ശരിയായ ആനന്ദത്തെ ആസ്വദിക്കാൻ കിട്ടുമ്പോൾ മറ്റുള്ള തുച്ഛവസ്തുക്കളിലുള്ള രുചി ഇല്ലാതാവുന്നു. അതോടെ വിഷയഭുക്തിക്കുള്ള ആശ കെട്ടടങ്ങുന്നു.''

പ്രജ്ഞാനരൂപനായ ഇന്ദ്രദേവൻ ഞങ്ങളുടെ മുമ്പിൽ പ്രത്യക്ഷമായി സോമരസം പാനംചെയ്ത് ഞങ്ങൾക്കും അതു പാനംചെയ്യാനുള്ള ഭാഗ്യം ഉണ്ടാക്കിത്തരണേ എന്നാണ് ഋഷി പ്രാർത്ഥിക്കുന്നത്. ആനന്ദാമൃതരസമാകുന്ന ധനം ആണ് ഈശ്വരൻ തരുന്ന വരദാനം. അത് ഓരോ ജീവൻേറയും രക്ഷയ്ക്കാണ്. അത് അറിയുന്ന വിവേകശാലിയായ ഒരു ഋഷി വേറൊരിടത്ത് ഇങ്ങനെയാണ് പ്രാർത്ഥിക്കുന്നത്:

''വഹാഭഗത്തി മൂതയേ'' (ഋ. 9. 65. 17)

എക്കാലവും ഭജനീയമായ ധനം ഞങ്ങളുടെ രക്ഷക്കായിത്തന്ന് അനുഗ്രഹിക്കണേ !

ആനന്ദാനുഭൂതിയല്ലാതെ മറ്റൊന്നുമല്ല ഈ ധനം. നമുക്കും അതിനായി പ്രാർത്ഥിക്കാം.

## മന്ത്രം 7

പ്രപഞ്ചം അതിൻെറ യഥാർത്ഥരൂപത്തിൽ എങ്ങനെയാണെന്ന് ബഹിർമ്മുഖനായ ഒരു മനുഷ്യന് ഗ്രഹിക്കാൻ വിഷമമാണ്. ഓരോരുത്തനും അവനവൻെറ പൂർവ്വസംസ്കാരമാകുന്ന കണ്ണടയിലൂടെ കാണുന്ന ലോകത്തെ അവരവരുടെ ഭാഷയിൽ വിവരിക്കുന്നു. അതാണ് യഥാർത്ഥം



എന്നു കരുതുകയും ചെയ്യുന്നു. ഇത്തരം ഒരു കണ്ണടയും ധരിക്കാതെ കാണുമ്പോഴുള്ളതെന്തോ അതാണ് യഥാർത്ഥരൂപം എന്നു മനസ്സിലാക്കുന്ന വിവേകികൾ പൂർവ്വസംസ്കാരമാകുന്ന കണ്ണട എടുത്തുമാറ്റാൻ പരിശ്രമിക്കുന്നു. ആ പരിശ്രമത്തിനാണ് സാധന എന്നുപറയുന്നത്. യമനിയമാദികളായ അഷ്ടാംഗയോഗമാർഗ്ഗത്തിലൂടെയോ ഭക്തിയോഗത്തിൻെറ പാരമ്യമായ പരാഭക്തിയിലൂടെയോ ജ്ഞാനമാർഗ്ഗത്തിൻെറ അത്യുച്ചശിഖരമായ ബ്രഹ്മസാക്ഷാത്കാരത്തിലൂടെയോ വാസനാസഞ്ചയം നാശമടയുമ്പോൾ പ്രപഞ്ചത്തിൻെറ യഥാർത്ഥസ്ഥിതി അറിഞ്ഞനുവാൻ കഴിയുന്നു. അങ്ങനെ അറിഞ്ഞനുഭവിച്ച ഋഷീശ്വരന്മാർ ഉച്ചൈസ്തരം ഉദ്ഘോഷിച്ചു ''ബ്രഹ്മൈവേദം വിശ്വമിദം വരിഷ്ഠം'' (മുണ്ഡകോപനിഷത്ത് 2-2-12). ഈ കാണുന്ന പ്രപഞ്ചമെല്ലാം ബ്രഹ്മംതന്നെ എന്ന ഈ അനുഭവമാണ് ശരിയായ പ്രപഞ്ചാനുഭവം. ഈ അനുഭവത്തെ കാരുണ്യനിധികളായ ഋഷീശ്വരന്മാർ വെളിപ്പെടുത്തിയത് വേദശാസ്ത്രപുരാണാദികളിൽക്കൂടെയാണ്. പകൽവെളിച്ചംപോലെ പ്രത്യക്ഷസിദ്ധമായ സത്യത്തെ അറിയാതെ മറ്റൊരുവിധത്തിലെന്നു തെറ്റിദ്ധരിച്ച് അതിൽനിന്നുളവാകുന്ന അസ്വാസ്ഥ്യങ്ങളിൽ അകപ്പെട്ടു വലയുന്നവരെ കാണുമ്പോൾ സ്വാഭാവികമായി നിർഗ്ഗളിക്കുന്ന അവരിൽനിന്ന് കാരുണ്യപ്രവാഹമാണ് വേദശാസ്ത്രപുരാണാദികൾ.

ഇക്കാണുന്നു ചരാചരങ്ങളെല്ലാം പ്രകാശപൂർണ്ണങ്ങളായ ദിവ്യഭാവങ്ങളാണെങ്കിൽ അവയെ ആ നിലയിൽ കണ്ടു വന്ദിക്കേണ്ടതാണല്ലോ. ഈ ആശയത്തിൻെറ പ്രതീകവത്കരണമാണ് വേദത്തിലെ വിശ്വേദേവകൾ. ആരാണ് ഈ വിശ്വേദേവകൾ? അവരുടെ പ്രവർത്തനരീതി എന്ത്? ഏത് തത്ത്വത്തിൻെറ പ്രതിനിധികളാണവർ? നമുക്കൊന്നു ചിന്തിക്കാം. ''വിശ്വേദേവാഃ സർവേ ദേവാഃ (നിരുക്തം 12-39) എന്നാണ് യാസ്കാചാര്യൻെറ നിർവ്വചനം. വിശ്വേദേവന്മാർ എന്നാൽ എല്ലാ ദേവന്മാരും എന്നർത്ഥം. അഗ്നി, ഇന്ദ്രൻ തുടങ്ങിയ ദേവന്മാരെ ഒറ്റയ്ക്കൊറ്റയ്ക്ക് സ്തുതിച്ചതിനുശേഷവും ഇങ്ങനെ ഒന്നിച്ച് സങ്കല്പിച്ച് സ്തുതിക്കുന്നതിന് എന്തെങ്കിലും പ്രത്യേകം ഉദ്ദേശം ഉണ്ടാവണം. അതെന്താണ്? ഋഗ്വേദത്തിലെ ആദ്യത്തെ വിശ്വേദേവമന്ത്രങ്ങളാണ് 'ഓമാസശ്ചർഷണീധൃതഃ' എന്നു തുടങ്ങിയ മൂന്നു ഋക്കുകൾ. ഇതിനുശേഷം വരുന്ന വിശ്വേദേവസൂക്തം ''ആനോ ഭദ്രാഃ'' (ഋ. 1.89.1) എന്നു തുടങ്ങുന്ന മന്ത്രങ്ങളാണ്. ഈ സൂക്തത്തിലെ ഏഴാമത്തെ ഋക്കിൽ 'വിശ്വേനോ ദേവാഃ എന്നൊരു മന്ത്രമുണ്ട്. വിശ്വേ എന്ന പദത്തിനും ദേവാഃ എന്ന പദത്തിനും ഇടയിൽ 'നഃ' എന്ന പദം വെച്ചത് സോദ്ദേശകമാണ്. ''എല്ലാം ഞങ്ങൾക്ക് ദേവന്മാർ'' എന്നൊരർത്ഥം അതിനുണ്ടല്ലോ. വിശ്വേദേവപദത്തിൻെറ ആന്തരാർത്ഥത്തിലേയ്ക്ക് വെളിച്ചം വീശാൻ പര്യാപ്തമാണ് ഈ പ്രയോഗം. സത്വഗുണപ്രവൃദ്ധന്മാരും ദിവ്യഗുണസമ്പന്നന്മാരുമായവരെ എല്ലാവരും ദേവഭാവേന പൂജിച്ചാദരിക്കും. എന്നാൽ പൂർവ്വവാസനാസഞ്ചയം ഈശ്വര

സാക്ഷാത്ക്കാരത്തിൽ വിലയംപ്രാപിച്ച ഋഷീശ്വരന്മാരെ സംബന്ധിച്ചിടത്തോളം എല്ലാവരും ദേവന്മാർതന്നെയാണ്. അഥവാ ദേവഭാവത്തിൽ പൂജിക്കപ്പെടാൻ അർഹരാണ് എന്നർത്ഥം. ‘‘സദസച്ചാഹമർജ്ജുന’’ (നല്ലതും ചീത്തയും ഞാൻ തന്നെ) - എന്ന ഗീതാവചനവും ഇതുതന്നെയാണല്ലോ വ്യക്തമാക്കുന്നത്. സാക്ഷാത്ക്കാരം സിദ്ധിച്ച ഒരു ഋഷിയുടെ ദൃഷ്ടിയിൽ ദേവന്മാരല്ലാത്തവരായി ആരുമില്ല. ബാഹ്യപ്രപഞ്ചത്തിൽ വ്യവഹരിക്കുന്ന ഒരുവന് ഈ ഭാവനാവൈശിഷ്ട്യം അത്യന്തം ഉപയോഗപ്രദമാണ്. ‘‘ആശ്വചാണ്ഡാല ഗോഖരം’’ ഈ ഭാവനയോടെ കാണണമെന്നാണ് ഭാഗവതത്തിന്റെ അനുശാസനം. ശ്വാവിനേയും പറയനേയും കഴുതയേയും എന്നുവേണ്ട എല്ലാറ്റിനേയും ഈശ്വരബുദ്ധിയോടെ പൂജിച്ചു വണങ്ങാൻ കഴിയുകയെന്നത് എത്ര മഹത്തായ ഒരു നിലയാണ്! ഗൃഹസ്ഥന് ഇത് അനിവാര്യമാണ് എന്നതിന്റെ സൂചനയാണ് അവനാൽ അവശ്യം അനുഷ്ഠിക്കപ്പെടേണ്ടതായ വൈശ്വദേവം അഥവാ വൈശ്യം എന്ന അനുഷ്ഠാനം. ശ്വഭ്യോ നമഃ ശ്വപാകേഭ്യോ നമഃ എന്നീ മന്ത്രങ്ങളെക്കൊണ്ടുകൂടി ഹവിസ്സു തൂവണം ആ ക്രിയയിൽ. ‘‘നായയ്ക്കും പറയനും’’ നമസ്കാരപൂർവ്വം ഹവിസ്സർപ്പിക്കുന്ന ആ ചടങ്ങിലെ ഉദാത്തമായ ഭാവനയെവിടെ? നായയേയും പറയനേയും ആട്ടിയകറ്റുന്ന ആ ഹീനമനോഭാവമെവിടെ? ഏതായാലും ഈ ഭാവനയിൽ വേണം ലോകത്തിൽ വ്യവഹരിക്കാൻ എന്നാണ് ഈ വിശ്വേദേവസങ്കല്പത്തിന്റെ പൊരുൾ. വിഷ്ണുസഹസ്രനാമം ആരംഭിക്കുന്നതുതന്നെ ‘‘വിശ്വം വിഷ്ണുഃ’’ എന്ന മഹത്തായ ആഹ്വാനത്തോടെയാണല്ലോ. ഇക്കാണുന്നതെല്ലാം വിഷ്ണുഭഗവാൻതന്നെ എന്നുള്ള ദൃഢസങ്കല്പം ഒരുവനിൽ എന്തെല്ലാം മാറ്റങ്ങളുണ്ടാക്കുകയില്ല! കൗഷീതകശാഖക്കാരായ നമ്പൂതിരിമാർക്ക് ഗായത്രീജപത്തിനുശേഷം ‘‘ആനോ ഭദ്രാഃ ക്രതവോ യന്തു വിശ്വതഃ’’ എന്ന വൈശ്വദേവസൂക്തം ജപിക്കണം എന്ന ചിട്ടവെച്ചതിനു പിന്നിലും ഈ സത്സങ്കല്പമാണുള്ളതെന്ന് അല്പം ചിന്തിച്ചാൽ വ്യക്തമാവും. ബ്രഹ്മചാരിക്കും ഗൃഹസ്ഥനും വാനപ്രസ്ഥനും ബഹിർവ്യാപാരത്തിൽ ഇടപെടേണ്ടിവരുമല്ലോ. അപ്പോഴെല്ലാം ഈ ദൃഢസങ്കല്പം മനസ്സിലുണ്ടെങ്കിൽ പോർക്കളമായിക്കരുതുന്ന ജീവിതരംഗം പൂക്കളമായി മാറും. അതേ! മരണാനന്തരമുള്ള ഏതോ ദിവ്യലോകത്തിലേയ്ക്കെത്തിക്കാനല്ല, ഇപ്പോൾ ഇവിടെത്തന്നെ ഈ ലോകം ദിവ്യലോകമാക്കി മാറ്റാനാണ് വൈദികഋഷിമാർ നമ്മെ ആഹ്വാനം ചെയ്യുന്നത്. നമുക്ക് അതൊന്ന് ശ്രദ്ധിക്കാം.

ഓമാസശ്ചർഷണീധൃതോ
വിശ്വേദേവാസ ആഗത
ദാശ്വാംസോ ദാശുഷഃ സുതം (1.1.7)

| | |
|---|---|
| ഓമാസഃ | രക്ഷയേകുന്നവരും |
| ചർഷണീ ധൃതഃ | ശുഭദൃഷ്ടിയോടുകൂടിയ മനുഷ്യരെ ധരിക്കുന്നവരും |



| | |
|---|---|
| ദാശ്വാംസഃ | ദിവ്യദാനപ്രദാതാക്കളും ആയ |
| (ഹേ) വിശ്വേദേവാസഃ | അല്ലയോ വിശ്വേദേവന്മാരേ! |
| (യൂയം) ദാശുഷഃ | നിങ്ങൾ, ആത്മസമർപ്പണം ചെയ്ത |
| (മമ) സുതം (സോമം) | എന്റെ സുതസോമത്തെ |
| (അഭിലക്ഷ്യ) | അഭിമുഖീകരിച്ച് |
| ആഗത | അനുഗമിക്കേണമേ! |

## വിവരണം

എല്ലാവരേയും ഈശ്വരഭാവത്തോടെ കാണുന്നവർക്ക് രാഗദ്വേഷാദി വികാരങ്ങളുണ്ടാകയില്ല; അവയില്ലാത്തവർക്ക് പുറമ ആരിൽനിന്നും ഭയം ഉണ്ടാവാനുമില്ല. എല്ലാവരേയും ദേവഭാവത്തിൽ കാണുന്ന ആ മനോഭാവമാണ് ബാഹ്യലോകത്തുനിന്നുള്ള എതിർപ്പുകളിൽനിന്ന് ഒരുവന് മുക്തിയേകുന്നത്. അതാണ് വിശ്വേദേവന്മാർ രക്ഷാകരന്മാരാണ് (ഓമാസഃ) എന്നു പറഞ്ഞതിന്റെ താൽപര്യം. രാഗദ്വേഷാദികളൊഴിഞ്ഞ മനസ്സോടെ ബാഹ്യപ്രപഞ്ചത്തിലെ ഏതു വസ്തുവിനെ കാണുമ്പോഴും അവയെ ശരിയായ രൂപത്തിൽ കാണാൻ കഴിയും. കണ്ണിനു രോഗം ബാധിച്ചവരുടെ കാഴ്ച മങ്ങിയതും വികലവുമായിരിക്കും. ചികിത്സചെയ്ത് രോഗം മാറ്റിയാൽ അതേകണ്ണുകൊണ്ടുതന്നെ വ്യക്തതയോടെയും തെളിഞ്ഞും കാണാൻ കഴിയും. അത്തരം ശുഭ്രദൃഷ്ടിയുള്ളവരെ പാലിക്കുന്നവരാണ് വിശ്വേദേവന്മാർ. സകലചരാചരങ്ങളേയും ദേവഭാവേന കാണുന്ന മഹാത്മാവിന്റെ രക്ഷ ജഗദീശ്വരൻതന്നെ ചെയ്യും. അവർ കാട്ടിലോ വീട്ടിലോ ദ്വീപാന്തരങ്ങളിലോ വസിച്ചാലും എല്ലായിടത്തും ജഗദീശ്വരന്റെ രക്ഷയുണ്ടായിക്കൊണ്ടുതന്നെയിരിക്കും. സകലചരാചരങ്ങളേയും ശ്രീഹരിയുടെ സ്വരൂപമായി കണ്ട പ്രഹ്ലാദനെ ഹിംസിക്കാൻ ജഗത്തിലെ ഒരു ശക്തിക്കും കഴിഞ്ഞില്ല എന്ന് ഭാഗവതത്തിൽ വർണ്ണിച്ചത് ഈ തത്ത്വത്തെയാണ് വെളിപ്പെടുത്തുന്നത്. സർവ്വവസ്തുക്കളിലും ഈശ്വരഭാവനവെച്ചു തദനുസൃതമായി പ്രവർത്തിക്കുന്ന മഹാത്മാവിന് വേണ്ടതെല്ലാം അതാതുസമയത്ത് ആ ജഗത്പ്രഭു പ്രദാനംചെയ്യും. ത്യാഗതല്പരന്മാരായ മഹാത്മാക്കൾ തങ്ങൾ അനുഭവിക്കുന്ന ബ്രഹ്മാനന്ദാനുഭൂതി ലോകത്തിലെ എല്ലാവർക്കും കൊടുക്കാൻ തിടുക്കംകൂട്ടുകയാണ്. എന്നാൽ അത് ഒരു ധനികൻ പിച്ചക്കാരന് എന്തെങ്കിലും കൊടുത്ത് ശല്യമൊഴിവാക്കാൻ ശ്രമിക്കുന്നതുപോലെയല്ല. നേരെമറിച്ച് ശ്രീകോവിലിൽ ഈശ്വരന് മധുരതരമായ നിവേദ്യം ആദരപൂർവ്വം അർപ്പിക്കുന്നതുപോലെയാണ്. ഉപനിഷത്തിൽ പറയുന്നപോലെ ബ്രഹ്മജ്ഞാനിയായ ഋഷി ഉൽക്കണ്ഠയോടെ പ്രാർത്ഥിക്കുകയാണ്; ‘‘ആ മായന്തു ബ്രഹ്മചാരിണഃ സ്വാഹാ, വിമായന്തു ബ്രഹ്മചാരിണഃ സ്വാഹാ’’ എന്നിങ്ങനെ, ബ്രഹ്മപ്രാപ്തിക്കായി പരിശ്രമിക്കുന്ന സാധകന്മാർ എന്റെ സമീപത്തു വരണേ! എന്നിങ്ങനെയുള്ള അവരുടെ പ്രാർത്ഥന അത്യാദരപൂർവ്വം ഉള്ളതാണ്. സോമ

രസം പിഴിഞ്ഞരിച്ചെടുത്ത് അത് മുമ്പിൽ വെച്ചുകൊണ്ട് വിശ്വേദേവന്മാരോട് സോമപാനത്തിന് ആഗമിക്കാൻ പറയുന്ന ഋഷിയും ഈ ആഹ്വാനംതന്നെയാണ് ചെയ്യുന്നത്. ശ്രീരാമകൃഷ്ണദേവൻ അദ്ദേഹത്തിൻെറ സാധന സമാപിച്ചശേഷം പലപ്പോഴും ശിഷ്യന്മാർ വന്നെത്താത്തതിൽ വ്യഗ്രതപൂണ്ട് വിളിച്ചുകരയാറുണ്ട് എന്ന് അദ്ദേഹത്തിൻെറ ജീവചരിത്രത്തിൽ കാണാം. സോമരസം ഒരുക്കിവെച്ച് വിശ്വേദേവന്മാരെ വിളിക്കുന്ന അതേ പ്രക്രിയതന്നെയാണ് ഇവിടേയും കാണുന്നത്. അവതാരമൂർത്തികളായ മഹാപുരുഷന്മാർ ഭക്തവാത്സല്യത്തോടെ തന്നെ സമീപിക്കുന്നവരുടെ താപത്രയനിവാരണം ചെയ്യുന്നതും അധമദൃഷ്ടിയോടെയല്ല; ഉത്കൃഷ്ടഭാവത്തിൽത്തന്നെയാണ്. യഥാർത്ഥത്തിൽ അവരുടെ മനോഭാവം മനസ്സിലാക്കാൻ വേദത്തിലെ ഇവ്വിധമുള്ള പ്രതിപാദനങ്ങളാണ് നമുക്ക് സഹായകമാവുന്നത്. വിശ്വേദേവകളെന്ന പ്രതീകത്തിലൂടെ വേദം നമ്മെ പഠിപ്പിക്കുന്നത് ഇക്കാണുന്ന ചരാചരങ്ങളെയെല്ലാം ദേവഭാവേന കാണുവാനാണ്. വേദാർത്ഥപ്രതിപാദകമായ ഭാഗവതം ഇത് വ്യക്തമായിത്തന്നെ പ്രഖ്യാപിക്കുന്നുമുണ്ട്. നോക്കുക:

''വസ്തുതോ ജാനതാമത്ര കൃഷ്ണം സ്ഥാസ്നു ചരിഷ്ണു ച
ഭഗവദ്രൂപമഖിലം നാന്യദസ്തീഹ കിഞ്ചന.''

(യാഥാർത്ഥ്യം ഗ്രഹിച്ച മഹാത്മാക്കൾക്ക് ഈ ചരാചരങ്ങളെല്ലാം കൃഷ്ണൻതന്നെയാണ്; അവിടുത്തെ സ്വരൂപമല്ലാതെ ഈ പ്രപഞ്ചത്തിൽ മറ്റൊന്നും തന്നെയില്ല.)

വിശ്വേദേവകളെന്ന പ്രതീകത്തിൻെറ അത്യന്തസുന്ദരമായ ഒരു ആവിഷ്കരണമാണ് ഈ ഭാഗവതശ്ലോകം.

ഇതിഹാസപുരാണങ്ങളെക്കൊണ്ടാണല്ലോ വേദമന്ത്രങ്ങൾക്ക് പൂർണ്ണമായ അർത്ഥവ്യാപ്തി ലഭിക്കുന്നത്.

''ഇതിഹാസപുരാണാഭ്യാം വേദം സമുപബൃംഹയേത്''
(മനുസ്മൃതി)

## മന്ത്രം – 8

വൈദികഋഷിമാരുടെ ദൃഷ്ടിയിൽ ഈശ്വരകാരുണ്യത്തിൻെറ പ്രത്യക്ഷരൂപമാണ് ജലം. മറ്റെന്തിനേക്കാളും ജീവൻെറ നിലനില്പിന് ആധാരമായിട്ടുള്ളത് ജലമാണ്. ഈ ജലം ഇല്ലെങ്കിൽ പിന്നെ മറ്റെന്തുണ്ടായിട്ടും കാര്യമില്ല. അത്രയും പ്രാധാന്യമുള്ള ജലത്തെ ഈശ്വരപ്രതിരൂപമായി കാണുന്നതിൽ തെറ്റില്ലല്ലോ. നദികൾ സമുദ്രത്തിലേയ്ക്ക് ഒഴുകിയെത്തുന്നതും



പർവ്വതശൃംഗങ്ങളെ മറികടന്ന് കുത്തിയൊലിച്ചു സമതലത്തിലേയ്ക്ക് ഒഴുകിപ്പരക്കുന്നതും നാമെല്ലാം കാണുന്നപോലെയല്ല വൈദികഋഷിമാർ കാണുന്നത്. സമുദ്രത്തിലേയ്ക്കുള്ള നദിയുടെ കുതിച്ചോട്ടത്തിൽ അവർ ജീവൻെറ ഈശ്വരാഭിമുഖമായ പ്രയാണത്തെയാണ് കാണുന്നത്. നദിക്ക് സമുദ്രത്തിലെത്താനുള്ള വ്യഗ്രതപോലെ നമുക്കും ഈശ്വരവിലയനത്തിനുള്ള വ്യഗ്രത എങ്ങനെ വളർത്തിയെടുക്കാം എന്നാണ് അവർ ചിന്തിക്കുന്നത്. കൊച്ചുകുഞ്ഞിനുവേണ്ടി അമ്മയുടെ മുലപ്പാൽ ചുരക്കുന്നതുപോലെ ഈശ്വരകാരുണ്യമാകുന്ന സ്തന്യാമൃതമാണ് ജീവലോകത്തിനുവേണ്ടി ജലരൂപത്തിൽ പ്രവഹിക്കുന്നത്. അതിനെ മഹത്ത്വപൂർണ്ണമായ നിലയിൽ കണ്ടു മനസ്സിലാക്കാനും അതിൽനിന്നു ഗ്രഹിക്കേണ്ടതായ പാഠം ഉൾക്കൊള്ളാനും അവർ ഉത്സുകരാണ്. ''ഈ നദികളെല്ലാം അവിടുത്തേയ്ക്കുവേണ്ടി അവിടുത്തെ ആജ്ഞയെ ശിരസാ വഹിച്ചുകൊണ്ടാണ് പ്രവഹിക്കുന്നത്'' എന്നർത്ഥമുള്ള ഒരു മന്ത്രം ഋഗ്വേദത്തിലുണ്ട്. (ഋ. 9-66.6). അതേ! ഈശ്വരൻെറ കാരുണ്യപ്രവാഹംതന്നെയാണ് നദികൾ. വേനലിൻെറ ഉഗ്രതയിൽ നദീപ്രവാഹത്തിന് ശക്തി കുറയുംപോലെ, ഈശ്വരസമാശ്രയത്വത്തിൽ കുറവുവരുമ്പോൾ കാരുണ്യപ്രവാഹത്തിൻെറ ശക്തിക്കും കുറവു വരും. തീയ്യിൻെറ സമീപത്തു നില്ക്കുമ്പോഴുള്ള ചൂടും വെളിച്ചവും അവിടെനിന്ന് കുറെ അകന്നുനിന്നാൽ ലഭിക്കുകയില്ലല്ലോ. അത് തീയ്യിൻെറ പക്ഷപാതമായി ആരും പരാതിപ്പെടാറില്ല. കാരണം തീയ്യിന് ആരോടും പക്ഷപാതമില്ലെന്നതുതന്നെ. ഇതുപോലെ ഈശ്വരസന്നിധിയിൽനിന്ന് മനസ്സ് അകന്നുനിന്നാൽ ഈശ്വരകാരുണ്യത്തിൻെറ ചൂടും വെളിച്ചവും ലഭിക്കുകയില്ല. എന്നാൽ പ്രപഞ്ചത്തിലുള്ള എല്ലാറ്റിനേയും ഈശ്വരസ്വരൂപമായി കാണാൻ കഴിയുമ്പോൾ - അതായത് വിശ്വേദേവകൾ എന്ന സങ്കല്പത്തെ ദൃഢമായി അവലംബിക്കുമ്പോൾ - കാരുണ്യപ്രവാഹത്തിന് ഊക്കു കൂടും. നിരന്തരം ആ സാന്നിദ്ധ്യബോധം ഉന്മേഷദായകമായി അനുഭവപ്പെട്ടുകൊണ്ടിരിക്കുകയും ചെയ്യും. കാരണം കാണുന്ന വസ്തുക്കളെല്ലാം ഗുണദോഷവ്യത്യാസമില്ലാതെ സർവ്വേശ്വരസ്വരൂപമായി കാണുമ്പോൾ ആ സാന്നിദ്ധ്യത്തിൽനിന്ന് എങ്ങനെ അകലാനാണ്? എവിടെ ഓടിഒളിക്കാനാണ്? ഈ മഹനീയാവസ്ഥയിൽ ആനന്ദം നിറഞ്ഞുകവിയുന്ന ആ മഹാത്മാവിൻെറ സന്നിധിയിലേയ്ക്ക് യാതൊരു വ്യത്യസ്തഭാവവും കൂടാതെ എല്ലാവരും ഓടിയണയുകയായി. ആ ആനന്ദാമൃതത്തെ പാനംചെയ്ത് ധന്യരാവുന്നതിനുവേണ്ടി തന്നെ സമീപിക്കുന്ന ആരേയും ആ മഹാത്മാവ് നിരാശരാക്കുന്നില്ല; എന്നല്ല പൂർണ്ണാനന്ദാനുഭവത്തെ നല്കുകയും ചെയ്യുന്നു. അദ്ദേഹത്തിൻെറ ഹൃദയം ദുഃഖതപ്തന്മാരായ ആളുകൾക്കു ശാന്തിയും ആനന്ദവും കൊടുക്കാൻവേണ്ടി ഉഴറുകയാണ്. അതേ! ആ ഒരനുഭൂതി വാക്കുകൊണ്ട് വിവരിക്കാവതല്ല. അത്തരം മഹാത്മാക്കളുടെ സാന്നിദ്ധ്യസമ്പർക്കങ്ങൾ ലഭിക്കാൻ ഭാഗ്യമുണ്ടായിട്ടുള്ളവർക്ക് ഒട്ടൊന്ന് അറിയാൻ കഴിഞ്ഞെന്നു വന്നേക്കാം; അത്രമാത്രം. ഈ മന്ത്ര

ത്തിൽ വൈദികഋഷി കാതരതയോടെ സർവ്വരേയും ദേവതുല്യരായ എല്ലാവരേയും ആഹ്വാനം ചെയ്യുകയാണ്. നമുക്ക് അങ്ങോട്ടൊന്ന് ചെവികൊടുക്കാം:

വിശ്വേദേവാസോ അപ്തുരഃ
സുതമാഗന്ത തൂർണ്ണയഃ
ഉസ്രാ ഇവ സ്വസരാണി (1.3.8.)

| | |
|---|---|
| അപ്തുരഃ | കാരുണ്യമാകുന്ന ജലത്തിൻെറ ഗതിയെ ത്വരിതഗതിയാക്കുന്നവരും |
| തൂർണ്ണയഃ | ത്വരിതഗതിയിൽ എത്തിച്ചേരുന്നവരുമായ |
| (ഹേ) വിശ്വേദേവാസഃ | അല്ലയോ വിശ്വേദേവന്മാരെ! |
| (യൂയം) സുതം ആഗന്ത | നിങ്ങൾ എൻെറ സോമരസാഹുതിയെ സ്വീകരിക്കാനായി എഴുന്നള്ളിയാലും ! |
| ഉസ്രാഃ സ്വസരാണി ഇവ | കറവപ്പശുക്കൾ തൊഴുത്തിലേയ്ക്ക് എന്നപോലെ |
| മമ സുതം ആഗന്ത | എൻെറ സോമരസാഹുതിയെ സ്വീകരിക്കാനായി എഴുന്നള്ളണേ. |

## വിവരണം

ഈശ്വരകാരുണ്യത്തിൻെറ ഗതിവേഗംകൂട്ടുന്നവരാണ് വിശ്വേദേവന്മാർ എന്നതിന് എന്താണ് ആന്തരാർത്ഥം? ഈശ്വരഭാവത്തെയല്ലാതെ മറ്റൊന്നിനെയും കാണാൻ കഴിയാത്ത ഒരവസ്ഥയിലാണല്ലോ സകലചരാചരങ്ങളും ദേവഭാവത്തിൽ വിളങ്ങുന്നത്. ഈശ്വരഭാവം സച്ചിദാനന്ദമാണെന്ന് ശാസ്ത്രങ്ങളും, അനുഭവിച്ചിട്ടുള്ള മഹാത്മാക്കളും പറയുന്നു. അപ്പോൾ എല്ലാറ്റിനേയും ഈശ്വരഭാവത്തിൽമാത്രം കാണുന്ന അവസ്ഥയിൽ അതിൽനിന്ന് സത്തിൻേറയും ചിത്തിൻേറയും ആനന്ദത്തിൻേറയും പ്രവാഹമല്ലേ ഉണ്ടാവുകയുള്ളൂ? അന്യതജഡ-ദുഃഖമയമായി മുമ്പ് തോന്നിയിരുന്ന പ്രപഞ്ചം സച്ചിദാനന്ദസ്വരൂപമായി അനുഭവപ്പെടുന്നുവെങ്കിൽ അതുതന്നെയല്ലേ കാരുണ്യത്തിൻെറ പരിപൂർണ്ണാനുഭവം. എവിടെത്തിരിഞ്ഞാലും ഈശ്വരരൂപം മാത്രമേ കണ്ണിൽപ്പെടുകയുള്ളുവെങ്കിൽ അവിടുന്ന് സദാ തൻെറകൂടെത്തന്നെയുണ്ടെന്നുള്ള അനുഭൂതി ലഭിക്കുവാൻ വിഷമമില്ല. മറ്റൊരു വിധത്തിൽ പറഞ്ഞാൽ ഭഗവാൻ ഭക്തൻെറ പിന്നാലെ കുതിച്ചുപായുകയാണെന്നർത്ഥം. ഒന്നിലും പ്രത്യേകതാത്പര്യമില്ലാത്ത പ്രശാന്തനായ ഭക്തൻെറ പിന്നാലെ താൻ നിരന്തരം നടക്കുകയാണെന്ന് ഭാഗവതത്തിൽ ശ്രീകൃഷ്ണഭഗവാൻ ഉദ്ധവരോടു പറയുന്നുണ്ട്.[1] ഇതാണ് തൂർണ്ണയഃ എന്ന പദംകൊണ്ട് ഇവിടെ സൂചിപ്പിച്ചിരിക്കുന്നത്. സർവ്വാത്മഭാവം ലഭിച്ച ഭക്തനെ സംബന്ധിച്ച് സകലചരാചരങ്ങളും ഈശ്വരസ്വരൂപാന്തരമാണെന്ന് അനുഭവപ്പെടുന്നുണ്ടെങ്കിലും ഈ ഉത്കൃഷ്ടഭാവം തീരെ

1. നിരപേക്ഷം മുനിം ശാന്തം നിർവൈരം സമദർശ
അനുവ്രജാമ്യഹം നിത്യം പൂയേയേത്യങ്ഘ്രിരേണുഭിഃ (ഭാഗ. 11.14.16)



അറിയാതെ അജ്ഞാനത്തിൽക്കിടന്നു വലയുന്നവരും ഉണ്ട്. ആ സ്ഥിതിയെ അറിയുന്ന ഭക്തൻ അവർക്കുകൂടി താൻ അനുഭവിക്കുന്ന ആനന്ദം ലഭിക്കുമാറാക്കുവാനായി വ്യഗ്രതപ്പെടുകയാണ്; നിരന്തരം അതിനായി പ്രയത്നിക്കുകയാണ്. യശോദാദേവി ഉണ്ണികൃഷ്ണന് തൈരും പാലും വെണ്ണയും ഒരുക്കിവെച്ച് വിളിക്കുന്നതുപോലെ ഇവിടേയും ആനന്ദാമൃതമാകുന്ന സോമം തയ്യാറാക്കി തൻെറ ദൃഷ്ടിയിൽ ദേവന്മാരായിക്കരുതുന്ന എല്ലാവരേയും വിളിക്കുകയാണ്. പകൽസമയത്ത് പലേടത്തും മേഞ്ഞുനടന്നിരുന്ന പശുക്കൾ രാത്രിയാവുമ്പോൾ വിശ്രമസ്ഥാനമാകുന്ന തൊഴുത്തിലേയ്ക്ക് കുതിച്ചെത്തുന്നതുപോലെ ജന്മജന്മാന്തരങ്ങളായി ഭോഗാഭിലാഷത്താൽ പ്രേരിതരായി അലഞ്ഞുനടന്നു ക്ഷീണിച്ചു വശംകെട്ട ജീവന്മാർ ഈ മഹാത്മാവിൻെറ സന്നിധിയെ ഒരു ആശ്രയസ്ഥാനവും വിശ്രമസ്ഥാനവുമായി കണ്ടുകൊണ്ട് ത്വരിതഗതിയിൽ മടങ്ങിവരികയാണ്. ബ്രഹ്മാനുഭൂതിസമ്പന്നനും സത്യസങ്കല്പനുമായ ആ മഹാത്മാവിൻെറ ലോകാനുഗ്രഹാർത്ഥമായുള്ള ഈ അഭിലാഷം പൂർത്തീകരിക്കപ്പെടുമെന്നതിന് സംശയമില്ല. ഒരു സിദ്ധപുരുഷൻ - ബ്രഹ്മാനുഭവം സിദ്ധിച്ച മഹാത്മാവ് - എങ്ങനെയാണ് ലോകാനുഗ്രഹംചെയ്യുന്നത് എന്നതിനെയാണ് ഈ മന്ത്രത്തിൽ രഹസ്യമായും അതേസമയം വ്യക്തമായും വർണ്ണിച്ചിരിക്കുന്നത്. വിശ്വേദേവന്മാരോട് സോമപാനത്തിനായി വേഗം വരണേ എന്നു പ്രാർത്ഥിക്കുന്നു എന്ന ഭാവത്തിൽ മഹത്തായ തത്ത്വം ഇതിൽ ഉൾക്കൊള്ളിച്ചിരിക്കുകയാണ്.

വിശ്വേദേവകളെക്കുറിച്ചുള്ള വേറൊരു സൂക്തത്തിൽ ആത്യന്തികമായി ഇക്കാണുന്ന ചരാചരങ്ങളെല്ലാം അഖണ്ഡചിതിശക്തി - അദിതി - യാണ് എന്ന് പറഞ്ഞുകൊണ്ടാണ് സൂക്തം സമാപിച്ചിരിക്കുന്നത്. മാറ്ററും എനർജിയും എന്ന രണ്ടു ഭാവമില്ലെന്നും എല്ലാം എനർജിയാണെന്നും പറയുന്നിടത്താണല്ലോ ആധുനികഭൗതികശാസ്ത്രവും ഇന്ന് എത്തിനില്ക്കുന്നത്. ആനോ ഭദ്രാഃ ക്രതവോ യന്തു വിശ്വതഃ (ഋ. 1.89.1) എന്നു തുടങ്ങുന്ന സൂക്തം ദർശിച്ച ഗൗതമഋഷി ഈ സത്യം സഹസ്രാബ്ദങ്ങൾക്കു മുമ്പ് അറിഞ്ഞനുഭവിച്ച് പ്രഖ്യാപിച്ചു. വിശ്വേദേവസങ്കല്പത്തിൻെറ ആത്യന്തികാവസ്ഥയാണത്. എല്ലാം ഒരേ ശക്തിമാത്രം!

അതേപോലെ വേറൊരു സൂക്തത്തിൽ (ഋ. 10-137) സുപ്രസിദ്ധരായ സപ്തർഷികൾ - കശ്യപോത്രിർവസിഷ്ഠശ്ച വിശ്വാമിത്രോഥ ഗൗതമഃ ജമദഗ്നിർഭരദ്വാജ ഇതി സപ്തർഷയഃ സ്മൃതാഃ എന്നു ഭാഗവതത്തിൽ പറയുന്ന അതേ സപ്തർഷികൾ - വിശ്വേദേവകളെ സ്തുതിക്കുന്നുണ്ട്. ആ സ്തുതി ഒരു വിചിത്രമായ രീതിയിലാണ്. ഭക്തൻെറ നിലയിൽ ഒരു ഋഷി പ്രാർത്ഥിക്കുന്നു; ഭഗവാൻെറ നിലയിൽ മറ്റൊരു ഋഷി അനുഗ്രഹിക്കുന്നു; ഇങ്ങനെ മാറി മാറി ഭക്തനും ഭഗവാനുമായിക്കൊണ്ടുള്ള ഇവരുടെ സ്തുതി അനുഗ്രഹങ്ങൾ വിശ്വേദേവസങ്കല്പത്തിൻെറ വൈശിഷ്ട്യപൂർണ്ണമായ വേറൊരു വശത്തെയാണ് കാണിക്കുന്നത്. ദൈവികഭാവം പൂർണ്ണത

യിലെത്തുമ്പോൾ മാനുഷഭാവം വിസ്മൃതമാകുന്നു; മാനുഷഭാവത്തിൽ
ഈശ്വരനെ സ്തുതിക്കുന്ന ആ വ്യക്തിയിൽതന്നെ ദിവ്യഭാവം പൂർണ്ണതയി
ലെത്തിയാൽ മട്ടുമാറുന്നു. പ്രാർത്ഥനാരൂപത്തിൽ ദൈവത്തിനു നേരെ
നീട്ടിയ കൈകൾതന്നെ അനുഗ്രഹത്തിനായി ഉയരുന്നു. ശ്രീരാമകൃഷ്ണ
ദേവൻ ദക്ഷിണേശ്വരം ക്ഷേത്രത്തിൽ ദേവിയെ പൂജിച്ചുകൊണ്ടിരിക്കുമ്പോ
ൾതന്നെ പുഷ്പവും മറ്റും ചിലപ്പോൾ സ്വന്തം ശിരസ്സിൽ അർപ്പിച്ചു
പൂജിക്കാറുണ്ടെന്ന് ജീവചരിത്രത്തിൽ കാണാം. വിചിത്രമായ ഈ പ്രക്രി
യതന്നെയാണ് ഈ വേദസൂക്തത്തിലും കാണുന്നത്. ഗംഗാസാഗരസംഗമ
ത്തിൽ, സമുദ്രത്തിൽ വേലിയേറ്റമുണ്ടാവുമ്പോൾ സമുദ്രജലം നദിയിലേയ്ക്ക്
കുതിച്ചുകയറുന്നു. വേലിയേറ്റം നിന്നാൽ നദീജലം സമുദ്രത്തിലേയ്ക്കും
കുതിച്ചൊഴുകുന്നു. വാസ്തവത്തിൽ നദീജലം അതിൻെറ സ്വഭാവം കൈവിട്ട്
സമുദ്രജലമായിക്കഴിഞ്ഞു; ഉപാധിയുടെ വ്യത്യസ്തത മാത്രം നിലനില്ക്കു
ന്നതിനാൽ തുടർന്നും, നദി, സമുദ്രം എന്നു വ്യത്യസ്തനാമത്തിൽ വ്യവഹ
രിക്കുന്നു എന്നേയുള്ളു. അതേപോലെ വിശ്വേദേവസങ്കല്പം അന്തഃകര
ണത്തിൽ രൂഢമൂലമായിട്ടുള്ള ഒരു ഉപാസകന് പുറംചട്ടയായ ശരീരമൊ
ഴിച്ച് ബാക്കിയെല്ലാം ദൈവികപൂർണ്ണമായിക്കഴിഞ്ഞു. ലഘുവായ ഒരു വ്യത്യ
സ്തതമാത്രം. അതിനെ സൂചിപ്പിക്കുവാനാണ് സോമയാഗത്തിൽ വൈശ്വ
ദേവശസ്ത്രം തൃതീയസവനത്തിൽ ഏതാണ്ട് അവസാനത്തേതാക്കി വിന്യ
സിച്ചിരിക്കുന്നത്. യാഗത്തിൽ ചടങ്ങുകൾ തത്വത്തെ പ്രായോഗികമാക്കി
അഭിനയിച്ചുകാണിക്കുകയാണ് എന്നാണല്ലോ അഭിജ്ഞമതം. പറഞ്ഞിട്ടോ
കാട്ടിക്കൊടുത്തിട്ടോ എങ്ങിനെയെങ്കിലും തത്വം ഉദ്ബോധിപ്പിച്ച് ഈ സംസാ
രദുഃഖത്തിൽനിന്ന് ജീവാത്മാക്കളെ മോചിപ്പിക്കുവാനുള്ള ഋഷീശ്വരന്മാ
രുടെ വ്യഗ്രതയാണ് ഇതിലൊക്കെ തെളിഞ്ഞുകാണുന്നത്. വിശ്വവിശാല
മായ ആ പവിത്രഹൃദയങ്ങൾ ലോകത്തിൻെറ ദുഃസ്ഥിതി കണ്ട് തപിക്കു
കയാണ്. അവരുടെ ആ താപം എത്ര പേരിൽ ആത്മീയാഭിമുഖ്യം ഉണർത്തു
ന്നതിനു കാരണമായിത്തീരുന്നുവെന്ന് ശരിക്ക് അറിയുമ്പോഴേ നമ്മുടെ
പൂർവ്വികന്മാരായ അവരുടെ ത്യാഗത്തെക്കുറിച്ച് അല്പമെങ്കിലും നമുക്കു
മനസ്സിലാക്കാൻ കഴിയുകയുള്ളു.

ഋഷീണാം ഭാരതീ ഭാതി സരളാ ഗഹനാന്തരാ
ധീരാസ്തത്തത്ത്വമൃച്ഛന്തി മുഹ്യന്തി പ്രാകൃതാ ജനാഃ

പുറമേയ്ക്ക് സരളങ്ങളാണെങ്കിലും ഋഷിവചനങ്ങൾ അഗാധമായ ആന്ത
രാർത്ഥമുള്ളവയാണ്. ബുദ്ധിശാലികൾ അതു ഗ്രഹിക്കും, സാധാരണ
ക്കാർക്ക് അതു കണ്ടെത്താനാവില്ല. (സുരേശ്വരാചാര്യർ)



## മന്ത്രം – 9

വൈദികഋഷിമാർ വേദമന്ത്രങ്ങളിലൂടെ അവരുടെ ഉള്ളിൽ തിങ്ങി
നിറഞ്ഞു കവിയുന്ന ഒരനുഭൂതിയെ സത്യാന്വേഷികളായ സാധ
കന്മാർക്കായി അവതരിപ്പിക്കുകയാണ്. അവരുടെ അനുഭൂതി പ്രാപഞ്ചി
കാനുഭവങ്ങളിൽനിന്നു വ്യത്യസ്തമായതിനാൽ അതിനെ വെളിപ്പെടുത്താൻ
ഉപയോഗിക്കുന്ന സങ്കേതങ്ങളും ഭാഷയും അസാമാന്യമായിരിക്കണമല്ലോ.
സാധനയുടെ ആദ്യപടിയിലുള്ളവർക്കുമുതൽ അതിൻെറ ഉൽകൃഷ്ടമേഖ
ലയിൽ വിഹരിക്കുന്നവർക്കടക്കം എല്ലാവർക്കും ഉപകാരപ്രദവും ഉത്സാ
ഹജനകവുമായ ആർഷവാണി അമൂല്യവും അനശ്വരവുമാണ്. അതിന്
കൊടുക്കുന്നത്ര പ്രാധാന്യം ഭാരതീയസംസ്കൃതിയിൽ മറ്റൊന്നിനും
കൊടുത്തുകാണുന്നില്ല. സഹസ്രാബ്ദങ്ങളായി യാതൊരു ക്ഷതവുമേല്പി
ക്കാതെ സംരക്ഷിച്ചുപോരുന്ന ആ വേദവാണിയെ ഭാവശുദ്ധിയോടെ സമീ
പിക്കുന്നവർക്ക് ആ കാമധേനു വേണ്ടതെല്ലാം ചുരത്തിത്തരും. ഐഹി
കവും പാരത്രികവുമായ സർവ്വവിജ്ഞാനങ്ങളും വേദത്തിൽ അടങ്ങിയി
ട്ടുണ്ട്.

നമ്മുടെ വിചിന്തനത്തിന് വിഷയമായ മന്ത്രത്തിൽ വിശ്വേദേവന്മാ
രുടെ വൈഭവങ്ങളെയാണ് വർണ്ണിക്കുന്നത്. എല്ലാറ്റിനേയും ദേവഭാവേന
കാണുന്ന സ്ഥിതിയിലെത്തിയ സാധകവര്യനെ പ്രപഞ്ചശക്തികളെല്ലാം
കൂടുതൽ ഉൽകൃഷ്ടമായ മേഖലകളിലേയ്ക്ക് മാടിവിളിക്കുകയാണ്. ഈ
അവസ്ഥയിൽ പതനമില്ല; കാമാദിശത്രുക്കളുടെ ബാധയുമില്ല. കാരണം
അകത്തായാലും പുറത്തായാലും കാണുന്നവയെല്ലാം ഈശ്വരസ്വരൂപങ്ങ
ളാണെന്നുവന്നാൽ പിന്നെ ആര് ആരെ എതിർക്കാൻ? ആർക്ക് ആരെ
എന്തുചെയ്യാൻ കഴിയും? അത്തരം സാധകൻെറ ജീവിതം ആകെ ഒരു
യജ്ഞമായിത്തീരുന്നു. യജ്ഞത്തിൽ ഈശ്വരന് അർപ്പിക്കുന്ന ഹവിസ്സിനു
തുല്യമായ ആ വ്യക്തിത്വം ഈ ലോകത്തിൽ ഇരിക്കുന്നേടത്തോളം കാലം
ലോകാനുഗ്രഹദായകമായി പ്രശോഭിക്കുന്നു. അത്തരം ഉൽകൃഷ്ടജീവിത
ങ്ങളാണ് ഭാരതീയസംസ്കൃതിയുടെ ആധാരസ്തംഭങ്ങൾ. അവയെ വാർത്തെ
ടുക്കാൻ സഹായകമാവുന്ന വേദവാണിയെ നാം എത്രകണ്ട് ആദരിച്ചാലും
അധികമാവുകയില്ല. നമുക്ക് മന്ത്രത്തിൻെറ വിശദാംശങ്ങളിലേയ്ക്ക് ഒന്ന്
ഇറങ്ങിച്ചെല്ലാം. ഇതാ മന്ത്രം:

വിശ്വേദേവാസോ അസ്രിധ
ഏഹിമായാസോ അദ്രുഹഃ
മേധം ജുഷന്ത വഹ്നയഃ (ഋ. 1.3.91)

അസ്രിധഃ — ആരാലും ആക്രമിക്കപ്പെടാൻ കഴിയാത്തവരും
അദ്രുഹഃ — ദ്രോഹബുദ്ധിയില്ലാത്തവരും
ഏഹി മായാസഃ — എല്ലായിടത്തും തടവില്ലാതെ ചെന്നെത്തുന്ന

വഹ്നയഃ
(ഹേ) വിശ്വേദേവാസഃ
(യൂയം അസ്മദീയം)
മേധം ജുഷന്ത

പ്രജ്ഞയോടുകൂടിയവരും
യജ്ഞത്തിൻെറ വാഹകന്മാരുമായ
അല്ലയോ വിശ്വേദേവന്മാരേ!
നിങ്ങൾ ഞങ്ങളുടെ യജ്ഞത്തെ പ്രീതിപൂർവ്വം
സ്വീകരിക്കേണമേ!

## വിവരണം

സർവ്വചരാചരങ്ങളെയും ഈശ്വരഭാവത്തിൽ കാണാൻ കഴിയുന്ന ഉൽക്കൃഷ്ടസ്ഥിതിയിലെത്തിയ സാധകവര്യനോടു വിശ്വേദേവന്മാരുടെ - ഈശ്വരഭാവംപൂണ്ട ബാഹ്യപ്രപഞ്ചത്തിൻെറ - പ്രതികരണം ഏതു രൂപത്തിലായിരിക്കുമെന്നാണ് ഈ മന്ത്രം വിശദമാക്കുന്നത്. ധർമ്മവിരുദ്ധമായ നമ്മുടെ പ്രവൃത്തികൾമൂലം, പ്രപഞ്ചാകാരംപൂണ്ട ഈശ്വരൻ കനിഞ്ഞരുളുന്ന അനുഗ്രഹങ്ങളെ നമുക്ക് അതേരൂപത്തിൽ ഗ്രഹിക്കാൻ കഴിയുന്നില്ല. എന്നുമാത്രമല്ല ഈശ്വരൻ നമുക്ക് അഹിതവും അപ്രിയവുമായതിനെ നല്കുന്ന ഒരു കരുണയില്ലാത്തവനാണെന്നുപോലും നമുക്ക് തോന്നിപ്പോകുന്നു. സർവ്വചരാചരങ്ങളിലും വസിക്കുന്ന ഈശ്വരൻ - അതായത് വിശ്വേദേവന്മാർ - ആർക്കും ഒരിക്കലും ദ്രോഹംചെയ്യുന്നില്ലെന്നും നേരെമറിച്ച് സത്യധർമ്മതല്പരന്മാരായി അവിടുത്തെ ആശ്രയിക്കുന്നവരെ ഏത് ആപത്തിൽനിന്നും രക്ഷിക്കുവാൻ അവിടുന്നു സന്നദ്ധനാണ് എന്നും മഹത്തായ ആ വ്രതത്തിൽനിന്ന് അവിടുത്തെ തടയുവാൻ ആർക്കും കഴിയുകയില്ലെന്നുമാണ് 'അസ്രിധഃ' 'അദ്രുഹഃ' എന്നീ പദങ്ങളുടെ വിശാലമായ അർത്ഥം. എന്നുമാത്രമല്ല സർവ്വത്ര നിറഞ്ഞിരിക്കുന്ന ആ സർവ്വേശ്വരൻ നമ്മെയെല്ലാം മാടിവിളിക്കുകയാണ് എന്നാണ് ഈ മന്ത്രം പറയുന്നത്. 'ഇങ്ങോട്ടു വരൂ മടങ്ങിപ്പോവരുതേ' (ഏഹി മായാസീഃ) എന്നു നിരന്തരം പ്രേമപൂർവ്വം ആഹ്വാനംചെയ്യുന്നതിനാൽ അവിടുത്തേക്ക് ഏഹിമായാസഃ എന്ന പേരുകൂടി സിദ്ധിച്ചു എന്ന് ഈ മന്ത്രം പറയുന്നു. അവിടുത്തെ അനുഗ്രഹദായകമായ പ്രജ്ഞ എല്ലായിടത്തും തടവില്ലാതെ ചെന്നെത്തുന്നതാണ് എന്നതിനാൽ അവിടേക്ക് 'ഏഹിമായാസഃ എന്ന നാമം അനുയോജ്യംതന്നെ. ഇങ്ങനെ നമ്മുടെ ചുറ്റുപാടും നമ്മെ രക്ഷിച്ചും മുന്നോട്ടു നയിക്കുവാൻ ഒരുങ്ങിയും വർത്തിക്കുന്ന ആ സർവ്വേശ്വരന് സമർപ്പിക്കാനുള്ള ഒരു ഹവിസ്സ് ആയിത്തീരണം നമ്മുടെ ഈ ക്ഷണികമായ ജീവിതം. ഹവിസ്സ് അർപ്പിക്കുക യജ്ഞവേദിയിലാണല്ലോ. ചൈതന്യപൂർണ്ണമായി ജ്വലിക്കുന്ന ഈശ്വരനിലേയ്ക്ക് - അതായത് യാഗാഗ്നിയിലേയ്ക്ക് - അർപ്പിക്കുന്ന നമ്മുടെ വ്യക്തിത്വം പരിശുദ്ധവും മംഗളപ്രദവുമായിത്തീരുന്നു. യാഗത്തിന് ഒരുക്കുകൂട്ടി വിധിപ്രകാരം ക്രിയകളെല്ലാം അനുഷ്ഠിച്ച് മന്ത്രം ഉച്ചരിച്ചു കാത്തിരിക്കാനേ നമുക്കു കഴിയൂ. യജ്ഞവേദിയിൽ വന്ന് ഹവിർഭാഗം സ്വീകരിക്കേണ്ടത് അവിടുന്നാണ്. അതിനുവേണ്ടി പ്രാർത്ഥിക്കുക മാത്രമേ നമുക്കു ചെയ്യാനുള്ളു. ശ്രീകൃഷ്ണഭഗവാനെ ലഭിക്കാൻ



വേണ്ടി പതിവായി രുക്മിണീദേവി ഭഗവാനോട് പ്രാർത്ഥിച്ചു; സന്ദേശം അവിടുത്തെ കയ്യിൽ എത്തിച്ചു: ഇതോടെ രുക്മിണീദേവിയുടെ കർത്തവ്യം കഴിഞ്ഞു. ആ പ്രാർത്ഥന കൈക്കൊണ്ട് വിദർഭരാജ്യത്തേയ്ക്ക് എഴുന്നള്ളി രുക്മിണിയെ കൂട്ടിക്കൊണ്ടുപോകേണ്ട ചുമതല ഭഗവാൻേറതാണ്. അതുപോലെ നമ്മുടെ ജീവിതമഹായജ്ഞത്തിലെ പവിത്രമായ ഹവിസ്സിനേയും കൈക്കൊള്ളാൻ അവിടുന്ന് ഇങ്ങോട്ട് എഴുന്നള്ളുകതന്നെ വേണം. അതാണ് (യൂയം അസ്മദീയം) മേധം ജുഷന്ത എന്ന മന്ത്രഭാഗംകൊണ്ട് സൂചിപ്പിക്കുന്നത്. മേധം എന്ന പദത്തിനെ നിർവ്വചിച്ചിരിക്കുന്നത് മേധ്യതേ-ദേവൈഃ സംഗമ്യതേ ഇതി മേധം (മേധൃ സംഗമേ ച - എന്ന ധാതു) എന്നാണ്. സത്യധർമ്മങ്ങളെ അടിസ്ഥാനപ്പെടുത്തിയ മനുഷ്യജീവിതം അവസാനം ഈശ്വരനോടു സംഗമിക്കുകതന്നെയാണല്ലോ ചെയ്യുന്നത്. നരനെ നാരായണനോടു സംഗമിപ്പിക്കുന്നതായതിനാൽ ഇതിനെ 'നരമേധം' എന്നു പറയുന്നതിൽ തെറ്റില്ല. ഏതായാലും ഈ ജീവിതമാകുന്ന ഹവിസ്സ് ദേവാർപ്പണമാക്കിച്ചെയ്തുകൊണ്ട് അതിനെ കൈക്കൊള്ളാൻ സർവ്വദേവതാരൂപനായ സർവ്വേശ്വരനോട് പ്രാർത്ഥിക്കുകയാണ് ഈ മന്ത്രം ചെയ്യുന്നത്. തനിക്ക് പവിത്രതയേറുംതോറും തൻെറ ചുറ്റുമുള്ള എല്ലാ വസ്തുക്കളും ഹവിസ്സുപോലെ പവിത്രവും പരിശുദ്ധവുമായി കാണാനുള്ള കഴിവു സിദ്ധിക്കുന്നു.

വൈദികമഹർഷിമാരുടെ പ്രതിപാദനശൈലി അസാമാന്യമായ ഒട്ടേറെ പ്രത്യേകതകളോടുകൂടിയതാണ്. വാച്യാർത്ഥം നോക്കുമ്പോൾ തൻെറ ഉപാസ്യദേവതയെക്കുറിച്ചുള്ള ഒരു ഉൽക്കൃഷ്ടസ്തുതി എന്നേ തോന്നുകയുള്ളൂ; എന്നാൽ അതിൻെറ ഭാവപൂർണ്ണമായ ആന്തരാർത്ഥത്തിലേയ്ക്കു കടന്നാൽ തികച്ചും വ്യത്യസ്തവും ഉൽബോധനാത്മകവുമായ മറ്റൊർത്ഥം തെളിഞ്ഞുവരും. ഈ ആന്തരാർത്ഥമാണ് മന്ത്രത്തിൻെറ കാതൽ എന്നു പറയാം. ഒരു ഉദാഹരണം എടുക്കാം. ഋഗ്വേദം 1-ാം മണ്ഡലത്തിൽ 38-ാം സൂക്തത്തിൽ നാലാമത്തെ മന്ത്രത്തിൻെറ ശബ്ദാർത്ഥം ഏതാണ്ട് ഇങ്ങനെയാണ്: 'പൃശ്നിമാതാവിൻെറ പുത്രന്മാരായ മരുത്തുക്കളേ! നിങ്ങൾ മർത്ത്യരായാൽ നിങ്ങളുടെ സ്തോതാവായ ഞാൻ അമൃതനാവും.' പെട്ടെന്നു കേട്ടാൽ വിരോധാഭാസമെന്നു തോന്നാനിടയുള്ള ഒരു പ്രസ്താവന. എന്നാൽ അതിൻെറ ആന്തരാർത്ഥത്തിലേയ്ക്ക് കടക്കാൻകഴിഞ്ഞാൽ അഗാധമായ ഒരു തത്ത്വമാണ് അതിൽ ഒളിച്ചുവെച്ചിരിക്കുന്നത് എന്നു ബോദ്ധ്യമാവും. വേദത്തിൽ മരുത്തുക്കൾ അന്തഃകരണവൃത്തികളാണ്. അന്തഃകരണമാകുന്ന ഇന്ദ്രൻെറ സഖാക്കളാണല്ലോ അവർ. ഈ മനോവൃത്തികൾ ഉദ്ഭവിക്കുന്നത് മൂലാധാരമെന്ന പൃഥിവീമണ്ഡലത്തിൽ സംഭരിക്കപ്പെട്ട വാസനാസഞ്ചയങ്ങളിൽനിന്നാണ്. പൃഥിവിക്ക് പൃശ്നിയെന്നു പേരുണ്ട്. അപ്പോൾ മരുത്തുക്കൾ പൃശ്നിപുത്രന്മാർതന്നെ. അന്തഃകരണവൃത്തികളുടെ മർത്ത്യാവസ്ഥയെന്നാൽ അവരുടെ സമൂലനാശം എന്നർത്ഥം. അന്തഃകരണവൃത്തികൾ സമൂലം മരിച്ചാൽ പിന്നെ ജീവഭാവമില്ല; അമൃതഭാവം സിദ്ധിച്ചു

കഴിഞ്ഞു. ചിത്തവൃത്തികൾ നശിച്ചാൽ ചിത്തം ചിത്ത് ആയിമാറും. പ്രാജ്ഞൻ പ്രജ്ഞാനമായി മാറും. അതുതന്നെ അമൃതാവസ്ഥ. അതുകൊണ്ടാണ് പതഞ്ജലി യോഗശാസ്ത്രത്തിൽ ഒന്നാമതായി 'യോഗശ്ചിത്തവൃത്തിനിരോധഃ' എന്നു നിർവ്വചിച്ചത്. ചിത്തവൃത്തികളെ ബലാൽക്കാരമായി നിയന്ത്രിക്കാൻ - നശിപ്പിക്കാൻ - കഴിയില്ല. ചിത്തവും ചിത്തവൃത്തികളും എല്ലാം ആ സർവ്വേശ്വരൻെറ വിഭൂതികളാണെങ്കിൽ അവയോട് പ്രാർത്ഥനാരൂപത്തിൽ അപേക്ഷിക്കുകയല്ലേ വേണ്ടത്? വേദത്തിൻെറ സമ്പ്രദായം അതാണ്. അതാണ് ഏറ്റവും ഉൽകൃഷ്ടവും സുഗമവുമായ മാർഗ്ഗം.

ദേവീമാഹാത്മ്യത്തിൽ, നിദ്ര, ക്ഷുധ, തൃഷ്ണ, എന്ന തമോഗുണവൃത്തികളെയെല്ലാം സ്തുതിക്കുന്നുണ്ട്, അഞ്ചാമദ്ധ്യായത്തിൽ. അവിടെയും ഈ മനോഭാവംതന്നെയാണ് കാണുന്നത്. നിദ്രാരൂപത്തിലും മറ്റുമുള്ള താമസിക ദേവീശക്തികളേ, നിങ്ങൾക്കു നമസ്കാരം! നിങ്ങൾ എന്നിൽനിന്ന് ഒന്നു വിട്ടുമാറിപ്പോകേണമേ! എന്നാണ് ആ പ്രാർത്ഥനകളുടെ ആശയം. വൈദികമായ സമ്പ്രദായമാണ് ഇവിടെയും ഋഷി അവലംബിച്ചിട്ടുള്ളത്.

നന്മയുടെ ശക്തികളെ വളർത്താനും തിന്മയുടെ ശക്തികളെ തളർത്താനും സർവ്വശക്തിസ്വരൂപിണിയായ ദേവിയുടെ അനുഗ്രഹംതന്നെ വേണം. നമുക്ക് അതിനായി പ്രാർത്ഥിക്കാം.

## മന്ത്രം - 10

സത്യത്തിൻെറ ആവിഷ്കരണങ്ങളാണ് വേദമന്ത്രങ്ങൾ. വേദമന്ത്രങ്ങളാകുന്ന പാത്രങ്ങളിൽ സംഭരിച്ചു നമുക്കു നല്കിയിട്ടുള്ളത് സത്യമാകുന്ന അപാരസമുദ്രത്തിലെ പവിത്രജലമാണ്. സമുദ്രത്തിലെ ജലം ഒരു പാത്രത്തിൽ സംഭരിക്കുമ്പോൾ പാത്രത്തിൻെറ വലുപ്പമനുസരിച്ച് ജലത്തിൻെറ അളവിന് ഏറ്റക്കുറച്ചിലുണ്ടാകാമെന്നല്ലാതെ സമുദ്രജലത്തിൻെറ തനിമ ഇല്ലാതെയാകുന്നില്ലല്ലോ. പാത്രത്തിൻെറ വലുപ്പച്ചെറുപ്പങ്ങൾ അതു കൈക്കൊള്ളുന്നവൻെറ കഴിവിനെയും ആവശ്യകതയെയും അനുസരിച്ചാണ് നിർണ്ണയിക്കുന്നത്. അതായത് നമ്മുടെ ആധികാരികതയ്ക്കും ഉയർച്ചയ്ക്കും അനുസൃതമായാണ് വേദമന്ത്രങ്ങൾ തത്ത്വരത്നങ്ങളെ നമ്മുടെ മുന്നിൽ തുറന്നുകാട്ടുന്നത് എന്നർത്ഥം.

ഇനി നമുക്ക് ഈ അനുവാകത്തിൽ പരിഗണിക്കാനുള്ള മൂന്നു മന്ത്രങ്ങൾ സരസ്വതീദേവിയെ സ്തുതിക്കുന്നവയാണ്. ആരാണ് സരസ്വതി? എന്താണ് സരസ്വതിക്കുള്ള പ്രത്യേകത? നമ്മുടെ ആന്തരീകസാധനയിലും ആത്മീയമായ ഉയർച്ചയിലും സരസ്വതി നല്കുന്ന അനുഗ്രഹം ഏതു രൂപത്തിലുള്ളതാണ്? നമുക്കൊന്നു പരിചിന്തനംചെയ്യാം.



'സര' ശബ്ദത്തിന് ഉദകമെന്നും ജ്ഞാനമെന്നും അർത്ഥമുണ്ട്. 'അതിൻെറ അതായത് ജ്ഞാനത്തിൻെറ രൂപം ആർക്കുണ്ടോ അവളാണ് സരസ്വതി.' (തദ്വതീ ഏവ സരസ്വതീ). ജലരൂപത്തിലുള്ള സരസ്വതിയെ നദീരൂപത്തിലും ജ്ഞാനരൂപത്തിലുള്ള സരസ്വതിയെ ദേവീരൂപത്തിലും കാണുന്നു. ഗംഗ, യമുന, സരസ്വതി എന്നീ മൂന്നു പുണ്യനദികളും കൂടിച്ചേരുന്ന സ്ഥാനം അതിപവിത്രമായിട്ടുള്ളതാണെന്നും ആ സംഗമസ്ഥാനത്ത് ഗംഗായമുനകളെ പ്രത്യക്ഷത്തിൽ കാണാൻകഴിയുമെന്നും സരസ്വതി അന്തർവ്വാഹിനിയാണെന്നുമാണ് പൗരാണികവിശ്വാസം. ത്രിവേണീസംഗമത്തിലാണ് നാം പവിത്രതയെ കാണുന്നത്. പുറമേ പ്രവഹിക്കുന്ന ഈ പുണ്യനദികൾ നമ്മുടെ ഉള്ളിലുള്ള മൂന്നു ശക്തിവിശേഷങ്ങളുടെ പ്രതിരൂപങ്ങളാണ്. ഇച്ഛാശക്തി, ജ്ഞാനശക്തി, ക്രിയാശക്തി എന്നിവയുടെ പ്രതിരൂപങ്ങളാണ് യഥാക്രമം ഗംഗാസരസ്വതീയമുനകൾ. ഇച്ഛാശക്തിരൂപിണിയായ ഗംഗാനദി പരമബ്രഹ്മപ്രതീകമായ ഹിമവാൻെറ ഉത്തുംഗശിഖരത്തിൽനിന്നാണ് പ്രവഹിക്കുന്നത്. വേദം പറയുന്നതും അതുതന്നെയാണല്ലോ. 'ബഹുസ്യാം പ്രജായേയ' എന്ന ഇച്ഛയാണല്ലോ പ്രപഞ്ചസൃഷ്ടിയുടെ ബീജം. അതിഗംഭീരമായ ഈ ഇച്ഛാശക്തിയുടെ എളിയ രൂപങ്ങളാണ് നമ്മിൽ പ്രകാശിക്കുന്ന ഇച്ഛാശക്തികളെല്ലാം. നിഷ്കാമകർമ്മത്തിൻെറ മൂർത്തിരൂപമായ സൂര്യദേവൻെറ ഓമനപ്പുത്രിയാണ് യമുനാനദി. ക്രിയാശക്തിസ്വരൂപേണ അത് നമ്മിൽ വിരാജിക്കുന്നുണ്ട്. ഈ രണ്ടു ശക്തികളെയും നമുക്കു പ്രത്യക്ഷമായി കാണാം. ജ്ഞാനശക്തിസ്വരൂപിണിയായ സരസ്വതീനദിമാത്രം അന്തർവ്വാഹിനിയാണ്. ഗംഗയും യമുനയും കൂടിച്ചേരുന്നിടത്ത് അത് അന്തർവ്വാഹിനിയായി വർത്തിക്കുന്നുണ്ട് എന്നു സങ്കല്പിക്കാനേ നമുക്കു സാധിക്കൂ. സരസ്വതീനദിയുടെ ഒഴുക്ക് കിഴക്കോട്ടാണത്രേ. (യത്രപ്രാചീ സരസ്വതീ - എന്നു വേദം) എല്ലാറ്റിൻെറയും ഉദയം കിഴക്കാണല്ലോ. അസ്തമനം പടിഞ്ഞാറും. സരസ്വതി കിഴക്കോട്ടൊഴുകുന്നു എന്നു പറഞ്ഞാൽ ജ്ഞാനം ഉദയംകൊള്ളാൻ തുടങ്ങുന്നു എന്നർത്ഥം. ഗംഗായമുനാസരസ്വതീസംഗമത്തിൽ ശരീരം ത്യജിക്കുന്നവർ അമൃതത്വം നേടുന്നു എന്നു താഴെ ചേർക്കുന്ന വേദമന്ത്രം പറയുന്നു:

"സിതാസിതേ സരിതേ യത്ര സംഗഥേ
തത്രാപ്ലുതാസോ ദിവമുൽപതന്തി
യേ വൈ തന്വം വിസൃജന്തി ധീരാഃ
തേ ജനാസോ അമൃതത്വം ഭജന്തേ(ഋഗ്വേദം - പരിശിഷ്ടം)

ത്രിവേണീസംഗമത്തിൽ മുങ്ങിക്കുളിക്കുന്നവർ സ്വർഗ്ഗം പൂകുന്നു; ശരീരം വിടുന്നവർ അമൃതത്വം പ്രാപിക്കുന്നു എന്നാണ് ഈ മന്ത്രം പറയുന്നത്. ധീരൻമാർക്കേ അതു സാധിക്കൂ എന്നും പ്രത്യേകം പറയുന്നുണ്ട്. ഒരു നദീസംഗമത്തിൽ സ്നാനം ചെയ്യാനും അവിടെ ചാടിച്ചാവാനും എന്തിനാണിത്ര ധൈര്യം? ആത്മഹത്യയെ പ്രോത്സാഹിപ്പിക്കുകയാണോ ഈ

മന്ത്രം എന്നു സംശയം തോന്നാം. വാസ്തവം ആലോചിച്ചാൽ അതല്ല എന്നു വ്യക്തമാവുകയും ചെയ്യും.

ഇച്ഛാജ്ഞാനക്രിയാശക്തികളെ കൂട്ടിച്ചേർക്കുന്ന ബിന്ദുവാണ് ആത്മസാക്ഷാത്ക്കാരം. ഹൃദയത്തിൻെറ കടുംകെട്ടു പൊട്ടുന്നു; സകല സംശയങ്ങളും നീങ്ങുന്നു; കർമ്മവാസനകൾ ക്ഷയിക്കുന്നു എന്നെല്ലാം ഉച്ചൈസ്സരം ഉദ്ഘോഷിക്കുന്ന ആ അവസ്ഥയെ പ്രാപിക്കാൻ -അതിൽ ആണ്ടു മുങ്ങുവാൻ ധീരന്മാർക്കേ കഴിയൂ. ആ അനുഭൂതി ലഭിക്കുന്നതോടെ ദൈവികമണ്ഡലത്തിലെത്തുന്നു. അതോടൊപ്പം ദേഹഭാവം തീരെ ത്യജിക്കാനുംകൂടി കഴിഞ്ഞാൽ അമൃതത്വലാഭവുമായി. ജീവന്മുക്തിയെയും വിദേഹമുക്തിയെയും ആണ് ഇവിടെ ഭംഗ്യന്തരേണ സൂചിപ്പിച്ചിരിക്കുന്നത് എന്നു സാരം.

ജ്ഞാനശക്തിയായ സരസ്വതിക്ക് ഈ പ്രക്രിയയിലുള്ള സ്ഥാനവും പ്രവർത്തനരീതിയുമാണ് ''പാവകാ നഃ സരസ്വതീ'' എന്നു തുടങ്ങുന്ന മൂന്നു മന്ത്രങ്ങളിൽ പറയുന്നത്. അതിൽ ആദ്യത്തെ മന്ത്രം നമുക്കൊന്നു പരിശോധിയ്ക്കാം.

പാവകാ നഃ സരസ്വതീ
വാജേഭിർവാജിനീവതീ
യജ്ഞം വഷ്ടു ധിയാവസുഃ (ഋഗ്വേദം 1-3-10)

| | |
|---|---|
| പാവകാ | പവിത്രതയേകുന്നവളും |
| വാജേഭിർവാജിനീവതി | ഐശ്വര്യസമ്പൂർണ്ണതയിൽ സമൃദ്ധയും |
| ധിയാവസുഃ | വിചാരസമ്പന്നതയാൽ ഐശ്വര്യപൂർണ്ണയും ആയ |
| സരസ്വതീ | ജ്ഞാനസ്വരൂപിണി |
| നഃ യജ്ഞം | ഞങ്ങളുടെ യജ്ഞത്തെ |
| വഷ്ടു | ഇഷ്ടപ്പെടേണമേ |

(ഇഷ്ടപ്പെട്ട് വേണ്ടപോലെ നിർവ്വഹിച്ചുതരണേ എന്നർത്ഥം.)

**വിവരണം**

സരസ്വതി ജ്ഞാനസ്വരൂപിണിയാണ്. ജ്ഞാനം തൻെറ നിജസരൂപത്തെക്കുറിച്ചുള്ള അറിവാണ്. ജ്ഞാനം മറ്റൊന്നുകൊണ്ട് അറിയപ്പെടേണ്ടുന്ന ഒന്നല്ലാത്തതിനാൽ അജ്ഞാനത്തെക്കുറിച്ചുള്ള അറിവാണ് ജ്ഞാനം. തൻെറ അജ്ഞതയെക്കുറിച്ച് അറിയുമ്പോൾ അതിനെ ഇല്ലായ്മചെയ്യാനുള്ള വ്യഗ്രത മനസ്സിൽ ഉദയംകൊള്ളും. അതാണ് സരസ്വതി ചെയ്യുന്ന പവിത്രീകരണം. ''പാവകാ'' എന്ന പദംകൊണ്ട് ഇതാണ് സൂചിപ്പിക്കുന്നത്. അജ്ഞാനമാണ് തന്നെ ആവരണം ചെയ്തിരിക്കുന്നത് എന്നു ബോദ്ധ്യമായാൽ അതിനെ നിരസിക്കുവാനുള്ള ഉപായങ്ങളെ തേടാൻ തുടങ്ങും. അജ്ഞാനനിരസനത്തിനുള്ള ശക്തിവിശേഷങ്ങൾ തനിക്കു പുറമേനിന്നൊന്നും സമ്പാദിക്കേണ്ടതല്ലെന്നും ദൈവീസമ്പത്തെന്നപേരിൽ



പ്രസിദ്ധമായ അവ തന്നിൽത്തന്നെ വേണ്ടുവോളമുണ്ടെന്നും അറിയുമ്പോൾ താൻ അവയെ ഉപയോഗിക്കുകമാത്രമേ വേണ്ടുവെന്ന് ബോദ്ധ്യമാവും. ഇതാണ് സരസ്വതിയുടെ രണ്ടാമത്തെ വിശേഷണമായ ''വാജേഭിർവാജിനീവതീ'' എന്ന പദത്താൽ സൂചിപ്പിച്ചിരിക്കുന്നത്. വാജം എന്നതിന് അന്നമെന്നും ബലമെന്നും അർത്ഥമുണ്ട്. എന്നാൽ അന്നത്തിനും അതിൽനിന്നുളവാകുന്ന ബലത്തിനും ആധാരമായ ''ഐശ്വര്യ''ത്തെയാണ് വാജം എന്ന പദം സൂചിപ്പിക്കുന്നതെന്നാണ് ശ്രീ. അരവിന്ദഘോഷിൻെറ അഭിപ്രായം. ദൈവികഗുണങ്ങളാൽ സമ്പന്നനായ സാധകൻ വിചാരസമ്പന്നതയാലും അനുഗൃഹീതനാവണം. വിചാരമെന്നതിന് ധീ എന്ന ശബ്ദമാണ് വേദത്തിൽ ഉപയോഗിച്ചിട്ടുള്ളത്. ''ധീയതേ അസ്മിൻ സർവ്വാണി കർമ്മാണി ഇതി ധീ'' - എന്നാണ് വൈദികസമ്മതമായ നിർവ്വചനം. സകലപ്രവൃത്തികളും വിചാരശക്തിയെ അവലംബിച്ചാണല്ലോ നിലനിൽക്കുന്നത്. വിചാരം എത്രകണ്ട് തീവ്രവും ഏകാഗ്രവുമാകുന്നുവോ അത്രകണ്ട് കർമ്മങ്ങൾ ഫലപ്രാപ്തി നേടുന്നു. അപ്പോൾ ആദ്ധ്യാത്മികമായാലും ഭൗതികമായാലും ഏതൊരു കർമ്മത്തിനും ഫലസിദ്ധിയുണ്ടാവണമെങ്കിൽ തീവ്രവും ഏകാഗ്രവുമായ വിചാരശക്തിയുണ്ടാവണം. ഈ വിചാരശക്തിയാൽ സമ്പന്നയാണ് സരസ്വതീദേവി. ഇതാണ് 'ധിയാവസുഃ' എന്ന പദം കാണിക്കുന്നത്. പവിത്രതയേകുന്നവളും സദ്ഗുണസമ്പന്നയും വിചാരശക്തിസമ്പന്നയുമായ സരസ്വതീദേവി ഞങ്ങളുടെ യജ്ഞത്തെ ഇഷ്ടപ്പെടണേ എന്ന് ഋഷി പ്രാർത്ഥിക്കുകയാണ്. വഷ്ടു എന്ന പദത്തിന് ആഗ്രഹിക്കുക എന്ന അർത്ഥത്തിനു പുറമെ വഹിക്കുക എന്ന അർത്ഥംകൂടിയുണ്ട് എന്ന് ഐതരേയ ആരണ്യകത്തിൽ പറയുന്നു. ആരണ്യകവാക്യം ഇതാണ്: ''യജ്ഞം വഷ്ട്വതി യദാഹ യജ്ഞം വഹത്വേവതദാഹ'' (ഐ.ആ. 1.1.4). യജ്ഞം വഷ്ടു എന്നു പറഞ്ഞതിന് യജ്ഞം വഹതു (വഹിക്കട്ടെ) എന്നും അർത്ഥമുണ്ട് എന്നാണ് ഈ ആരണ്യകവചനത്തിൻെറ അർത്ഥം.

ജീവിതത്തെയാണ് ഇവിടെ യജ്ഞം എന്നു പറയുന്നത്. കേവലം ഒരു കർമ്മത്തെയാണ് ഇവിടെ യജ്ഞപദത്തിൽ വിവക്ഷിച്ചിരിക്കുന്നത് എന്നു കരുതുന്നത് വേദാർത്ഥത്തെ തികച്ചും സങ്കുചിതമാക്കുകയാവും. അതിനാൽ ജ്ഞാനോദയം സിദ്ധിച്ച ഒരു സാധകവര്യൻെറ ജീവിതംതന്നെയാണ് ഇവിടെ യജ്ഞം. ആ യജ്ഞത്തെ ഇച്ഛാശക്തിക്രിയാശക്തികളാണ് ഇതുവരെ വഹിച്ചും കാമിച്ചുംകൊണ്ടിരുന്നത്. അതു മാറി ജ്ഞാനശക്തിയാൽ കാമിച്ചും വഹിച്ചും വരുന്ന സന്ദർഭത്തിലാണ് ജീവിതത്തിൻെറ പരമലക്ഷ്യം പ്രാപ്തമാവുന്നത്.

ഗംഗായമുനകളുടെ മദ്ധ്യത്തിൽ വസിക്കുന്നേടത്തോളം കാലം പുണ്യപാപരൂപമായ പ്രാരബ്ധം അനുഭവിക്കുന്നു എന്നാണ് പൗരാണികമതം[1]. അതേ സമയം സരസ്വതീതടത്തിലെ ഋഷികൾ സത്രം ദീക്ഷിക്കുകയാ

1. ഗംഗായമുനയോർമദ്ധ്യേ അന്തരാക്ഷത്രമാവസൻ
ആരബ്ധാനേവ ബുഭുജേഭാഗാൻ പുണ്യജിഹാസയാ(ഭാഗവതം)

ണെന്നും പുരാണങ്ങൾ പറയുന്നു[1]. ഈ പ്രസ്താവങ്ങളെ നമ്മുടെ പ്രകരണത്തിലേയ്ക്ക് യോജിപ്പിച്ചുകാണുമ്പോൾ ഒരു മഹത്തായ തത്ത്വം വെളിപ്പെടുന്നു. ഇച്ഛാശക്തിക്രിയാശക്തികളുടെ നടുക്ക് വർത്തിക്കുന്നേടത്തോളം കാലം കർമ്മഫലാനുഭൂതിയുണ്ട്. ജ്ഞാനശക്തിയുടെ തീരത്തു വസിക്കുന്ന സത്യദ്രഷ്ടാക്കൾ (ഋഷികൾ) കർമ്മഫലത്തെ അതിവർത്തിച്ചവരാണ്. ജ്ഞാനത്തിൻെറ തീരത്തു വസിക്കുമ്പോഴാണ് ആ ജീവിതമഹായജ്ഞം ജ്ഞാനസ്വരൂപിണിയായ ദേവിയാൽ കാമിക്കപ്പെടുന്നതും വഹിക്കപ്പെടുന്നതുമായിത്തീരുന്നത്. അതാണ് പരമധന്യാവസ്ഥ. മറ്റുള്ള ദേവന്മാരുടെ പ്രവർത്തനവിശേഷങ്ങളാൽ ഉയർന്നുവന്നു സാക്ഷാൽക്കാരാവസ്ഥയിലെത്തിയ സാധകൻ അവസാനമായി അവലംബിക്കുന്നത് ജ്ഞാനശക്തിസ്വരൂപിണിയായ ദേവിയുടെ കൃപാശക്തിയെയാണ്. അതാണ് ഇവിടെ സരസ്വതീദേവിയെ അവസാനമായി സ്തുതിക്കുവാനുള്ള കാരണം.

സരസ്വതിക്ക് നദീരൂപവും ദേവതാരൂപവുമുണ്ടെന്നു പറഞ്ഞതിൻെറ അർത്ഥമെന്താവാം? നമുക്കൊന്നു ചിന്തിക്കാം. മനുഷ്യനിൽ അന്തർഭൂതമായ ജ്ഞാനസമ്പത്ത് പുറത്തേയ്ക്ക് ഉറവെടുത്തുവന്നു പ്രതിബന്ധങ്ങളെ തട്ടിത്തെറിപ്പിച്ച് മുന്നോട്ടു പ്രവഹിച്ച് പരബ്രഹ്മസമുദ്രത്തിലെത്തുന്നു (സം ഉദ്രവന്തി യസ്മാത് സർവ്വാണി ഭൂതാനി ഇതി സമുദ്രം ബ്രഹ്മ). കുതിച്ചുപായുന്ന നദികൾ കാണുമ്പോൾ ഈ ബോധം ഉണരണം. നദികൾ കേവലം ജലപ്രവാഹമല്ല; ഈശ്വരൻെറ കാരുണ്യപ്രവാഹമാണ് എന്ന് ഭാവനചെയ്യണം. ഇതാണ് സരസ്വതിയെ നദിയായിട്ടും ദേവതയായിട്ടും ഭാവനചെയ്യണം എന്നു പറഞ്ഞതിൻെറ അർത്ഥം. ഇതേപോലെ എന്തെല്ലാം തത്ത്വരത്നങ്ങൾ വേദത്തിൽ ഒളിഞ്ഞുകിടക്കുന്നു!

## മന്ത്രം – 11

സത്യധർമ്മങ്ങളിൽ അടിയുറച്ച ജീവിതം ശാന്തിദായകമാണ്; എന്നു തന്നെയല്ല അതിനെ പിന്തുടരുന്നവർക്കും അത് ഉത്തേജനം ഉളവാക്കും. ജീവിതത്തിൻെറ ലക്ഷ്യം ശാന്തിസ്വരൂപനായ ഈശ്വരനെ അകത്തും പുറത്തും സാക്ഷാൽക്കരിക്കുക എന്നതാണ്. അകത്തെ സാക്ഷാൽക്കാരം മൂലം തന്നിൽ ശാന്തി തിങ്ങിനിറയുന്നു; പുറത്തെ സാക്ഷാൽക്കാരംതന്നെ സമീപിക്കുന്നവർക്ക് ശാന്തിയേകാനും കാരണമാകുന്നു. ധർമ്മാനുഷ്ഠാനത്തിലൂടെ ഇത്രയും ഉത്കൃഷ്ടമായ ഒരു അനുഭവമുണ്ടാകുമെങ്കിൽ എന്തുകൊണ്ട് എല്ലാവരും ഈ മാർഗ്ഗം അവലംബിക്കുന്നില്ല എന്ന ചോദ്യം വരാം. ഈ മാർഗ്ഗത്തെ അനുസരിക്കുന്നതിൻെറ അനന്തരഫലത്തിൽ താത്പ

1. സരസ്വത്യാസ്സടേ രാജൻ ഋഷയഃ സത്രമാസത (ഭാഗവതം)



ര്യമില്ലായ്കയല്ല; അതിലേയ്ക്ക് കയറിപ്പറ്റുന്നതിനുള്ള ദുഷ്കരതയാണ് ഭൂരിപക്ഷം പേരും ഈ മാർഗ്ഗത്തെ കൈവിടാൻ കാരണം. സജ്ജനങ്ങളുടെയും മഹാപുരുഷന്മാരുടെയും സർവ്വോപരി സർവ്വേശ്വരൻേറയും അളവറ്റ അനുഗ്രഹമുണ്ടെങ്കിൽമാത്രമേ ഒരു മനുഷ്യന് ഈ ഭാഗ്യം സിദ്ധിക്കുകയുള്ളൂ. നല്ലവഴിക്കു മനസ്സു പോവാനും നന്മയിൽ ആഭിമുഖ്യംവരാനും എളുപ്പമല്ല എന്നർത്ഥം. ഈശ്വരകാരുണ്യത്താൽ ഈ ആഭിമുഖ്യം ഒരുവനിൽ അങ്കുരിച്ചു എന്നിരിക്കട്ടെ, ആ വിശിഷ്ടവ്യക്തിത്വം ഈശ്വരൻെറ കയ്യിലെ ഒരു ഉപകരണമായി മാറും. ബാലഗോപാലൻെറ തൃക്കയ്യിലെ ഓമനമുരളിപോലെ പവിത്രവും ഉൽകൃഷ്ടവുമായ ആ ജീവിതം എത്ര ധന്യമാണ്! എത്ര ശ്രേയസ്കരമാണ്!

ജ്ഞാനസ്വരൂപിണിയായ സരസ്വതിയുടെ പ്രചോദനത്താലും അനുഗ്രഹത്താലും അത്തരം ഒരു ധന്യജീവിതം സിദ്ധിക്കും എന്ന് കരുണാമയിയായ വേദമാതാവ് പ്രേമപൂർവ്വം ലോകത്തെ ഓർമ്മിപ്പിക്കുന്നു. നോക്കുക ആ വേദവാണി!

ചോദയിത്രീ സൂനൃതാനാം
ചേതന്തീ സുമതീനാം
യജ്ഞം ദധേ സരസ്വതീ.
(ഋഗ്വേദം 1-3-11)

| | |
|---|---|
| സൂനൃതാനാം | ശുഭകരമായ സത്യങ്ങളെ |
| ചോദയിത്രീ | പ്രേരിപ്പിക്കുന്നവളും |
| സുമതീനാം | ശോഭനമായ മനോവൃത്തികളെ |
| ചേതന്തീ | നല്ലവണ്ണം അറിയിച്ചുതരുന്നവളുമായ |
| സരസ്വതീ | ജ്ഞാനസ്വരൂപിണി |
| യജ്ഞം | ഈ യജ്ഞത്തെ |
| ദധേ | ധരിക്കുമാറാകേണമേ! |

**വിവരണം:**

സൂനൃതശബ്ദത്തിന് സത്യവും പ്രിയവുമായത് എന്നാണർത്ഥം. ''സുതരാം ഊനയതി അപ്രിയം'' – എന്നാണ് സൂൻ ശബ്ദത്തിൻെറ നിർവ്വചനം. ''സൂൻ'' ശബ്ദത്തോട് ''ഋതം'' എന്നുകൂടി ചേർത്താൽ സൂനൃതമായി. പ്രിയമായിട്ടുള്ളത് എന്നാണല്ലോ സൂൻ ശബ്ദത്തിൻെറ അർത്ഥം. അതിനോട് സത്യം എന്ന അർത്ഥമുള്ള ഋതം കൂടി ചേർത്താൽ പ്രിയമായ സത്യം എന്നർത്ഥം വരും. സത്യം എന്നും നമുക്ക് പ്രിയമായിക്കൊള്ളണമെന്നില്ല, നമുക്ക് പ്രിയമായത് സത്യമായിക്കൊള്ളണമെന്നുമില്ല. സത്യത്തിൽ പ്രിയം തോന്നാനും പ്രിയത്തെ സത്യമാർഗ്ഗത്തിൽനിന്നു വ്യതിചലിപ്പിക്കാതെ നോക്കാനും നമ്മിൽനിന്ന് അതീതമായ ഒരു ശക്തിയുടെ പ്രേരണതന്നെ വേണം. ആ പ്രേരണാശക്തി കൊടുക്കുന്ന ദേവി

യാണ് സരസ്വതി എന്നാണ് ''ചോദയിത്രീ സൂനൃതാനാം'' എന്ന പാദത്തിൻെറ അർത്ഥം. ബഹിർമ്മുഖവ്യാപാരത്തിൽ മുഴുകിയ ഒരു മനസ്സിൽ ഈ ഉത്കൃഷ്ടഭാവം വരിക എളുപ്പമല്ല എന്ന് നമ്മുടെ ഋഷീശ്വരന്മാർക്ക് നന്നായി അറിയാം. അതുകൊണ്ടാണ് ഗൃഹസ്ഥാശ്രമജീവിതത്തിൽ പ്രവേശിക്കുന്നതുമുതൽ എല്ലാ വൈദികകർമ്മങ്ങളിലും സ്വിഷ്ടകൃത്തായ അഗ്നിക്ക് ഒരു പ്രമുഖസ്ഥാനം നല്കിയിരിക്കുന്നത്. ഇഷ്ടം ചെയ്യുന്നവർ പലരുമുണ്ടാവാം; എന്നാൽ ഇഷ്ടത്തെ നല്ലതിലേയ്ക്ക് ആക്കി മാറ്റാൻ (അതായത് സു - ഇഷ്ടം ആക്കി മാറ്റാൻ) ഈശ്വരനേ കഴിയൂ. ആ ഈശ്വരവിഭൂതിയെയാണ് സ്വിഷ്ടകൃത്ത് എന്നപേരിൽ വേദം വിവരിക്കുന്നത്.

മനോവൃത്തികൾ അന്തഃകരണത്തിലെ ത്രിഗുണങ്ങളുടെ ഏറ്റക്കുറച്ചിലനുസരിച്ച് നല്ലതാവാം ചീത്തയുമാവാം. ചീത്തയെയും നല്ലതിനെയും വേർതിരിച്ചറിയാനുള്ള കഴിവാണ് വിവേകത്തിൻെറ ലക്ഷണം. ഉള്ളതിനെ ഉള്ളതുപോലെ കാണാൻ അതിലേയ്ക്ക് വിജ്ഞാനത്തിൻെറ പ്രകാശം പ്രസരിപ്പിക്കുകയേ നിവൃത്തിയുള്ളൂ. ആ പ്രഭാപ്രസരത്തിൽ ഓരോന്നിൻെയും യാഥാർത്ഥ്യം വ്യക്തമാവും. മനോവൃത്തികൾ സാത്ത്വികപ്രധാനമാവുമ്പോൾ അത് നല്ലതും പ്രയോജനമേകുന്നതുമാവും. ചിലപ്പോൾ രജോഗുണത്തിൻെറയും തമോഗുണത്തിൻെറയും പ്രാമുഖ്യമുള്ള മനോവൃത്തികളും ഉണ്ടാവും. അവയെ നിസ്സംശയം അകറ്റാൻ വിജ്ഞാനത്തിൻെറ വർണ്ണപ്പൊലിമയിലേ കഴിയൂ. ''സുമതീനാം ചേതന്തീ'' എന്ന പാദംകൊണ്ട് ഇതാണ് വ്യക്തമാക്കുന്നത്. ''ചിതീ സംജ്ഞാനേ''എന്ന ധാതുവിൽനിന്നാണ് ചേതന്തീ എന്ന പദം ഉണ്ടായിട്ടുള്ളത്. ചോദയിത്രീ എന്ന പദത്തിൻെറ ധാതു ''ചുദ പ്രേരണേ'' എന്നുമാണ്. സത്ത്വഗുണപ്രധാനമായ മനോവൃത്തികളെ വേർതിരിച്ചുകാണിച്ച് ഇവയെ നിങ്ങൾ പരിപോഷിപ്പിക്കേണ്ടവയാണ് എന്നും, രജോഗുണതമോഗുണങ്ങളിൽനിന്നുളവാകുന്ന മനോവൃത്തികളെ വ്യക്തമാക്കിക്കാണിച്ചുതന്ന് ഇവയെ നിങ്ങൾ അകറ്റേണ്ടതാണ് എന്നും ബോദ്ധ്യപ്പെടുത്തുന്ന ഈശ്വരശക്തിയാണ് സരസ്വതി. അതുകൊണ്ടാണ് സരസ്വതിയെ വിദ്യാസ്വരൂപിണി എന്നുപറയുന്നത്. അവിദ്യാശക്തികളെപ്പോലും വ്യക്തമായിക്കാണിച്ചു തരാൻ വിദ്യാസ്വരൂപിണിയുടെ സഹായം വേണമെന്നിരിക്കെ അതിൻെറ പ്രാധാന്യത്തെക്കുറിച്ച് കൂടുതലൊന്നും പറയേണ്ടതില്ലല്ലോ.

പ്രിയസത്യങ്ങളിലേയ്ക്ക് പ്രേരണ നല്കി നല്ല മനോവൃത്തികളെ വേർതിരിച്ചറിയിച്ചുതരുന്ന സരസ്വതീദേവിയുടെ നിയന്ത്രണത്തിലാണ് നമ്മുടെ ജീവിതമഹായജ്ഞമടക്കമുള്ള സകലയജ്ഞങ്ങളും. ഹോമപൂജാദികൾക്കാണല്ലോ യജനം എന്ന് പറയുക. ഈ യജനം വിശാലവും പ്രയോജനപ്രദവുമാകണമെങ്കിൽ സരസ്വതീദേവിയുടെ കയ്യിൽ ഏല്പിച്ചുകൊടുക്കുകതന്നെ വേണം. എങ്ങനെയാണ് ഏല്പിച്ചുകൊടുക്കേണ്ടത്? നമ്മുടെ സങ്കുചിതമായ അഹങ്കാരത്തിൻെറ കയ്യിൽനിന്ന് അതിനെ വിമുക്തമാക്കു



കതന്നെ. ഒരു ബലൂണിൽ നിറഞ്ഞുനില്ക്കുന്ന വായുവിനെ പുറമെയുള്ള വായുവിന് ഏല്പിച്ചുകൊടുക്കുക എങ്ങനെയാണോ അതുപോലെതന്നെ ഇതും. ബലൂണിൽ നിറച്ചു ബന്ധിച്ചിരുന്ന വായുവിനെ കെട്ടഴിച്ചോ ദ്വാരമുണ്ടാക്കിയോ പുറത്തേയ്ക്കു പ്രവഹിപ്പിക്കുമ്പോൾ അതു പുറമെയുള്ള വായുവിൽ ലയിച്ചു. പുറമെയുണ്ടായിരുന്ന വായുവിനെ ബലൂണിൽ കേറ്റി ബന്ധിച്ചു; ഇപ്പോൾ അതു തുറന്നുവിടുകയും ചെയ്തു. മുമ്പ് എന്തായിരുന്നോ അത് ആക്കിത്തീർക്കുക എന്നേ ഇതിന് അർത്ഥമുള്ളൂ. ഈ പ്രക്രിയ, പറയുമ്പോൾ എളുപ്പം; പ്രവർത്തിക്കുമ്പോൾ അതികഠിനം. അതുകൊണ്ടാണ് ഈ മന്ത്രത്തിൽ ഋഷി സരസ്വതീദേവിയോടുതന്നെ പ്രാർത്ഥിക്കുന്നത്. ഞങ്ങളുടെ ജീവിതയജ്ഞത്തെ അവിടുന്ന് കയ്യിലെടുക്കണേ എന്ന്.

ജീവിതത്തിലെ പലേ ഘട്ടങ്ങളേയും യജ്ഞത്തിലെ ഓരോ ഘട്ടങ്ങളാക്കി ചിത്രീകരിച്ചുകൊണ്ടാണ് വേദം പരമമായ തത്ത്വങ്ങളെ വെളിപ്പെടുത്തുന്നത്. അനുഭവികളായ ഋഷീശ്വരന്മാർ വ്യക്തമായി കണ്ടുകൊണ്ടാണ് തത്ത്വപ്രതിപാദനംനടത്തുന്നത്. സൂത്രപ്രായമായ ഈ തത്ത്വോദ്ബോധനങ്ങളെ അടിസ്ഥാനമാക്കിയാണ് പില്ക്കാലത്ത് ഋഷിമാർ ബ്രാഹ്മണങ്ങളും ഉപനിഷത്തുക്കളും ദർശിച്ചത്. ഗൗരവവും അഗാധവുമായ തത്ത്വരത്നങ്ങളെ പ്രതിപാദിക്കുന്നിടങ്ങളിലെല്ലാം അതിന് അടിസ്ഥാനമായമന്ത്രത്തെ അങ്ങനെത്തന്നെ ഉദ്ധരിച്ചു കാണിക്കുകയും പതിവുണ്ട്. 'തദേതദൃചാഭ്യുക്തം'' എന്ന മുഖവുരയോടെ മന്ത്രംതന്നെ നേരിട്ട് ഉദ്ധരിക്കും. സംഹിതയിലെ മന്ത്രങ്ങൾക്ക് പരമപ്രാമാണ്യമുണ്ടെന്നു വ്യക്തമാക്കാനാണ് ഇവിടെ ഇത്രയും വിവരിച്ചത്. നമുക്ക് പ്രകൃതത്തിലേക്ക് മടങ്ങാം.

സരസ്വതിയുടെ പ്രേരണയാൽ സൂനൃതത്തോട് ആഭിമുഖ്യവും സുമതീവൃത്തികൾക്ക് പ്രാമുഖ്യവും കിട്ടിക്കഴിഞ്ഞാൽ ജീവിതത്തിനൊട്ടാകെ ഒരു മാറ്റം വരും. അനിവാര്യമായ ജീവിതയാഥാർത്ഥ്യങ്ങൾ നമ്മുടെ മുന്നിൽ ഭൂതകണ്ണാടിയിലെന്നോണം വലുതായും വ്യക്തമായും പ്രതിഫലിക്കും. അതിനെ അവഗണിക്കാനോ നിഷേധിക്കാനോ പറ്റാത്ത സ്ഥിതിവരും. സ്വാമി വിവേകാനന്ദൻ ഒരു ശിഷ്യനോടു പറഞ്ഞ ഒരു വാക്ക് ഈ സന്ദർഭത്തിൽ ഓർമ്മ വരുന്നു. ശിഷ്യൻ സ്വാമിജിയോടു ചോദിച്ചുവത്രേ'. സത്യധർമ്മങ്ങളിൽനിന്നു വ്യതിചലിക്കാതിരിക്കാൻ ഞാൻ എന്താണ് നിരന്തരം ഓർമ്മിക്കേണ്ടത്? ജീവിതയാഥാർത്ഥ്യം അറിഞ്ഞനുഭവിച്ച സ്വാമിജി ഒട്ടും സംശയമില്ലാതെ പറഞ്ഞു: ''ഞാനും മരിക്കും'' എന്നത് നിത്യവും രണ്ടു നേരവും അഞ്ചുമിനിറ്റെങ്കിലും ധ്യാനിക്കുക! ശിഷ്യൻ സ്തംഭിച്ചിരുന്നുപോയി! നാമെല്ലാം എന്നും ഓർക്കേണ്ടതും എന്നാൽ ഒരിക്കലും ഓർക്കാത്തതുമായ ഒരു തത്ത്വമാണ് സ്വാമിജി ഇവിടെ പറഞ്ഞത്. വേദപ്രതിപാദ്യമായ ഒരു തത്ത്വമാണ് സ്വാമിജി ഇവിടെ വെളിപ്പെടുത്തിയത് എന്നത് അധികമാരും അറിഞ്ഞുകാണില്ല. എന്നാൽ വാസ്തവം അതാണ്.

സോമയാഗത്തിൽ സോമാഹുതിയുടെ ദിവസം ഓരോ ദേവന്മാർക്കും ചമസം എന്ന മരപ്പാത്രത്തിൽ സോമരസം പകർന്നൊഴിച്ചതിനുശേഷം അതെടുക്കുമ്പോൾ ചൊല്ലുന്ന ഒരു മന്ത്രമുണ്ട്. ''ഉപയാമ ഗൃഹീതോസി'' എന്നുതുടങ്ങുന്ന ആ മന്ത്രം ഈ തത്വത്തെയാണ് കാണിക്കുന്നത്. ഉപയമനം ചെയ്യുന്നതേതോ അതുതന്നെ ഉപയാമൻ. പൃഥിവിയാണ് ഉപയാമ ശബ്ദത്താൽ സൂചിപ്പിക്കപ്പെട്ടത് എന്നൊരിടത്തു പറയുന്നുണ്ട്. ഭൂമിയിലാണല്ലോ സകലഭൂതജാലങ്ങളും ലയിച്ചടങ്ങുന്നത്. ജഡമായ പൃഥിവിയാൽ ഗ്രഹിക്കപ്പെട്ടവനാണ് നീ എന്ന് വാക്യാർത്ഥം. എല്ലാറ്റിനേയും ഉപയമനം ചെയ്യുന്നത് അന്തകനാണെന്നും അന്തകനെയാണ് ഉപയാമശബ്ദംകൊണ്ട് സൂചിപ്പിക്കുന്നതെന്നും വേറൊരു പക്ഷമുണ്ട്. ''അല്ലയോ ജീവാത്മൻ! നീ അന്തകനാൽ ഗ്രഹിക്കപ്പെട്ടവനാണ്'' എന്ന ഈ അർത്ഥം മുമ്പ് വിവരിച്ച സ്വാമിജിയുടെ വചനത്തിന് അവലംബമായിത്തോന്നും. ഏതായാലും ആനന്ദസ്വരൂപനായ പരമാത്മാവിന്റെ അംശമായ ജീവാത്മൻ, നീ പഞ്ചഭൂതാത്മകമായ ജഡപ്രകൃതിയാൽ പിടിക്കപ്പെട്ടിരിക്കുന്നു. എല്ലാറ്റിനും അന്ത്യമണയ്ക്കുന്ന അന്തകനാൽ ഗൃഹിക്കപ്പെട്ടവനാണ് നീ എന്നത് മറക്കരുത് എന്ന് വേദമാതാവ് ഓരോ ജീവന്മാരെയും ഓർമ്മിപ്പിക്കുകയാണ്. ഒരുപല്ലവിപോലെ അസംഖ്യം തവണ ആവർത്തിക്കുന്ന ഈ മന്ത്രഭാഗം നമ്മെ യാഥാർത്ഥ്യത്തിലേയ്ക്ക് കണ്ണു തുറക്കാൻ പ്രേരിപ്പിക്കുന്നില്ലേ? നമ്മുടെ ഇപ്പോഴത്തെ ദീനഹീനഭാവത്തെ അറിയാൻ സഹായിക്കുന്നില്ലേ? ഈ അവസ്ഥയെക്കുറിച്ച് ഓർക്കുമ്പോൾ നമുക്ക് ഇതിനപ്പുറം കടക്കുവാനുള്ള ഉത്സാഹത്തിന് തീവ്രത കൂടുന്നില്ലേ? ഇതൊക്കെത്തന്നെയാവണം വേദവിത്തായ സ്വാമിജിയും വേദദ്രഷ്ടാക്കളായ ഋഷീശ്വരന്മാരും ഈ മന്ത്രത്തെ വെളിപ്പെടുത്താൻ കാരണം. ലോകഹിതൈഷികളാണല്ലോ അവർ.

## മന്ത്രം – 12

പ്രപഞ്ചപ്രതിഭാസത്തെ ഒട്ടൊന്നകന്നുനിന്നുകൊണ്ടു വീക്ഷിക്കുന്ന ഒരു വിവേകിക്ക് അതിന്റെ വൈരുദ്ധ്യാത്മകയാണ് ഒന്നാമതായി ഉള്ളിൽ തട്ടുന്നത്. പരസ്പരവിരുദ്ധങ്ങളായ രണ്ടു ശക്തികൾ വ്യത്യസ്തദിശകളിലേയ്ക്ക് പിടിച്ചുവലിക്കുകയാണ് പ്രപഞ്ചത്തിലെ ഓരോ വസ്തുവിനേയും. ഈ ആകർഷണവികർഷണങ്ങളാണ് പ്രപഞ്ചത്തിന്റെ സ്വഭാവം എന്നുകൂടി തോന്നും ചിലപ്പോൾ. എന്നാൽ ഇതിൽ ഏതിലെങ്കിലും ഒന്നിൽ കുടുങ്ങിയിട്ടുള്ളവർക്ക് ഇതിന്റെ സമഗ്രമായ ഈ വിചിത്രസ്വഭാവം അറിയാൽ കഴിയില്ല. കാരണം അവർ അതിൽ ഉൾപ്പെട്ടവരാണല്ലോ. ഇതിൽനിന്നു മാറിനിന്ന് വീക്ഷിക്കുന്നവർക്കേ യാഥാർത്ഥ്യം ശരിക്കും വെളിപ്പെടുകയുള്ളൂ.



വിവേകം ഉണരുമ്പോൾ ഉള്ളതിനെ ഉള്ളതുപോലെ കാണാൻ നമുക്കു കഴിയും. ഇന്നു നമ്മുടെ കാഴ്ച വിപരീതസ്വഭാവത്തിലുള്ളതാണ്. യോഗശാസ്ത്രത്തിൽ വിവേകജാഗൃതി എന്ന പേരിൽ അറിയപ്പെടുന്ന ഈ ഉണർവ്വ് കിട്ടിക്കഴിഞ്ഞാലേ ആത്യന്തികലക്ഷ്യത്തിലേയ്ക്കുള്ള നമ്മുടെ നീക്കത്തിന് വേഗത കൂടുകയുള്ളൂ. പ്രപഞ്ചമിഥ്യാത്വത്തിലേയ്ക്കുള്ള ഉണർവ്വാണത്. ഇക്കാണുതൊന്നും ഇതേവിധത്തിൽ സത്യമല്ല, ഇവയ്ക്കു നമ്മുടെ ഇന്നത്തെ കാഴ്ചപ്പാടിലുള്ള ഉണ്മ യഥാർത്ഥമല്ല എന്ന് സ്വാനുഭവത്തിലൂടെ അല്പാല്പം അറിയാൻ തുടങ്ങും. വ്യക്തിജീവിതം മുതൽക്കങ്ങോട്ട് ഓരോ തലത്തിലും ഉള്ള സംഭവങ്ങളേയും അനുഭവങ്ങളേയും വിശകലനംചെയ്യുമ്പോൾ ഇന്നത്തെ കാഴ്ചപ്പാടിന്റെ അർത്ഥമില്ലായ്മ നമുക്കു ബോദ്ധ്യപ്പെടാൻ തുടങ്ങും. യഥാർത്ഥമല്ല എന്നു ബോദ്ധ്യമായാൽ സ്വാഭാവികമായിത്തന്നെ മനസ്സിന്റെയും ഇന്ദ്രിയങ്ങളുടെയും പിടി അയഞ്ഞുതുടങ്ങുകയും ചെയ്യും. ഈ പ്രക്രിയ ഒരു ഘട്ടംവരെ എത്തിയാൽ അതിൽനിന്ന് മറ്റൊരു യാഥാർത്ഥ്യം തെളിഞ്ഞുവരും. മിഥ്യാത്വത്തിന്റെ മിഥ്യാത്വം എന്നാണ് അതിനെ അനുഭവികളായ ഋഷീശ്വരന്മാർ വിവരിച്ചിട്ടുള്ളത്. ഈ അനുഭൂതിയിൽനിന്നാണ് ഉപനിഷദാചാര്യന്മാർ 'സർവ്വം ഖല്വിദം ബ്രഹ്മ' എന്ന സനാതനസത്യം കണ്ടെത്തി പ്രഖ്യാപിച്ചത്. ശ്രീരാമകൃഷ്ണദേവൻ കൂവളക്കായ തൂക്കിനോക്കുന്നതിനെ ഉദാഹരിച്ചുകൊണ്ട് ഇതിനെ രസകരമായി വിവരിച്ചിട്ടുണ്ടല്ലോ.

ജീവിതസാഫല്യം ആഗ്രഹിക്കുന്ന വിവേകശാലികൾ ഉള്ളതിനെ ഉള്ളതുപോലെ കാണാനുള്ള കഴിവു ലഭിക്കാൻവേണ്ടി വിദ്യാസ്വരൂപിണിയായ സരസ്വതീദേവിയെ ത്രികരണങ്ങളെക്കൊണ്ടും ഉപാസിക്കുന്നു. ഈ ഉപാസനയിൽ പ്രസന്നയായി വിദ്യാസ്വരൂപിണി വിവേകജാഗ്രതിയും പ്രപഞ്ചയാഥാർത്ഥ്യങ്ങളുടെ തെളിഞ്ഞ ദർശനവും പ്രദാനംചെയ്ത് അനുഗ്രഹിക്കുന്നു. ഇതു സിദ്ധിച്ചാൽ പിന്നെ സംസാരഭ്രമം അയാളെ ഒട്ടും ശല്യപ്പെടുത്തുകയില്ല. സത്യാനുഭൂതി തെളിഞ്ഞു പ്രകാശിക്കുകയും ചെയ്യും. ഈ തത്ത്വങ്ങളെ വെളിവാക്കിക്കൊണ്ട് വേദമാതാവ് അനുശാസിക്കുന്നതു നോക്കുക:

മഹോ അർണ്ണഃ സരസ്വതി
പ്രചേത യതി കേതുനാ
ധിയോ വിശ്വാ വിരാജതി. (ഋ. 1.3.12)

| | |
|---|---|
| സരസ്വതീ | വിദ്യാസ്വരൂപിണിയായ സരസ്വതീദേവി |
| കേതുനാ | പ്രജ്ഞാപകമായ അന്തർദർശനത്താൽ |
| മഹഃ അർണ്ണഃ | സത്യത്തിന്റെ മഹത്തായ പ്രവാഹത്തേയും |
| | വിശാലമായ ഗതിയേയും |

| | |
|---|---|
| പ്രചേതയതി | ബുദ്ധിയിൽ പ്രബോധിപ്പിക്കുകയും |
| വിശ്വാഃ ധിയഃ | സകലവിചാരശക്തികളേയും |
| വിരാജതി | പൂർണ്ണമായി പ്രകാശിപ്പിക്കുകയും ചെയ്യുന്നു. |

## വിവരണം

ജ്ഞാനസ്വരൂപിണിയായ സരസ്വതീദേവി സാധകനെ പരമപദത്തി
ലെത്തിക്കുന്നത് എങ്ങനെയെന്നാണ് ഈ മന്ത്രം വിവരിക്കുന്നത്. 'കിത-
ജ്ഞാനേ' എന്ന വൈദികധാതുവിൽനിന്നാണ് കേതുശബ്ദം ഉണ്ടായത്.
ഓരോ വ്യക്തിയിലും അന്തർലീനമായിക്കിടക്കുന്ന പരമജ്ഞാനത്തെയാണ്
കേതുശബ്ദംകൊണ്ടു വിവക്ഷിക്കുന്നത്. അതിനെ ഉണർത്തി ബോധമണ്ഡ
ലത്തിലേയ്ക്കു കൊണ്ടുവരികയെന്നതാണ്, സരസ്വതീദേവി ചെയ്യുന്ന പര
മമായ അനുഗ്രഹം. അപ്പോഴേ ഈ പ്രപഞ്ചവ്യവസ്ഥിതിയിൽ സർവ്വത്ര
വ്യാപിച്ചുകിടക്കുന്ന സത്യത്തിൻെറയും (മഹഃ) ആനന്ദത്തിൻെറയും
(അർണ്ണഃ) അടിയൊഴുക്കുകളെ വ്യക്തമായി തിരിച്ചറിയാൻ കഴിയൂ. 'അര്യതേ
പ്രാർത്ഥ്യതേ തൽപിപാസുഭിഃ - ഇതി അർണ്ണഃ' എന്നാണ് അർണ്ണശബ്ദ
ത്തിൻെറ നിർവ്വചനം. എല്ലാ ജീവികളും ആനന്ദത്തെ തേടുന്നു എന്നാ
ണല്ലോ ഉപനിഷത്ത് പറയുന്നത്[1]. ആ ആനന്ദം സത്യത്തെ - ഏറ്റവും
മഹത്തായ അസ്തിത്വത്തെ ആശ്രയിച്ചാണ് നില്ക്കുന്നത് എന്നതിനെയാണ്
മഹഃപദത്തിനുശേഷം അർണ്ണഃ എന്ന പദം വെച്ചതിനാൽ സൂചിപ്പിക്കപ്പെ
ട്ടിരിക്കുന്നത്. ഇന്ന് നാമെല്ലാം ക്ഷുദ്രമായ ആനന്ദാഭാസങ്ങളെയാണ്
ആസ്വദിക്കുന്നത് ഇതിൽനിന്നു പിന്തിരിയണമെങ്കിൽ ഇതിനെല്ലാം അടിസ്ഥാ
നമായ ആനന്ദപ്രവാഹത്തെ കണ്ടറിയാൻ കഴിയണം. അതിനെ കാണിച്ചു
തരാൻ അതിൻെറയും നമ്മുടെയും അധീശത്വം വഹിക്കുന്ന ഒരു മഹാശ
ക്തിക്കേ കഴിയൂ. ആ ശക്തിവിശേഷത്തെയാണ് ഈ മന്ത്രങ്ങളിൽ സര
സ്വതി എന്ന പദത്താൽ സൂചിപ്പിച്ചിരിക്കുന്നത്.

ഈ മഹത്തായ ആനന്ദത്തെ അറിഞ്ഞുകഴിഞ്ഞാൽ പിന്നെ സകല
അന്തഃകരണവൃത്തികളും അതിലേയ്ക്ക് കുതിച്ചൊഴുകാൻതുടങ്ങും. അന്തഃ
കരണവൃത്തികൾ ബാഹ്യലോകത്തിലേയ്ക്ക് ആനന്ദത്തെ തേടി പ്രവഹി
ച്ചിരുന്നത് മാറി അന്തർമണ്ഡലത്തിലെ ആ ആനന്ദസത്തയ്ക്കു നേരെ
യാവും പിന്നെ പ്രവാഹം. ഇതുവരെ പൂർണ്ണമായി പ്രകാശിക്കാതിരുന്ന
അന്തഃകരണത്തിൻെറ ശക്തിവിശേഷങ്ങളെല്ലാം ഈ ഘട്ടത്തിൽ പൂർണ്ണ
മായും പ്രകാശിക്കും; എന്നുതന്നെയല്ല തടസ്സങ്ങളില്ലാതെ കുത്തിയൊഴു
ക്കായി മാറുകയും സത്യം കരതലാമലകംപോലെ പ്രകാശിക്കുകയും സാധ
കൻ സിദ്ധനാവുകയും ചെയ്യും.

സാധകാവസ്ഥയിൽപോലും ആനന്ദമുളവാക്കുന്ന ഒരു പ്രത്യേകമാർഗ്ഗ
മാണ് വേദപ്രസിദ്ധമായ ഉപാസനാസമ്പ്രദായം. 'അസ്യവ്രതേഷ്വപി സോമ
ഇഷ്യതേ' (ഋ. 9-69-1)എന്ന് വേദംതന്നെ ഇതിനെ അംഗീകരിച്ചിരിക്കുന്നു.

1. ആനന്ദം പ്രയന്ത്യഭിസംവിശന്തി (തൈത്തിരീയം)



അവിടുത്തെ വ്രതാനുഷ്ഠാനങ്ങളിൽപ്പോലും ആനന്ദം അനുഭവമാകുന്നു
എന്നാണല്ലോ മേൽചേർത്ത മന്ത്രഭാഗത്തിൻെറ അർത്ഥം. ഈ സമ്പ്രദാ
യമനുസരിച്ച് സാധനചെയ്ത് സത്യാനുഭൂതി നേടിയിട്ടുള്ളവർക്ക് രണ്ട്
എന്നുള്ള തോന്നലിൽനിന്നുളവാകുന്ന ഭ്രമം തീരെ ഉണ്ടാകുന്നില്ല. ഈ
അനുഭൂതിയുടെ സുന്ദരമായ ഒരു ആവിഷ്കാരമാണ് ഋഗ്വേദത്തിലെ
ആദ്യത്തെ മുപ്പതു ഋക്കുകളിൽ വ്യക്തമായി പ്രതിപാദിച്ചിട്ടുള്ളതും.
ആദ്യത്തെ ഒമ്പത് ഋക്കുകളിൽ അഗ്നിയേയും അഗ്നിയുടെ മാഹാത്മ്യ
ത്തേയും അർത്ഥഗാംഭീര്യമുള്ള പദങ്ങളിലൂടെ വിവരിച്ചതിനുശേഷം വായു,
ഇന്ദ്രവായുക്കൾ, മിത്രാവരുണന്മാർ, അശ്വനീദേവകൾ, ഇന്ദ്രൻ, വിശ്വേദേ
വന്മാർ, സരസ്വതി എന്നീ ഏഴു ദേവതാവിശേഷങ്ങളെ അഗ്നിദേവൻെറ
തന്നെ വിഭൂതികളായി വർണ്ണിക്കുന്നു.

അഗ്നിഷ്ടോമം എന്ന സോമയാഗത്തിൽ ആജ്യശസ്ത്രം എന്ന ഒരു
സ്തോത്രം (സാമഗാനം) ഉണ്ട്. അഗ്ന ആയാഹി വീതയേ എന്നു തുട
ങ്ങുന്ന, മൂന്നു ഋക്കുകളിൽ ഗാനം ചെയ്യപ്പെടുന്ന ഈ സ്തോത്രം കഴി
ഞ്ഞാൽ ''പ്ര ഉഗം'' എന്ന ഒരു ശസ്ത്രം (ഹോതാവ് ചെയ്യുന്ന സ്തുതി)
ആരംഭിക്കുകയായി. യജ്ഞത്തിൽ സ്തോത്രത്തിനും ശസ്ത്രത്തിനും ഒരേ
ദേവതതന്നെയാകണം എന്ന ഒരു നിയമമുണ്ട്. സ്തോത്രം അഗ്നിയുടെതാ
യതിനാൽ ശസ്ത്രവും അഗ്നിയുടേതാകണം എന്നർത്ഥം. എന്നാൽ അവിടെ
അങ്ങനെയല്ല. സ്തോത്രം അഗ്നിയുടേതും ശസ്ത്രം വായു, ഇന്ദ്രവായു തുടങ്ങി
മുമ്പുപറഞ്ഞ ഏഴു ദേവന്മാരുടേതുമാണ്. ഐതരേയബ്രാഹ്മണത്തിൽ
ഈ വ്യത്യാസത്തിന് കാരണം കാണിച്ചിരിക്കുന്നത് ഇപ്രകാരമാണ്.

''അഗ്നേർ വ്വാ ഏതാഃ സർവ്വാഃ
തന്വോ യദേതാ ദേവതാഃ'' (ഐതരേയബ്രാഹ്മണം 11-4)

ഈ ദേവതകളെല്ലാം അഗ്നിയുടെതന്നെ രൂപാന്തരങ്ങളാണ് എന്ന്
വാക്യാർത്ഥം. ഏകദേവതാവാദമാണ് ഇവിടെയെല്ലാം വ്യക്തമായി കാണി
ച്ചിരിക്കുന്നത്.

ഋഗ്വേദത്തിൻെറ ആദ്യത്തെ അനുവാകത്തിലും ഈ തത്ത്വത്തെത്ത
ന്നെയാണ് കാണിച്ചിരിക്കുന്നത്.

ആദ്യത്തെ ഒമ്പത് ഋക്കുകളിൽ അഗ്നിയേയും അഗ്നിയുടെ പലത
രത്തിലുള്ള മഹിമാവിശേഷങ്ങളേയും കാണിച്ചു. അടുത്ത മൂന്നു ഋക്കുക
ളിൽ വായുവിൻെറ മഹിമയെ കാണിച്ചു. അഗ്നിസ്വരൂപനായ പരമാത്മാ
വിനെ സാക്ഷാത്ക്കരിക്കാൻ ആദ്യമായി സ്വാധീനിക്കേണ്ടത് വായുവിനെ
യാണ്. ബ്രഹ്മാണ്ഡത്തിൽ വായുരൂപത്തിലും പിണ്ഡാണ്ഡമായ ശരീ
രത്തിൽ പ്രാണനായും വർത്തിക്കുന്നത് ഒരേ ശക്തിതന്നെയാണ്. പ്രാണനെ
സ്വാധീനിക്കുകയാണ് അന്തർമാർഗ്ഗത്തിലേയ്ക്കു പ്രവേശിക്കാനുള്ള ആദ്യ
ത്തെ പടി.

പ്രാണനെ സ്വാധീനിച്ചതുകൊണ്ട് ശാരീരികപ്രക്രിയകളെ വശത്താ

ക്കാം. എന്നാൽ ശരീരത്തിനും പ്രാണനും അപ്പുറത്ത് മനസ്സ് എന്ന ഒരു അജയ്യശക്തിയുണ്ട്. ഇന്ദ്രിയങ്ങളുടെ നാഥനായ അതിനെ ഇന്ദ്രൻ എന്നു പറയുന്നു. ആ മനസ്സും പ്രാണനും തമ്മിൽ സമരസപ്പെട്ടു മുന്നേറിയാലേ ലക്ഷ്യപ്രാപ്തിയുള്ളു. അതിനാൽ അടുത്ത മൂന്നു ഋക്കുകളിൽ ഇന്ദ്രവാ യുക്കളെയാണ് സ്തുതിക്കുന്നത്.

പ്രാണമനസ്സുകളെ സ്വാധീനിച്ചാലും, ദേശകാലനിമിത്തങ്ങളാകുന്ന പരിധിക്കുള്ളിൽ നില്ക്കുന്നേടത്തോളം കാലം അതിൽനിന്നുളവാകുന്ന ദ്വന്ദ്വഭാവങ്ങൾ - സുഖദുഃഖ ഗുണദോഷാദികളായ ദ്വന്ദ്വങ്ങൾ - നിരന്തരം സാധകനെ ശല്യപ്പെടുത്തിക്കൊണ്ടിരിക്കും. ഈ ദ്വന്ദ്വങ്ങളുടെ പ്രതീക മായി രാപ്പകലുകളുടെ ദേവതകളായ മിത്രാവരുണന്മാരെയാണ് ഇവിടെ അടുത്ത മൂന്നു ഋക്കുകളിൽ സ്തുതിക്കുന്നത്. ഈ ദേവന്മാരുടെ അനുഗ്ര ഹത്താൽ ദ്വന്ദ്വങ്ങളെ നിസ്സംഗഭാവത്തോടെ നേരിടാനുള്ള ശക്തി കിട്ടു ന്നു. ആന്തരമായും ബാഹ്യമായും ഉള്ള പ്രതികൂലശക്തികളെ നേരിടാ നുള്ള ശക്തി ഇപ്പോൾ നേടിക്കഴിഞ്ഞു.

ഇനി വേണ്ടത് ഈ ശരീരത്തെ യോഗാഗ്നിമയമാക്കി രൂപാന്തരപ്പെ ടുത്തുകയാണ്. സൂക്ഷ്മാൽസൂക്ഷ്മതരമായ ആത്മീയമണ്ഡലത്തിലേയ്ക്ക് ഏകാഗ്രതയോടെ കുതിക്കുന്ന സാധകന് ഇന്നുള്ള ഈ ശരീരംകൊണ്ട്, -ഭോഗാനുഭവത്തിനുതകുംവിധം രൂപപ്പെടുത്തിയ ഈ ശരീരംകൊണ്ട്- ആ ശക്തിപാതത്തെ താങ്ങാനാവില്ല. അതിനുതകുംവിധം പഞ്ചഭൂതങ്ങളിൽ ആകാശഭൂതത്തിനും തേജോഭൂതത്തിനും പ്രാധാന്യമുള്ള ഒരു ശരീരമു ണ്ടാവണം. അതു നിർമ്മിക്കാനും നിർമ്മിച്ചതിനെ കോട്ടംകൂടാതെ നില നിർത്താനുമുള്ള ശക്തി അശ്വിനീദേവകൾക്കാണുള്ളത്. അതിനാൽ അടുത്ത മൂന്നു ഋക്കുകളിൽ അശ്വിനീദേവകളെയാണു സ്തുതിക്കുന്നത്.

ആത്മീയമായ ഗംഭീരശക്തിയെ വഹിക്കുവാനുതകുന്ന ദിവ്യശക്തി സമ്പന്നമായ യോഗശരീരം സിദ്ധിച്ചുവെങ്കിലും അതിലേയ്ക്ക് ആത്മീയാ നുഭൂതി ഉറഞ്ഞൊഴുകുന്നത് രജസ്സും തമസ്സും നീങ്ങി സത്വഗുണസമ്പന്ന മായ പ്രജ്ഞയിലൂടെയാണ്. ഈ പ്രജ്ഞയെ വൈദികഋഷിമാർ ഇന്ദ്രൻ എന്നാണ് വിളിക്കുന്നത്. വായുവിനോടു ചേർന്ന ഇന്ദ്രൻ ഇന്ദ്രിയങ്ങളുടെ നാഥനാണെങ്കിൽ കേവലനായ ഇന്ദ്രൻ - ഒന്നിനോടും കൂടിച്ചേരാത്ത ഇന്ദ്രൻ-ആത്മാനുഭൂതിയുടെ ആനന്ദത്തെ പാനംചെയ്യുന്നവനാണ്. പാനംചെയ്യുന്ന വസ്തുവിനെ, പാനംചെയ്യുന്ന വ്യക്തി സ്വാംശീകരിക്കുന്ന തുപോലെ, ആത്മാനന്ദം സ്വാനുഭവപ്പെടുത്താൻ ഈ പ്രജ്ഞാരൂപനായ ഇന്ദ്രൻെറ അനുഗ്രഹം കൂടിയേകഴിയൂ. അതിനാൽ അടുത്ത മൂന്നു ഋക്കു കളിൽ ഇന്ദ്രനെ സ്തുതിക്കുന്നു.

ആത്മാനുഭൂതി സിദ്ധിച്ചുകഴിഞ്ഞാലും പ്രാരബ്ധകർമ്മം ക്ഷയിക്കും വരെ ശരീരം നിലനിൽക്കും. ജീവന്മുക്തിക്കും വിദേഹമുക്തിക്കും ഇടയി ലുള്ള ഈ കാലഘട്ടത്തിൽ ഈ പ്രപഞ്ചത്തിലെ സർവ്വവസ്തുക്കളെയും ഈശ്വരരൂപങ്ങളായി കാണാനുള്ള കഴിവുണ്ടാകും. ഇക്കാണുന്ന എല്ലാം



തന്നെ ദേവന്മാരായി കാണപ്പെടുന്നു. ഇതാണ് വിശ്വേദേവന്മാർ എന്ന സങ്കല്പം. ഈ വിശ്വേദേവന്മാരെയാണ് അടുത്ത മൂന്നു ഋക്കുകളെക്കൊണ്ട് സ്തുതിക്കുന്നത്.

ഇങ്ങിനി തിരിച്ചുവരാത്തവണ്ണം പരമാനന്ദധാമത്തിൽ അധിരോഹണം ചെയ്യാൻ ജ്ഞാനസ്വരൂപിണിയായ പരാശക്തിയുടെ അനുഗ്രഹം കൂടിയേ കഴിയൂ. മറ്റെന്തുതന്നെ നേടിയാലും അവസാനം അമ്മയുടെ അനുഗ്രഹം സമ്പാദിക്കാൻ കഴിഞ്ഞാലേ മോക്ഷസാമ്രാജ്യത്തിൻെറ വാടം തുറക്കുക യുള്ളു. മറ്റാർക്കും അതിനുള്ള അധികാരമില്ല. അതുകൊണ്ടാണല്ലോ ശങ്ക രാചാര്യർ മറ്റൊരു ദേവനും കൊടുക്കാത്ത ഒരു വിശേഷണം അമ്മയ്ക്കു കൊടുത്തത് - ''മോക്ഷദ്വാരകവാടപാടനകരീ'' എന്ന അർത്ഥവത്തായ വിശേഷണം. ഈ തത്വത്തെ സൂചിപ്പിക്കുംവിധം ഒടുവിലത്തെ മൂന്നു ഋക്കുകൾകൊണ്ട് സരസ്വതീദേവിയെ സ്തുതിച്ചുകൊണ്ടാണ് ഒന്നാമത്തെ അനുവാകം പൂർത്തിയാകുന്നത്. മുപ്പതു മന്ത്രങ്ങളടങ്ങിയ ഈ അനു വാകം ഇനിയുള്ള എല്ലാ ഋഗ്വേദമന്ത്രങ്ങളുടേയും അർത്ഥത്തെ സംക്ഷിപ്ത മായി ഉൾക്കൊണ്ടിരിക്കുന്നു എന്നാണ് അഭിജ്ഞമതം. അതിനാൽ ഈ മുപ്പതു മന്ത്രങ്ങൾക്കുശേഷം അടുത്ത മന്ത്രം ആരംഭിക്കുംമുമ്പ് ''വിരാമ സ്താവത് ഓം'' എന്നുചൊല്ലണം എന്നാണ് സാമ്പ്രദായികക്രമം.

അതിബൃഹത്തായ ഋഗ്വേദത്തിൻെറ സാരഭൂതമായ ഈ മുപ്പതു മന്ത്ര ങ്ങൾ അർത്ഥബോധത്തോടെ പാരായണംചെയ്യുന്നവർക്കു ചതുർവ്വിധ പുരുഷാർത്ഥസിദ്ധിയുണ്ടാവും എന്നാണ് ആചാര്യന്മാരുടെ പ്രഖ്യാപനം. കഴിവനുസരിച്ച് അർത്ഥചിന്തനത്തിന് ഉദ്യമിച്ച നമുക്കും ആ തത്വാനു ഭൂതി ഉണ്ടാവാൻ സർവ്വേശ്വരൻ അനുഗ്രഹിക്കട്ടെ !

നമോ ദ്വിശീർഷ്ണേ ത്രിപദേ ചതുഃശൃംഗായ തന്തവേ
സപ്തഹസ്തായ യജ്ഞായ ത്രയീവിദ്യാത്മനേ നമഃ.

## സൂക്തം – 65 മന്ത്രം – 1

സത്യത്തെ അന്വേഷിച്ച് കണ്ടെത്താനുള്ള വ്യഗ്രത മനുഷ്യനിൽ മാത്ര മുള്ള ഒരു പ്രത്യേകതയാണ്. മനുഷ്യനിൽനിന്ന് താഴെയുള്ള ജീവികൾക്ക് ഈ വിവേകബുദ്ധിയില്ല; മനുഷ്യനിൽനിന്ന് ഉപരിയായി വർത്തിക്കുന്ന ദേവവർഗ്ഗങ്ങൾക്കാകട്ടെ ഭോഗലോലുപതമൂലം, സത്യാന്വേഷണത്തിന് താത്പര്യവുമില്ല. അതിനാൽ മനുഷ്യൻെറമാത്രം പ്രത്യേകതയായ ഈ സത്യാന്വേഷണശീലം ദൈവദത്തമായ ഒരു അമൂല്യവരമാണെന്നുതന്നെ പറയാം. എന്നാൽ ഈ സത്യാന്വേഷണവ്യഗ്രത എല്ലാ മനുഷ്യരിലും കാണു ന്നില്ലല്ലോ എന്ന ശങ്ക തോന്നാം; ശരിയാണ്; എല്ലാവരിലും അതിന്

വികാസംവന്നുകാണുന്നില്ല. അതിനു കാരണം ആ പ്രത്യേകകഴിവ് അവിടെ ഇല്ലായ്കയല്ല. വെണ്ണീറിൽ പൊതിഞ്ഞ കനൽപോലെ അത് അവിടെ മൂടിക്കിടക്കുകയാണ്. പശുവിനെ കട്ടുകൊണ്ടുപോയി ഒളിപ്പിച്ചുവെക്കും പോലെ ഈശ്വരൻ അതിനെ ഒളിപ്പിച്ചുവെച്ചിരിക്കുകയാണെന്ന് ആലങ്കാരികഭാഷയിൽ വേണമെങ്കിൽ പറയാം. ഏതായാലും അമൂല്യമായ ആ നിധി - ഈശ്വരാന്വേഷണവ്യഗ്രതയെന്ന നിധി - ഇന്ന് നമ്മുടെ അധീനത്തിലല്ല. ഈശ്വരൻെറ കൈവശത്തിലിരിക്കുന്ന അതിനെ നമ്മുടെ കൈവശമാക്കുന്നതിന് ആത്മസമർപ്പണപൂർവ്വമായ പരിശ്രമംതന്നെ വേണം. അതിനുള്ള ആഹ്വാനമാണ് പരാശരമുനിയിലൂടെ വേദമാതാവ് ചെയ്യുന്നത്. നമുക്ക് അതൊന്നു കേട്ട് മനനം ചെയ്യാം:

പശ്വാ ന തായും ഗുഹാചതന്തം
നമോ യുജാനം നമോ വഹന്തം
സജോഷാ ധീരാഃ പദൈരനുഗ്മൻ
ഉപത്വാസീദൻ വിശ്വേയജത്രാഃ (ഋഗ്വേദം 1.65.1)

| | |
|---|---|
| പശ്വാ (സഹ) | മോഷ്ടിച്ച പശുവിനോടുകൂടെ |
| ഗുഹാ ചതന്തം | ഗുഹയിൽ ഒളിച്ചിരിക്കുന്ന |
| തായും ന | കള്ളനെപ്പോലെ |
| (വർത്തമാനം) | വർത്തിക്കുന്നവനും |
| നമോയുജാനം | നമ്മുടെ ആരാധനയെ കൈക്കൊള്ളുന്നവനും |
| നമോ വഹന്തം | ആരാധനയെ തന്നിലേയ്ക്കും മറ്റു ദേവൻമാരിലേയ്ക്കും എത്തിക്കുന്നവനും ആയ |
| (അഗ്നിം) | അഗ്നിദേവനെ |
| സജോഷ്വാഃ | വ്യത്യസ്തതയില്ലാതെ പ്രീതിപൂർവ്വം സേവിക്കുന്ന |
| ധീരാഃവിശ്വേ യജത്രാഃ | ജ്ഞാനികളും യജനീയരുമായ എല്ലാ മഹാത്മാക്കളും |
| (തസ്യ) പദൈഃ | അവിടുത്തെ കാല്പാടുകളെ |
| അനുഗ്മൻ | അനുഗമിച്ചുകൊണ്ട് |
| ത്വാ ഉപസീദൻ | അവിടുത്തെ സമീപത്ത് എത്തുന്നു. |

## വിവരണം

ഋഗ്വേദത്തിൽ ഒന്നാം മണ്ഡലത്തിൽ 65-ാം സൂക്തത്തിൻെറ ദ്രഷ്ടാവ്, ശക്തിപുത്രനായ പരാശരമഹർഷിയാണ്. കൃഷ്ണദ്വൈപായനൻെറ പിതാവായ അദ്ദേഹം ദർശിച്ച മന്ത്രങ്ങളെല്ലാം അർത്ഥഗാംഭീര്യമുള്ളവയും അലങ്കാരപൂർണ്ണങ്ങളുമാണ്. പരാശരൻ എന്ന വാക്കിന് പരമസത്യത്തിലേയ്ക്ക് ശരംപോലെ കുതിക്കുന്നവൻ എന്നാണല്ലോ അർത്ഥം. "ശരം തു ജീവം പരമേവ ലക്ഷ്യം" എന്ന് ഭാഗവതം (7.15.42) ഈ പദാർത്ഥത്തെ വ്യംഗ്യമായി സൂചിപ്പിച്ചിരിക്കുന്നു. പരമസത്യത്തെ ലക്ഷ്യംവെച്ചുകൊണ്ട് ശരം



പോലെ കുതിക്കുന്ന ജീവൻതന്നെ പരാശരൻ. ഏകാഗ്രതയും മുമുക്ഷുത്വവും പൂർണ്ണമായി പ്രകാശിക്കുന്ന ആ മഹാത്മാവിൻെറ വചനങ്ങൾ സാരപൂർണ്ണമാകുന്നതിൽ അദ്ഭുതമില്ലല്ലോ. പശുവിനെ മോഷ്ടിച്ച കള്ളൻ അതിനോടുകൂടെ ഗുഹയിൽ ഒളിച്ചിരിക്കുംപോലെ ജ്ഞാനശക്തിയെ കൈക്കലാക്കി ഈശ്വരൻ ഓരോരുത്തരുടെയും ഹൃദയഗുഹയിൽ ഒളിച്ചിരിക്കുകയാണ്. ഒളിഞ്ഞിരിക്കുകയാണെങ്കിലും അവിടുന്ന്, നാനാത്വബുദ്ധിയോടെ നാം ചെയ്യുന്ന ദേവതോപാസനകൾക്കെല്ലാം അതാതു സമയത്തു ഫലം കൊടുക്കുന്നുണ്ട്. നമ്മൾ അർപ്പിക്കുന്ന ഹവിസ്സ് മുതലായവയും നമ്മുടെ നമസ്കാരപൂജകളും എല്ലാം അതാതു ദേവൻമാർക്ക് എത്തിച്ചു കൊടുക്കുന്നുമുണ്ട്. പക്ഷേ, ദേവാധിദേവനായ അവിടുത്തെ അറിയാൻ കഴിഞ്ഞിട്ടില്ലാത്ത അല്പബുദ്ധികളായ നമുക്ക് അഹങ്കാരനാശത്തിനുള്ള ഉപാസനാമാർഗ്ഗത്തിലേയ്ക്ക് എത്താൻ കഴിഞ്ഞിട്ടില്ലാത്തതിനാൽ അവിടുത്തെ നേരിട്ട് ദർശിക്കുവാൻ കഴിയുന്നില്ല. പുറമെ നിൽക്കുന്ന ഒരാൾക്ക്, ഗുഹയുടെ ഉള്ളിൽ ഇരിക്കുന്ന ആളെ കാണാൻ കഴിയാത്തതുപോലെ അഹങ്കാരത്തിൻെറ കടുംപാറക്കെട്ടുകൾ ഈശ്വരദർശനത്തിനെ പ്രതിബന്ധിക്കുന്നു. എന്നാൽ ഉള്ളിൽ ആൾ ഉണ്ട് എന്ന് ഉറപ്പായാൽ സമീപത്തെത്താനുള്ള ഏതെങ്കിലും മാർഗ്ഗം കണ്ടുപിടിച്ച് ഉള്ളിൽ കടന്ന് നേരിട്ടു കാണാൻ പരിശ്രമിക്കാൻ കഴിയും. ധീരാഃ എന്ന പദംകൊണ്ട് പരോക്ഷമായ ജ്ഞാനം - ഉള്ളിൽ ആളുണ്ട് എന്ന അറിവ് - ലഭിച്ചവൻ എന്നർത്ഥം. ധീയിൽ രമിക്കുന്നവനാണ് ധീരൻ. ധീ എന്നതിന് "ധീയതേ അസ്മിൻ ഇതി" എന്നാണ് നിർവ്വചനം. തൻെറ അന്വേഷണവസ്തു ഇന്നദിക്കിലുണ്ട് എന്ന് ഉറപ്പുളവാക്കുന്ന അന്തഃകരണപ്രവൃത്തിയുടെ പേരാണ് ധീഃ എന്നത്. ലക്ഷ്യം ഇന്നതാണെന്നും അതിനെ പ്രാപിക്കാൻ ഇന്നമാർഗ്ഗത്തിലൂടെ പോകണമെന്നുമുള്ള ഉറപ്പാണ് ലക്ഷ്യപ്രാപ്തിക്ക് സഹായകമായ പ്രയത്നത്തിന് ഊക്കും ഉശിരും നല്കുന്നത്. അതിൽനിന്നേ ലക്ഷ്യപ്രാപ്തിയുണ്ടാവുകയുള്ളു. പരോക്ഷജ്ഞാനം നേടിയ ആ മഹാത്മാക്കൾ എല്ലാവരാലും പൂജനീയരാണ് എന്നാണ് "യജത്രാഃ' എന്ന പദംകൊണ്ട് സൂചിപ്പിച്ചിരിക്കുന്നത്. ഈശ്വരദർശനം, അഥവാ ഈശ്വരപ്രാപ്തിയെന്നത് പടിപടിയായി ഉയർന്നുയർന്നു ക്രമേണ നേടേണ്ട ഒന്നാണ്. ജന്മജന്മാന്തരങ്ങളായി ചെയ്യുന്ന തപസ്സുകൊണ്ടേ ഈശ്വരപ്രാപ്തിയുണ്ടാകൂ എന്നർത്ഥം. തപസ്സ് എന്നതിന് ശരീരം, വാക്ക്, മനസ്സ് എന്നീ ത്രികരണങ്ങളെ കൂടുതൽ കൂടുതൽ ശുദ്ധമാക്കാനുള്ള യത്നം എന്നേ അർത്ഥമുള്ളു. ഗുഹയിൽ ഒളിച്ചിരിക്കുന്ന ഒരാളെ കണ്ടെത്താൻ അയാളുടെ കാല്പാടുകൾ നോക്കി നോക്കി പോയാൽ സാധിക്കും. അതുപോലെ ഈശ്വരൻെറ കാല്പാടുകളെ അനുഗമിച്ചുകൊണ്ട് മുന്നോട്ടു പോകണം. അപ്പോൾ ഈശ്വരപ്രാപ്തിയുണ്ടാകും. അവിടെ എത്തിയാൽപ്പിന്നെ അവിടെത്തന്നെ ഇരിക്കലല്ലാതെ മടങ്ങിപ്പോരലില്ല എന്നുകൂടി "ത്വാ ഉപസീദൻ" എന്നതിന് അർത്ഥമുണ്ട്.

വേദത്തിൽ ''ഗോ'' ശബ്ദം ജ്ഞാനം, പ്രകാശരശ്മികൾ, എന്നിവയെയാണ് സൂചിപ്പിക്കുന്നത്. ഇവിടെ പശുവിനെ കട്ടുകൊണ്ടുപോയവനെപ്പോലെ എന്നു പറഞ്ഞതിന് ജ്ഞാനവും ചൈതന്യവും എല്ലാം ഈശ്വരന് സ്വായത്തമായിട്ടുള്ളതാണെന്നും ഈശ്വരനെ സാക്ഷാത്ക്കരിക്കുംവരെ ശരിയായ ജ്ഞാനവും സത്യപ്രകാശവും ലഭിക്കയില്ലെന്നും സൂചിപ്പിക്കുന്നു. ഗുഹയിൽ ഒളിച്ചിരിക്കുന്നു എന്നു പറഞ്ഞതിലെ ഗുഹ എല്ലാവരിലുമുള്ള ഹൃദയഗുഹതന്നെ. ഈശ്വരൻ എല്ലാവരുടേയും ഏറ്റവും സമീപത്താണ് വർത്തിക്കുന്നതെങ്കിലും, ജീവൻെറയും ഈശ്വരൻെറയും മദ്ധ്യത്തിൽ അഹങ്കാരത്തിൻെറ കടുത്ത മറയുള്ളതിനാൽ ഈശ്വരസാമീപ്യം അനുഭവപ്പെടുന്നില്ല.

''പദൈഃ അനുഗ്മൻ'' എന്നതിന് മറ്റൊരർത്ഥംകൂടിയുണ്ട്. ഈശ്വരൻ ഭക്തസമീപത്തേയ്ക്ക് ഇങ്ങോട്ടുവരുമ്പോഴും അവിടുത്തെ സാമീപ്യവും ദർശനവും അനുഭവിക്കാം. ഈശ്വരൻെറ പദചിഹ്നങ്ങളെ അവലംബിച്ചു മുന്നോട്ടു പോയി ദർശനവും സാമീപ്യവും നേടുന്നത് ഒരു രീതി; അതിനെ പുരുഷപ്രയത്നത്തിൻെറ മാർഗ്ഗം എന്നു പറയുന്നു. മറ്റൊന്ന് ഈശ്വരൻ ഇങ്ങോട്ടു വന്നു ദർശനംനല്കുന്ന സമ്പ്രദായമാണ്. അതിനെ ആത്മസമർപ്പണരൂപമായ ശരണാഗതിയുടെ മാർഗ്ഗം എന്നു പറയുന്നു. ''പദൈഃ അനുഗ്മൻ'' എന്നതുകൊണ്ട് ഈ രണ്ടു മാർഗ്ഗത്തേയും സൂചിപ്പിച്ചിരിക്കുകയാണ്. ആത്മാർപ്പണപ്രധാനമായ ശരണാഗതിയെ അനുസരിക്കുന്ന ഉപാസകന് ഈ പ്രപഞ്ചത്തിലെ എല്ലാവസ്തുക്കളും ഈശ്വരസ്വരൂപവും പൂജിക്കപ്പെടേണ്ടവയുമാണ്. ''വിശ്വേ യജത്രാഃ'' (എല്ലാം യജനാർഹങ്ങൾ) എന്നതിലൂടെ ഈ തത്വമാണ് കാണിച്ചിട്ടുള്ളത്. എല്ലാറ്റിനേയും ഈശ്വരസ്വരൂപങ്ങളായി കാണാൻ കഴിയുന്ന ധീരന്മാരുടെ സമീപത്തേയ്ക്ക് അവിടുന്ന് ചെന്നെത്തുന്നു എന്നു സാരം. ''അനുവ്രജാമ്യഹം നിത്യം പൂയേയേത്യംഘ്രിരേണുഭിഃ'' എന്ന ഭഗവദ്വാക്യത്തിലൂടെ ഭാഗവതവും (ഏകാദശം) ഇതിനെ അനുവദിച്ചിരിക്കുന്നു.

ഉപാസകന്മാർ അർപ്പിക്കുന്ന പൂജാനമസ്കാരാദികളേയും ഹവിസ്സിനേയും കൈക്കൊള്ളുന്നത് ഒരേയൊരു ദേവൻതന്നെയാണെങ്കിലും വിഭിന്നനാമരൂപങ്ങളിലാണ് അവിടുന്ന് അതു കൈക്കൊള്ളുന്നത്. അതിനാൽ ഉപഹാരവസ്തുക്കളെ അതാതു ദേവന്മാർക്ക് എത്തിച്ചുകൊടുക്കുന്നു എന്നു പറയുന്നതിലും തെറ്റില്ല. 'ഏകം സദ്വിപ്രാഃ ബഹുധാ വദന്തി' എന്ന തത്ത്വം ദർശിച്ച ഋഷീശ്വരന്മാർക്ക് നാനാത്വഭ്രാന്തിയില്ല; അവർ ഒരിടത്തു തുറന്നുപറയുന്നത് നോക്കുക:

യമിന്ദ്രമാഹുർവരുണം യമാഹുഃ
യം മിത്രമാഹുര്യമു സത്യമാഹുഃ
യോ ദേവാനാം ദേവതമസ്തപോജാഃ
തസ്മൈത്വാ തേഭ്യസ്ത്വാ സ്വാഹാ.

(തൈത്തിരീയബ്രാഹ്മണം 3.7.9)



ഇന്ദ്രൻ വരുണൻ മിത്രൻ എന്നീ വിഭിന്നനാമങ്ങളിൽ അറിയപ്പെടുന്ന ദേവാധിദേവനായ ആ സത്യസ്വരൂപനായിക്കൊണ്ട് - പലരൂപങ്ങളിലുള്ളവർക്ക് എല്ലാമായിക്കൊണ്ട് - നിന്നെ (യജ്ഞഹവിസ്സിനെ) അർപ്പിക്കുന്നു എന്ന് മന്ത്രസാരം.

സത്യത്തെ ധീരതയോടെ തുറന്നുപറയാനും യാഥാർത്ഥ്യങ്ങളെ അംഗീകരിക്കാനും വൈദികഋഷിമാർക്ക് ഒട്ടും മടിയില്ല. പ്രപഞ്ചത്തിലിരിക്കുന്നേടത്തോളം കാലം പ്രപഞ്ചത്തിൻെറ ഉണ്മയെ നിഷേധിക്കാൻ കഴിയില്ല. എന്നാൽ ഇതിനപ്പുറം ശാശ്വതമായ ഒരു സത്യമുണ്ട് എന്നതു മറക്കാനും വയ്യ. തൻെറ സഹജാതരോടുള്ള കടമ നിർവ്വഹിച്ചുകൊണ്ടു -പരോപകാരം ചെയ്തുകൊണ്ടുവേണം ലോകത്തിൽ ജീവിക്കാൻ. ദാനശീലമാണു മനുഷ്യൻ വളർത്തേണ്ടതായ ഒരു മഹത്തായ ധർമ്മം, ദേവന്മാർക്കും അസുരന്മാർക്കും മനുഷ്യർക്കുമായി പ്രജാപതി ഉപദേശിച്ച ഏകാക്ഷര മന്ത്രം ''ദ'' എന്നാണെന്നും മനുഷ്യർ അതിൽനിന്ന് ഗ്രഹിച്ച അർത്ഥം ''ദത്ത'' (ദാനം ചെയ്യുവിൻ) എന്നാണെന്നും ബൃഹദാരണ്യക ഉപനിഷത്ത് പറയുന്നു. മനുഷ്യൻെറ ഏറ്റവും മഹത്തായഗുണം ദാനശീലമാണെന്നർത്ഥം. വേദം ഈ തത്വത്തെ മറ്റൊരു രീതിയിൽ പറയുന്നത് നോക്കുക.

''ദിതിം ചരാസ്വ അദിതിമുരുഷ്യ''

(ഋഗ്വേദം 4-2-11)

''ദാൺ ദാനേ'' എന്ന ധാതുവനുസരിച്ച് ദാനം ചെയ്യാനുള്ള മനഃസ്ഥിതിയാണ് ദിതി; ''ദീങ് ക്ഷയേ'' 'ദോ അവഖണ്ഡനേ' എന്നീ ധാതുക്കളിൽനിന്നാണ് അദിതിശബ്ദം ഉണ്ടായിരിക്കുന്നത്. ക്ഷയിക്കാത്തതും ഇടമുറിയാത്തതുമായ ആത്മചൈതന്യംതന്നെ അദിതി. ആത്മചൈതന്യത്തെ രക്ഷിച്ചുകൊണ്ട് ദാനശീലത്തെ നല്കണേ എന്നാണ് പ്രാർത്ഥന. പ്രപഞ്ചത്തിൽ ജീവിക്കുന്നേടത്തോളം കാലം ദിതി (പരോപകാരതല്പരത) ആവശ്യമാണ്. എന്നാൽ അതുമാത്രം പോരാ. എന്നുമെന്നും ഇവിടെ ഇരിക്കില്ലെന്നും ഈ ശരീരംവിടുമ്പോൾ ആത്മചൈതന്യത്തിൽ വിലയിക്കണമെന്നും അതിന് സദാ ആത്മബോധം (അദിതി) സംരക്ഷിക്കപ്പെടേണ്ടതാണെന്നും മറക്കരുത്. അതിനാണ് ഇങ്ങിനെ പ്രാർത്ഥിക്കുന്നത്. 'അദിതിയെ സംരക്ഷിച്ചുകൊണ്ട് ദിതിയെ നല്കണേ.'

## മന്ത്രം – 2

ഈശ്വരാന്വേഷണത്തിന് പൂർവ്വികന്മാർ അവലംബിച്ചതായ ഒരു മാർഗ്ഗമുണ്ട്. അതിലൂടെ മുന്നേറുന്നവർക്കേ അവിടുത്തെ ദർശിക്കാൻ കഴിയൂ. അതിൽനിന്നു വ്യത്യസ്തമായ മാർഗ്ഗത്തിലൂടെ എത്രതന്നെ മുന്നേറിയാലും ഈശ്വരദർശനം അഥവാ ഈശ്വരാനുഭൂതി സിദ്ധിക്കുകയില്ല. ഈശ്വര

ദർശനം എളുപ്പത്തിൽ നേടിത്തരാൻ കഴിവുള്ള ഈ മാർഗ്ഗത്തിൻെറ പേരാണ് ധർമ്മാചരണം എന്നത്. സത്യത്തിൻെറ പ്രകാശമാണ് ധർമ്മം. ആത്മാഭിമുഖമായ (അഭീദ്ധാൽ) തപസ്സിൽനിന്ന് ഋതവും അതിൽനിന്നു സത്യവും ജനിച്ചു എന്ന് ഋഗ്വേദത്തിലെ പ്രസിദ്ധമായ അഘമർഷണസൂക്തത്തിൽ (10-190-1) പറയുന്നു. മനസ്സ് തന്നിലേയ്ക്കു തിരിയുമ്പോൾ ധർമ്മാചരണവ്യഗ്രതയും അതിൽനിന്ന് സത്യാനുഭൂതിയും ലഭിക്കുന്നു എന്നർത്ഥം. സത്യം ജനിക്കുകയെന്നതിന് സത്യത്തിലേയ്ക്ക് താൻ ജനിക്കുക എന്നാണർത്ഥം. സത്യം എങ്ങും എക്കാലവും ഉണ്ട്. പ്രപഞ്ചപദാർത്ഥങ്ങളുടെ അകവും പുറവും വ്യാപിച്ച് സൂക്ഷ്മമായ ആകാശം (ഈതർ) വർത്തിക്കുന്നതുപോലെ ഈശ്വരൻ എല്ലാറ്റിനേയും ആവരണംചെയ്തിരിക്കുന്നു. തൻെറ ഉള്ളും പുറവും വ്യാപിച്ചുനില്ക്കുന്ന ഈശ്വരസത്തയിലേയ്ക്ക് താൻ ഉണരണം. അതിന് തൻെറ ബോധധാരാപ്രവാഹം ഈശ്വരാഭിമുഖമാവണം. വേദത്തിൽ ആപഃ എന്ന ശബ്ദത്താൽ സൂചിപ്പിക്കപ്പെടുന്ന ഈ ബോധവൃത്തി ഇപ്പോൾ പ്രപഞ്ചാഭിമുഖമാണ്. അത് തൻെറ ഉള്ളിൽ പ്രകാശിക്കുന്ന ഈശ്വരനഭിമുഖമാവണം. ഏകാഗ്രതയുടെ പൂർണ്ണതയാകുന്ന തപസ്സുകൊണ്ട് അതിനെ വികസിപ്പിക്കണം. അതിൻെറ ഫലമായി അത്യന്തസൂക്ഷ്മമായ ചിദാകാശത്തിലേയ്ക്ക് ബോധവൃത്തി വ്യാപിക്കുന്നു. അതോടെ സത്യം അനുഭവവേദ്യമാകുന്നു. യോഗമാർഗ്ഗത്തിലെ ഈ സൂക്ഷ്മപ്രക്രിയയെ വേദത്തിൻെറ തനതായ ശൈലിയിൽ വിവരിക്കുന്നത് നോക്കുക:

ഋതസ്യ ദേവാ അനു വ്രതാ ഗുഃ
ഭുവൽ പരിഷ്ടിർദ്യൗർന ഭൂമ
വർദ്ധന്തീമാപഃ പന്വാ സുശിശ്വിം
ഋതസ്യ യോനാ ഗർഭേ സുജാതം.
(ഋ. 1.65.2)

| | |
|---|---|
| ദേവാഃ | ദേവന്മാർ അതായത് ദൈവീഗുണസമ്പന്നന്മാർ |
| ഋതസ്യ | സത്യത്തിൻെറ |
| വ്രതാ | വ്രതങ്ങളെ |
| അനുഗുഃ | അനുഷ്ഠാനത്തിലൂടെ (അനുഗമിക്കുന്നു) |
| (സഃ) അഗ്നിഃ | പ്രസിദ്ധനായ ആ അഗ്നിദേവൻ |
| ദ്യൗഃ | ആകാശം |
| ഭൂമിനഃ | ഭൂമിയെ എന്നപോലെ |
| (സർവ്വം) പരിഷ്ടിഃ | എല്ലാറ്റിനേയും വ്യാപിച്ചുകൊണ്ട് |
| ഭുവൽ | വർത്തിക്കുന്നു |
| ആപഃ | ജ്യോതിർമ്മയദിവ്യശക്തിധാരകൾ |
| (താസാം) പന്വാ | അവയുടെ തപസ്സുകൊണ്ട് |



| | |
|---|---|
| സുശിശ്വിം | വർദ്ധിച്ചുവരുന്നവനും |
| (താസാം) ഗർഭേ | അവയുടെ ഗർഭത്തിൽ |
| ഋതസ്യ യോനാ | സത്യത്തിൻെറ ആവാസസ്ഥാനത്ത് |
| സുജാതം | വഴിപോലെ ജനിച്ചവനും ആയ |
| ഈം (അഗ്നിം) വർദ്ധന്തി | വികാസം പ്രാപിക്കുന്നു. |

## വിവരണം

സത്യം, ഋതം എന്നീ പദങ്ങൾക്ക് വേദത്തിൽ വ്യത്യസ്തമായ അർത്ഥമാണ്. ഒരിക്കലും മാറ്റമില്ലാത്ത ഉണ്മയെ സത്യമെന്നും അതിനെ പ്രാപിക്കാനുള്ള മാർഗ്ഗത്തെ ഋതമെന്നും പറയുന്നു. ഈ ഋതത്തെയാണ് പുരാണേതിഹാസങ്ങളിൽ ധർമ്മം എന്ന പേരിൽ വർണ്ണിക്കുന്നത്. സത്യത്തെ പ്രാപിക്കാൻ ധർമ്മത്തെ അവലംബിക്കണം. അതിൻെറ അനുഷ്ഠാനരീതികളെയാണ് ദൈവീഗുണസമ്പന്നന്മാരായ സാധകന്മാർ അനുഗമിക്കുന്നത് ''ഋതസ്യ ദേവാ അനുവ്രതാഗുഃ'' എന്ന മന്ത്രഭാഗം ഇതിനെയാണ് സൂചിപ്പിക്കുന്നത്. 'ബോധായനഗൃഹ്യസൂത്ര'മനുസരിച്ച് ചതുർവ്വേദങ്ങളും സാംഗമായി അദ്ധ്യയനംചെയ്ത് അതിനെ അനുഷ്ഠാനത്തിൽ കൊണ്ടുവരുന്ന ആളെയാണ് ദേവൻ എന്നു പറയുന്നത്. (ബോധായനഗൃഹ്യസൂത്രം. 1.7.1.3). ദേവന്മാരാണ് ഋതത്തെ അനുവ്രജനം ചെയ്യുന്നത് എന്നു പറയുന്നത് ദേവതുല്യന്മാരായ ഈ മഹാത്മാക്കളെക്കുറിച്ചാണ്. അവർ ധർമ്മമാർഗ്ഗത്തെ അവലംബിച്ച് അനുഷ്ഠാനംചെയ്ത് നേടുന്നത് ഈശ്വരൻെറ സർവ്വാത്മഭാവത്തെക്കുറിച്ചുള്ള അറിവിനെയാണ്. ആകാശം, സകലചരാചരങ്ങളുമുൾപ്പെട്ട ഭൂമിയെ ആവരണംചെയ്തു നില്ക്കുംപോലെ ഈശ്വരൻ എല്ലാറ്റിനെയും അകത്തും പുറത്തും ആവരണംചെയ്തു നില്ക്കുന്നു എന്ന് അയാൾ അറിയുന്നു. ''ഭുവൽ പരിഷ്ടിർദ്യൗർനഭൂമ'' എന്ന മന്ത്രഭാഗം ഇതിനെയാണ് സൂചിപ്പിക്കുന്നത്. ഈ അറിവ് ആ സാധകവര്യനിൽ എന്തു പ്രതികരണമുണ്ടാക്കുന്നു എന്നതിനെയാണ് അടുത്ത മന്ത്രപാദത്തിൽ വിവരിക്കുന്നത്. ആപഃ എന്ന പദത്തിന് ജലം എന്നും കർമ്മങ്ങൾ എന്നും അർത്ഥമുണ്ട്. വേദത്തിൽ ആദ്ധ്യാത്മികമായ അർത്ഥത്തിൽ ജലം എന്നതിന് ബോധധാര എന്നും പറയാറുണ്ട്. (ജം ലഷതി ഇതി ജലം - ജീവനെ നിലനിർത്താൻ കാംക്ഷിക്കുന്നത്) ഈ ബോധധാര സാധാരണയിൽ പ്രപഞ്ചാഭിമുഖമായിട്ടാണ് പ്രവഹിക്കുന്നത്. അത് അന്തർമ്മുഖമാക്കുകയാണിവിടെ. അല്ലെങ്കിൽ അകത്തും പുറത്തും ഒരേ ചൈതന്യമാണെന്നറിയുമ്പോൾ അകത്തേക്കായാലും പുറത്തേക്കായാലും ആ പ്രവാഹം ആത്മാഭിമുഖമാണല്ലോ. ഒരേ ചൈതന്യത്തെ സർവ്വത്ര നിറഞ്ഞു കാണുമ്പോൾ മനസ്സിൻെറ ഏകാഗ്രത തീവ്രമാകുന്നു. അതു തന്നെ ബോധധാരയെ ചൂടുപിടിപ്പിക്കുന്ന തപസ്സ്. വെള്ളം ചൂടുപിടിക്കുമ്പോൾ ആവിയായി എല്ലായിടത്തും വ്യാപിക്കുംപോലെ ഈ ബോധശക്തി സൂക്ഷ്മാൽ സൂക്ഷ്മതരമായി നിത്യസത്തയുടെ എല്ലാ ഭാഗങ്ങ

ളെയും സ്പർശിക്കുന്നു. ഈ അവസ്ഥയിൽ എല്ലാം തന്നിലും എല്ലാറ്റിലും താനും എന്ന നില[1] അനുഭവമാകുന്നു. ധർമ്മത്തിൻെറ ഉല്പത്തിസ്ഥാനത്ത് ഗർഭിതമായിരുന്ന ഈ അനുഭൂതിവിശേഷം ഇപ്പോൾ യഥാകാലം പുറത്തുവന്നു എന്ന് ആലങ്കാരികഭാഷയിൽ പറയുകയാണ് 'ഋതസ്യ യോനാഗർഭേ സുജാതം' എന്ന മന്ത്രഭാഗത്തിൽ.

ഹവ്യവഹനത്തിൽ ഭയന്ന് അഗ്നി ജലത്തിൽ ഒളിച്ചുവെന്നും അങ്ങനെ ഒളിച്ചിരുന്ന അഗ്നിയെ യമനും വരുണനും ആദ്യമായി കണ്ടെത്തിയെന്നും അതുകൊണ്ട് വേദപ്രസിദ്ധരായ ആദ്ധ്യാത്മികാചാര്യന്മാരിൽ യമനും വരുണനും പ്രമുഖസ്ഥാനം കിട്ടിയെന്നും ''മഹത്തദുൽബം'' (ഋ. 10.51.1) എന്ന സൂക്തത്തിൽ പറയുന്നു. ആ കഥയെ ഈ മന്ത്രത്തിൽ സൂചിപ്പിക്കുന്നുണ്ടെന്ന് സായണാചാര്യർ പറയുന്നു. തികച്ചും ആത്മീയമായ അനുഭൂതിമണ്ഡലങ്ങളെ വിവരിക്കുന്ന 'പാരാശര്യ' സൂക്തങ്ങളിൽ ബാഹ്യാർത്ഥത്തേക്കാൾ ആന്തരാർത്ഥത്തിന്, അതും ആദ്ധ്യാത്മികമായ അർത്ഥത്തിന്, ആണ് പ്രാധാന്യം. ആത്മീയരഹസ്യങ്ങളെ ഉപമയിലൂടെയല്ലാതെ വ്യക്തമാക്കാൻ വിഷമമാണ് എന്നതിനാലായിരിക്കാം ഈ 'പാരാശര്യ' സൂക്തങ്ങളിൽ ഉപമകൾ ഏറെയാണ്.

ഇവിടെ രസകരമായ മറ്റൊരു കാര്യംകൂടി പറയുന്നത് അസ്ഥാനത്താവില്ലെന്നു കരുതുന്നു. മേൽ ഉദാഹരിച്ച 'മഹത്തദുൽബം' എന്ന സൂക്തത്തിൽ കഠോപനിഷത്പ്രസിദ്ധനായ നചികേതസ്സിൻെറ പേരിൻെറ അർത്ഥം സൂചിപ്പിച്ചിട്ടുണ്ട്. ആ സൂക്തത്തിൽ മൂന്നാം മന്ത്രത്തിൽ' തം ത്വാ യമോ അചികേൽ' എന്നൊരു മന്ത്രഭാഗമുണ്ട്. അപ്രകാരമുള്ള അങ്ങയെ യമൻ അറിഞ്ഞു എന്നാണ് മന്ത്രാർത്ഥം. എല്ലാറ്റിലും അന്തർഹിതമായ അഗ്നിയെ അറിഞ്ഞവൻ 'അചികേതസ്സ്'. അടുത്ത മന്ത്രത്തിൽ അഗ്നിയുടെ വാക്കായിട്ട് ഇങ്ങനെ ഒരു മന്ത്രഭാഗവുമുണ്ട്: 'ഏതമർത്ഥം നചികേതാഹമഗ്നിഃ'. ഈ കാര്യലാഭം അഗ്നിയാകുന്ന ഞാൻ അറിഞ്ഞില്ല എന്ന് മന്ത്രാർത്ഥം. ജലത്തിൽ ഒളിഞ്ഞിരുന്ന അഗ്നിയെ യമനും വരുണനുംകൂടി കണ്ടുപിടിച്ചു; മറ്റു ദേവന്മാർക്ക് കാണിച്ചുകൊടുക്കുകയും ചെയ്തു. അഗ്നിദേവൻ പറഞ്ഞു: 'ഞാൻ ഹവ്യം വഹിച്ചു മടുത്ത് അവശനായി. അതുകൊണ്ട് എനിക്കുമാത്രമായി എന്തെങ്കിലും ഹവിസ്സു തരാമെന്നുണ്ടെങ്കിൽ പണ്ടത്തെപ്പോലെ ഹവ്യവഹനം നടത്താം, അല്ലെങ്കിൽ വയ്യ' എന്ന്. അപ്പോൾ ദേവന്മാർ പറഞ്ഞു: 'ഹോമത്തിൻെറ ആദ്യവും അവസാനവും പ്രയാജം, അനുയാജം എന്നീ ഹവിസ്സുകൾ അങ്ങയ്ക്കുമാത്രമായി നല്കാം' എന്ന്. ഇതു കേട്ടപ്പോൾ അഗ്നിദേവന് സന്തോഷമായി. 'ഈ കാര്യലാഭം ഞാൻ അറിഞ്ഞില്ല' എന്നു പറയുകയാണ് മന്ത്രത്തിൽ. ചുരുക്കിപ്പറഞ്ഞാൽ എല്ലാം അറിയുന്നവൻ 'അചികേതസ്സ്'; ഒന്നും അറിയാത്തവൻ 'നചികേതസ്സ്'. ഉപനിഷത്തിൽ വാജശ്രവസ്സിൻെറ പുത്രനും ശ്രദ്ധാലുവുമായ നചികേതസ്സിനെപ്പറ്റി വിസ്തരിച്ചു വർണ്ണിക്കുന്നുണ്ട്. സത്യത്തെ അറിയാത്ത നമ്മെപ്പോലുള്ളവർതന്നെയാണ് നചികേതസ്സ്.

1. സർവ്വഭൂതേഷു ചാത്മാനം സർവ്വഭൂതാനി ചാത്മനി



ജലാന്തർഭാഗത്ത് ഒളിച്ചിരിക്കുന്ന അഗ്നിയെ ആദ്യമായി കണ്ടെത്തിയ യമനും വരുണനും ആത്മീയാചാര്യന്മാരായി. നചികേതസ്സിന് യമനാണ് ആത്മതത്ത്വം ഉപദേശിക്കുന്നത്. ഭൃഗുവിന് തൈത്തിരീയ ഉപനിഷത്തിൽ വരുണനും. യമൻ നേരിട്ട് ഉദ്ബോധിപ്പിക്കുകയാണ് നചികേതസ്സിനെ. വരുണൻ ഭൃഗുവിനു നേരിട്ട് ഉപദേശിക്കുകയല്ല മാർഗ്ഗദർശനംകൊടുക്കുകമാത്രമാണ് ചെയ്യുന്നത്. ഒന്ന് ഉപദേശത്തിലൂടെ ഗ്രഹിക്കലാണെങ്കിൽ മറ്റേത് സ്വയം കണ്ടെത്താനുള്ള പ്രചോദനം കൊടുക്കലാണ്. വ്യത്യസ്തമായ ഉൽബോധനസമ്പ്രദായങ്ങളാണല്ലോ ഇവ.

## മന്ത്രം – 3

മംഗളകരവും ശ്രേയസ്കരവും സുഖകരവുമായ എല്ലാ വസ്തുക്കളെയും ഈശ്വരൻെറ പ്രതിരൂപങ്ങളായി കാണുവാൻ എല്ലാ മതങ്ങളും ആചാര്യന്മാരും അനുശാസിക്കുന്നുണ്ട്. അത് എല്ലാവർക്കും ഇഷ്ടവുമാണ്. എന്നാൽ നല്ല വസ്തുക്കളിലും നന്മയിലും മാത്രം ഈശ്വരനെ കണ്ടാൽ പോരാ, തിന്മയിലും ദുഃഖത്തിലും ക്രൂരതയിലുംകൂടി ഈശ്വരനെ അഥവാ ഈശ്വരഹസ്തത്തെ കാണാൻ കഴിയണം എന്നാണ് ഹിന്ദുമതവും അതിലെ ആചാര്യന്മാരും അനുശാസിക്കുന്നത്. ഇക്കാണുന്ന പ്രപഞ്ചം ആ സർവ്വേശ്വരനിൽനിന്നുണ്ടായതാണെങ്കിൽ, ഈ പ്രപഞ്ചം അവിടുത്തെ സ്വരൂപാന്തരംതന്നെയാണെങ്കിൽ, അതിൽ വന്ദ്യമല്ലാതെ നിന്ദ്യമായി എന്തുണ്ട് എന്നാണ് അനുഭവസിദ്ധന്മാരായ ആചാര്യന്മാർ ചോദിക്കുന്നത്. ''ബ്രഹ്മൈവേദം വിശ്വം'' ''സർവ്വം ഖല്വിദമേവാഹം നാന്യദസ്തി സനാതനം'' എന്ന് ഉദ്ഘോഷിക്കുന്ന വേദശാസ്ത്രോപനിഷത്തുകൾ ഇക്കാര്യത്തിൽ പ്രമാണങ്ങളാണ്. യജുർവ്വേദത്തിലെ സുപ്രസിദ്ധമായ ശ്രീരുദ്രത്തിൽ നന്മതിന്മകളിൽ വ്യത്യസ്തതയില്ലാതെ പ്രകാശിക്കുന്ന ഈശ്വരനെ കണ്ടു വന്ദിക്കാൻ അഭ്യസിപ്പിക്കുന്നുണ്ട്. ശിവനും ശിവതരനുമായ രൂപത്തിൽ അവിടുത്തെ നമസ്കരിക്കുന്ന അതേ ഭാവശുദ്ധിയോടെ വഞ്ചകൻെറയും കൊടുംവഞ്ചകൻെറയും രൂപത്തിൽ വർത്തിക്കുന്ന ഈശ്വരനേയും നമസ്കരിക്കാൻ കഴിയണം. ആദ്യമൊക്കെ നന്മയിലും സുഖത്തിലും ആനന്ദത്തിലും ഈശ്വരഭക്തിയെ കാണാൻ അഭ്യസിച്ചഭ്യസിച്ച് ഒടുവിൽ നന്മയിലെന്നപോലെ തിന്മയിലും സുഖത്തിലെന്നപോലെ ദുഃഖത്തിലും അവിടുത്തെ കൃപാഹസ്തങ്ങൾ പ്രവർത്തിക്കുന്നതായി കാണാൻ കഴിയും. ശ്രീകൃഷ്ണഭഗവാൻ അർജ്ജുനന് വിഭൂതിയോഗം ഉപദേശിച്ചുകൊടുത്തതും നന്മയിലും

സുഖത്തിലും ശ്രേഷ്ഠമായ വസ്തുക്കളിലും ഈശ്വരനെ കാണാൻ കഴിവുണ്ടാവാൻവേണ്ടിയാണ്. ഈ വിഭൂതിയോഗം കഴിഞ്ഞ് പിന്നീട് ഭഗവാൻ തൻെറ വിശ്വരൂപമാണ് അർജ്ജുനന് കാണിച്ചുകൊടുത്തത്. ഈ പ്രപഞ്ചത്തിലെ എല്ലാ വസ്തുക്കളും ഭഗവാൻെറ ദിവ്യരൂപത്തിൽ അർജ്ജുനൻ കണ്ടു. അവിടെ, ഭഗവാൻെറ ദിവ്യശരീരത്തിൽ, കാണുന്നവയെല്ലാം വന്ദ്യങ്ങളാണ്; നിന്ദ്യങ്ങളല്ല. ഭീഷ്മർ, ദ്രോണർ, കർണ്ണൻ, ദുര്യോധനൻ തുടങ്ങിയ എതിരാളികളുടെ സ്ഥാനവും ഭഗവാൻെറ ശരീരത്തിൽത്തന്നെ. സ്വർഗ്ഗപാതാളനരകങ്ങളും ദേവാസുരമനുഷ്യന്മാരുമെല്ലാം ആ തിരുമേനിയിൽ വ്യക്തമായിത്തെളിഞ്ഞുകണ്ടു. അവിടെ വന്ദ്യന്മാരല്ലാതെ നിന്ദ്യന്മാരുമില്ല. കാരണം എല്ലാം ആ ദിവ്യദേഹത്തിലാണെന്നതുതന്നെ. ഇതാണ് സാക്ഷാത്ക്കാരം. ഈ ദൃഷ്ടിയാണ് ശുഭ്രദൃഷ്ടി. ഈ അവസ്ഥയാണ് ഗുണാതീതാവസ്ഥ. ഈ അവസ്ഥയെ പ്രാപിക്കുകയാണ് - മറ്റൊരു വിധത്തിൽ പറഞ്ഞാൽ, മുമ്പുതന്നെ പ്രാപ്തമായ ഈ അവസ്ഥയെ മറയ്ക്കുന്ന ആവരണങ്ങളെ നീക്കുകയാണ് - മനുഷ്യജന്മത്തിൻെറ പരമസാഫല്യം. ഈ തത്ത്വരഹസ്യങ്ങളെ സമാധിഭാഷയിലൂടെ പരാശരമഹർഷി വിവരിക്കുകയാണ്. നമുക്ക് അതൊന്നു ശ്രദ്ധിച്ചു മനനം ചെയ്യാം.

പുഷ്ടിർന രണ്വാ ക്ഷിതിർന പൃഥ്വീ
ഗിരിർന ഭുജ്മ ക്ഷോദോ ന ശംഭു
അത്യോ നാ ജ്മൻ സർഗ്ഗപ്രതക്തഃ
സിന്ധുർന ക്ഷോദഃ ക ഈം വരാതേ (ഋ. 1-65-3)

| | |
|---|---|
| (സഃ അഗ്നിഃ) | പ്രസിദ്ധനായ ഈ അഗ്നിദേവൻ |
| പുഷ്ടിഃ ന | പുഷ്ടിയെന്നപോലെ |
| രണ്വാ | രമണീയനും |
| ക്ഷിതിഃ ന പൃഥ്വീ | ഭൂമിയെപ്പോലെ വിസ്തൃതനും |
| ഗിരിഃ ന ഭുജ്മ | പർവ്വതമെന്നപോലെ ഉപഭോഗ്യനും |
| ക്ഷോദഃ ന ശംഭു | ജലമെന്നപോലെ സുഖകരനും |
| (ഭൂത്വാ വർത്തതേ) | ആയി വർത്തിക്കുന്നു |
| അജ്മൻ സർഗ്ഗപ്രതക്തഃ | പടക്കളത്തിൽ കുതിച്ചുപായുന്ന |
| അത്യഃ ന | പടക്കുതിരയെപ്പോലെയും |
| ക്ഷോദഃ സിന്ധുഃ ന | അലറിപ്പാഞ്ഞൊഴുകുന്ന പുഴയെപ്പോലെയുമുള്ള |
| ഈം (ദേവം) | ഈ ദേവനെ |
| (അസ്യ മാർഗ്ഗാൽ) | അവിടുത്തെ മാർഗ്ഗത്തിൽനിന്നും ആർക്കാണ് |
| കഃ വരാതേ | അടുക്കാൻ കഴിയുക? |

## വിവരണം

പാരാശര്യസൂക്തങ്ങളിൽ ആദ്യത്തെ ആറു സൂക്തങ്ങൾ ദ്വിപദകളാണ്. രണ്ടു പാദമായാൽ ഒരു മന്ത്രം (ഋക്ക്) ആയി എന്നർത്ഥം. ദ്വിപാവിരാട് ഛന്ദഃ



എന്നാണ് ഇതിൻെറ ഛന്ദസ്സ്. അർത്ഥചിന്തനത്തിൽ ആചാര്യന്മാർ നാലു പാദമായിട്ടാണ് കണക്കാക്കാറുള്ളത് എങ്കിലും രണ്ടു പാദംകൊണ്ട് ഒരു അർത്ഥം ഉണ്ടാവുന്നുണ്ട്. അത് നാലുപാദങ്ങളെ ആകെക്കൂടി എടുത്താലുള്ള അർത്ഥത്തിൽനിന്ന് അല്പം വ്യത്യസ്തമായിരിക്കുകയും ചെയ്യും. ഇതെല്ലാം അതിരഹസ്യങ്ങളും തപോധനന്മാരുടെ പവിത്രബുദ്ധിക്കുമാത്രം കണ്ടെത്താൻ കഴിയുന്നവയുമാണ്. നമുക്കൊന്നും ആ രീതിയിൽ വിചിന്തനംചെയ്യാനുള്ള കഴിവ് ഇല്ല.

അഗ്നിയാണ് ഈ മന്ത്രങ്ങളിലെ പ്രതിപാദ്യനായ ദേവൻ. ആ അഗ്നി കേവലം ഭൗതികാഗ്നിയല്ല. നമ്മിൽ എല്ലാം സൂക്ഷ്മാൽ സൂക്ഷ്മതരമായി വിരാജിക്കുന്ന ദിവ്യാഗ്നിയാണ് എന്നാണ് മുൻമന്ത്രങ്ങളിൽ വ്യക്തമാക്കിയത്. ''പുഷ്ടിപോലെ രമണീയനാണ് അഗ്നി'' എന്നാണ് ആദ്യം പറയുന്നത്. പുഷ്ടിയെന്നാൽ എന്താണ്? അതിന് എന്താണിത്ര രമണീയത? നമുക്കൊന്നു നോക്കാം. അഭിമതഫലങ്ങളുടെ അഭിവൃദ്ധിയാണ് പുഷ്ടി എന്ന് സായണാചാര്യർ വിവരിച്ചിരിക്കുന്നു. നിരന്തരം പ്രവൃത്തി ചെയ്തുകൊണ്ടിരിക്കുന്ന മനുഷ്യന് അതനുസരിച്ച് ഫലപ്രാപ്തിയും ഉണ്ടാവും. നല്ല പ്രവൃത്തികൾക്ക് സൽഫലം; ചീത്ത പ്രവൃത്തികൾക്ക് ദുഷ്ഫലം. സൽഫലം ഏതൊരുവനും അഭിമതമാണ്; ദുഷ്ഫലം നേരെ വിപരീതവുമാണ്. അഭിമതഫലങ്ങൾ ധാരാളമായി ഉണ്ടാവണമെങ്കിൽ സൽപ്രവൃത്തികൾ ധാരാളം ചെയ്യണം. സൽപ്രവൃത്തികളിൽനിന്ന് ശരീരമനസ്സുകൾക്ക് ആനന്ദവും അതിൽത്തന്നെ മുഴുകുവാനുള്ള അഭിനിവേശവും ഉണ്ടാവും. ഇതാണ് പുഷ്ടിയുടെ, പുഷ്ടിക്കു കാരണമായ സൽക്കർമ്മങ്ങളുടെ, രമണീയത. ''രണ'' ധാതു വേദത്തിൽ രമണാർത്ഥത്തെ സൂചിപ്പിക്കുന്നതാണ്. ''രണായ രമണീയായ'' എന്ന് നിരുക്തത്തിൽ (9.3.21.4, 1-8) നിർവ്വചിച്ചിരിക്കുന്നു. ആദ്യമായി അഗ്നിദേവൻ നമ്മിൽ പ്രകടമാകുന്നത് ധാരാളം സൽക്കർമ്മങ്ങൾ ചെയ്യാനുള്ള പ്രേരണയായിട്ടാണ്. ചീത്തപ്രവൃത്തി ചെയ്യുമ്പോൾ അതിൽ എന്തോ ഒരു വലിയ അസഹ്യത തോന്നുകയും നല്ല പ്രവൃത്തികളിൽ കൂടുതൽ ആഭിമുഖ്യം തോന്നുകയും ചെയ്യുമ്പോൾ അഗ്നിദേവൻെറ ശക്തിപ്രകാശനം നമ്മിൽ ആരംഭിച്ചു എന്നു മനസ്സിലാക്കാം.

സൽപ്രവൃത്തികൾ ചെയ്യാനുള്ള പ്രചോദനം കിട്ടി; അവ ധാരാളമായി ചെയ്യാനുള്ള അവസരവും കിട്ടി. എന്നാൽ അവയുടെ വിശാലമായ അടിത്തറ ഇനിയും നമുക്കു വ്യക്തമായിട്ടില്ല. അതു വ്യക്തമാവുമ്പോൾ അത് കേവലം ഈ ജന്മത്തിൽമാത്രം ഒതുങ്ങിനില്ക്കുന്നില്ല; എത്രയോ പൂർവ്വജന്മങ്ങളിലെ പ്രവൃത്തിയുടെ ഫലമാണ് ഇത്; ഇതിൻെറ അനന്തരഫലമായി ജനനമരണങ്ങളാൽ പരിമിതപ്പെടുത്താത്ത ഒരു വിശാലമണ്ഡലത്തിലേക്കാണ് നാം ചെന്നെത്തുന്നത് എന്നുമുള്ള ഒരു ഉറച്ച വിശ്വാസം - ഉറപ്പുള്ള അടിത്തറ - ഉണ്ടാവും. ഈ നിലയിൽ നമ്മിൽ പ്രകടമാകുന്നതുകൊണ്ട് അഗ്നിദേവൻ ''ഭൂമിപോലെ വിസ്തൃതനാണ്'' എന്നു പറയപ്പെടുന്നു. അനന്തമായ ജന്മപരമ്പരകളിൽനിന്നുവന്ന് ജനനമരണങ്ങളില്ലാത്ത അനന്ത

വിസ്തൃതിയിലേക്ക് കുതിച്ചുപായുന്ന ജീവന് ഒരു ദൃഢമായ ആധാരം സർവ്വേശ്വരനാണ്. ലക്ഷ്യംതന്നെ മാർഗ്ഗത്തിന്റെ രൂപംധരിച്ച് നമ്മെ സഹായിക്കുകയാണ്. ഭൂമിപോലെ വിസ്തൃതമായ അവിടുത്തെ ഹൃദയത്തിൽ നമുക്ക് ഒരു സ്ഥാനം കല്പിച്ചുതന്നിരിക്കുന്നു എന്നത് എത്ര ആഹ്ലാദകരമാണ്. നമ്മുടെ പുണ്യപാപങ്ങളാകുന്ന ഭാണ്ഡക്കെട്ടുകളോടുകൂടി അവിടെ ചെന്നാൽ അവിടുന്നു നിരാകരിക്കുകയില്ല. പാപവാസനകളെ ക്രമേണ ക്ഷയിപ്പിച്ച് പുണ്യവാസനകളെ വളർത്തി നമ്മെ സംസാരമോചനത്തിലേയ്ക്ക് നയിക്കും. നാം ഏതു നിലയിലിരുന്നാലും നമുക്ക് അതാതുനിലയിൽ ആവശ്യമായ ഉപഭോഗങ്ങൾ അവിടുന്നു തന്നുകൊണ്ടിരിക്കും. ഒരു പർവ്വതത്തിൽ അസംഖ്യം ജീവികളുണ്ടാവും. അവയ്ക്കെല്ലാം അതാതിനനുസരിച്ച ജീവനോപായങ്ങൾ ആ പർവ്വതത്തിൽനിന്നു ലഭിക്കുന്നു. മാൻ, മുയൽ, തുടങ്ങിയ ക്ഷുദ്രമൃഗങ്ങളെയും സിംഹം പുലി എന്നീ ക്രൂരമൃഗങ്ങളെയും എല്ലാം അവയുടെ നിലയ്ക്കനുസരിച്ച ഉപഭോഗവസ്തുക്കൾ നല്കി പർവ്വതം രക്ഷിക്കുന്നു. ബദ്ധ-മുമുക്ഷു-സാധക-സിദ്ധന്മാർ എന്ന വിഭാഗങ്ങളെ അതാതുനിലയ്ക്കാവശ്യമായ ഉപഭോഗവസ്തുക്കൾ നല്കി ഈശ്വരൻ സംരക്ഷിക്കുന്നു. ''പർവ്വതമെന്നപോലെ ഉപഭോഗ്യനാണ് അഗ്നിദേവൻ'' എന്നു പറഞ്ഞിട്ടുള്ളത് ഇതുകൊണ്ടാണ്. ഏത് അവസ്ഥയിലായാലും പ്രവൃത്തിയിൽനിന്ന് തൃപ്തിയും സുഖവും കിട്ടണം. എങ്കിലേ അത് ഉല്ലാസപൂർവ്വം ഏകാഗ്രതയോടെ അനുഷ്ഠിക്കാൻ കഴിയൂ. വാസ്തവത്തിൽ ഏതു പ്രവൃത്തിയിലും സുഖത്തിന്റേയും തൃപ്തിയുടേയും തനതായ അംശങ്ങളുണ്ട്. പക്ഷേ, അവയെ സുഖത്തിന്റെയും തൃപ്തിയുടേയും രൂപത്തിൽത്തന്നെ നമുക്കു കിട്ടണം. നാം കഴിക്കുന്ന എല്ലാ ഭക്ഷ്യവസ്തുക്കളിലും ജലാംശമുണ്ട്. എന്നാലും ദാഹം ശമിക്കുവാൻ ജലം തനതായിത്തന്നെ കിട്ടണമല്ലോ. അതുപോലെ ആനന്ദത്തിന്റെയും തൃപ്തിയുടെയും അംശം നമ്മുടെ എല്ലാ പ്രവൃത്തികളിലും വിചാരങ്ങളിലും ഉണ്ട്. എങ്കിലും അതിൽ നമുക്ക് തൃപ്തിവരുന്നില്ല. സൽപ്രവൃത്തികൾ ചെയ്തുകഴിഞ്ഞാൽ ഒരു തൃപ്തിയും സുഖവും നമക്കു തോന്നാറുണ്ടെങ്കിൽ ഈശ്വരൻ സുഖതൃപ്തികൾ തനതായി നമുക്കു തരാൻതുടങ്ങി എന്നാണ് മനസ്സിലാക്കേണ്ടത്. ജലമെന്നപോലെ സുഖകരനാണ് അഗ്നിദേവൻ എന്നതിന്റെ സൂചന ഇതാണ്.

അടുത്ത രണ്ട് ഉപമകളിലൂടെ ഋഷി ഈശ്വരന്റെ അപ്രതിരോദ്ധ്യതയെ വ്യക്തമാക്കുകയാണ്. പടക്കളത്തിൽ സമർത്ഥനായ ഭടന്റെ പ്രേരണയാൽ കുതിച്ചു പാഞ്ഞുവരുന്ന ഒരു പടക്കുതിരയെ ഒന്നോർത്തു നോക്കൂ. ആർക്കുംതന്നെ അതിനുനേരെ ചെല്ലാൻ ധൈര്യമുണ്ടാവില്ല. പടയാളിയെ എതിരാളിക്കു സമീപമെത്തിച്ച് എതിരാളിക്ക് പരമാവധി നാശം വരുത്തിയേ അത് അടങ്ങുകയുള്ളു. അതുപോലെ, തന്നെ ഉപാസിക്കുന്നവരുടെ ആന്തരവും ബാഹ്യവുമായ ശത്രുക്കളെ നിഷ്ക്കരുണം തുടച്ചുനീക്കാൻ ദൃഢനിശ്ചയംചെയ്തുകൊണ്ട് നേരിട്ടുവരുന്ന ഈശ്വരശക്തിയെ എതിരിടാൻ ആർക്കുമാവില്ല. അംബരീഷനെ രക്ഷിക്കാൻ പാഞ്ഞുവന്ന സുദർശനംതന്നെ



ഉദാഹരണം. ഇതുകൊണ്ടാണ് ഈശ്വരനെ സമ്പൂർണ്ണം ആശ്രയിച്ച ഭക്തന്മാർ അകുതോഭയന്മാരാണ് എന്നു പറയുന്നത്.

കുതിച്ചുപായുന്ന നദിപോലെ ഈശ്വരകാരുണ്യം അപ്രതിരോദ്ധ്യമാണ്. അത് ആരിലേയ്ക്കു പ്രവഹിക്കുന്നുവോ ആ സാധകന്റെ ജീവിതം ധന്യമാകുന്നു. നദിയുടെ ഒഴുക്കിനെ തടയാൻ കഴിയാത്തതുപോലെ ഈശ്വരകാരുണ്യത്തേയും തടയാൻ കഴിയില്ല. പ്രാരബ്ധശക്തിക്കും അതീതമാണത്. അനുഗ്രഹത്തിന്റേയും കാരുണ്യത്തിന്റേയും സ്വരൂപമായ ഈ ഈശ്വരവിഭൂതികളെ തടയാൻ ആർക്കും കഴിയില്ല. അത്രയും അപ്രതിരോദ്ധ്യമാണത് എന്ന് ഋഷി ദൃഢമായി പ്രഖ്യാപിക്കുകയാണ് ഈ മന്ത്രത്തിലൂടെ ചെയ്യുന്നത്. പടക്കുതിരയെപ്പോലെയും ശക്തിയായ നദീപ്രവാഹംപോലെയും ആണ് ഈശ്വരന്റെ സംരക്ഷണശക്തിയും കാരുണ്യവും എന്നു പറഞ്ഞതിന്റെ അർത്ഥം ഈശ്വരന്റെ രണ്ടു ദിവ്യമായ സ്വരൂപങ്ങളാണ് അനുഗ്രഹവും കാരുണ്യവും എന്നു കാണിക്കുകയാണ്. കാരുണ്യമൂർത്തിയും അനുഗ്രഹസ്വരൂപനുമാണ് ഈശ്വരൻ എന്നർത്ഥം.

കേവലം ശബ്ദാർത്ഥത്തെമാത്രം ഗ്രഹിച്ചതുകൊണ്ട് വൈദികഋഷിമാരുടെ ഉദാത്തവും ഉൽക്കൃഷ്ടവുമായ ആശയം പിടികിട്ടിയെന്നു വരില്ല. ഒരു ചെറിയ ഉദാഹരണം പറയാം. ഋഗ്വേദത്തിൽ ഒമ്പതാം മണ്ഡലത്തിൽ പതിനൊന്നാം സൂക്തത്തിൽ അഞ്ചാം മന്ത്രത്തിൽ ഇങ്ങനെ ഒരു ഭാഗമുണ്ട് ''മധാവാധാവതാ മധു''. ഈ മന്ത്രഭാഗത്തിന്റെ ശബ്ദാർത്ഥം, മധുവിൽ മധുവിനെ കൂട്ടിച്ചേർക്കുവിൻ എന്നാണ്. യാഗത്തിന്റെയോ മറ്റോ അനുഷ്ഠാനസന്ദർഭത്തിൽ ഏതെങ്കിലും ഒരിടത്ത് തേനിൽ തേൻ ഒഴിച്ചു മിശ്രണം ചെയ്യേണ്ടതായ ഒരു ക്രിയ ഉണ്ടായെന്നു വന്നേക്കാം. സോമരസത്തിൽ വീണ്ടും സോമരസത്തെ ചേർക്കുന്നതിന് ഉപയോഗിക്കുന്ന ഒരു മന്ത്രമായും ഇതിനെ ഉപയോഗിക്കുന്നുണ്ടാവാം. രണ്ടായാലും യഥാർത്ഥ ആശയത്തിൽനിന്നു വ്യതിചലിക്കുമെന്നു തീർച്ച. ''ആനന്ദസ്വരൂപനിൽ പ്രേമഭക്തിയെ വെയ്ക്കുവിൻ'' എന്നാണ് ഋഷി ഈ മന്ത്രഭാഗത്തിലൂടെ സാധകലോകത്തെ ആഹ്വാനം ചെയ്യുന്നത്. ഈ ആശയം ഗ്രഹിക്കാതെ ശബ്ദാർത്ഥം അറിഞ്ഞതുകൊണ്ടോ ക്രിയാനുഷ്ഠാനത്തിലെ ഉപയോഗം നോക്കിയതുകൊണ്ടോ ഋഷിപ്രോക്തമായ മന്ത്രത്തിന്റെ ഹൃദയത്തിലേയ്ക്ക് നമുക്ക് പ്രവേശനം കിട്ടുകയില്ല. മന്ത്രഹൃദയം ഗ്രഹിക്കാതെ അതു ജീവിതത്തിൽ അനുഷ്ഠാനത്തിൽ കൊണ്ടുവരാനും കഴിയില്ല. പരോക്ഷവാദികളായ ഋഷീശ്വരന്മാർ എല്ലാം പ്രത്യക്ഷമായി പ്രകാശിപ്പിക്കുകയില്ല. അർഹതയുള്ളവർക്കേ കിട്ടാവൂ; അവർക്ക് ഗ്രഹിക്കാൻ കഴിയുകയും വേണം എന്നതാണ് അവരുടെ സങ്കല്പം. സത്യസങ്കല്പന്മാരുടെ സങ്കല്പം പിഴയ്ക്കുകയില്ലല്ലോ.

## മന്ത്രം – 4

ഭഗവത്കൃപ മനുഷ്യനിലേയ്ക്ക് പ്രവഹിക്കുമ്പോൾ സ്വാഭാവികമായി മനഷ്യനിലുള്ള ദൗർബ്ബല്യങ്ങളും പുരോഗതിയെ തടസ്സപ്പെടുത്തുന്ന താമസികശക്തികളും അകന്നുപോവുന്നു. ചൈതന്യമണ്ഡലത്തിലേയ്ക്കുള്ള കവാടങ്ങൾ താനേ തുറക്കുന്നു. ഊർദ്ധ്വഗമനത്തിനുവേണ്ടതായ ഊർജ്ജസ്വലതയും കഴിവുകളും തട്ടിത്തഴച്ചുവളരുന്നു. ഇപ്രകാരമുള്ള പരിവർത്തനം ഓരോ ജീവനിലും ഉണ്ടാക്കുന്നത് ഈശ്വരകൃപാപ്രവാഹമാണ്. ഇതുതന്നയാണ് വേദത്തിൽ നദികളായി ചിത്രീകരിച്ചു വർണ്ണിക്കുന്നത്. ഈ നദികൾ ഹൃദയത്തിലുള്ള സമുദ്രത്തിൽനിന്നാണ് ഒഴുകുന്നത് എന്നാണ് വാമദേവഋഷി പറയുന്നത് (ഋ. 4.58.5). ഹൃദയത്തിലുള്ള സമുദ്രം എന്നതിനർത്ഥം ഈശ്വരൻ എന്നുതന്നെ. സർവ്വദേവന്മാരും ഹൃദയത്തിലാണ് വസിക്കുന്നത് എന്ന് തന്ത്രശാസ്ത്രം[1] പറയുന്നു. സമുദ്രവന്തി യസ്മാത് സർവ്വാണി ഭൂതാനി ഇതി സമുദ്രം എന്നാണ് സമുദ്രശബ്ദത്തിൻെറ നിർവ്വചനം. ഹൃദയാന്തർവർത്തിയായ ഈശ്വരനിൽനിന്ന് ഒഴുകുന്ന കൃപാപ്രവാഹംതന്നെ സിന്ധുശബ്ദത്താൽ പറയപ്പെടുന്ന നദികൾ. പാപവാസനയെ ഉന്മൂലനം ചെയ്യുന്നത് എന്നർത്ഥമാണ് വൈദികമായ സിന്ധുശബ്ദത്തിന് (സിം ധുനോതി ഇതി സിന്ധുഃ എന്നു നിർവ്വചനം). വെറും നദികൾക്ക് പാപവാസനയെ ഉന്മൂലംചെയ്യാനുള്ള കഴിവില്ല എന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. ഈ കൃപ പ്രവഹിക്കുമ്പോൾ ഒരുവന് തന്നിലുള്ള വന്യവും ക്രൂരവുമായ ചിത്തവൃത്തികളെ കണ്ടെത്താനും അതിനെ എതിർത്തു പരാജയപ്പെടുത്താനുമുള്ള ശക്തി കിട്ടുന്നു. ഈശ്വരനിൽനിന്നു ലഭിക്കുന്ന ഈ ശക്തിവിശേഷങ്ങൾ കാട്ടുതീയ് വനത്തെ വിഴുങ്ങുന്നപോലെ ഒരുവനിലുള്ള ജന്തുസഹജമായ മലിനവാസനകളെ തുടച്ചുനീക്കുന്നു. കാരുണ്യമാകുന്ന കൊടുങ്കാറ്റിനാൽ വർദ്ധിതമായ ഈശ്വരചൈതന്യാഗ്നി ദുർവ്വാസനാസഞ്ചയത്തെ ദഹിപ്പിച്ചുകളയുന്നു. ഇവ്വിധത്തിലുള്ള ഈശ്വരകൃപാശക്തിയെയാണ് പരാശരമഹർഷി ഈ മന്ത്രത്തിൽ കാവ്യാത്മകഭാഷയിലൂടെ വർണ്ണിക്കുന്നത്.

ജാമിഃ സിന്ധൂനാം ഭ്രാതേവ സ്വസ്രാം
ഇഭ്യാൻ ന രാജാ വനാന്യത്തി
യദ് വാത ജൂതോ വനാവ്യസ്ഥാ-
ദഗ്നിർഹ ദാതി രോമാ പൃഥിവ്യാഃ (ഋ. 1-65-4)

| | |
|---|---|
| (സഃ) അഗ്നിഃ | പ്രസിദ്ധനായ ആ അഗ്നിദേവൻ |
| സ്വസ്രാം ഭ്രാതാ ഇവ | സഹോദരിമാർക്ക് സഹോദരനെന്നപോലെ |
| സിന്ധൂനാം ജാമിഃ | പ്രവഹിക്കുന്ന നദികൾക്ക് ബന്ധുവായി |
| (ഭവതി) | ഭവിക്കുന്നു |

1. ഹൃദിസ്ഥാ ദേവതാഃ സർവ്വാഃ



| | |
|---|---|
| (തദ്വത്) | അതുപോലെത്തന്നെ |
| രാജാ ഇഭ്യാൻ ന | രാജാവ് ശത്രുക്കളെ കീഴടക്കുംപോലെ |
| വനാനി അത്തി | മഹാവനങ്ങളെ ഭക്ഷിക്കുന്നു |
| (യത് അസൗ അഗ്നിഃ) | എപ്പോൾ ഈ അഗ്നിദേവൻ |
| വാത ജൂതഃ (സൻ) | കാറ്റിനാൽ പ്രേരിതനായിട്ട് |
| വനാവി അസ്ഥാൽ | വനങ്ങളെ ദഹിപ്പിക്കുന്നതായി പലവിധത്തിലും പ്രവർത്തിക്കുന്ന |
| (തദാ) പൃഥിവ്യാഃ രോമ | അപ്പോൾ ഭൂമിയുടെ രോമംപോലെയുള്ള ചെറിയ സസ്യജാലങ്ങളെക്കൂടി |
| ദാതി ഹ | അമ്പേ വടിച്ചുകളയുന്നു; എന്തൊരാശ്ചര്യം. |

### വിവരണം

അഗ്നിദേവൻെറ മഹിമകളെ അർത്ഥപൂർണ്ണമായ ഉപമകളിലൂടെ വർണ്ണിക്കുകയാണ് ഈ മന്ത്രത്തിലും ഋഷി ചെയ്യുന്നത്. നദികളുടെ ബന്ധുവാണ് എന്നതിന് ഉദാഹരണമായി സഹോദരിമാർക്ക് സഹോദരനെന്നപോലെ എന്നാണ് പറഞ്ഞിരിക്കുന്നത്. ഇവിടെ ഋഷി ഉദ്ദേശിക്കുന്ന അർത്ഥം എന്താണ് എന്ന് നമുക്കൊന്നു ചിന്തിക്കാം. ഈശ്വരൻെറ ചൈതന്യധാരയെയാണ് ഇവിടെ നദിയായി വർണ്ണിച്ചിട്ടുള്ളത്. സമുദ്രത്തിൽനിന്ന് ചൂടുകൊണ്ട് നീരാവിയായി ഉയർന്ന് മേഘമായി ഭൂമിയിൽ വർഷിച്ച് അതിൽനിന്നുളവാകുന്ന ജലരാശി ഉയരത്തിൽനിന്ന് താഴോട്ടു കുത്തിയൊഴുകി നിശ്ചിതപന്ഥാവിലൂടെ സമുദ്രത്തിൽത്തന്നെ എത്തിച്ചേരുന്നു. ഭൂമിയിലൂടെ ഒഴുകുന്ന ഈ ജലരാശിയെയാണല്ലോ നദിയെന്നു പറയുന്നത്. അപ്പോൾ സമുദ്രത്തെ സഹോദരനെന്നും നദികളെ സഹോദരിമാരെന്നും പറയാം. ഈശ്വരനിൽനിന്ന് വിട്ടുപോന്ന ഈശ്വരാംശമാണ് ജീവൻ; ആ ജീവൻ ജന്മജന്മാന്തരങ്ങളായി പല മാർഗ്ഗങ്ങളിലൂടെയും ഈശ്വരനെന്ന പൂർവ്വസ്ഥാനത്തേയ്ക്കുതന്നെ തിരിച്ചുചെല്ലുകയാണ്. ഈ പ്രയാണത്തിൻെറ അന്തിമലക്ഷ്യം നദികൾ സമുദ്രത്തിൽതന്നെ ചെന്നുചേരുംപോലെ ഈശ്വരനിൽ ചെന്നുചേരലാണ്. ഈശ്വരാഭിമുഖമായ ജീവൻെറ ഈ ഗതി പാപങ്ങളെ കുടഞ്ഞുകളയാൻ തക്ക ശക്തിയുള്ളതാണ്. അതുകൊണ്ടാണ് നദീശബ്ദത്തിന് സിന്ധു എന്നു പറഞ്ഞിരിക്കുന്നത്. ഈശ്വരാഭിമുഖമായി പാഞ്ഞുപോകുന്ന സാധകവര്യന് അതാതുസമയത്ത് വേണ്ടതെല്ലാം ഒരുക്കിക്കൊടുക്കുന്ന ബന്ധുവാണ് ഈശ്വരൻ. സ്നേഹമുള്ള സഹോദരൻ സഹോദരിമാർക്കും ഇതേപോലെ ജീവിതത്തിൽ അതാതു കാലത്തുവേണ്ട സഹായങ്ങളും ഉപകാരങ്ങളും ചെയ്തുകൊടുക്കാറുണ്ടല്ലോ. നദികൾക്കാണ് അഗ്നി ബന്ധുവാകുന്നത്, തടാകങ്ങൾക്കല്ല എന്നത് പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. പ്രവാഹമില്ലാതെ കെട്ടിനില്ക്കുന്ന ജലരാശിയാണ് തടാകം. തടാകത്തിലേയ്ക്ക് പുറമേനിന്ന് വെള്ളം ഒഴുകിവീണേക്കാം. എന്നാൽ ഒരു തുള്ളിപോലും അതിൽനിന്ന് ഒഴുകിപ്പോവുകയില്ല. നദീതുല്യന്മാ

രായ പരോപകാരതല്പരരും തടാകതുല്യന്മാരായ സ്വാർത്ഥമതികളും നമ്മുടെ ഇടയിൽ ധാരാളമുണ്ട്. അതിൽ സ്വാർത്ഥമതികൾക്ക് ഈശ്വരൻ ബന്ധുവാകയില്ല; പരോപകാരതല്പരന്മാർക്കേ അവിടുന്ന് ബന്ധുവാകു എന്നുള്ള ഒരു തത്വംകൂടി ഈ മന്ത്രഭാഗത്തിനുണ്ട്. ഈശ്വരാഭിമുഖമായി പോകുന്ന സാധകന്മാർക്ക് അവിടുന്ന് ബന്ധുവാണ്; സ്വാർത്ഥാഹങ്കാര പൂർണ്ണമായ ജീവിതം നയിക്കുന്നവർക്ക്, ഈശ്വരനെ മറന്ന് ലൗകികഭോഗത്തിൽത്തന്നെ മുഴുകുന്നവന് അവിടുന്ന്, ഒരിക്കലും ബന്ധു വാകയില്ല. ഇതൊക്കെയാണ് ഈ മന്ത്രഭാഗത്തിൻെറ ആശയം.

ഭൂമിയിൽ വനങ്ങൾ ആവശ്യമാണ്. ഭൂമിയുടെ നിലനില്പിനും ഭൂതല വാസികളുടെ സുഖസമൃദ്ധിക്കും വനങ്ങൾ കൂടിയേ കഴിയൂ. വനനിബിഡ മായ ഭൂപ്രദേശത്തേ മഴയുണ്ടാകൂ. മഴയിൽനിന്ന് സസ്യങ്ങളും ധാന്യങ്ങളും ഉണ്ടാകുന്നു. ജീവിതം ഭോഗപൂർണ്ണമാകുന്നു. ഭൗതികജീവിതത്തിന് അനി വാര്യമായ വനങ്ങളെപ്പോലെ നമ്മുടെ ആന്തരികജീവിതത്തിലും ദേഹാഭി മാനപൂർണ്ണമായ ജീവിതത്തിന് അനിവാര്യമായ ഒരു വനമുണ്ട്. അഹന്താ മമതകളും അതിൽനിന്ന് ഉളവാകുന്ന നൂറുനൂറു മനോവൃത്തികളും ചേർന്ന താണ് ഈ വനം. ക്രമാനുസൃതമായി നട്ടുവളർത്തിയ വൃക്ഷങ്ങളുള്ള ഭൂപ്രദേശത്തെ വനമെന്നു പറയാറില്ല. യാതൊരു ക്രമവുമില്ലാതെ വലതും ചെറുതുമായ അസംഖ്യം വൃക്ഷങ്ങളും പാഴ്മരങ്ങളും പലതരം ചെറുസ സ്യങ്ങളും വിഷച്ചെടികളും പുൽക്കൂട്ടങ്ങളും അവയ്ക്കിടയിൽ വന്യമൃഗ ങ്ങളും ഉള്ള പ്രദേശമാണ് വനം. ഇതിനെ പുരാണകർത്താക്കൾ അല്പം കൂടി വിസ്തരിച്ചു സംസാരക്കാട് ആയി വർണ്ണിച്ചിട്ടുണ്ട്. ഈ സംസാരക്കാ ട്ടിൽപെട്ടവർക്ക് അത്ര എളുപ്പമൊന്നും അതിൽനിന്നു രക്ഷപ്പെടാൻ കഴി യില്ല. എന്നാൽ അതിൽപ്പെട്ട ഓരോ ജീവനും അതിൽനിന്നു പുറത്തുക ടന്നാലേ ആത്യന്തികലക്ഷ്യത്തിലെത്താനും കഴിയൂ. ഈ അവസ്ഥയിൽ ഈശ്വരനെ വിളിച്ചുകേഴുകയേ നിവൃത്തിയുള്ളൂ. അപ്പോൾ അവിടുന്ന്, കാട്ടുതീയ് വനത്തെ ഒന്നിച്ചുവിഴുങ്ങുംപോലെ, സാധകൻെറ സാംസാരി കദുഃഖങ്ങളെ ഒന്നിച്ച് പരിഹരിക്കുന്നു. ഇതിന് ഇവിടെ കൊടുത്തിരിക്കുന്ന ഉപമ ഒരു രാജാവ് ശത്രുക്കളെ നശിപ്പിക്കുംപോലെ എന്നാണ്. ശത്രു ക്കളെ നശിപ്പിക്കുമ്പോൾ കഴിവിൻെറ പരമാവധി ഉപയോഗിച്ച് ശത്രു ക്കളെ നശിപ്പിക്കാനാണല്ലോ ശത്രുവിനോട് യുദ്ധത്തിന് ഒരുങ്ങാറുള്ളത്. ഇവിടെ സർവ്വേശ്വരനാകുന്ന അഗ്നിതന്നെ സർവ്വാത്മനാ ആശ്രയിക്കുന്ന ഭക്തന്മാരുടെ ഉള്ളിലുള്ള കാമാദിദുർവ്വാസനകളെയാണ് ദഹിപ്പിക്കുന്നത്. തൻെറ ഉപാസകനോടു ചെയ്യുന്ന ദ്രോഹത്തിൽ അമർഷംപൂണ്ട് കാമാദി വികാരങ്ങളെ അമ്പേ നശിപ്പിക്കാനാണ് ഒരുങ്ങുന്നത്. രാജാവ് ശത്രുക്കളെ നശിപ്പിക്കുംപോലെ എന്ന ഉപമയുടെ സ്വാരസ്യം ഇതാണ്. പുറമെ പ്രക ടമായിക്കാണുന്ന ദുർവ്വാസനകളെ മാത്രമല്ല അവയുടെ സൂക്ഷ്മരൂപങ്ങ ളെക്കൂടി നശിപ്പിക്കുന്നു എന്നാണ് മന്ത്രത്തിൻെറ അടുത്ത പാദത്തിൽ പറയുന്നത്. കാറ്റിൻെറ സഹായത്തോടെ വനങ്ങളെ മുഴുവൻ ദഹിപ്പി



ക്കാൻ ശ്രമിക്കുന്ന അഗ്നി ഭൂമിയുടെ രോമംപോലെയുള്ള ചെറുസസ്യങ്ങ ളേയും പുല്ലുകളേയും കൂടി വെറുതെവിടുന്നില്ല. വീണ്ടും മുളച്ചുവരാത്ത വിധം അവയെ ഉന്മൂലനം ചെയ്യുന്നു എന്നു ചുരുക്കം. മനുഷ്യമനസ്സിൽ പ്രത്യക്ഷപ്പെടുന്ന രാഗാദിവികാരങ്ങളെ ഈശ്വരാനുഗ്രഹപൂർവ്വമായ പ്രയത്നംകൊണ്ട് സാധകന് ഒട്ടൊക്കെ നശിപ്പിക്കാൻ കഴിഞ്ഞേക്കാം. എന്നാൽ അവയുടെ മൂലകാരണമായ സൂക്ഷ്മവാസനകളെ നശിപ്പിക്കുക യെന്നത് മനുഷ്യസാദ്ധ്യമല്ല. അതിന് ഈശ്വരൻെറ അളവറ്റ കാരുണ്യംതന്നെ വേണം. തന്നെ ആശ്രയിക്കുന്ന ഉപാസകനോട് ഈശ്വരനു തോന്നുന്ന അളവറ്റ കാരുണ്യമാണ് ഇവിടെ അഗ്നിയുടെ സഖാവായ കാറ്റ്. അഗ്നിക്ക് എന്തിനേയും ദഹിപ്പിക്കാനുള്ള കഴിവുണ്ട്. ആ അഗ്നിയോടുകൂടി കാറ്റും ഒത്തുചേർന്നാൽ സംഹാരശക്തി ഇരട്ടിക്കും. നിർഗുണനിരാകാരനായ ഈശ്വ രന് ഒരു നാമംകൊടുത്ത് ഭക്തന് അഭിഗമ്യനാക്കിത്തീർക്കുന്നത് കാരു ണ്യമാണ്. ആ കാരുണ്യംതന്നെയാണ് ഇവിടെ കാറ്റായി വർണ്ണിക്കപ്പെട്ടത്.

ഈശ്വരസൃഷ്ടമായ പ്രപഞ്ചത്തിൽ അവരവരുടെ കർത്തവ്യങ്ങളെ നിസ്സംഗമായി വേണ്ടപോലെ അനുഷ്ഠിച്ച് അതിൻെറ ഫലത്തെ സർവ്വേ ശ്വരന് അർപ്പിക്കുമ്പോൾ അവിടുന്ന് പ്രസന്നനായിത്തീരുന്നു. കർമ്മം കർമ്മ ത്തിനുവേണ്ടി എന്ന ചിന്താഗതി വേദസമ്മതമല്ല. കർമ്മം ഈശ്വരപ്രീതി ക്കുവേണ്ടിയും ജ്ഞാനം തൻെറ അശക്തി അറിയാൻവേണ്ടിയും ആകുമ്പോൾ അതു വേദസമ്മതമാകുന്നു. ഉപാസനയായാലും കേവലം ഒരു ലൗകികപ്രവൃത്തിതന്നെയായാലും ചെയ്യുന്ന കർമ്മത്തെക്കുറിച്ച് മതിപ്പും അതിൽ സമ്പൂർണ്ണനിമഗ്നതയും വേണം. ''ഈ കർമ്മവേദിയാണ് എൻെറ ജീവിതത്തിൻെറ കേന്ദ്രസ്ഥാനം. എനിക്ക് ആനന്ദസ്വരൂപനായ ഈശ്വര നോട് സഹവാസം ലഭിക്കുന്നത് ഇവിടെയാണ്; ഇതിനോട് ബന്ധപ്പെട്ടവ രെല്ലാം എനിക്ക് ദേവതുല്യം പൂജനീയന്മാരാണ്; ഈ കർമ്മവേദിയുൾ പ്പെടെയുള്ള ഇവയെല്ലാം എന്നിൽനിന്നു വ്യത്യസ്തമല്ല; ഞാൻതന്നെയാണ്.'' ഈ മനോഭാവത്തോടെ വേണം കർമ്മം ചെയ്യാൻ എന്ന് ഒരു ഋഗ്വേദ മന്ത്രം (10-6-19) വ്യക്തമായി പറയുന്നു. എത്ര ഉദാത്തമായ സങ്കല്പം !

സമ്പൂർണ്ണമനസ്സോടും തികഞ്ഞ ഏകാഗ്രതയോടും കർമ്മം അനുഷ്ഠിച്ച് അതിൻെറ ഫലം ഈശ്വരാർപ്പണംചെയ്യുക. ഈ പ്രവൃത്തി യിൽനിന്ന് ലഭിക്കുന്ന മനശ്ശാന്തിയാണ് ഈശ്വരൻ നല്കുന്ന വരപ്രസാദം. പണ്ടുകാലത്ത് യജ്ഞം നടത്തിയിരുന്ന ഋഷീശ്വരന്മാർ കർമ്മതത്ത്വവേ ദികളും ബ്രഹ്മജ്ഞന്മാരുമായിരുന്നു. അവർ യാഗാദികർമ്മങ്ങളിൽ അജ മേധം, അശ്വമേധം, നരമേധം എന്നിവ നടത്തിയിരുന്നു. ഇക്കാരണത്താൽ അവരെ ക്രൂരന്മാരും പ്രാകൃതന്മാരുമായി കല്പിച്ചു നിന്ദിക്കുന്നത് ഇന്ന് ഒരു ഫാഷനായിട്ടുണ്ട്. എന്നാൽ സത്യം എന്താണ്? നമ്മിൽ ഓരോരുത്ത രിലുമുള്ള മൃഗീയവികാരങ്ങളെയാണ് അവർ ഈശ്വരനുമുമ്പിൽ ബലി കൊടുത്തിരുന്നത്. ആടിനെ ബലികൊടുക്കുക എന്നതിലൂടെ ആടിൻെറ സ്വഭാവത്തെയാണ് ബലികൊടുത്തിരുന്നത്. എന്താണ് ആടിൻെറ സ്വഭാവം?

എന്തും കടിച്ചുനോക്കുക എന്ന ഒരു പ്രത്യേകത ആടിൻെറ സ്വഭാവത്തിലുണ്ട്. അത് ഈശ്വരാന്വേഷകന് ഉപേക്ഷിക്കേണ്ട ഒരു ദോഷമാണ്. തനിക്ക് വേണ്ടതോ വേണ്ടാത്തതോ നല്ലതോ ചീത്തയോ എന്നൊന്നും നോക്കാതെ ഇന്ദ്രിയദ്വാരാ കിട്ടിയതിനെ എന്തിനേയും രുചിച്ചുനോക്കുക എന്ന ഈ ദോഷത്തെ ഈശ്വരസന്നിധിയിൽ ഈശ്വരപ്രാപ്തിക്കുവേണ്ടി വെട്ടി ബലി കഴിക്കുകയാണ്. ഈ ദുർഗ്ഗുണത്തെ സർവ്വാത്മനാ ത്യജിക്കുക എന്നർത്ഥം. കാലാന്തരത്തിൽ ഈ അനുഷ്ഠാനത്തിൻെറ ആന്തരികോദ്ദേശവും സങ്കല്പവും മറന്നു. എന്തും രുചിച്ചുനോക്കാനുള്ള ശീലത്തെ വെട്ടിമുറിക്കാൻതക്ക മനക്കരുത്തും വിവേകവും ഇല്ലാതായി. ഇതിൻെറ പ്രതീകമായി വിവരിച്ച മൃഗത്തെ ബലികൊടുക്കുക എന്ന രീതിയിൽ ഈ അനുഷ്ഠാനം പിന്നീട് തലതിരിഞ്ഞുപോയി. ബലത്തിൻെറ പ്രതീകമാണ് അശ്വം. നമ്മുടെ ഉള്ളിലും ഉണ്ട്, ഒരശ്വം. എന്തും എൻെറ കയ്യൂക്കുകൊണ്ടു നേടാം എന്ന വിചാരമാകുന്ന അശ്വം. അതിനെയും ഈശ്വരപ്രാപ്തിക്കുവേണ്ടി നാം ബലിയർപ്പിച്ചേപറ്റൂ. ഈ ബലിക്ക് അശ്വമേധം എന്നു പറയുന്നു. രാജാക്കന്മാർക്കേ അശ്വമേധം ചെയ്യാവു എന്നുണ്ട്. രാജാവാണല്ലോ ചതുരംഗസേനയോടുകൂടിയ ബലത്തിൻെറ അധിപൻ. തൻെറ കയ്യൂക്കിൽ വിരാജിക്കുന്നവൻതന്നെ രാജാവ്; അത്തരം മനോഭാവം ഉള്ളവർ അതു ബലിയർപ്പിച്ചേപറ്റൂ. സർവ്വബലശാലിയായ ഈശ്വരൻെറ ബലത്തിനുമുമ്പിൽ ഏതു കയ്യൂക്കുള്ളവനും ദുർബ്ബലൻതന്നെ. ഇതറിയുന്നതുതന്നെ അശ്വമേധം. പ്രതീകാത്മകമായ ഇത്തരം കർമ്മങ്ങളുടെ യഥാർത്ഥഉദ്ദേശം അറിയാതെ വെറും അക്ഷരാർത്ഥത്തിൽ അതിനെ അനുഷ്ഠിച്ച് വേദാർത്ഥത്തിൻെറ വിശാലതയേയും ഗാംഭീര്യത്തേയും നഷ്ടപ്പെടുത്തുന്നത് എത്ര കഷ്ടമാണ്!

കർമ്മബന്ധങ്ങളാണ് ജീവനെ ജനനമരണങ്ങളിലേയ്ക്ക് വലിച്ചിഴക്കുന്നത് എന്നും ആ കർമ്മശക്തി അജയ്യമാണെന്നും അതിനാൽ ജീവൻ തികച്ചും അസ്വതന്ത്രനാണെന്നും ഒരു ധാരണയുണ്ട്. വേദം പറയുന്നത് നിങ്ങൾ അസ്വതന്ത്രരല്ല; ഇന്നത്തെ അവസ്ഥയിലേയ്ക്ക് നിങ്ങൾക്ക് പിറവി നല്കിയത് നിങ്ങളുടെ പൂർവ്വകർമ്മങ്ങളാകുന്നു. ഈ അമ്മമാരെ സൃഷ്ടിച്ചത് നിങ്ങൾതന്നെയാണ് എന്നാണ്. മകൻ വൈദികസിദ്ധാന്തം അമ്മമാരെ സൃഷ്ടിച്ചുവെന്നത് അവിശ്വസനീയമായിത്തോന്നാം. ഇതിലെ രഹസ്യം എല്ലാവർക്കും അറിയില്ല. അത് അറിയുന്നവർ പുണ്യപാപങ്ങളെ ഉളവാക്കുന്ന കർമ്മങ്ങളുടെ ഉള്ളിൽപ്പെട്ടാലും അതിൽനിന്നെല്ലാം പുറത്തുകടന്ന് നിർഭീകരായി സഞ്ചരിക്കുന്നു. ആ മഹാത്മാവാണ് ശരിയായ കവി. ത്രികാലജ്ഞാനിയായ അദ്ദേഹമാണ് യഥാർത്ഥഭാരതപുത്രൻ. വേദമന്ത്രം തന്നെ ഉദ്ധരിക്കട്ടെ!

കളമംവോനിണ്യമാചികേത
വഥ്സോ മാതൄർജനയത സ്വധാഭിഃ



ബഹ്വീനാം ഗർഭോ അപസാമുപസ്ഥാത്
മഹാൻ കവിർനിശ്ചരതി സ്വധാവാൻ (ഋ. 1.95.4)

ഈശ്വരൻതന്നെ ജീവഭാവമെടുത്ത് സ്വയം കർമ്മങ്ങൾ ചെയ്ത് ആ കർമ്മങ്ങളിൽ താൻതന്നെ കുടുങ്ങി ആ കുടുക്കിൽനിന്ന് മോചിപ്പിക്കാൻ കഴിവുള്ള ഒരു ഗുരുവിൻെറ രൂപം ധരിച്ച് ജീവനെ അനുഗ്രഹിച്ച് ഈശ്വരഭാവത്തിലെത്തിക്കുന്നു. ഇതെല്ലാം എന്തിനുവേണ്ടി? ആർക്കും അറിയില്ല. ഈശ്വരൻെറ ലീല എന്നേ പറയാൻ വെയ്ക്കൂ. ശ്രീമത് ശങ്കരാചാര്യസ്വാമികൾ ഇതിനെ കാവ്യമയമായ ശൈലിയിൽ വിവരിച്ചിരിക്കുന്നതു നോക്കുക!

വിനോദായ ചൈതന്യമേകം വിഭജ്യ
ദ്വിധാ ദേവി ജീവഃ ശിവശ്ചേതി നാമ്നാ
ശിവസ്യാപി ജീവത്വമാപാദയന്തീ
പുനർജീവമേനം ശിവം വാ കരോഷി.
(ശ്രീദേവീഭുജംഗസ്തോത്രം ശ്ലോ. 4)

ഒരേ ചൈതന്യത്തിനെ രണ്ടാക്കി പകർത്തു. ഒന്നിന് ശിവനെന്നും മറ്റേതിന് ജീവനെന്നും പേരിട്ടു. ശിവന് ജീവത്വം കൊടുത്തു; കുറെക്കഴിഞ്ഞ് ജീവനെപ്പിടിച്ച് ശിവനുമാക്കി. അമ്മേ, ഇതെല്ലാം അവിടുത്തെ ഒരു നേരമ്പോക്ക് എന്നല്ലാതെ മറ്റെന്താണ് ?

## മന്ത്രം 5

ശ്രീമദ്ഭാഗവതത്തിൽ ദശമസ്കന്ധത്തിൽ അറുപതാമദ്ധ്യായം കൃഷ്ണരുക്മിണീസംവാദമെന്ന പേരിൽ പ്രസിദ്ധമാണ്. 'കർഹിചിദ് അദ്ധ്യായം' എന്നും ഇതിനെ പറയാറുണ്ട്. അതിൽ ശ്രീകൃഷ്ണഭഗവാൻ രുക്മിണിയെ ഒന്നു പരീക്ഷിക്കുകയാണ്. ശ്രീകൃഷ്ണൻ ഇങ്ങനെ പറഞ്ഞു: രാജകുടുംബത്തിൽ ജനിച്ച സുന്ദരിയായ നിന്നെ എത്രയെത്ര രാജകുമാരന്മാർ ആഗ്രഹിച്ചതാണ്? എന്നിട്ട് അവരെയെല്ലാം വിട്ട് ഒട്ടും അനുരൂപനല്ലാത്ത എന്നെ വരിച്ചത് എന്തു ബുദ്ധിഹീനതയാണ്? രുഗ്മിണിക്കനുരൂപനല്ല താൻ എന്നു സമർത്ഥിക്കാൻ ഭഗവാൻ ഒട്ടേറെ കാരണങ്ങൾ എടുത്തുപറഞ്ഞ കൂട്ടത്തിൽ 'രാജാക്കന്മാരെ ഭയപ്പെട്ട് സമുദ്രത്തെ ശരണം പ്രാപിച്ചവനാണ് താൻ' എന്നും പറയുന്നുണ്ട്: ''രാജഭ്യോ ബിഭ്യതഃ സുഭ്രുഃ സമുദ്രം ശരണം ഗതാൻ' (ഭാ. 60-12) എന്ന്. ഈ ഭഗവദ്വചനത്തിന് രുക്മിണി പറയുന്ന ഒരു മറുപടിയും ഉണ്ട് : ''അനുഭവൈകവേദ്യനായ അവിടുന്ന് ത്രിഗുണങ്ങളെ ഭയന്നെന്നപോലെ ദുഷ്ടേന്ദ്രിയങ്ങൾക്ക് അടുക്കാൻ പറ്റാത്ത ഹൃദയസമുദ്രത്തിൽ വസിക്കുന്നു എന്നതു വാസ്തവംത

ന്നെ'' (അഭ്യാ. ഌ0-35). ഇവിടെ രുക്മിണീകൃഷ്ണസംവാദരൂപത്തിൽ കാണിച്ചത് വേദപ്രസിദ്ധമായ ഒരു തത്ത്വത്തെയാണ്.

സഗുണോപാസനയാൽ ഹൃദയത്തെ ഒരു സരസ്സായും ആ സരസ്സിലുണ്ടായ താമരപ്പൂവിൽ തൻെറ ഇഷ്ടമൂർത്തി വിരാജിക്കുന്നതായും സങ്കല്പിച്ചുപാസിക്കാറുണ്ട്. ഹൃദയസരസ്സിൽ വിരാജിക്കുന്ന ഈശ്വരനെ പ്രസന്നനാക്കിയാൽ മനുഷ്യജീവിതത്തിലെ ഇരുണ്ട കാലഘട്ടം കഴിഞ്ഞു എന്നു പറയാം. ആത്മീയതയിലേക്ക് ഉണരുന്ന ആ സുപ്രഭാതത്തെ കേവലസങ്കല്പംകൊണ്ടു പ്രദാനംചെയ്യാൻ ഈശ്വരനു കഴിയും. ആത്മീയാനന്ദമായ ഉണർവ്വിൻെറ ആ പ്രഭാതത്തിൽ അമൃതസ്വരൂപനായ സർവ്വേശ്വരൻ സർവ്വ സദ്ഗുണങ്ങളുടെയും സ്രഷ്ടാവായി മാറുന്നു. സൃഷ്ടിക്കപ്പെട്ട ആ സദ്ഗുണങ്ങൾ ഉപാസകനെ ശിശുതുല്യനാക്കുന്നു. കിടാവിന് തള്ളപ്പശുവിനോടുള്ള ആന്തരികബന്ധംപോലെയാണ്, ആ നിലയിലെത്തിയ ഭക്തന് ഈശ്വരനോടുള്ള ബന്ധം. ആത്മീയസാധനയുടെ ഈ നിഗൂഢതത്ത്വങ്ങളെയാണ് പരാശരമുനി ഈ മന്ത്രത്തിലൂടെ വ്യക്തമാക്കുന്നത്. നമുക്ക് മന്ത്രം വിശദമായി പരിശോധിക്കാം.

ശ്വസിത്യപ്സുഹംസോ ന സീദൻ
ക്രത്വാ ചേതിഷ്ഠോ വിശാമുഷർഭുൽ
സോമോ ന വേധാ ഋതപ്രജാതഃ
പശുർന ശിശ്വാ വിഭുർദൂരേഭാഃ (ഋ 1 65 5)

| | |
|---|---|
| (സഃ അഗ്നിഃ) | ആ അഗ്നിദേവൻ |
| അപ്സുസീദൻ | ജലാശയത്തിൽ വസിക്കുന്ന |
| ഹംസഃന | അരയന്നത്തെപ്പോലെ |
| ശ്വസിതി | ശ്വസിക്കുന്നു (ജീവിക്കുന്നു) |
| ഉഷർഭുൽ (സഃ) | പ്രഭാതത്തിൽ പ്രബുദ്ധതയേകുന്ന അവിടുന്ന് |
| ക്രത്വാ വിശാം | സങ്കല്പമാത്രത്താൽ ജനങ്ങളുടെ |
| ചേതിഷ്ഠഃ | ചേതനാശക്തിയെ അത്യധികം ഉണർത്തുന്നവനായി |
| (ഭവതി) | ഭവിക്കുന്നു |
| ഋതപ്രജാതഃ (സഃ) | സത്യജന്മാവായ അവിടുന്ന് |
| സോമഃ ന | സോമദേവനെപ്പോലെ |
| വേധാഃ (ഭവതി) | വിധാതാവ് (സ്രഷ്ടാവ്) ആയി ഭവിക്കുന്നു |
| വിഭുഃ ദൂരേഭാഃ (സഃ) | വിഭുവും വിദൂരപ്രകാശകനുമായ അവിടുന്നു |
| ശിശ്വാ പശുഃ ന | കിടാവിനാൽ പശുവെന്നപോലെ |
| (ലക്ഷതേ) | കാണപ്പെടുന്നു. |

## വിവരണം

മനുഷ്യജീവിതത്തിലെ നാലു ഘട്ടങ്ങളെയാണ് അർത്ഥഗർഭമായ നാല് ഉപമകളോടെ ഈ മന്ത്രത്തിൽ വിവരിച്ചിരിക്കുന്നത്. ഉപാസനയുടെ നാല് അവസ്ഥകൾ എന്നു പറഞ്ഞാലും തെറ്റില്ല. ആദ്യത്തെ സ്ഥിതിയിൽ ഇന്ദ്രിയങ്ങളും മനസ്സും ബഹിർമ്മുഖങ്ങളായതിനാൽ ഈശ്വരനിൽനിന്ന് വളരെ അകന്ന ഒരു സ്ഥിതിയാണ്. രാജാക്കന്മാരെ ഭയപ്പെട്ട് സമുദ്രത്തിൽ ഒളിച്ചുവസിക്കുന്നു എന്നുപറഞ്ഞതിലെ സാരം ഇതാണ്. പുറമെയുള്ള വസ്തുക്കളെ ഗ്രഹിച്ച് പ്രകാശിക്കുന്ന ഇന്ദ്രിയമനസ്സുകളാണ് ഇവിടെ രാജാക്കന്മാർ. അവർക്ക് അന്തർഭാഗത്തുള്ള ചിദാനന്ദസമുദ്രത്തിൽ വിരാജിക്കുന്ന ഈശ്വരനെ കാണാനോ അടുക്കാനോ കഴിയില്ല. ഭാഗവതത്തിലെ മനോഹരമായ ഈ പ്രതീകകല്പനയെ ഈ വേദമന്ത്രത്തിൽ അല്പം വ്യത്യാസപ്പെടുത്തിയിരിക്കുന്നു എന്നു മാത്രം. വേടന്മാരിൽനിന്നും വന്യമൃഗങ്ങളിൽനിന്നും രക്ഷപ്പെടാൻവേണ്ടി താമരപ്പൊയ്കയുടെ മദ്ധ്യത്തിൽ താമരത്തണ്ടുകളുടെ ഇടയിൽ ഒളിഞ്ഞിരിക്കുന്ന ഒരു ഹംസപ്പക്ഷിയോടാണ് ഇതിൽ അഗ്നിദേവനെ വർണ്ണിച്ചിരിക്കുന്നത്. പരിഭ്രമിച്ച് പറന്നുപോയി താമരപ്പൂക്കളുടെ ഇടയിൽ ചെന്നിരുന്ന് കിതക്കുന്ന ഒരു ഹംസത്തെപ്പോലെയാണത്രേ ഈശ്വരൻ മനുഷ്യരുടെ ഹൃദയസരസ്സിൽ വർത്തിക്കുന്നത്. ''ശ്വസിതി'' എന്നതിന് മറ്റൊരർത്ഥംകൂടിയുണ്ട്. മനുഷ്യൻെറ ശ്വാസോച്ഛ്വാസംപോലും ഈശ്വരശക്തികൊണ്ടാണ് നടക്കുന്നത്. അവിടുന്ന് ഉള്ളിലിരുന്ന് ശ്വസിക്കുന്നേടത്തോളമേ മനുഷ്യന് ശ്വസിക്കാൻ കഴിയൂ. ഭാഗവതം പറയുന്നു:

അനുപ്രാണന്തി യം പ്രാണാഃ പ്രാണന്തം സർവ്വജന്തുഷു
അപാനന്തമപാനന്തി നരദേവമിവാനുഗാഃ
(ഭാഗവതം 2-10-16)

വേടനിൽനിന്നു ഭയന്ന അരയന്നം താമരക്കൂട്ടത്തിനിടയിൽ ഒളിച്ചിരുന്ന് കിതയ്ക്കുന്നുവെന്നത് സുന്ദരമായ ഒരു കവിഭാവനയാണ്. അതേപോലൊരു ഹംസം നമ്മുടെയെല്ലാം ഹൃദയസരസ്സുകളിലും ഒളിച്ചിരിക്കുന്നുണ്ട്, കിതക്കുന്നുണ്ട്; ആ കിതപ്പ് നമുക്ക് ഹൃദയമിടിപ്പായി അനുഭവപ്പെടുന്നുമുണ്ട് എന്നറിയുമ്പോഴേ സത്യദ്രഷ്ടാക്കളുടെ ഭാവനപോലും സത്യമേ ആവൂ എന്ന് നമുക്കു വ്യക്തമാകുകയുള്ളൂ.

''മയാ സോ അന്നമത്തി യോവി-
പശ്യതി യഃ പ്രാണിതി'' (ഋ-10)

എന്ന് ദേവിയോടു താദാത്മ്യമടഞ്ഞ അവസ്ഥയിൽ ദേവീസൂക്തത്തിൽ ആംഭൃണപുത്രി സ്വാനുഭവത്തിൽനിന്നു പറയുന്നു. ഭക്ഷണം കഴിക്കുന്നതും കാണുന്നതും ശ്വസിക്കുന്നതും എല്ലാം എന്നിലൂടെ എൻെറ ശക്തികൊണ്ടാണ് എന്നാണല്ലോ ഈ മന്ത്രഭാഗത്തിൻെറ സാരം. അതിനെത്തന്നെയാണ് മറ്റൊരു രൂപത്തിൽ ഇവിടെ വർണ്ണിച്ചത്.

ഇപ്പോൾ പറഞ്ഞ സ്ഥിതി ഇരുട്ടിൻെറ അവസ്ഥയാണ്. എല്ലാറ്റിനും ഒരു അവസാനമുള്ളതുപോലെ നമ്മുടെ ജീവിതത്തിലെ ഈ ഇരുളിനും

ഉണ്ട് ഒരവസാനം. അതിൻെറ ആരംഭമാണ് വിവേകത്തിൻെറ പുലർകാലം. ആ ഉഷസ്സിനെ ബോധിപ്പിക്കുന്നവനാണ് അഗ്നിദേവൻ. സാരാസാരവിവേചനശക്തി നല്കി അസാരമായ വസ്തുവിനെ ത്യജിച്ച് പരമസാരമായ സത്യവസ്തുവിനെ കൈക്കൊള്ളാനുള്ള ബോധത്തെ ജനിപ്പിക്കുന്ന സർവ്വേശ്വരൻ സാധകൻെറ ചേതനയെ ഉത്തരോത്തരം പ്രസന്നവും സ്വച്ഛവുമാക്കിത്തീർക്കുന്നു. ഇതെല്ലാം വെറും സങ്കല്പമാത്രംകൊണ്ട് അവിടുന്നു നിർവ്വഹിക്കുന്നു എന്നതാണ് അവിടുത്തെ മഹത്വം. യോഗശാസ്ത്രത്തിൽ വിവേകജാഗൃതിയെന്നു പറയുന്ന ഈ ധന്യാവസ്ഥയെയാണ് വേദത്തിൽ ഉഷസ്സായി വർണ്ണിക്കുന്നത്. ഉഷസ്സിനെ വർണ്ണിക്കുമ്പോൾ വൈദികഋഷിമാരുടെ കവിഭാവന മുഴുവൻ പുറത്തുവരുന്നതുപോലെ തോന്നും. അത്രയ്ക്കും ഹൃദയസ്പൃക്കാണ് ആ വർണ്ണനകൾ. തമസ്സിൻെറ കൂരിരുളിൽ ജനനമരണപ്രവാഹത്തിൽപ്പെട്ട് നട്ടംതിരിഞ്ഞുകൊണ്ടിരുന്ന ഒരു ജീവന് അതിൻെറ അഭ്യുദയത്തിൻെറ പുലരിത്തുടുപ്പ് കാണുമ്പോൾ എന്തുമാത്രം ആഹ്ലാദമുണ്ടാകും എന്നതിൻെറ സൂചനയായിട്ടാണ് ഇതിനെ കാണേണ്ടത്. ഉഷർബുധൻ അഗ്നിദേവനാണെന്നും ആ വരപ്രസാദം അവിടുത്തെ അനുഗ്രഹംകൊണ്ടുമാത്രം കിട്ടുന്നതാണെന്നും ഗ്രഹിക്കുമ്പോൾ സാധകൻ അതിൻെറ അടുത്ത പടിയിലേയ്ക്ക് ഉയരുകയായി.

വിവേകജാഗൃതിയുടെ പുലരിയിൽ ധർമ്മബോധം സുദൃഢമാവുന്നു. ധർമ്മാചരണവ്യഗ്രത പൂർവ്വാധികം ബലപ്പെടുന്നു. ഈ ധർമ്മാചരണനിഷ്ഠയിൽനിന്ന് സദ്ഗുണങ്ങളെ സൃഷ്ടിക്കാനുള്ള ശക്തിയുടെ രൂപത്തിൽ ഈശ്വരൻ പ്രകടമാവുന്നു. ഓഷധീശനായ സോമദേവൻ തൻെറ സാന്നിദ്ധ്യംകൊണ്ട് സസ്യങ്ങൾക്കും തരുലതാദികൾക്കും പുഷ്ടിയേകുന്നപോലെ ഈ അവസ്ഥയിൽ അഗ്നിദേവൻ ദൈവികഗുണങ്ങൾക്കും ഈശ്വരീയവിഭൂതികൾക്കും മനുഷ്യൻെറ അന്തഃകരണത്തിൽ വളർന്നുവരാനുള്ള കഴിവു നല്കുന്നു. ധർമ്മാചരണത്തിൽനിന്ന് ഉളവാകുന്ന മെച്ചങ്ങളിലും മഹിമയിലും താൽപര്യമുണ്ടെങ്കിലും കേവലം മനുഷ്യൻെറ ആഗ്രഹംകൊണ്ടുമാത്രം ധർമ്മാചരണത്തിൽ ഉറച്ചുനില്ക്കാൻ കഴിയില്ല. അതിന് പ്രേരണയും ശക്തിയും പുറമെനിന്നു ലഭിക്കുകതന്നെ വേണം. ഈ പ്രേരണാശക്തി ഏതൊരു വ്യക്തിയിലൂടെ വരുന്നുവോ അയാളാണ് ആ സാധകൻെറ ഗുരു; പുറമേയ്ക്ക് വ്യക്തിഭാവത്തിൽ കാണുന്നുവെങ്കിലും ആ വ്യക്തിയല്ല ഗുരു. വ്യക്തിയിലൂടെ പ്രവർത്തിക്കുന്ന ശക്തിയാണ്. ഗുരുവിൻെറ അനുഗ്രഹവും പ്രേരണയും ലഭിക്കാനുള്ള കാലംവരുമ്പോൾ അദ്ദേഹം സ്വയമേവ വന്നുചേരും. കാലംവരാത്തപ്പോൾ എത്ര വലിയ മഹാത്മാവിൻെറ സമ്പർക്കസമീപ്യങ്ങൾ കിട്ടിയാലും ഗുരുരൂപത്തിലുള്ള അനുഗ്രഹം കിട്ടുകയില്ല. ഋതപ്രജാതനായ അഗ്നിദേവൻ സോമദേവനെപ്പോലെ ദൈവികഗുണങ്ങളുടെ സ്രഷ്ടാവായിത്തീരുന്നു എന്ന മന്ത്രഭാഗത്തിൻെറ ആശയമാണ് ഇവിടെ വിവരിച്ചത്.



ദൈവികഗുണങ്ങൾ വളർന്നു വികസിക്കുമ്പോൾ സാധന തീവ്രമാകുകയും അതിൻെറ പൂർണ്ണതയിൽ അനുഭൂതി സിദ്ധിക്കുകയും ചെയ്യുന്നു. ഈ അനുഭൂതിയുടെ സ്വരൂപമെന്താണ് എന്നാണ് ഈ മന്ത്രത്തിൻെറ അവസാനപാദം കാണിക്കുന്നത്. അഗ്നിദേവൻ വിഭുവാണ്; ദൂരഭാസകനുമാണ്. എന്താണ് അഗ്നിദേവൻെറ വിഭുത്വം! വിഭവതി ഇതി വിഭുഃ എന്നാണ് വിഭുശബ്ദത്തിൻെറ നിർവ്വചനം. ഭക്താനുഗ്രഹത്തിന് ആവശ്യമുള്ളത്ര ഐശ്വര്യം - അഥവാ കൃപാശക്തി - ആർക്കുണ്ടോ അദ്ദേഹമാണ് വിഭു. അതേപോലെ എത്ര ദൂരത്തിരുന്നാലും ഭക്തരക്ഷയ്ക്ക് വേണ്ട ശക്തി പ്രദാനംചെയ്യാൻ കഴിവുള്ളവനുമാണവിടുന്ന്. അതുകൊണ്ടാണ് അവിടുത്തെ ദൂരഭാസകനെന്ന് പറയുന്നത്. സിദ്ധാവസ്ഥയിലെത്തിയ ഉപാസകൻ ശിശുതുല്യനാണ്. ഒരു പശുക്കിടാവ് എത്ര ദൂരെയാണെങ്കിലും അതിൻെറ അമ്മയെ തിരിച്ചറിഞ്ഞ് അമ്മയുടെ സമീപത്തെത്തുന്നു. തള്ളപ്പശുവും കുട്ടിക്ക് ആവശ്യം വരുമ്പോൾ അതിൻെറ അടുത്തു പാഞ്ഞെത്തുന്നു. പശുവും പശുക്കിടാവും തമ്മിൽ ആന്തരമായ ഒരു ബന്ധമുണ്ട്. അതു സ്നേഹത്തിൻെറ ബന്ധമാണ്. അതുപോലെ ഈശ്വരനോടും ഒരു ബന്ധമുണ്ടാവണം. ഈശ്വരനോടുള്ള ഈ പ്രേമബന്ധം നിലനിർത്താൻ കഴിഞ്ഞാൽ ഭക്തനോടുള്ള ബന്ധം ഭഗവാനും നിലനിർത്തും. ഈശ്വരൻ എപ്പോഴും എല്ലാ ജീവജാലങ്ങൾക്കും സർവ്വചരാചരങ്ങൾക്കും ഹിതകാരിയാണ്. പക്ഷേ, ഭക്തന് ഈശ്വരാഭിമുഖ്യം വരുംവരെ ഈ ബന്ധം ഭക്തൻ അറിയുന്നില്ല; അതുകൊണ്ട് അതു പ്രയോജനപ്പെടുന്നുമില്ല. ഈശ്വരൻ വിഭുവും ദൂരഭാസകനുമാവുമ്പോഴേ ഭക്തൻ ഭഗവാൻ എന്ന ദ്വൈതഭാവത്തിലുള്ള ഉപാസനയ്ക്കു സ്ഥാനമുള്ളൂ. പ്രഭുവും സമീപഭാസകനുമായാൽ ഭക്തൻ ഭഗവാനിൽ ഏകീഭവിച്ചുകഴിഞ്ഞു. പിന്നെ അവിടെ ഭക്തൻ, ഭഗവാൻ എന്ന ദ്വൈതമില്ല; ഭഗവാൻ മാത്രം. സൂര്യൻ കോടാനുകോടി നാഴിക ദൂരത്തു പ്രകാശിക്കുന്നതുകൊണ്ട് നമുക്ക് ആവശ്യമുള്ളത്ര ചൂടും വെളിച്ചവും കിട്ടുന്നു. ഈ സൂര്യൻതന്നെ നമ്മുടെ സമീപത്തു പ്രകാശിക്കുകയാണെങ്കിൽ പിന്നെ ഈ ഭൂമിയടക്കം നാമാരുംതന്നെ ബാക്കിയുണ്ടാവില്ല. സൂര്യൻമാത്രമായി അവശേഷിക്കും. വൈദികഋഷിമാർ ദ്വൈതഭാവം വെച്ചുകൊണ്ടുള്ള ഉപാസനയാണ് ചെയ്യുന്നത്. അതിനാൽ ഈശ്വരൻ ദൂരഭാസകനും വിഭുവും ആയേ പറ്റൂ. ഇത്തരത്തിലുള്ള തത്ത്വരഹസ്യങ്ങൾ ഈ മന്ത്രഭാഗത്തിൽ അടങ്ങിയിട്ടുണ്ട്.

പ്രപഞ്ചനിയാമകനായ സർവ്വേശ്വരൻ സർവ്വചരാചരങ്ങളിലും അന്തര്യാമിയായി വർത്തിക്കുന്നു. എന്നാൽ അവിടുത്തെ സാന്നിദ്ധ്യം മിക്കവരും അറിയുന്നില്ല. കാരണം വിഷയാഭിനിവേശവും അഹങ്കാരവും തന്നെ. ഇവയെയാണ് വേദത്തിൽ ശത്രുക്കളായി പ്രതിപാദിക്കുന്നത്. ഈ ആന്തരികശത്രുക്കളുടെ പിടിയിൽപ്പെട്ടവരുടെ അവസ്ഥ എത്ര ദയനീയമാണ്! ദസ്യുക്കൾ എന്ന പേരിൽ പ്രതിപാദിക്കപ്പെടുന്ന ഈ ദുർഗുണങ്ങൾ മനുഷ്യനിലെ മനുഷ്യത്വത്തെ ചോർത്തിക്കളയും. ഇവയ്ക്കു വശംവദരായവരുടെ

സ്ഥിതി എത്ര കഷ്ടമാണ്. ദുർബ്ബലമായ ഇച്ഛാശക്തിയോടും വാക്ക് മനസ്സ് ഇന്ദ്രിയങ്ങൾ എന്നിവയുടെ ദുർവ്വിനിയോഗത്തോടും അസത്യവചനത്തോടും ഏതു കാര്യത്തിലും വ്യാപാരബുദ്ധിയോടും വിശ്വാസരാഹിത്യത്തോടും കൂടിയ ഈ ദയനീയന്മാരെക്കുറിച്ച് വേദം[1] വിലപിക്കുകയാണ്.

ചൈതന്യപൂർണ്ണമായ ഉഷസ്സിലേക്ക് നമ്മുടെ അന്തഃകരണത്തെ ഉണർത്തി ഉത്തേജിപ്പിക്കാൻ വേദസ്വരൂപനായ സർവ്വേശ്വരൻ നമ്മെ അനുഗ്രഹിക്കട്ടെ!

## സൂക്തം 66 മന്ത്രം-1

കവികൾക്കും തത്ത്വചിന്തകന്മാർക്കും അവർ പ്രതിപാദിക്കുന്ന വിഷയങ്ങളെ നല്ലവണ്ണം വ്യക്തമാക്കുന്നതിന് പലപ്പോഴും ഉപമകളെ ആശ്രയിക്കേണ്ടിവരാറുണ്ട്. ഉപമകളിലൂടെ പ്രതിപാദിക്കുന്ന തത്വം കേൾക്കുന്നവരുടെ ഉള്ളിൽ നല്ലവണ്ണം പതിയും. ഉപമകൾ സാധാരണക്കാർക്കുകൂടി പരിചിതമായ വസ്തുക്കളാവുമ്പോൾ അതിന്റെ ഗ്രഹണശക്തി വർദ്ധിക്കും. വേദത്തിൽ പ്രതിപാദിക്കുന്ന ഗംഭീരതത്ത്വങ്ങളെ ഗ്രഹിക്കാൻ കഴിയണമെങ്കിൽ ഉപമകളുടെ സഹായമില്ലാതെ സാദ്ധ്യമല്ല. ഒരു ഉദാഹരണംകൊണ്ട് ഇത് വ്യക്തമാക്കാം. ഋഗ്വേദത്തിൽ ഒമ്പതാം മണ്ഡലത്തിൽ ഒന്നിലേറെ തവണ ആവർത്തിക്കപ്പെടുന്ന ഒരു ഉപമയാണ് പരുന്തു പറന്നുപറന്ന് അതിന്റെ കൂടണയുംപോലെ എന്നത്. 'സീദൻ ശ്യേനോ നയോനിമാ' (ഋ 9-61-21) എന്ന ഈ ഉപമയുടെ സ്വാരസ്യം, വലിയ മരങ്ങളുടെ ഉച്ചത്തിലുള്ള കവരങ്ങൾക്കിടയിൽ ആകാശത്തിനഭിമുഖമായി, തുറന്നു വെച്ച ഒരു ചൂരൽക്കൊട്ടപോലെയുള്ള പരുന്തിൻകൂട് കണ്ടിട്ടുള്ളവർക്കേ, ശരിയായി ഗ്രഹിക്കാൻ കഴിയൂ. കൂടിന്നു മുകളിൽ വട്ടമിട്ട് പറന്നുപറന്ന് ക്രമേണ താഴ്ന്നുവന്ന് ഒടുവിൽ ആ കൂടിനു മുകളിൽ വന്നു വീഴുംപോലെയാണത്രേ പരുന്ത് കൂടണയുക. മറ്റു പക്ഷിക്കൂടുകൾ മിക്കതും എല്ലാഭാഗവും മൂടി ഉള്ളിലേക്കു കടക്കാൻ ഒരു ദ്വാരംമാത്രമുള്ള വിധത്തിലാണ് നിർമ്മിച്ചിരിക്കുക. ആ ദ്വാരത്തിലേയ്ക്കുതന്നെ കണ്ണുനട്ടിരിക്കുന്നു കുഞ്ഞുങ്ങൾക്ക് തള്ളപ്പക്ഷിയുടെ വരവ് പെട്ടെന്ന് അറിയാൻ കഴിയും. എന്നാൽ പരുന്തിൻകൂട്ടിലെ കുഞ്ഞിന് തള്ളപ്പക്ഷി തലയ്ക്കുമേലെ താഴ്ന്നു പറന്നിറങ്ങാൻ ശ്രമിക്കുമ്പോഴും പെട്ടെന്ന് അറിയാൻ കഴിയുകയില്ല. കൂട്ടിൽ

1. ന്യക്രതൂൻഗ്രഥിനോമൃദ്ധവാചഃ
പണീരശ്രദ്ധാൻ അവൃധാൻ അയജ്ഞ്യൂൻ
പ്രപ്രതാൻ ദസ്യൂരഗ്നിർവ്വവായ
പൂർവ്വശ്ചകാരാപരാൻ അയജ്യൂൻ (ഋ. 7.6.3)



ഇറങ്ങിക്കഴിയുമ്പോഴേ അറിയൂ. അതുപോലെയാണ് മനുഷ്യഹൃദയത്തിൽ ഈശ്വരൻ പ്രകടമാകുന്നത് എന്നാണ് ഈ മന്ത്രം ഓർമ്മിപ്പിക്കുന്നത്. പരുന്ത് കൂടണയുന്നത് നേരിട്ടു കണ്ടവർക്ക് ഇത് നിഷ്പ്രയാസം ഗ്രഹിക്കാൻ കഴിയും. ഈ ഉപമയോടുകൂടാതെയാണ് ഈ തത്വം പറഞ്ഞിരുന്നതെങ്കിൽ ഇത്രതന്നെ ഹൃദയസ്പർശിയാകുമായിരുന്നില്ല. അതാണ് ലളിതവും സാധാരണവുമായ ഉപമയുടെ പ്രത്യേകത.

നാം ഇപ്പോൾ അർത്ഥചിന്തനം ചെയ്തുവരുന്ന പരാശരസൂക്തങ്ങളിൽ അടിക്കടി ഉപമകളാണ്. ഇതുവരെയുള്ള മന്ത്രങ്ങളിലെ ഉപമകളെ വെച്ചുകൊണ്ടു പ്രതിപാദ്യമായ തത്ത്വത്തെ നാം വിശകലനം ചെയ്തു. ഇനിയുള്ള മന്ത്രങ്ങളും തത്ത്വസംഫുല്ലങ്ങളും ഉപമാപ്രചുരങ്ങളുമാണ്. അതിലേയ്ക്ക് നമുക്ക് പ്രവേശനം കിട്ടുവാൻ ശ്രമിക്കാം.

രയിർന ചിത്രാ സൂരോ ന സന്ദൃ-
ഗായുർന പ്രാണോ നിത്യോ ന സൂനുഃ
തക്വാ ന ഭൂർണ്ണിർവനാ സിഷക്തി
പയോ ന ധേനുഃ ശുചിർവിഭാവാ

(ഋ. 1.66.1)

| | |
|---|---|
| (സഃ അഗ്നിഃ) | അഗ്നിദേവൻ |
| രയിഃ ന ചിത്രാ | ധനത്തെപ്പോലെ വൈചിത്ര്യപൂർണ്ണനും |
| സൂരഃ ന സന്ദൃക് | സൂര്യനെപ്പോലെ എല്ലാം കാണുന്നവനും |
| ആയുഃ ന പ്രാണഃ | ജീവന് പ്രാണനെപ്പോലുള്ളവനും |
| നിത്യഃ സൂനുഃ ന | നിത്യനായ പുത്രനെപ്പോലെയുള്ളവനും |
| തക്വാ ന ഭൂർണ്ണിഃ | പടക്കുതിരയെപ്പോലെ (സവാരിക്കാരനെ) ഭരിക്കുന്നവനും |
| പയഃധേനുഃ ന | കറവുള്ള പശുവിനെപ്പോലെയുള്ളവനും |
| ശുചിഃ വിഭാവാ | തേജസ്വിയും കാന്തിപൂർണ്ണനും ആയി |
| ഭവതി | ഭവിക്കുന്നു. |
| ഏവം ഗുണവിശിഷ്ടഃ | ഇത്തരം ഗുണവിശേഷങ്ങളോടു കൂടിയ |
| അഗ്നിഃ) | അഗ്നിദേവൻ |
| വനാ (ദഗ്ദ്ധും) സിഷക്തി | വനങ്ങളെ ദഹിപ്പിക്കാൻ പാഞ്ഞെത്തുന്നു. |

### വിവരണം

മുൻമന്ത്രത്തെപ്പോലെ ഇതിലും അഗ്നിയുടെ അസാധാരണഗുണങ്ങളെയാണ് ഉപമകളിലൂടെ ഋഷി പ്രകീർത്തിക്കുന്നത്. ആദ്യമായി പറയുന്നത് അഗ്നിദേവൻ ധനത്തെപ്പോലെ വിചിത്രമാണ് എന്നാണ്. എന്താണ് ധനത്തിന്റെ വൈചിത്ര്യം? ഋഷി ഉദ്ദേശിക്കുന്ന ആ വിചിത്രമായ ധനം ഏതാണ് നമുക്കൊന്നു പരിശോധിക്കാം. ധനത്തിന്റെ പര്യായമായി രയി എന്ന പദമാണ് ഇവിടെ പ്രയോഗിച്ചിട്ടുള്ളത്. രയി, രാധസ്സ്, രത്നം ഇതൊക്കെ

ധനത്തിൻെറ പര്യായങ്ങൾതന്നെയെങ്കിലും മറ്റു പര്യായങ്ങളിൽനിന്ന് ഇവയ്ക്കു കാര്യമായ വ്യത്യാസമുണ്ട്. 'രമു ക്രീഡായാം' എന്ന ധാതുവിൽനിന്നാണ് ഈ മൂന്നു പദങ്ങളുടെയും നിഷ്പാദനം. മനസ്സിനെ ആനന്ദിപ്പിക്കുന്ന ധനമാണ് രത്നം; ബുദ്ധിയെ ആനന്ദിപ്പിക്കുന്നതാണ് രാധസ്സ്; ആത്മാനന്ദത്തെ ഉളവാക്കുന്നതാണ് രയി. ആനന്ദജന്യമായ അനുഭൂതിതന്നെ ധനം; അതു വിചിത്രപൂർണ്ണമാണല്ലോ. തരതമഭേദമനുസരിച്ച് ഓരോ അനുഭവത്തിലും ആനന്ദമുണ്ട്. അത് ഒന്നിലുള്ളതുപോലെയാവില്ല മറ്റൊന്നിൽ. ഓരോ വസ്തുവിൽനിന്നും അനുഭവങ്ങളിൽനിന്നും കിട്ടുന്ന ആനന്ദം ഓരോ തരത്തിലുള്ളതായിരിക്കും. അതുതന്നെയാണ് അതിൻെറ വൈചിത്ര്യം. ആനന്ദാനുഭൂതിക്കു സഹായകമാവുമെന്നുകരുതി ധനധാന്യപശുഗൃഹാദി സമ്പത്തുകൾ വാരിക്കൂട്ടുന്നു. എന്നാൽ അതിൽനിന്നൊന്നും പൂർണ്ണമായ ആനന്ദം കിട്ടുന്നില്ല. ആനന്ദലാഭത്തിനുവേണ്ടിയല്ലെങ്കിൽ ആരും ഗൃഹധനാദി വസ്തുക്കളെ സമ്പാദിക്കാൻ ശ്രമിക്കുകയില്ല. അതിനാൽ ഓരോരുത്തരും തേടുന്നത് ആനന്ദത്തെയാണ്. അതാണ് ശരിയായ ധനം. ഈ ധനം വിചിത്രരൂപത്തിലുള്ളതാണെന്നപോലെതന്നെ ആനന്ദസ്വരൂപനായ ഈശ്വരനും വൈചിത്ര്യപൂർണ്ണനാണ്. അതുകൊണ്ടാണ് അഗ്നിദേവൻ ''രയിയെപ്പോലെ ചിത്ര''നാണ് (രയിർനചിത്രാ) എന്നു പറയുന്നത്.

സൂര്യനെപ്പോലെ എല്ലാം കാണുന്നവനാണ് അഗ്നിദേവൻ എന്നാണ് അടുത്ത ഉപമയിലൂടെ പറയുന്നത്. സൂര്യൻ സർവ്വസാക്ഷിയാണ് എന്നത് ശാസ്ത്രപ്രസിദ്ധമാണ്. 'സൂര്യോ യഥാ സർവ്വലോകസ്യ സാക്ഷീ' എന്ന് ഉപനിഷത്തിൽ പറയുന്നുമുണ്ട്. ആ സൂര്യനെപ്പോലെ അഗ്നിദേവൻ അഥവാ പരമാത്മാവ് എല്ലാം കാണുന്നവനാണ്. പുറമെയുള്ള സൂര്യനെപ്പോലെ ആന്തരത്തിലും ഒരു ആത്മസൂര്യനുണ്ട്. അകത്തും പുറത്തുമുള്ള എല്ലാം കണ്ടുകൊണ്ടിരിക്കുന്നവനാണ് സർവ്വേശ്വരൻ എന്ന് ഈ മന്ത്രഭാഗം സൂചിപ്പിക്കുന്നു. നമുക്ക് ഏറ്റവും ഹിതകരനായ ഒരാൾ നമ്മെ എപ്പോഴും നോക്കികൊണ്ടിരിക്കുന്നുണ്ട് എന്ന അറിവ് എത്ര സുഖപ്രദമാണ്. ഈ ബോധത്തിൻെറ പൂർണ്ണതയിലാണ് ഋഷീശ്വരന്മാർ ജനപദങ്ങളിൽനിന്നു വിട്ടുമാറി വനാന്തർഭാഗത്തു ചെന്ന് വസിക്കുന്നത്. വന്യമൃഗങ്ങളെക്കുറിച്ചോ തങ്ങളുടെ ജീവനോപായത്തെക്കുറിച്ചോ അവർക്കു ഭയമോ ഉൽക്കണ്ഠയോ ഇല്ല. സർവ്വേശ്വരൻെറ കരുണയുടെ തണലിൽ ആ കൃപാദൃഷ്ടിപാതത്തിൽ തങ്ങൾ സുരക്ഷിതരാണ് എന്ന് അവർക്കു പൂർണ്ണബോദ്ധ്യമുണ്ട്. ''സൂരോന സംദൃക്'' എന്ന ഈ മന്ത്രഭാഗം ആ അനുഭൂതിമണ്ഡലത്തിലേക്ക് നമ്മെയും മാടിവിളിക്കുകയാണ്.

പ്രാണൻ ശരീരത്തിലുള്ളേടത്തോളമേ ജീവിതമുള്ളൂ. പ്രാണൻ പോയാൽ ജീവിതവും അവസാനിച്ചു. മറ്റൊരുവിധത്തിൽ പറഞ്ഞാൽ ജീവിതത്തിന് പ്രാണൻ അനിവാര്യമാണ്. ജീവിതകാലത്തെ ആയുഷ്ക്കാലം എന്നും പറയാറുണ്ട്. ആയുസ്സിന് പ്രാണനെന്നപോലെ എന്നർത്ഥം. ജീവിതത്തിന് പ്രാണൻ എത്രമാത്രം അനിവാര്യമാണോ അതേപോലെയാണ്



ഈശ്വരൻ എന്നു പറയുമ്പോൾ. ഈശ്വരനെ ഒഴിവാക്കി ഈ പ്രപഞ്ചത്തിനോ പ്രപഞ്ചഘടകൾക്കോ നിലനില്പില്ല എന്നു സാരം. ഈശ്വരസമ്പർക്കവും ഈശ്വരസാമീപ്യവും നമുക്ക് ഒഴിച്ചുകൂടാത്തതാണ്. ഈശ്വരൻെറ സമ്പർക്കവും സാമീപ്യവും ഒരിക്കലുണ്ട്, മറ്റൊരിക്കൽ ഇല്ല എന്ന ഒരു സ്ഥിതി വാസ്തവത്തിലില്ല. ആ സമ്പർക്കസാമീപ്യങ്ങളെ നാം ഉൾക്കൊള്ളണം, പ്രയോജനപ്പെടുത്തണം എന്നർത്ഥം. അതുപോലെതന്നെയാണല്ലോ പ്രാണൻെറ അവസ്ഥയും.

പ്രാണശക്തി നമ്മിൽനിന്ന് വിട്ടകലുകയല്ല; പ്രാണശക്തി ഇവിടെത്തന്നെയുണ്ട്. അതിനെ നമ്മുടെ ശരീരത്തിന് ഉൾക്കൊള്ളാനും പ്രയോജനപ്പെടുത്താനും കഴിയാതെവരുമ്പോൾ നമ്മെ സംബന്ധിച്ച് ജീവിതം അവസാനിക്കുന്നു. പ്രാണശക്തി ഈ ഭൂമിയിൽനിന്ന് വിട്ടുമാറുകയാണെങ്കിൽ നമ്മോടൊപ്പം എല്ലാ ജീവജാലങ്ങളും മരിക്കേണ്ടതാണ്. അതുണ്ടാവുന്നില്ല എന്നതുകൊണ്ട് പ്രാണശക്തി ഭൗമാന്തരീക്ഷത്തിൽനിന്നു വിട്ടുമാറുന്നതല്ല; നമുക്ക് അതിനെ ഉൾക്കൊണ്ട് പ്രയോജനപ്പെടുത്താൻ കഴിയാതാകുന്ന സ്ഥിതിമാത്രമാണ് നമ്മുടെ ജീവിതാന്ത്യം എന്നു വ്യക്തമാവുന്നു. അതേപോലെ ഈശ്വരൻ നമ്മുടെ സന്തതസഹചാരിയായി സദാ സമീപത്തുതന്നെയുണ്ട്; അവിടുത്തെ സാന്നിദ്ധ്യസമ്പർക്കങ്ങൾ നാം പ്രയോജനപ്പെടുത്തുകമാത്രമേ വേണ്ടൂ എന്ന് ഈ മന്ത്രഭാഗം വ്യക്തമാക്കുന്നു.

നിത്യനായ പുത്രനെപ്പോലെയാണ് അഗ്നിദേവൻ എന്നാണ് അടുത്ത ഉപമ. നിത്യനായ പുത്രൻ എന്നതിന് ഔരസപുത്രൻ എന്നർത്ഥം. പിതാക്കൾ അഞ്ചുവിധമുണ്ട് എന്ന് ശാസ്ത്രം പറയുന്നു. അന്നദാതാ, ഭയത്രാതാ എന്നിങ്ങനെ അഞ്ചു പിതാക്കളുണ്ട്. അഞ്ചുവിധത്തിലുള്ള പുത്രന്മാരും ഉണ്ടാവണമല്ലോ. അതിൽ ഒരിക്കലും മാറ്റമില്ലാത്ത പിതൃപുത്രബന്ധം ഔരസപുത്രനോടുമാത്രമേ ഉണ്ടാവൂ. മറ്റുള്ളവയെല്ലാം സാഹചര്യങ്ങളും പരിതഃസ്ഥിതികളും മാറുന്നതിനനുസരിച്ച് മാറുന്നവയാണ്. ഈശ്വരന് ജീവനോടുള്ള ബന്ധം പിതൃപുത്രബന്ധംപോലെ ശാശ്വതമാണ്. ജന്മജന്മാന്തരങ്ങളിലും മാറ്റമില്ലാത്തത് അതൊന്നുമാത്രമേയുള്ളൂ. ഈശ്വരൻെറ സന്താനമാണ് താനെന്ന ബോധത്തോടൊപ്പം ഈശ്വരനെ സർവ്വാത്മനാ ആശ്രയിച്ച് അനുസരിക്കുവാനുള്ള കടമകൂടി നമുക്ക് വന്നുചേരുന്നു. ആ കടമ വേണ്ടുവണ്ണം നിർവ്വഹിക്കുന്നതിലാണ് ജീവിതവിജയം. പിതാവിനെ അനുസരിക്കാത്ത പുത്രന് ദുരിതവും ക്ലേശങ്ങളും മേൽക്കുമേൽ വന്നുചേരുന്നു. പിതാവ് പുത്രന് ദോഷം വരാൻവേണ്ടി സങ്കല്പിക്കുകയോ പ്രവർത്തിക്കുകയോ ചെയ്യില്ല. പക്ഷേ, പുത്രൻ പിതാവിൻെറ സ്നേഹവലയത്തിൽനിന്ന് അകന്നുമാറി അനുസരണക്കേടു കാട്ടി നടന്നാൽ സ്വാഭാവികമായും വിഷമതകൾ വരും. കത്തിജ്വലിക്കുന്ന തീയ്യിന്ന് സമീപം നില്ക്കുന്നവർ ആരായാലും അവർക്ക് ചൂടും വെളിച്ചവും കിട്ടും. തീയ്യിൻെറ സമീപത്തുനിന്ന് അകന്നുമാറി ദൂരെനിന്നുകൊണ്ട് തീയ്യ് എനിക്കു ചൂടും വെളിച്ചവും നിഷേധിച്ചിരിക്കുന്നു എന്നു വിലപിക്കുന്ന ആൾ എത്ര മൂഢനാണ്! ഇതുപോലെ

ഈശ്വരനെ സമീപിച്ചാൽ ക്ലേശങ്ങളും വിഷമതകളും അകലും; ഈശ്വരൻ നമ്മുടെ സ്വന്തം പിതാവുതന്നെയാണ്. അച്ഛന്റെ സ്നേഹവാത്സല്യങ്ങൾക്ക് വഴങ്ങൂ എന്നാണ് ഈ മന്ത്രഭാഗം നമ്മെ അനുശാസിക്കുന്നത്.

പടയാളി യുദ്ധക്കളത്തിൽ കുതിരപ്പുറത്തിരുന്നുകൊണ്ട് ശത്രുസൈന്യങ്ങളെ അരിഞ്ഞുവീഴ്ത്തുകയാണ്. തന്റെ വാഹനമായ കുതിര നല്ല അഭ്യാസമുള്ളതാണെന്നും തന്നെ വേണ്ടദിക്കിലേക്ക് എത്തിക്കാൻ അതിനു സാമർത്ഥ്യമുണ്ടെന്നുമുള്ള വിശ്വാസത്തിലാണ് അയാൾ പടക്കളത്തിലേക്കിറങ്ങുന്നത്. മുന്നോട്ടും പിന്നോട്ടും തലങ്ങുംവിലങ്ങും ഓടാനും ചാടാനും കഴിവുള്ള സമർത്ഥനായ പടക്കുതിരയുടെ പുറത്തിരിക്കുന്നവർക്കേ പോരിൽ ജയിക്കാൻ കഴിയൂ. തന്റെ പുറത്തിരിക്കുന്ന പടയാളിയെ ആപത്തിൽപെടാതെ രക്ഷിക്കാൻ അതിന് സാമർത്ഥ്യം വേണം. അത്തരം ഒരു കുതിരയുടെ പുറത്തിരിക്കുന്ന വീരഭടൻ പോരിൽ വിജയിക്കുകതന്നെ ചെയ്യും. ഈ ജീവിതസമരാങ്കണത്തിൽ നാമെല്ലാം പോരാളികളാണ്. നമുക്കും വേണം ഒരു നല്ല പടക്കുതിര. നമ്മെ ആപത്തിൽ പെടാതെ രക്ഷിക്കാനും കാര്യം നേടിയെടുക്കാൻ ആവശ്യമായ പരിശ്രമങ്ങൾക്ക് സഹായകമായി വർത്തിക്കാനും കഴിവുള്ള ഒരു പടക്കുതിരയാണ് നമുക്കു വേണ്ടത്. ആ പടക്കുതിരയാണ് ഈശ്വരൻ. ഈശ്വരനിൽ സ്ഥിതിചെയ്തുകൊണ്ട് ജീവിതസമരാങ്കണത്തിലേയ്ക്ക് കുതിച്ചുചാടിയാൽ പരാജയപ്പെടേണ്ടിവരില്ല. ശത്രുക്കളെ ജയിച്ച് വിജയക്കൊടി പാറിക്കാം. ഈശ്വരനിലല്ലാതെ അഹങ്കാരത്തിൽ സ്ഥിതിചെയ്താണ് പോരിനിറങ്ങുന്നതെങ്കിൽ പരാജയം തീർച്ച. ശത്രുക്കളുടെ വിജയഭേരി കേട്ട് അസ്വസ്ഥനാകാം എന്നുമാത്രമേ പ്രയോജനമുള്ളൂ. പടയാളിക്ക് നല്ല പടക്കുതിര അനിവാര്യമെന്നപോലെ നമുക്കും ഈശ്വരനിലുള്ള അവസ്ഥിതി അത്യാവശ്യമാണ്. ഈശ്വരനാകുന്ന പടക്കുതിരയുടെ പുറത്തുകയറി യുദ്ധക്കളത്തിലേയ്ക്കു കുതിച്ചുകൊള്ളൂ. നിങ്ങളെ ഒരു പോറൽപോലും ഏല്പിക്കാതെ ഈശ്വരൻ രക്ഷിച്ചുകൊള്ളും. ഇതാണ് ഈ മന്ത്രഭാഗം നൽകുന്ന ആവേശകരമായ സന്ദേശം.

കറവയുള്ള പശു അതിന്റെ കുട്ടിക്കു പാൽ ആവശ്യത്തിനു നല്കുന്നതുപോലെ ഈശ്വരൻ നിങ്ങളുടെ ഐഹികവും പാരത്രികവുമായ എല്ലാ ആവശ്യങ്ങളും നിറവേറ്റിത്തരും. പശു അതിന്റെ കുട്ടിക്ക് വേണ്ട സമയത്ത് ധാരാളം പാൽ ചുരത്തിക്കൊടുക്കുന്നു. തള്ളയുടെ അകിടിൽ പാലുണ്ടോ എന്ന കാര്യത്തിൽ പശുക്കുട്ടി വേവലാതിപ്പെടാറില്ല. കുട്ടിക്ക് വേണ്ടസമയത്ത് ആവശ്യമായത്ര പാൽ കൊടുക്കുന്നതിൽ തള്ളപ്പശു അമാന്തം കാണിക്കാറുമില്ല. ഇതുപോലെ തന്റെ സംരക്ഷണയെ ആശ്രയിച്ചു ജീവിക്കുന്ന ശരണാഗതനായ ഉപാസകന് അതാതു സമയം വേണ്ടതെല്ലാം ഈശ്വരൻതന്നെ എത്തിച്ചുകൊടുക്കുന്നു. പശു സ്വന്തംകുട്ടിക്കേ പാൽ ചുരത്തിക്കൊടുക്കാറുള്ളൂ. നാം ഈശ്വരന്റെ സ്വന്തമായിക്കഴിഞ്ഞാൽ



വേണ്ടതെന്തും അവിടുന്നു തരും. പശുക്കുട്ടി പതുക്കെ ഒന്ന് അമറുമ്പോഴേയ്ക്കും തള്ളപ്പശു അവിടെ എത്തിക്കഴിയും. ഭക്തൻ മനസ്സുകൊണ്ട് ഭഗവാനെ ഒന്നു സ്മരിക്കുമ്പോഴേക്കും ഭഗവൽസാന്നിദ്ധ്യവും കാര്യസാധ്യവും നടന്നുകഴിയും. ഇതാണ് സമ്പൂർണ്ണശരണാഗതിയുടെ മഹിമ.

ഇവ്വിധമെല്ലാമുള്ള അഗ്നിദേവൻ അത്യന്തപരിശുദ്ധനും ശുദ്ധസത്വമയനുമാണ്. അവിടുത്തേക്ക് ഇതുവരെപ്പറഞ്ഞ വൈശിഷ്ട്യങ്ങളെല്ലാമുണ്ടെങ്കിലും ഏറ്റവും വലിയ വൈശിഷ്ട്യം ഭക്തന്റെ സകലക്ലേശങ്ങൾക്കും മൂലകാരണമായ സംസാരക്കാട് അവിടുന്നു ചുട്ടുചാമ്പലാക്കുന്നു എന്നതാണ്. അതിന് അവിടുന്ന് അക്ഷമനാണ്. അടങ്ങാത്തതായ ആ ത്വര ഭക്തനെ പരമാനന്ദപദവിയിലെത്തിക്കുന്നു. ഇതാണ് ഈ മന്ത്രത്തിന്റെ ആദ്യംപറഞ്ഞ വിചിത്രമായ ആനന്ദസമ്പത്ത്. അതു പൈതൃകമായി ഭക്തന് അവകാശപ്പെട്ടതാണ്. അതു നേടുന്നതോടെ ഭക്തൻ കൃതാർത്ഥനാവുന്നു.

## മന്ത്രം – 2

ഭാരതീയസംസ്കാരത്തിൽ കുടുംബത്തിനും കുടുംബബന്ധങ്ങൾക്കും പ്രത്യേക പ്രാധാന്യമുണ്ട്. ശ്രേഷ്ഠരായ ഋഷീശ്വരന്മാരെല്ലാം ഗൃഹസ്ഥാശ്രമം സ്വീകരിച്ചവരായിരുന്നു. ഋഷിയുടെ തപോവാടം ഗൃഹസ്ഥാശ്രമജീവിതത്തിന്റെ വേദിയായിരുന്നു. സമാനചിന്താഗതിക്കാരും ഒരേ ലക്ഷ്യത്തോടുകൂടിയവരുമായിരുന്നു അക്കാലത്തെ പതീസതികൾ. ഇന്ദ്രിയജയം സമ്പാദിച്ച് മനോജയം നേടി ബുദ്ധിദാർഢ്യം സമ്പാദിച്ചാലേ ആത്മനിഷ്ഠനാകാൻ കഴിയൂ. ഇന്ദ്രിയജയം നേടാൻ പറ്റിയ ഒരു ഉൽകൃഷ്ടവേദിയാണ് അവർക്ക് ഗൃഹം. പരസ്പരം സഹായിച്ച് പരിമിതമായ ഭോഗത്തിലൂടെ അപരിമിതമായ ത്യാഗത്തെ ആചരിക്കാൻ അവർ ഒരുങ്ങി; അതിൽ അവർ വിജയിക്കുകയും ചെയ്തു. ദുർജ്ജയനായ ഇന്ദ്രിയശത്രുവിനെ ജയിക്കുന്നതിൽ തനിക്ക് സഹായകമായി വർത്തിച്ച സഹധർമ്മിണിയോട് കൃതജ്ഞതാപൂർവ്വമായ ബഹുമാനമേ ഒരു ഉത്തമഗൃഹസ്ഥന് തോന്നുകയുള്ളൂ. ഗൃഹനായികയ്ക്ക് ഗൃഹസ്ഥനോടും ഇതേ മനോഭാവമാണുണ്ടാവുക. ഇന്ദ്രിയസുഖങ്ങൾ അനുഭവിക്കുമ്പോൾത്തന്നെ അത് ക്രമേണ ചുരുക്കിച്ചുരുക്കിക്കൊണ്ടുവന്ന് അവസാനം അതിന്റെ മായികവലയത്തിൽനിന്ന് തീരെ വിമുക്തനാകുക. അപ്പോൾ അനുഭവപ്പെടുന്ന കൃതകൃത്യതയും പൂർണ്ണതൃപ്തിയും മറ്റൊന്നുകൊണ്ടും കിട്ടുകയില്ല. ഈ തത്ത്വമാണ് ഭാരതീയരുടെ ഗൃഹസ്ഥാശ്രമജീവിതത്തിന്റെ അടിസ്ഥാനം. കോട്ടയ്ക്കുള്ളിൽനിന്ന് യുദ്ധം ചെയ്യുന്ന ഭടനെപ്പോലെയാണ് ഗൃഹസ്ഥന്റെ ജീവിതം എന്ന് ഭാഗവതം (സ്കന്ധം 5, അദ്ധ്യായം 1). പറയുന്നു. ഇതാണ് ഗൃഹത്തിന്റെ

അഥവാ ഗൃഹജീവിതത്തിൻെറ രമണീയത. മനുഷ്യർക്ക് തൻെറ ഗൃഹം എങ്ങനെ ഒരു ആശ്വാസസ്ഥാനമാകുമോ അതുപോലെയാണ് ജീവന് ഈശ്വരസന്നിധി. ഈശ്വരനെ ആവാസസ്ഥാനമായും ഗൃഹപതിയായും വേദത്തിൽ പ്രതിപാദിക്കുന്നുണ്ട്. ഈശ്വരനാകുന്ന ഗൃഹപതിയുടെ സംരക്ഷണയിലാണ് യഥാർത്ഥത്തിൽ ജീവൻ വസിക്കേണ്ടത്. പക്ഷേ പലപ്പോഴും അങ്ങനെയല്ല. അഹങ്കാരമാകുന്ന ഭീകരൻെറ തടവറയിലാണ് ജീവൻെറ വാസം. ഇതാണ് സകല ദുരിതങ്ങളുടെയും കാരണം. ഈശ്വരനിൽനിന്ന് ജീവനു വേർപെടാൻ പറ്റാത്തവിധം ഈശ്വരനിൽ സുദൃഢമായ സമാശ്രയം ലഭിക്കുമ്പോൾ ആ ജീവനെ ഈശ്വരൻ ജയിച്ചു കീഴടക്കി എന്നു പറയാം. യവധാന്യം പാകംവരുന്തോറും അതിൻെറ കതിർക്കുലയിൽനിന്ന് വിട്ടുപോരാൻ ബുദ്ധിമുട്ടാകുംപോലെയാണിത്. അഹങ്കാരത്തെ വാഴ്ത്തുന്ന സ്വഭാവമാണ് ജീവന് സാധാരണയുള്ളത്. അതുമാറി ഈശ്വരനെ വാഴ്ത്തുന്ന സ്വഭാവം വരണം. ഈശ്വരനെ സ്തുതിക്കുന്ന ഋഷി ലോകപ്രശസ്തനാകുംപോലെ ഈ ജീവനും ദേശകാലാതിവർത്തിയായ യശസ്സുനേടും മെരുങ്ങി ഇഷ്ടംപോലെ പെരുമാറാൻപറ്റുന്ന ഒരു സവാരിക്കുതിരയുണ്ടെങ്കിൽ അതിനെക്കൊണ്ട് ഒരുപാട് ഉപയോഗങ്ങളുണ്ട്. യുദ്ധത്തിനും മറ്റനേകം കാര്യങ്ങൾക്കും അവനെ പ്രയോജനപ്പെടുത്താം. അതുപോലെ ഈശ്വരനെ സ്വാധീനമാക്കിയാൽ അത് എല്ലാ നേട്ടങ്ങൾക്കും കാരണമായിത്തീരും. ഈ തത്ത്വങ്ങളെ പ്രതിപാദിക്കുകയാണ് അടുത്ത മന്ത്രത്തിൽ പരാശരഋഷി. നമുക്ക് അതൊന്ന് വിശദമായി പരിശോധിക്കാം.

ദാധാര ക്ഷേമമോകോ ന രണ്വോ
യവോ ന പക്വോ ജേതാ ജനാനാം
ഋഷിർന സ്തുഭ്വാ വിക്ഷു പ്രശസ്തോ
വാജീ ന പ്രീതോ വയോ ദധാതി (ഋ. 1-66-2)

| | |
|---|---|
| ഓകഃ ന രണ്വഃ | ഗൃഹംപോലെ രമണീയനായ |
| (സഃ അഗ്നിഃ) | ആ അഗ്നിദേവൻ |
| (നഃ)ക്ഷേമം ദാധാര | നമ്മുടെ ക്ഷേമത്തെ വഹിക്കുന്നു |
| പക്വഃ യവഃ ന | മൂത്തുപാകംവന്ന യവധാന്യത്തെപ്പോലെ |
| (സഃ) ജനാനാം | അവിടുന്ന് ജനങ്ങളുടെ |
| ജേതാ ഭവതി | ജേതാവായി ഭവിക്കുന്നു |
| സ്തുഭ്വാ ഋഷിഃ ന | സ്തോത്രം ചൊല്ലുന്ന ഋഷിയെപ്പോലെ |
| (സഃ)വിക്ഷു പ്രശസ്തഃ (ഭവതി) | അവിടുന്ന് ജനങ്ങളുടെ ഇടയിൽ പ്രശസ്തനായി ഭവിക്കുന്നു |
| പ്രീതഃ വാജീ ന | പ്രീതനായ (മെരുങ്ങിയ) കുതിരയെപ്പോലെ |
| (സഃ നഃ) വയഃ | അവിടുന്ന് നമുക്ക് ഉപഭോഗവസ്തുക്കളെ |
| ദധാതി | തന്ന് ജീവിതത്തെ വികസ്വരമാക്കുന്നു. |



**വിവരണം**

മുൻമന്ത്രങ്ങളിലെ രീതിയിൽ തന്നെ അഗ്നിദേവൻെറ മഹിമകളെ വർണ്ണിക്കുകയാണ് ഈ മന്ത്രത്തിലും പരാശരമഹർഷി. "ഗൃഹംപോലെ രമണീയനാണ് അഗ്നിദേവൻ" എന്നാണ് ആദ്യം പറയുന്നത്. ഗൃഹം എങ്ങനെയാണ് രമണീയമാകുന്നത്? അഗ്നിദേവൻ എങ്ങനെയാണ് ഗൃഹംപോലെയാകുന്നത്? നമുക്കൊന്ന് വിശദമായി പരിശോധിക്കാം. ഈ മന്ത്രത്തിൽ ഗൃഹമെന്ന അർത്ഥത്തിൽ ഓകഃ ശബ്ദമാണ് പ്രയോഗിച്ചിട്ടുള്ളത്. ഈ ശബ്ദം "ഉച സമവായേ" എന്ന ധാതുവിൽനിന്നുണ്ടായതാണ്. സമവായം എന്നതിന് ഒത്തുചേരുക എന്നാണല്ലോ അർത്ഥം. എല്ലാവരും തികഞ്ഞ യോജിപ്പോടെ ഒത്തുചേരുന്ന സ്ഥാനമാണ് ഗൃഹം, അത് രമണീയമായിരിക്കുമല്ലോ. പുരാതനകാലത്ത് ഭാരതീയരുടെ ഗൃഹങ്ങൾ അങ്ങനെയായിരുന്നു. ഗൃഹജീവിതത്തിൻെറ ശ്രേഷ്ഠതയെ ഏവരും മാനിച്ചിരുന്നു. ധാർമ്മികോദ്ബോധനത്തിനും ധർമ്മാചരണത്തിനും ഗൃഹംപോലെ പവിത്രമായ ഒരു വേദി മറ്റൊന്നില്ല എന്ന സത്യം അവർ ഗ്രഹിച്ചിരുന്നു. സ്വഭാവരൂപീകരണത്തിൻെറ പ്രാരംഭദശയിൽ ഗൃഹത്തിൽനിന്ന് കിട്ടുന്ന പരിശീലനമാണ് ഭാവിയിൽ ഉത്തമസന്യാസിക്കും മഹാഗൃഹസ്ഥനും അടിത്തറയിടുന്നത്. ഈ രമണീയഗൃഹംപോലെയാണ് ഈശ്വരൻ എന്നു പറയുമ്പോൾ ആ ഉപമയുടെ സ്വാരസ്യം എത്ര കേമമായിരിക്കുന്നു. ഗൃഹജീവിതത്തെ ഈശ്വരതുല്യമായി ബഹുമാനിക്കണമെന്നും ഈശ്വരനെ എല്ലാവർക്കും ആശ്രയമായ ഗൃഹത്തെപ്പോലെ കരുതണമെന്നും ഇതിൽനിന്ന് മനസ്സിലാക്കാൻ കഴിയും. ഗൃഹം നമ്മുടെ ക്ഷേമത്തെ കാക്കുംപോലെ ഈശ്വരൻ നമ്മുടെ ക്ഷേമത്തെ കാക്കുന്നു എന്നർത്ഥം. യോഗത്തെപ്പറ്റി പറയാതെ ക്ഷേമത്തെ മാത്രം പറഞ്ഞതിന് പ്രത്യേക അർത്ഥമുണ്ട്. തനിക്ക് കൈവശമാവാത്തതിനെ കൈവശമാക്കലാണ് യോഗം; കൈവശം വന്നതിനെ സംരക്ഷിക്കൽ ക്ഷേമവും. ഗൃഹത്തിൽ വസിക്കുന്നവർക്ക് കൈവശമില്ലാത്തതിനെ ഗൃഹമോ ഗൃഹനാഥനോ ഉണ്ടാക്കിക്കൊടുക്കുന്നില്ല; സ്വന്തം അദ്ധ്വാനംകൊണ്ട് സമ്പാദിച്ച സ്വത്തിൻെറയും മറ്റും സംരക്ഷണാദികൾമാത്രമേ ഗൃഹവും ഗൃഹനാഥനും ചെയ്യുന്നുള്ളൂ. പൂർവ്വികമായ കുടുംബസ്വത്ത് വില്ക്കുക. ഭൂമി വില്ക്കുക ഇതൊക്കെ പണ്ടുകാലത്ത് നിഷിദ്ധമാവാൻ കാരണം ഇതാണ്. പൂർവ്വികസ്വത്തിലേക്ക് സ്വന്തമായി അദ്ധ്വാനിച്ച് മുതൽകൂട്ടാം; എന്നാൽ അത് വിറ്റു തിന്നരുത് എന്നു ചുരുക്കം. ഈശ്വരനും ഇങ്ങനെത്തന്നെയാണ്. ജീവൻ പൂർവ്വജന്മാർജിതപുണ്യപാപങ്ങളാകുന്ന അദ്ധ്വാനഫലം വഹിച്ചുകൊണ്ടാണ് ഈ ലോകത്തിൽ വരുന്നത്. അത് അനുഭവിച്ച് പുണ്യപാപങ്ങളെ ക്ഷയിപ്പിച്ച് പരമഗതി പ്രാപിക്കുവാനുള്ള ഒരവസരമാണ് ഈ ലോകജീവിതം. അതല്ലാതെ പുണ്യപാപങ്ങളെ ഈശ്വരൻ സ്വയം ഏറ്റെടുത്ത് നമുക്ക് മുക്തി തരില്ല.

'നാദത്തേ കസ്യചിൽ പാപം
ന ചൈവ സുകൃതം വിഭുഃ' (ഭഗവദ്ഗീത)

എന്ന് ഗീത ഇതുതന്നെ എടുത്തുപറയുന്നു. ഈശ്വരനെ ഭജിച്ചാൽ ഈശ്വരൻ നമ്മുടെ പുണ്യപാപങ്ങളെയൊക്കെ എടുത്ത് ആനന്ദകരമായ മുക്തി നല്കും എന്ന തലതിരിഞ്ഞ ആശയം വൈദികഋഷിമാർക്കു സമ്മതമായിരുന്നില്ല എന്ന് ഇതു വ്യക്തമാക്കുന്നു. ഏതെങ്കിലും വിധത്തിൽ അലസതയെ വളർത്തുന്ന ഒന്നുംതന്നെ അവർക്കു സമ്മതമായിരുന്നില്ല. പുരുഷകാരത്തെ ഉയർത്തിപ്പിടിക്കുന്ന അവർ അളവറ്റ പ്രവർത്തനശേഷിയിലാണ് ഈശ്വരകൃപ ദർശിച്ചത്. വേദതത്ത്വപ്രതിപാദകമായ ശ്രീമദ്ഭാഗവതം വ്യക്തമായി പറയുന്നുണ്ട്, ഒരുവന് എന്തെങ്കിലും കഴിവോ സാമർത്ഥ്യമോ ഉണ്ടെങ്കിൽ അതിനെ ഈശ്വരാനുഗ്രഹമായി കാണുകയാണ് വേണ്ടത് എന്ന്[1].

ഈശ്വരൻെറ മറ്റൊരു ഗുണവൈശിഷ്ട്യത്തെയാണ് പിന്നീട് ഈ മന്ത്രത്തിൽ വിവരിക്കുന്നത്. പാകംവന്ന യവധാന്യംപോലെ ജനങ്ങളുടെ ജേതാവാണ് ഈശ്വരൻ എന്നാണ് യഥാശ്രുതമായ അർത്ഥം. യവധാന്യത്തിന് ഒരു പ്രത്യേകതയുണ്ട്. മൂത്തു പാകംവന്നു വിളഞ്ഞ യവധാന്യം അതിൻെറ തണ്ടിൽ ശക്തിയായി പിടിച്ചിരിക്കും. നെല്ല് മുതലായ ധാന്യങ്ങൾ പാകംവന്നാൽ പൊഴിഞ്ഞുവീഴുകയാണെങ്കിൽ യവം നേരെമറിച്ചാണത്രേ. ജനനമരണാദികളിൽകുടുങ്ങി വലയുന്ന ജീവന് സൽക്കർമ്മങ്ങൾ ചെയ്ത് ചിത്തശുദ്ധി സമ്പാദിച്ച് ഈശ്വരഭജനം ചെയ്ത് ഒരുവിധം പാകതവന്നാൽ ഈശ്വരനിൽനിന്ന് വിട്ടുനിൽക്കാൻ കഴിയില്ല. ഈശ്വരനാകുന്ന തായ്ത്തണ്ടിൽനിന്നു പൊഴിയുമ്പോഴാണ് അഹങ്കാരത്തിലേയ്ക്ക് പതിക്കുന്നത്. ഭജനംകൊണ്ടു പാകതവന്ന ഭക്തന് ഈശ്വരനെ വിടാൻകഴിയില്ല. അഹങ്കാരത്തിൽ പതിക്കാനും കഴിയില്ല. ജനനമെടുത്തവനാണ് ജനം. അതിനെ ജയിക്കുക എന്നാൽ ജനനമെടുക്കേണ്ടാത്ത അവസ്ഥയിലെത്തിക്കുക എന്നർത്ഥം. അഹങ്കാരംമൂലം കാമവും കാമംമൂലം കർമ്മവും കർമ്മംമൂലം ജന്മവും എന്നാണല്ലോ വേദാന്തപ്രസിദ്ധമായ ക്രമം. അപ്പോൾ അഹങ്കാരത്തിൽ പതിക്കാതിരുന്നാൽ ജനനമരണത്തിൽ പെടാതെ കഴിയാം. അതാണ് ഈശ്വരൻ ജനങ്ങളിൽ നിന്നു നേടുന്ന ജയം.

സ്തുതിക്കുന്ന ഋഷിയെപ്പോലെ സർവ്വരാലും പ്രശംസിക്കപ്പെടുന്നവനാണ് ഈശ്വരൻ എന്നാണ് അടുത്തതായി പറയുന്നത്. സത്യത്തെ കണ്ടവനാണ് ഋഷി. താൻ കണ്ടറിഞ്ഞ സത്യത്തെ സ്തുതിക്കുമ്പോൾ അത് ഉള്ളതിനെ ഉള്ളതുപോലെ പറയൽ ആവുമല്ലോ. യഥാർത്ഥമായതിനെ അതുപോലെ വിവരിക്കുന്നവർ ജനങ്ങളുടെ മദ്ധ്യത്തിൽ പ്രശസ്തനാവും. ഈ ഋഷിയെപ്പോലെയുള്ള പ്രശസ്തിയാണ് ഈശ്വരൻ നേടുന്നത് എന്നർത്ഥം. നമുക്ക് ഇഹത്തിലും പരത്തിലും അത്യന്തികനന്മയ്ക്കു വേണ്ടത് എന്തൊക്കെയാണ്; അതെല്ലാം ഈശ്വരൻ ഒരുക്കിത്തന്നിരിക്കുന്നു. അതിലേക്ക് നമ്മെ സദാ ആകർഷിച്ചുകൊണ്ടുമിരിക്കുന്നു. അവിടുത്തെ യാഥാർത്ഥ്യഭാഷണം കേട്ട് അതനുസരിച്ച് ജീവിച്ചാൽ നമുക്ക്

1. 'യൽ കിഞ്ചിൽപൗരുഷം പുംസാം മേനേ കൃഷ്ണാനുകമ്പിതം'. (ഭാഗ 10.89.63)



ലക്ഷ്യപ്രാപ്തിയുണ്ടാവും. ഈ പ്രപഞ്ചപ്രതിഭാസങ്ങളുടെ രൂപത്തിൽ ഈശ്വരൻ സത്യത്തെ നമ്മുടെ മുമ്പിൽ ചിത്രീകരിച്ചു കാണിച്ചുതരുന്നുണ്ട്. അതിലെ ഗുണപാഠം വേദശാസ്ത്രാദികളിലൂടെ വിവരിച്ചുതരുന്നുമുണ്ട്. നാം അതിനെ വേണ്ടപോലെ ഗ്രഹിക്കുന്നില്ലെന്നുമാത്രം. ഒരു ഉദാഹരണം എടുക്കാം. പ്രപഞ്ചം നശ്വരമാണ്. എന്നത് ഒരു ആർഷസിദ്ധാന്തമാണ്. ഇതിൻെറ ചിത്രീകരണമല്ലേ നമ്മുടെ ചുറ്റുപാടും നിത്യനിരന്തരമായി നടന്നുകൊണ്ടിരിക്കുന്നത്. പ്രഭാതത്തിലെ ഉദയസൂര്യൻ ആകാശത്തിൽ ഉയർന്ന് മദ്ധ്യഭാഗത്ത് എത്തുമ്പോൾ പൂർണ്ണതേജോമയനാകുന്നു. ക്രമേണ താഴ്ന്ന് താഴ്ന്ന് പശ്ചിമചക്രവാളത്തിൽ മറയുകയും ചെയ്യുന്നു. ഉണ്ടായി വളർന്ന് വലുതായി താഴ്ന്ന് തേജസ്സുകുറഞ്ഞ് അസ്തമിക്കുന്നു. ഇതാണ് ലോകത്തിൽ ഓരോന്നിൻേറയും സ്വഭാവം എന്നല്ലേ ഈശ്വരൻ നമ്മെ പഠിപ്പിക്കുന്നത്. ഇത് സത്യമാണെന്നറിഞ്ഞ് അതനുസരിച്ച് ജീവിതം രൂപപ്പെടുത്തിയാൽ ക്ലേശിക്കേണ്ടതില്ല. സത്യത്തെ ആവിഷ്കരിക്കുന്ന ഈ മഹർഷിയുടെ - ഈശ്വരൻെറ - വചനത്തെ പ്രപഞ്ചത്തിലെ ആവിഷ്കാരത്തിലൂടെ നമ്മെ ബോദ്ധ്യപ്പെടുത്തുവാൻ ശ്രമിക്കുന്ന ആ കാരുണ്യത്തെ - സത്യമെന്ന നിലയിൽ കൈക്കൊണ്ട് ധന്യത നേടുവാനാണ് വേദം ഉപദേശിക്കുന്നത്.

മെരുങ്ങിയ കുതിരയെക്കൊണ്ട് ഒരു പടയാളിക്ക് എന്തും നേടാം. അതുപോലെ ഈശ്വരനെ സ്വാധീനമാക്കിയാൽ - അതായത് തന്നെ സ്വയം ഈശ്വരാധീനമാക്കിയാൽ - അഹങ്കാരത്തിൻെറ അധീനത്തിൽനിന്ന് മോചിപ്പിച്ചാൽ - അതുകൊണ്ട് എന്തും നേടാം. ധർമ്മാർത്ഥകാമമോക്ഷങ്ങളും സമ്പാദിക്കാമെന്ന് ഈ മന്ത്രത്തിൻെറ അവസാനഭാഗം വ്യക്തമാക്കുന്നു. ധീരമായ ഈ പ്രഖ്യാപനം ഒരു സത്യത്തെ വ്യക്തമാക്കുന്നുണ്ട്. ഇതുവരെ പറഞ്ഞ കാര്യങ്ങളെല്ലാം നേടാൻ ഈശ്വരനെ പ്രസാദിപ്പിക്കുകയാണ് വേണ്ടത് എന്ന്. ഈശ്വരനെ പ്രസാദിപ്പിക്കുകയെന്നാൽ തന്നിൽനിന്ന് അന്യനായ ഒരീശ്വരനെ പ്രസാദിപ്പിക്കുകയല്ല; തന്നിൽ അന്തര്യാമിയായി വർത്തിക്കുന്ന ഈശ്വരനെ പ്രസാദിപ്പിക്കുക. 'ചിത്തം പ്രസന്നമായാൽ ദേവി പ്രസന്നയായി' എന്ന് പരമസത്യത്തെ അനുഭവിച്ചറിഞ്ഞ ഒരു യോഗിനീമാതാവ് പറഞ്ഞിട്ടുണ്ട്. ചിത്തപ്രസാദമാണ് എല്ലാ നേട്ടങ്ങളുടെയും അടിസ്ഥാനം എന്നു സാരം.

പ്രായോഗികജീവിതത്തിൽ ആചരിക്കേണ്ടതായ പല ധർമ്മതത്ത്വങ്ങളും ചുരുങ്ങിയ വാക്കിൽ ഗൂഢമായ രീതിയിൽ വേദം പ്രതിപാദിക്കുന്നു. ഉത്തമാധികാരികൾക്കുമാത്രം ഗ്രഹിക്കാൻ കഴിയുന്ന അവയെ കരുണാവാരിധികളായ ഋഷീശ്വരന്മാർ മന്ദമദ്ധ്യമാധികാരികളായ നമ്മെപ്പോലുള്ളവർക്കുവേണ്ടി ആഖ്യാനോപാഖ്യാനങ്ങളിലൂടെ വിവരിക്കുന്നു. 'രഹസ്യമായ തത്ത്വം' പരസ്യമാക്കുവാൻ അവർ പണിപ്പെടുന്നു. എത്രതന്നെ ശ്രമിച്ചാലും 'രഹസ്യം രഹസ്യ'മായിത്തന്നെ ഇരിക്കുന്നു! ഇത് ആശ്ചര്യമല്ലേ?

## മന്ത്രം - 3

ഈശ്വരൻെറ സങ്കല്പമാണ് ഈ പ്രപഞ്ചമുണ്ടാവാനുള്ള മൂലകാരണം എന്നും ആ സങ്കല്പം ഉപസംഹരിക്കുമ്പോൾ പ്രപഞ്ചപ്രതിഭാസം തിരോഭവിക്കും എന്നുമാണ് ഭാരതീയാചാര്യന്മാർ പറയുന്നത്. പ്രപഞ്ചപ്രതിഭാസം തീരെ ഇല്ലാത്തതാണ് എന്ന അജാതവാദം ഈശ്വരീയ അനുഭൂതി കിട്ടുമ്പോഴത്തെ അവസ്ഥയാണ്. പരമാർത്ഥം അതാണെങ്കിലും അതു ലക്ഷ്യമാണ് മാർഗ്ഗമല്ല എന്നത് മറക്കരുത്. ഇന്ന് നാനാവിധത്തിൽ കാണുന്ന ഈ പ്രപഞ്ചത്തിന് പ്രാതിഭാസികസത്തയുണ്ടെന്ന് യുക്തിവാദികളുടെ രാജാവായ ശങ്കരാചാര്യസ്വാമികൾപോലും അംഗീകരിച്ചിട്ടുണ്ട്. സവികല്പദശകൾ ഓരോന്നോരോന്നായി തള്ളിക്കളഞ്ഞുകൊണ്ട് നിർവ്വികല്പസമാധിയിൽ എത്തുന്നതും ആ പൂർണ്ണാവസ്ഥയിൽനിന്ന് താഴോട്ടുവരുമ്പോൾ ഓരോരോ സവികല്പദശകൾ വീണ്ടും അനുഭവമാകുന്നതും കണ്ടറിഞ്ഞ ഒരു സത്യദർശിക്ക് ഇതു നിഷേധിക്കാനാവില്ല. വ്യാവഹാരികം, പ്രാതിഭാസികം, പാരമാർത്ഥികം എന്നിങ്ങനെ സത്തയുടെ വൈവിദ്ധ്യം അംഗീകരിക്കാതെ സത്യാന്വേഷണത്തിൽ മുന്നോട്ടു നീങ്ങാനാവില്ല. പാരമാർത്ഥികസത്തയിലാണ് ഒരു ജീവൻ എത്തേണ്ടത്; എന്നാൽ അത് അത്ര എളുപ്പമല്ല. ജന്മജന്മാന്തരങ്ങളിലൂടെ നീങ്ങി ക്ലേശകർമ്മപരിപാകം വന്ന ജീവനേ അവിടെ എത്താൻ കഴിയൂ. എന്നാൽപ്പിന്നെ അങ്ങനെ ഒരു സ്ഥാനമുണ്ടെന്ന് എന്തിനു വിശ്വസിക്കണം? അതിനെ എങ്ങനെ സമർത്ഥിക്കാൻ കഴിയും എന്നാണെങ്കിൽ നമ്മുടെയെല്ലാം നിത്യാനുഭവത്തിൽനിന്നുതന്നെ അതിനെ തെളിയിക്കാൻ കഴിയും. ഞാൻ എന്നും നിലനില്ക്കണം. ഞാൻ നശിക്കരുത് എന്ന് നമുക്കൊക്കെ ആഗ്രഹമുണ്ട്. എത്ര സുഖമായാലും, എത്ര ആനന്ദം കിട്ടിയാലും മതി എന്ന തോന്നൽ ആർക്കുമുണ്ടാവില്ല. അറിവ് എത്രയായാലും മതിയെന്നു തോന്നില്ല. ഈ അനുഭവങ്ങളിൽ നിന്ന് മനസ്സിലാക്കാം സുഖത്തിൻെറയും ആനന്ദത്തിൻെറയും അറിവിൻെറയും അനന്തതയാണ് നമ്മുടെ അന്വേഷണവിഷയം എന്ന്. എന്നാൽ അത് ഈ പരിമിതിയുടെ മണ്ഡലത്തിലുണ്ടോ കിട്ടാൻപോകുന്നു? അപരിമിതമായ, അനന്തമായ ആ മണ്ഡലം നമുക്ക് ഇപ്പോൾ അപ്രാപ്യമെങ്കിലും അതുണ്ടെന്ന് നമുക്കറിയാം. അനേകകോടി നാഴികകൾക്കപ്പുറം പ്രകാശിക്കുന്ന നക്ഷത്രങ്ങളെ നമുക്ക് ഇവിടെനിന്ന് കാണാൻ കഴിയുന്ന പോലെയാണ് ഇത്. എന്നാൽ അഗമ്യമായ, കയ്യെത്താത്ത ആ ദൂരത്തിലേ അവിടുന്നുള്ളൂ എന്നാണോ? അല്ലേയല്ല. ഗൃഹത്തിൽ ഗൃഹനായികയെന്ന പോലെ എല്ലാവരേയും തൃപ്തിപ്പെടുത്തിക്കൊണ്ട് എല്ലാവർക്കും വേണ്ടതെല്ലാം കൊടുത്തുകൊണ്ട് അവിടുന്ന് ഈ പ്രപഞ്ചഗൃഹത്തിൽ വിരാജിക്കുന്നുണ്ട്. ഈ സത്യത്തെ മനസ്സിലാക്കി നാം പെരുമാറുമ്പോൾ അതിവിചിത്രമായ രീതിയിൽ അനുഭവപരമ്പരകൾ തന്ന് അവിടുന്ന് നമ്മെ അനുഗ്രഹിക്കും. ഭൂലോകത്ത് വർത്തിക്കുന്ന ജീവാത്മാവായ അഗ്നി സ്വർലോ



കത്തെ പരമാത്മാവായ സൂര്യനായി പ്രകാശിക്കും. അപ്പോൾ ഈ ശരീരമാകുന്ന രഥം ആകർഷണീയവും പ്രബലവുമായിമാറും. ഈ തത്ത്വങ്ങളാണ് പരാശരമുനി അടുത്ത മന്ത്രത്തിൽ പറയുന്നത്. നമുക്ക് അതൊന്ന് വിശദമായി പഠിക്കാം. ഇതാണ് മന്ത്രം.

ദുരോകശോചിഃ ക്രതുർന നിത്യോ
ജായേവ യോനാവരം വിശ്വസ്മൈ
ചിത്രോ യദഭ്രാട് ശ്വേതോ ന വിക്ഷു
രഥോനരുക്മീ ത്വേഷഃ സമൽസു. (ഋ 1.66.3)

| | |
|---|---|
| ദുരോകശോചിഃ | അപ്രാപ്യമായ സ്ഥാനത്ത് പ്രകാശിക്കുന്നവനായ |
| (സഃ അഗ്നിഃ) | അഗ്നിദേവൻ |
| ക്രതുഃ ന നിത്യഃ | സങ്കല്പത്തെപ്പോലെ നിത്യനായി |
| (വർത്തതേ) | വർത്തിക്കുന്നു |
| (സഃ) യോനൗ | അവിടുന്ന് ഗൃഹത്തിൽ |
| ജായാ ഇവ | പത്നിയെപ്പോലെ |
| വിശ്വസ്മൈ | സർവ്വജീവന്മാർക്കും |
| അരം (ഭവതി) | അഭീഷ്ടപൂർത്തിക്ക് പര്യാപ്തനായി ഭവിക്കുന്നു |
| യൽ (അസൗ) | എപ്പോഴാണോ ഈ അഗ്നിദേവൻ |
| ചിത്രഃ അഭ്രാട് | വിചിത്രരൂപത്തിൽ പ്രകാശിക്കുന്നത് |
| (തദാ സഃ) | അപ്പോൾ അവിടുന്ന് |
| വിക്ഷുശ്വേതഃ ന | ജനങ്ങളിൽ ശ്വേതവർണ്ണമെന്നപോലെ |
| (ദൃശ്യതേ) | കാണപ്പെടുന്നു |
| രുക്മീരഥഃ ന | സ്വർണ്ണരഥമെന്നപോലെ |
| (സഃ അസ്മാകം) | അവിടുന്ന് നമ്മുടെ |
| സമൽസു | യുദ്ധക്കളങ്ങളിൽ |
| ത്വേഷഃ (ചഅസ്തി) | തേജസ്വിയായി വിളങ്ങുന്നു. |

### വിവരണം

അഗ്നിരൂപനായ പരമാത്മാവിൻെറ സഗുണനിർഗ്ഗുണഭാവങ്ങളെ സാധാരണക്കാർക്കു ഗ്രഹിക്കത്തക്കവിധം പരമാവധി സരളമായി വർണ്ണിക്കുകയാണ് ഈ മന്ത്രത്തിൽ ഋഷി ചെയ്യുന്നത്. നിർഗ്ഗുണഭാവത്തെയാണ് ആദ്യം വിവരിക്കുന്നത്. ഒന്നാമതായി പറയുന്നത് "അവിടുന്ന് ദുരോകശോചിസ്സാണ്" എന്നാണ്. എന്താണ് ഈ ദുരോകശോചിസ്സ്? അതെങ്ങനെ പരമാത്മാവിൻെറ വിശേഷണമായി? നമുക്ക് ഒന്നു വിശകലനം ചെയ്യാം. ഓകം എന്നാൽ നിവാസസ്ഥാനം. ഒത്തുചേർന്നിരിക്കുന്ന സ്ഥലം എന്നാണ് ധാത്വർത്ഥം. (ഉച സമവായേ എന്ന ധാതുവാണ് ഓകശബ്ദത്തിന് അടിസ്ഥാനം.) ദുഃഖേന ഓചിതും ശക്യം എന്നതാണ് ദുരോകപ

ദത്തിൻെറ നിർവ്വചനം. കൂടിച്ചേരുന്നതിന് വിഷമമുള്ളത് 'ദുരോകം'. ദുരോകത്തിൽ പ്രകാശിക്കുന്നത് ദുരോകശോചിസ്സ്. ചെന്നെത്താൻ ഏറ്റവും വിഷമമുള്ള, ഈശ്വരൻെറ ഓകമാണ് ഹൃദയം. ഹൃദയത്തിൽ വസിച്ചുകൊണ്ട് ചൈതന്യത്തെ പ്രസരിപ്പിച്ച് ബുദ്ധീന്ദ്രിയമനസ്സുകൾക്ക് പ്രവർത്തനശേഷി നല്കുന്ന ശക്തിവിശേഷമാണ് ഈശ്വരൻ. ആ ഈശ്വരൻ ക്രതുവിനെപ്പോലെ നിത്യനാണ് എന്നാണ് ഈ മന്ത്രത്തിൽ പറയുന്നത്. സങ്കല്പമെന്നാണ് ക്രതുശബ്ദത്തിന് അർത്ഥം. ആ സങ്കല്പം ഈശ്വരൻെറയാവാം അഥവാ ജീവൻേറയുമാകാം. 'ഒന്നായ ഞാൻ പലതായിത്തീരട്ടെ'[1] എന്ന ഈശ്വരസങ്കല്പമാണല്ലോ പ്രപഞ്ചസൃഷ്ടിക്ക് കാരണമായി ശാസ്ത്രങ്ങൾ പറയുന്നത്. ഞാൻ എന്നുമുണ്ടായിരിക്കണം. ദുഃഖം ഒരിക്കലും ഉണ്ടാവരുത്, സുഖം സദാ ഉണ്ടായിരിക്കണം എന്നിപ്രകാരമുള്ള ജീവസങ്കല്പങ്ങളാണ് ജീവൻെറ പ്രപഞ്ചവ്യവഹാരത്തിനടിസ്ഥാനം. ഈ സങ്കല്പത്തെയാണ് യോഗസൂത്രകാരനായ പതഞ്ജലി പഞ്ചക്ലേശങ്ങളിലൊന്നായ "അഭിനിവേശം" എന്ന പേരിൽ വിവരിച്ചിരിക്കുന്നത്. ഈശ്വരൻെറ സങ്കല്പം സത്യമാണ്; ജീവൻേറത് അസത്യമാണ്; അതായത് അസത്യത്തിൽ ഉറച്ചുനിന്നുകൊണ്ടുള്ളതാണ് എന്നേ വ്യത്യാസമുള്ളു. രണ്ടും സാപേക്ഷമായി നിത്യങ്ങൾ തന്നെ. സങ്കല്പമാണ് പ്രപഞ്ചസൃഷ്ടിക്കും ജീവസൃഷ്ടിക്കും ആധാരമെങ്കിൽ ആ സങ്കല്പം പിൻവലിച്ചാൽ പ്രപഞ്ചഭാവവും ജീവത്വവും പോയി. അതുപോലെ സാംസാരിക അവസ്ഥയിൽ ഈശ്വരൻ ജീവനെ സംബന്ധിച്ചിടത്തോളം അഗമ്യനാണ്; എങ്കിലും ഓരോരുത്തരിലും തന്നിൽ താനായി പ്രകാശിക്കുകയും ചെയ്യുന്നു. ഈ അഗമ്യാവസ്ഥ ശാശ്വതമല്ല; സങ്കല്പത്തിൻെറ നിത്യതപോലെ അതും സാപേക്ഷമാണ്. കാമകർമ്മങ്ങളിൽ കുടുങ്ങിയ ജീവന് സ്വന്തം ഹൃദയാന്തർവാസിയായ ഈശ്വരൻ വിദൂരത്തിൽ സ്ഥിതിചെയ്യുന്നതായിട്ടാണ് തോന്നുക. ദൈവീകഗുണസമ്പന്നൻമാർക്ക് ഈശ്വരൻ ഏറ്റവും സമീപസ്ഥനുമാണ്

ഹൃദിസ്ഥോപ്യതിദൂരസ്ഥഃ കർമ്മവിക്ഷിപ്തചേതസാം
ആത്മശക്തിഭിരഗ്രാഹ്യോപ്യന്ത്യുപേതഗുണാത്മനാം.

(ഭാഗവതം 10-86-47)

എന്ന് ഇതിനെ ഭാഗവതം വിവരിച്ചിരിക്കുന്നു. ഈശ്വരൻെറ "ദുരോകശോചിത്വം" - അതായത് ജീവന് അപ്രാപ്യമായ ഒരവസ്ഥയിൽനിന്ന് പ്രകാശിക്കുക എന്ന സ്ഥിതി - സങ്കല്പംപോലെയാണ്. ചിലപ്പോൾ അത് വളരെക്കാലം നീണ്ടുനില്ക്കുന്നതാകാം; അല്ലെങ്കിൽ അല്പകാലത്തേയ്ക്കു മാത്രമുള്ളതുമാകാം. ധ്രുവന് ഭഗവദ്ദർശനം കിട്ടാൻ ആറുമാസമേ വേണ്ടിവന്നുള്ളു. അതേസമയത്ത് പ്രചേതസ്സുകൾക്ക് ലക്ഷം വർഷങ്ങൾ വേണ്ടിവന്നു എന്നു ഭാഗവതത്തിൽ പറയുന്നുണ്ട്. ഉപാസകൻെറ ഉപാസനയുടെ തീവ്രതയും ഈശ്വരൻെറ സങ്കല്പവും ആണ് ഈ വ്യത്യാസത്തിനു കാര

1. തദൈക്ഷത ബഹുസ്യാം പ്രജായേയേതി (ഛാന്ദോഗ്യം 6.2.3)



ണം. തീവ്രവേഗൻമാർക്ക് ലക്ഷ്യപ്രാപ്തി ആസന്നമാണ് എന്ന് പതഞ്ജലി യോഗസൂത്രത്തിൽ പറയുന്നുണ്ടല്ലോ ഈ തത്ത്വങ്ങളെയാണ് ഈ മന്ത്രപാദത്തിൽ സൂചിപ്പിക്കുന്നത്.

ഗൃഹത്തിൽ സ്ത്രീയെന്നപോലെ എല്ലാവർക്കും ഹിതകാരിയാണ് ഈശ്വരൻ എന്നാണ് അടുത്ത മന്ത്രപാദത്തിൽ പറയുന്നത്. ഒരു പതിവ്രതയായ സ്ത്രീ ഭർതൃഗൃഹത്തിൽ എല്ലാവർക്കും ഹിതകാരിണിയാണ്. ശ്വശുരനും ശ്വശ്രുവിനും ഭർത്താവിൻെറ സഹോദരീസഹോദരൻമാർക്കുമെല്ലാം അവർ സമ്രാജ്ഞിയാണ് എന്ന് വേദത്തിലെ വിവാഹസൂക്തത്തിൽ പറയുന്നു. വേണ്ടപോലെ അവരെയെല്ലാം സന്തോഷിപ്പിച്ച് രഞ്ജിപ്പിക്കുന്നവളാണ് സമ്രാജ്ഞി. ഇതുപോലെയാണ് സഗുണസാകാരനായ ഈശ്വരൻ എന്നാണ് ഈ മന്ത്രം പറയുന്നത്. ആദ്യത്തെ പാദത്തിൽ ഈശ്വരൻെറ നിർഗുണഭാവത്തെയും ഇവിടെ സഗുണഭാവത്തെയുമാണ് വിവരിച്ചത്. ജായയെപ്പോലെ എന്നു പറഞ്ഞതിന് മറ്റൊരർത്ഥംകൂടിയുണ്ട്. സന്താനഭാഗ്യം സിദ്ധിച്ചവളാണ് ജായ. അതായത് മാതാവ് എന്നർത്ഥം. പ്രപഞ്ചത്തെ ഒട്ടാകെ ഒരു ഗൃഹമായി കാണുന്നപക്ഷം അതിലെ ജായയാണ്, സകലചരാചരങ്ങളുടെയും സ്രഷ്ടാവാണ്, ഈശ്വരൻ. ആ ഈശ്വരൻ സർവ്വർക്കും ഹിതകാരിയുമാണ്. ഒരു മാതാവ് തൻെറ സന്താനങ്ങൾക്ക് എങ്ങനെ ഹിതാകാരിണിയായിത്തീരുന്നുവോ അതുപോലെ ഈശ്വരൻ പ്രപഞ്ചത്തിനൊട്ടാകെ ഹിതകാരിയാണ്. ചോദിച്ചതൊക്കെ തരുന്നതല്ല ഹിതാകരിത്വത്തിൻെറ ലക്ഷണം. തനിക്ക് നല്ലതെന്താണെന്നറിഞ്ഞ് അതിനെ പ്രദാനം ചെയ്യുന്നവനാണ് ഹിതകാരി. ഈശ്വരൻ നമുക്ക് നല്കുന്നതെല്ലാം നമ്മുടെ ആത്യന്തികനൻമക്കുവേണ്ടിയുള്ളതാണ് എന്ന് വേദം മറ്റൊരിടത്ത് പറയുന്നുണ്ട് : "ഭദ്രാ ഇന്ദ്രസ്യ രാതയഃ" എന്ന്. സർവ്വേശ്വരൻ നല്കുന്നതെല്ലാം ശ്രേയസ്കരങ്ങളാണ് എന്നർത്ഥം. ഇപ്രകാരം ഹിതവും ശ്രേയസ്കരവുമായ കാര്യങ്ങൾ കണ്ടറിഞ്ഞുചെയ്യുന്ന ഒരു മാതാവാണ് ഈശ്വരൻ എന്ന ഗംഭീരമായ തത്ത്വം ഇതിലൂടെ വെളിപ്പെടുത്തിയിരിക്കുകയാണ്.

ഈശ്വരൻ സർവ്വത്ര പ്രകാശിക്കുന്നുണ്ടെങ്കിലും മായാബദ്ധനായ ജീവന് ആ സാന്നിദ്ധ്യം അറിയാൻ കഴിയുന്നില്ല. അന്തഃകരണത്തിൽ വിവേകം ഉണർന്ന് സ്വയം സംയമനം ശീലിച്ച ഒരു ഉപാസകന് തൻെറ ചുറ്റുമുള്ള വസ്തുക്കളിലെല്ലാം ഈശ്വരൻ ഒരു പ്രത്യേകവിധത്തിൽ പ്രകാശിക്കുന്നത് കാണാൻ കഴിയും. പ്രാപഞ്ചികവസ്തുക്കളിൽ ഓരോന്നിലും ഓരോ വിധത്തിലാണ് ഈശ്വരൻ പ്രകാശിക്കുന്നത്. വിചിത്രരൂപത്തിലുള്ള അവിടുത്തെ പ്രകാശനം കണ്ട് ആനന്ദിക്കാൻ ഉപാസകനിൽ സത്വഗുണപ്രവൃദ്ധിതന്നെ വേണം. ശുഭ്രവും സ്വച്ഛവുമായ സത്വഗുണത്തിൻെറ രൂപത്തിൽ അന്തഃകരണത്തിൽ പ്രകാശിക്കുന്നതും അവിടുന്നല്ലാതെ മറ്റാരുമല്ല. മനസ്സുകൊണ്ട് അവിടുത്തെ സാന്നിദ്ധ്യം അനുഭവിക്കാൻ കഴിയുന്ന ഉപാസകൻെറ ജാതിനീതികുലഗോത്രങ്ങളൊന്നും ഈശ്വരൻ കണക്കാക്കുന്നില്ല എന്നതിനെ സൂചിപ്പിക്കാനാണ് "വിക്ഷു" എന്ന പദം പ്രയോഗിച്ചത്.

രഥം യുദ്ധത്തിന് ഉപയോഗിക്കാനുള്ളതാണ്. അത് ബലമുള്ളതും ആകർഷണീയവുമാക്കിത്തീർക്കുക പതിവാണ്. രഥത്തിന്റെ ശ്രേഷ്ഠതയും ഔന്നത്യവും യോദ്ധാവിന്റെ ഗൗരവത്തെ കാണിക്കുന്നു. ജീവിതായോധനത്തിൽ ഏർപ്പെട്ട ജീവന്റെ രഥമാണ് ഈ ശരീരം. അതു കേടുപാടുകൂടാതെയും തകരാറില്ലാതെയും സൂക്ഷിക്കേണ്ടത് ജീവിതായോധനവിജയത്തിന് അത്യാവശ്യമാണ്. എന്നാൽ ഈശ്വരാർപ്പണം ചെയ്ത ഒരാളുടെ ശരീരമാകുന്ന രഥം ജീവിതായോധനത്തിൽ കേടുപാടുകൂടാതെ നോക്കുന്നത് ഈശ്വരനാണ്. രഥം സ്വർണ്ണനിർമ്മിതമായാൽ അതിനു ശോഭയും ഉറപ്പും കൂടും. ഇരുമ്പാണെങ്കിൽ തുരുമ്പു പിടിക്കും; സ്വർണ്ണം ഒരിക്കലും തുരുമ്പുപിടിക്കുകയില്ല. അതേപോലെ ഈശ്വരാർപ്പണം ചെയ്ത സാധകൻ ഒരിക്കലും ജീവിതസമരത്തിൽ പരാജയപ്പെടുകയില്ല. തമോഗുണത്തിന്റേയും രജോഗുണത്തിന്റേയും ശക്തികളോട് ഏറ്റുമുട്ടേണ്ടിവരുമ്പോൾ, സ്വർണ്ണരഥം യുദ്ധക്കളത്തിൽ വെട്ടിത്തിളങ്ങുംപോലെ, ഈശ്വരചൈതന്യം സാധകനിൽ മിന്നിത്തിളങ്ങി പ്രതികൂലശക്തികളെ പരാജയപ്പെടുത്തുന്നു. ഈശ്വരചൈതന്യം സാധകനിൽ ദൈവീസമ്പത്തായി വിളങ്ങി ഇരുട്ടിന്റെ ശക്തികളെ തോല്പിക്കുന്നു. ഇപ്രകാരം സാധകനിൽ പ്രകാശിക്കുന്ന ചൈതന്യം ഈശ്വരന്റേതാണ്; അഥവാ ഈശ്വരൻതന്നെയാണ്. ശ്രീമദ്ഭാഗവതം ദശമസ്കന്ധത്തിൽ വസുദേവൻ ഭഗവൽച്ചൈതന്യത്തെ ഉൾക്കൊണ്ടതിനെ ഇങ്ങനെയാണ് വിവരിക്കുന്നത്.

സ ബിഭ്രത് പൗരുഷം ധാമ ഭ്രാജമാനോ യഥാ രവിഃ
ദുരാസദോതിദുർദ്ധർഷോ ഭൂതാനാം സംബഭൂവ ഹ
(ഭാഗവതം 10.2)

സ്വർണ്ണരഥത്തെപ്പോലെ എന്നു പറഞ്ഞുതുകൊണ്ട് ശരീരത്തിന് സ്വാഭാവികമായ അപചയം ഈശ്വരോപാസകന് ഉണ്ടാവുന്നില്ല; വളരെക്കാലം ഈശ്വരഭജനം ചെയ്തു ജീവിക്കാനുള്ള ശക്തി കിട്ടും എന്നുകൂടി കാണിക്കുന്നുണ്ട്. ഭഗവാന്റെ പൗരുഷരൂപത്തെ ഉൾക്കൊണ്ട വസുദേവൻ വെട്ടിത്തിളങ്ങുന്ന സൂര്യനെപ്പോലെ ആർക്കും അടുക്കാനോ നോക്കാനോ പറ്റാത്ത്ര തേജസ്വിയായിത്തീർന്നു എന്നു ഭാഗവതവാക്യസാരം. ആദ്ധ്യാത്മികസാധനങ്ങളെക്കൊണ്ട് ത്രികരണങ്ങളും പരമപവിത്രമാക്കപ്പെട്ട ഒരു മഹാത്മാവിന് കാമാദിശത്രുക്കളെയും മൃത്യുജരാവ്യാധിദുഃഖങ്ങളെയും ജയിക്കാൻകഴിയും എന്നു ചുരുക്കം.

മനോവാചാമഗോചരമെന്ന് ഉപനിഷത്തുകളാൽ പ്രതിപാദിപ്പിക്കപ്പെട്ട ജഗദീശ്വരൻ സർവ്വത്ര പ്രകാശിക്കുന്നുണ്ടെന്നും അവിടുന്നു മാതാവിനെപ്പോലെ ഏവർക്കും ഹിതകാരിയാണെന്നും നാനാ വൈചിത്ര്യങ്ങളോടെ പ്രകാശിക്കുന്ന അവിടുത്തെ അറിയാൻ അവിടുന്നു കനിഞ്ഞരുളുന്ന വിവേകത്തിന്റെ ശുഭ്രദൃഷ്ടിതന്നെ വേണമെന്നും അവിടുത്തെ അറിഞ്ഞു കഴിഞ്ഞാൽ ജീവിതസമരത്തിൽ വിജയം കൈവരിച്ചുകഴിഞ്ഞുവെന്നും



സാക്ഷാത്ക്കാരത്തിന് ഉപയോഗമായ ഈ ശരീരം മാലിന്യമറ്റ സ്വർണ്ണത്തെപ്പോലെ തേജസുറ്റതും ചിരകാലം നിലനില്ക്കുന്നതുമായിത്തീരുമെന്നുമുള്ള മഹത്തായ തത്ത്വരത്നങ്ങളെയാണ് ഈ മന്ത്രത്തിൽ പ്രതിപാദിച്ചത്.

പില്ക്കാലത്ത് പുരാണേതിഹാസങ്ങളിൽ വിവരിക്കപ്പെട്ട ശുക-നാരദ-സനകാദി ഋഷീശ്വരന്മാരുടെ ആദ്ധ്യാത്മികകോപദേശങ്ങൾക്ക് അവലംബം ഇതുപോലെയുള്ള വേദമന്ത്രങ്ങളാകാം. സത്യവചസ്സുകളായ പുരാണകർത്താക്കൾ അടിസ്ഥാനരഹിതമായി ഒന്നും പറയുകയില്ല. അടിസ്ഥാനം അവർ ചൂണ്ടിക്കാട്ടാത്തതിനാൽ നമ്മെപ്പോലുള്ളവർക്ക് മനസ്സിലാക്കാൻ കഴിയുന്നില്ലെന്നുമാത്രം. സത്യദ്രഷ്ടാക്കളുടെ വചസ്സുകളും സത്യംതന്നെയാകും എന്നുമാത്രം മറക്കാതിരുന്നാൽ മതി.

## മന്ത്രം - 4

ആത്മസാക്ഷാൽക്കാരം ദുർബ്ബലന്മാർക്കുള്ളതല്ല; സർവ്വവിധബലവും ഉള്ളവർക്കേ ആത്മാനുഭൂതി സിദ്ധിക്കൂ. എന്നാൽ ഇവിടെ പറയുന്ന ബലം കായികബലമല്ല; കായികബലത്തിനും അതിന്റേതായ സ്ഥാനമുണ്ട് എന്നത് വിസ്മരിച്ചുകൊണ്ടല്ല ഇതു പറയുന്നത്. ആത്മബലമാണ് എല്ലാറ്റിനും പ്രധാനം. അതിൽനിന്നാണ് മറ്റുബലങ്ങളെല്ലാം ഉളവാകുന്നത്. പ്രജ്ഞാബലം, ബുദ്ധിബലം, മനോബലം, പ്രാണബലം എന്നിവയൊക്കെ ആത്മബലത്തിന്റെ വകഭേദങ്ങളാണ്. 'നായമാത്മാ ബലഹീനേന ലഭ്യഃ' എന്നു പ്രഖ്യാപിച്ച ഉപനിഷദാചാര്യൻ ഈ സത്യമാണ് വെളിപ്പെടുത്തിയത്. അതിനെ വേണ്ടപോലെ വിനിയോഗിക്കാൻ തയ്യാറുള്ളവരിലേ ബലം പ്രകടമാകയുള്ളൂ. പ്രമാദാലസ്യങ്ങൾക്കു കീഴ്പ്പെട്ടവന് യാതൊരു ബലവും സിദ്ധിക്കുകയില്ലെന്നല്ല, ഉള്ളബലം ക്രമേണ ക്ഷയിച്ചുവരികയും ചെയ്യും. കാരണം എന്തും അർഹതയുള്ളവർക്കേ കിട്ടുകയുള്ളൂ. ബലം ലഭിച്ചുകഴിഞ്ഞതിനുശേഷം ഉപാസന തുടങ്ങാം എന്നു വിചാരിക്കുന്നത് മൂഢത്വമാണ്. ദൃഢനിശ്ചയത്തോടെ ഉപാസനാമാർഗ്ഗത്തിലേക്കിറങ്ങിയാൽ അതാതുസമയത്തു വേണ്ടതായ ബലം കിട്ടുകതന്നെ ചെയ്യും. കാരണം ബലദാതാവും അവിടുന്നുതന്നെയാണല്ലോ. പടയാളി യുദ്ധക്കളത്തിലിറങ്ങുന്നത് ആവശ്യമുള്ള ആയുധമെല്ലാം വാരിക്കൂട്ടി കൈവശമാക്കിയിട്ടല്ല. യുദ്ധരംഗത്തേയ്ക്ക് നീങ്ങാൻ ആജ്ഞാപിച്ച മേലധികാരിതന്നെ യഥാസമയം തനിക്കുവേണ്ടുന്ന ആയുധങ്ങൾ നല്കും എന്ന് പടയാളിക്കുറപ്പുണ്ട്. ആയുധം സംഭരിച്ച വാഹനം തന്റെ പിന്നിലുണ്ടെന്നും വേണ്ടസമയത്ത് അത് കൈവശം വരുമെന്നും അയാൾക്കറിയാം. മേലധികാരിയുടെ ആജ്ഞയെ ചോദ്യംചെയ്യാതെ അനുസരിക്കലാണ് തന്റെ കടമ. അതു

നിർവ്വഹിച്ചാൽ മറ്റെല്ലാം സ്വാഭാവികമായും വന്നുചേരും.

ജീവിതയുദ്ധക്കളത്തിൽ ഇറങ്ങാൻ നമ്മോട് ആജ്ഞാപിച്ച മേലധികാരി ഈശ്വരനാണ്. ആ ഈശ്വരൻ ഈ പടക്കളത്തിൽ ശത്രുസഞ്ചയത്തിനോടേറ്റുമുട്ടുമ്പോൾ നമുക്ക് ആവശ്യമായിവരുന്ന ആയുധങ്ങൾ - ശമദമാദി ഗുണവിശേഷങ്ങൾ - യഥാസമയം നല്കും. സൈനികനെന്നപോലെ നമുക്കും ഈ ദൃഢവിശ്വാസം വേണം. അങ്ങനെ പടക്കളത്തിലിറങ്ങി പൊരുതുമ്പോൾ നമ്മുടെ പ്രാഗത്ഭ്യവും കഴിവും മിന്നിത്തിളങ്ങും. ആദ്യമാദ്യം ഈശ്വരൻ വേറെ താൻ വേറെ എന്ന ദ്വന്ദ്വഭാവത്തിലാണ് സാധകൻെറ നില. ആ മനോഭാവത്തിൽ സാധന ചെയ്തു ചെയ്തു താൻ വേറെ പ്രപഞ്ചം വേറെ എന്ന മറ്റൊരു ദ്വന്ദ്വഭാവം വളർന്നുവരാൻ തുടങ്ങും. പ്രപഞ്ചംതന്നിൽ നിന്നന്യമാണെന്ന തോന്നൽ ദൃഢപ്പെട്ടുകഴിഞ്ഞാൽ പിന്നെ പ്രപഞ്ചബാധയില്ല. ആദ്യത്തെ ദ്വന്ദ്വം പോയി തൽസ്ഥാനത്ത് മറ്റൊരു ദ്വന്ദ്വം ഉടലെടുക്കുകയാണ്. ഈശ്വരനുമായി തനിക്ക് അഭേദ്യബന്ധമുണ്ടെന്നറിയുമ്പോൾ ആദ്യത്തെ ദ്വന്ദ്വം പോയി തനിക്ക് ഒരു വിധത്തിലുള്ള സംബന്ധവും ഇല്ല എന്നറിയുമ്പോൾ രണ്ടാമത്തെ ദ്വന്ദ്വവും നശിക്കുന്നു. അതുവരെ ഒളിഞ്ഞുനിന്ന് സഹായിച്ചിരുന്ന ഈശ്വരൻ തെളിഞ്ഞുനിന്നുകൊണ്ട് തൻെറ ഉപാസകനെ കൃപാപൂർവ്വം അനുഗ്രഹിക്കുന്നു. ഈ തത്ത്വങ്ങളൊക്കെ വ്യംഗമായി സൂചിപ്പിച്ചുകൊണ്ട് വേദമാതാവ് പറയുന്നത് നോക്കുക :

സേനേവ സൃഷ്ടാമം ദധാത്യ
സ്തുർന്ന ദിദ്യുത്ത്വേഷപ്രതീകാ
യമോഹജാതോ യമോ ജനിത്വം
ജാരഃ കനീനാം പതിർജനീനാം (ഋ 1.66.7)

| | |
|---|---|
| (സഃ അഗ്നിഃ) | ആ അഗ്നിദേവൻ |
| സൃഷ്ടാസേനാ ഇവ | യുദ്ധത്തിനായി പ്രേരിപ്പിക്കപ്പെട്ട സേനയെപ്പോലെ |
| (അസ്മാസു), അമം ദധാതി | ഞങ്ങളിൽ ബലത്തെ ഉളവാക്കുന്നു. |
| അസ്തുഃ ത്വേഷപ്രതീകാ ദിദ്യുത് ന | വില്ലാളിയുടെ ധനുസ്സിൽനിന്ന് ചീറിപ്പായുന്ന മിന്നിത്തിളങ്ങുന്ന മുനയുള്ള അസ്ത്രത്തെപ്പോലെ |
| (സഃ അഗ്നിഃ) | ആ അഗ്നിദേവൻ |
| (ദീപ്യമാനഃ ഭവതി) | ഉജ്ജ്വലനായി ഭവിക്കുന്നു. |
| (സഃ അഗ്നിഃ) യമഃ ഹ | ആ അഗ്നിദേവൻ ഇരട്ടയായി |
| ജാതഃ ഭവതി | ജനിക്കുന്നു |
| (പുനഃ) യമഃ ജനിത്വം (ഭവതി) | വീണ്ടും ദ്വന്ദ്വാത്മകനായി ജനിക്കപ്പെടുകയും ചെയ്യുന്നു. |
| (സഃ അഗ്നിഃ ഏവ) | ആ അഗ്നിദേവൻതന്നെ |



| | |
|---|---|
| കനീനാംജാരഃ | കന്യകമാരുടെ ജാരനും |
| ജനീനാം പതിഃ | ജനനിമാരുടെ പതിയും |
| (ച ഭവതി) | ആയി ഭവിക്കുന്നു. |

## വിവരണം

അഗ്നിദേവൻെറ അസാധാരണമായ അപദാനങ്ങളെയാണ് ഈ മന്ത്രത്തിലും പ്രതിപാദിക്കുന്നത്. ബലദാതാവാണ് അഗ്നി. ''ത്വം ഹി ബലദാ അസി'' എന്ന് ഋഗ്വേദത്തിൽ വേറൊരിടത്തു പറയുന്നുണ്ട്. പ്രസിദ്ധമായ ഹിരണ്യഗർഭസൂക്തത്തിലും ''യ ആത്മദാ ബലദാ യസ്യ വിശ്വേ'' എന്ന് ഈ ബലദാതൃത്വത്തെത്തന്നെ പറയുന്നുണ്ട്. യുദ്ധസജ്ജമായ സേനയ്ക്കേ അതാതിനു പറ്റിയ ആയുധം നല്കുകയുള്ളൂ. സേനാശബ്ദത്തിൻെറ നിർവ്വചനം ''ഇനേന (സ്വാമിനാ) സഹവർത്തതേ ഇതി സേനാ'' എന്നാണ്. സ്വാമിയോടുകൂടിയവർക്കേ പോരിന്നുള്ള ആയുധം കിട്ടുകയുള്ളൂ. ഈശ്വരനെ തൻെറ നാഥനായിക്കരുതി ഉപാസിക്കുന്നവർക്കേ അതാതു സമയത്തു വേണ്ടതായ ബലം കിട്ടുകയുള്ളൂ. ദൈവവിശ്വാസത്തിൻെറ മറ്റൊരു പര്യായമാണല്ലോ ആത്മവിശ്വാസം. തിതിക്ഷ, ധൈര്യം തുടങ്ങിയ ഗുണങ്ങൾ ലഭിക്കണമെങ്കിൽ ഈശ്വരനെ തൻെറ സ്വാമിയായി കരുതണം എന്നർത്ഥം. കൂർത്തു മിന്നിത്തിളങ്ങുന്ന അസ്ത്രമാണ് ലക്ഷ്യത്തിൽ ആഞ്ഞുതറക്കുക. അസ്ത്രത്തിൻെറ മുനയ്ക്കു നല്ല കൂർപ്പ് ഇല്ലെങ്കിൽ അത് ലക്ഷ്യത്തിൽ എല്ക്കില്ല. അങ്ങനെയുള്ള അസ്ത്രത്തിന് തുല്യമാണ് സൂക്ഷ്മബുദ്ധി. ''ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ'' - എന്ന് ഉപനിഷത്തും ഇതുതന്നെ പറയുന്നു. ബുദ്ധിയുടെ ഈ ഗുണവിശേഷം അഗ്നിദേവൻെറ വൈഭവമാണ് എന്നർത്ഥം. 'പ്രജ്ഞ'എന്നു യോഗശാസ്ത്രം പറയുന്ന ഈ സത്വഗുണപ്രവൃദ്ധമായ ബുദ്ധി ഈശ്വരൻ കനിഞ്ഞു തരികതന്നെ വേണം. ''ദദാമി ബുദ്ധിയോഗം തം യേന മാമുപയാന്തി തേ'' എന്നു ഗീതയും ഇതിനെ അനുവദിച്ചിരിക്കുന്നു.

പ്രപഞ്ചത്തിലെ ജീവജാലങ്ങളെല്ലാം 'ഇരട്ട', അതായത് ദ്വന്ദ്വഭാവത്തിലാണ് ജനിക്കുന്നത്. താനും പ്രപഞ്ചവും ആകുന്ന ആ ദ്വന്ദ്വം ബന്ധകാരണമാണ്. എന്നാൽ ആ ഭാവത്തിൽ വിരാജിക്കുന്നതും ഈശ്വരൻതന്നെയാണ്. ഇതിനുശേഷം ഉൽകൃഷ്ടമായ ഒരു ദ്വന്ദ്വം ഉളവാകുന്നുണ്ട്. അത് താനും ഈശ്വരനും എന്നതാണ്. പ്രപഞ്ചം അവിടെ ഇല്ലാതായി പകരം ഈശ്വരൻ വന്നു. മുമ്പു പ്രപഞ്ചമായി കണ്ടിരുന്നതിനെയെല്ലാം ഇന്ന് ഈശ്വരനായിട്ടാണ് കാണുന്നത്. താരതമ്യേന ഉൽകൃഷ്ടമാണ് ഈ ദ്വന്ദ്വഭാവമെങ്കിലും ഇതും പൂർണ്ണമല്ല. ഇക്കാണുന്നതെല്ലാം ബ്രഹ്മമാണെന്നും താനും ആ ബ്രഹ്മചൈതന്യംതന്നെയാണെന്നുമുള്ള അദ്വൈതാനുഭൂതിയാണ് പരമോൽക്കൃഷ്ടം. അവരവും പരമവും ആയ ഈ രണ്ടവസ്ഥകളുടെയും ഈശ്വരൻ സർവ്വേശ്വരൻതന്നെയാണ്. ''പരാവരേശോ

മഹദംശയുക്തോ ഹ്യജോപി ജാതോ ഭഗവാൻ യഥാഗ്നിഃ'' എന്ന് ഭാഗവതം (3-2-15) ഈ അവസ്ഥയെ വർണ്ണിച്ചിരിക്കുന്നു.

ഈ അവസ്ഥ എങ്ങനെ കാണപ്പെടുന്നു എന്നാണ് തൊട്ടടുത്ത ഉപമയിലൂടെ വ്യക്തമാക്കുന്നത്. ആദ്യത്തെ ദ്വന്ദ്വഭാവം ''കന്യകമാർക്ക് ജാരൻ'' എന്നപോലെയും പിന്നത്തേത് 'ജനനിമാർക്ക് പതി' എന്നപോലെയുമാണ്. ജാരനും പതിയും നല്കുന്നത് ഒന്നുതന്നെ; സൂക്ഷ്മത്തോളം ചിന്തിച്ചാൽ കാമപൂർത്തിയാണ് അതെന്നു കാണാം. ആദ്യത്തേത് ലോകദൃഷ്ടിയിൽനിന്ന് ഒളിഞ്ഞും മറ്റേത് തെളിഞ്ഞും ആണെന്നേ വ്യത്യാസമുള്ളൂ. പിതൃസംരക്ഷണയിലാണ് കന്യക; അതുപോലെ മനോബുദ്ധീന്ദ്രിയങ്ങൾ ബാഹ്യപ്രപഞ്ചത്തിൻെറ നിയന്ത്രണത്തിലിരിക്കുന്ന ബദ്ധാവസ്ഥയിൽ അനുഭവിക്കുന്ന ആനന്ദ-സംതൃപ്തികൾ ഈശ്വരൻ നല്കുന്നവതന്നെയാണ്. പക്ഷേ അത് ബഹിർമ്മുഖമനസ്സിന് വ്യക്തമല്ല. ജാരൻ കന്യകയ്ക്ക് നല്കുന്ന കാമപൂർത്തിപോലെ, താനും പ്രപഞ്ചവും എന്ന 'ദ്വന്ദ്വാത്മകതയിലിതാണ് സ്ഥിതി. ഗുരുശാസ്ത്രപ്രസാദത്താൽ വിവേകം സിദ്ധിച്ച് ഇന്ദ്രിയജന്യമായ ആനന്ദവും ഈശ്വരദത്തംതന്നെ എന്നറിയുമ്പോൾ ഒളിഞ്ഞല്ലാതെ തെളിഞ്ഞുതന്നെ അത് ഈശ്വരനിൽനിന്നു സിദ്ധിക്കാൻ ആഗ്രഹമുദിക്കും.അങ്ങനെ ഒടുവിൽ താനും ഈശ്വരനും എന്ന ഉൽകൃഷ്ടദ്വന്ദ്വഭാവത്തിലേയ്ക്ക് ഉയരും. ജനനിക്ക് - അതായത് പത്നിക്ക് - പതി നല്കുന്ന കാമപൂർത്തിക്കു തുല്യമാണിത്. അവിടെ വ്യക്തമായും തെളിഞ്ഞുമാണ് അനുഭൂതി. അതാണ് സിദ്ധപുരുഷന്മാരുടെ അവസ്ഥ. മഹാത്മാക്കൾ ബാഹ്യവസ്തുക്കളുടെ അവലംബമില്ലാതെതന്നെ അളവറ്റ ആനന്ദം അനുഭവിക്കുന്നത് കാണുമ്പോൾ ഈ അനുഭൂതി ഈശ്വരനിൽനിന്നല്ലാതെ മറ്റെങ്ങുനിന്നുമല്ല എന്ന് ലോകം മനസ്സിലാക്കും.

ആദ്ധ്യാത്മികരഹസ്യങ്ങളിലേക്ക് ചുഴിഞ്ഞിറങ്ങുന്ന ഇത്തരം ഉപമകൾ പില്ക്കാലത്ത് എത്രയോ പുരാണകഥകൾക്ക് രൂപംനല്കിയിട്ടുണ്ട്. ഭാഗവതത്തിലെ വൃന്ദാവനലീലയിലെ ഗോപീപ്രേമവർണ്ണന ''ജാരഃ കനീനാം'' എന്നതിനും ദ്വാരകയിലെ ശ്രീകൃഷ്ണൻെറ ഗാർഹസ്ഥ്യവർണ്ണന ''പതിർജനീനാം'' എന്നതിനും ഉദാഹരണങ്ങളാണ്. വേദമന്ത്രങ്ങളാകുന്ന ബീജങ്ങളിൽനിന്ന് മുളച്ചുപൊന്തിയ വടവൃക്ഷങ്ങളാണ് പുരാണങ്ങൾ. വടവൃക്ഷത്തിൻെറ തണലിൽ ആശ്വാസംകൊള്ളുന്നവർ ഇതിനൊരു ബീജമുണ്ടെന്ന് ഓർത്താൽ നന്ന് എന്നുമാത്രം.

# ഭാഗം – രണ്ട്

# ആരണ്യം

ഒരു ഭൂപ്രദേശത്തിന്റെ ശീതോഷ്ണസ്ഥിതിയെ നിയന്ത്രിക്കുന്നതിൽ വനങ്ങൾക്ക് സുപ്രധാനമായ ഒരു പങ്കുണ്ട്. വന്യജീവികളും വന്യങ്ങളായ ഔഷധങ്ങളും വനാന്തരങ്ങളിൽനിന്ന് ഉൽഭവിക്കുന്ന നദികളും ഒരു രാജ്യത്തിന്റെ അമൂല്യസമ്പത്തുകളാണ്. വനത്തെ കേവലം വൃക്ഷസമൂഹമായി കാണാനല്ല നേരെമറിച്ച് വനദേവതയായി കാണാനാണ് ഭാരതീയപാരമ്പര്യം നമ്മെ പഠിപ്പിക്കുന്നത്. വനത്തെ ആശ്രയിച്ചു ജീവിക്കുന്ന ചരാചരങ്ങളുടെ സംരക്ഷകശക്തിയാണ് വനദേവത. തപോവനങ്ങളിൽ മഹർഷിമാർ തങ്ങളുടെ പത്നീസന്താനാദികളുടെ സംരക്ഷണച്ചുമതല വനദേവതകളെ ഏൽപിച്ചുവരാറുള്ളതായി പുരാണങ്ങളിൽ പല സ്ഥലത്തും കാണാം.

വനമെന്നപോലെ വനദേവതയും അവർക്ക് പ്രത്യക്ഷസത്യമാണ്. അതിനാൽ സ്വാർഥലാഭത്തിനുവേണ്ടി വനനശീകരണം നടത്താൻ ആരും ധൈര്യപ്പെട്ടിരുന്നില്ല. പ്രകൃതീശ്വരിയെ അമ്മയായിക്കണ്ടുവണങ്ങുന്ന ആ സുവർണ്ണകാലം എങ്ങോ പോയ്മറഞ്ഞു. പണ്ടത്തെ ആളുകൾ പ്രകൃതിയിൽനിന്ന് അഭീഷ്ടങ്ങളെ ദോഹനം ചെയ്യുകയായിരുന്നു പതിവ്. ഇന്ന് ദോഹനം പോയി ചൂഷണമായി. അമ്മയുടെ മടിയിൽ സ്നേഹത്തോടെ ചെന്നിരുന്നു മുലപ്പാൽ കുടിക്കുന്ന കുട്ടിക്ക് ആവശ്യമുള്ളിടത്തോളം സ്തന്യം ചുരത്തിക്കൊടുക്കുന്നതിന് പ്രേരകമായി നിൽക്കുന്നത് പുത്രവാത്സല്യമാണ്. നേരെമറിച്ച് അമ്മയുടെ സ്തനങ്ങളെ കുത്തിപ്പിളർന്ന് അതിലുള്ള സ്തന്യക്ഷീരം ഒരുതുള്ളി ബാക്കിയില്ലാതെ എടുക്കുവാൻ ഒരു കുട്ടി തുനിയുന്നുവെന്നിരിക്കട്ടെ; എന്തായും ഫലം? ഒരു തുള്ളി പാലുകിട്ടില്ല എന്നതോ പോകട്ടെ ചീറ്റിയൊലിക്കുന്ന രക്തസ്രാവമാവും കാണേണ്ടിവരിക. ഇതുതന്നെയാണ് പ്രകൃതിയുടെയും കഥ. നമ്മുടെ പൂർവ്വികർ ഈ തത്ത്വം മനസ്സിലാക്കിയവരായിരുന്നു വൈദികഋഷി വനദേവതയെ അഥവാ 'അരണ്യാനി'യെക്കുറിച്ച് എത്ര ആദരപൂർവ്വമാണ് സ്തുതിക്കുന്നതെന്നു നോക്കൂ:

ആഞ്ജനഗന്ധിം സുരഭിം
ബഹ്വന്നാം അകൃഷീവലാം
പ്രാഹംമൃഗാണാം മാതരം
അരണ്യാനിമശംസിഷം (ഋഗ്വേദം 10.147.6)

| | |
|---|---|
| ആഞ്ജനഗന്ധിം | കസ്തൂരി, കസ്തൂരി ഇവയുടേതുപോലുള്ള ഗന്ധമുള്ളവളും |
| സുരഭിം | സുഗന്ധം പൊഴിക്കുന്നവളും |



| | |
|---|---|
| ബഹ്വന്നാം | ധാരാളം ഭക്ഷ്യവസ്തുക്കളോടുകൂടിയവളും |
| അകൃഷീവലാം | കൃഷീവലന്മാരെ വർജിക്കുന്നവളും |
| മൃഗാണാം മാതരം | പക്ഷിമൃഗാദികൾക്കെല്ലാം അമ്മയെപ്പോലെ സംരക്ഷിക്കുന്നവളും ആയ |
| അരണ്യാനിം | ആരണ്യമാതാവിനെ അഥവാ വനദേവതയെ |
| അഹം | ഞാൻ |
| അശംസിഷം | ഭക്ത്യാദരപൂർവം സ്തുതിച്ചുകൊള്ളുന്നു. |

ജീവിതത്തിന്റെ പകുതികാലം നാട്ടിലും ശേഷിച്ച പകുതി കാട്ടിലും കഴിക്കുകയെന്നതാണ് നമ്മുടെ പൂർവികരുടെ സമ്പ്രദായം. ബ്രഹ്മചര്യം, ഗാർഹസ്ഥ്യം എന്നീ ആശ്രമങ്ങൾകടന്ന് അടുത്ത ജീവിതരംഗം വനമാണ്. വനത്തിലേക്ക് പ്രസ്ഥാനംചെയ്യാനുള്ള സന്ദർഭമായതുകൊണ്ട് ആ ആശ്രമത്തിന് വാനപ്രസ്ഥം എന്ന പേരുതന്നെ വരാനിടയായി. അരണ്യത്തിലെ പർണശാലകളിൽനിന്ന് ഉണ്ടായതുകൊണ്ട് വാനപ്രസ്ഥാശ്രമത്തിനോടനുബന്ധിച്ച വേദഭാഗത്തിന് 'ആരണ്യകം' എന്ന പേരുതന്നെവന്നു. ഇതെല്ലാം കാണിക്കുന്നത് ഭാരതീയസംസ്കാരത്തിനോട് ആരണ്യങ്ങൾ എത്രമാത്രം ഇഴുകിച്ചേർന്നിരിക്കുന്നു എന്നു കാണിക്കാൻവേണ്ടിയാണ്. വൈദികഋഷിയുടെ ദൃഷ്ടിയിൽ ആരണ്യങ്ങൾ ഭീകരമോ ഘോരമോ അല്ല. പലതരത്തിലുള്ള സുഗന്ധപുഷ്പങ്ങളുടെയും സസ്യങ്ങളുടെയും സമ്പർക്കത്താലും കസ്തൂരി മുതലായവയാലും അവിടം സുഗന്ധപൂരിതമാണ്. എല്ലാതരം ജീവികൾക്കും ആവശ്യമായ ഭക്ഷണവസ്തുക്കൾ അവിടെ സുലഭമാണ്. ബഹുരൂപമായ ഭക്ഷണവസ്തുക്കൾ അവിടെ സുലഭമാണ്. രൂപസാദൃശ്യംകൊണ്ടും അതിഗഹനതകൊണ്ടും ശത്രുക്കളിൽനിന്ന് രക്ഷപ്രാപിക്കാനുള്ള സർവ്വസൗകര്യവും വനത്തിലുണ്ട്. 'ആഞ്ജനഗന്ധി' 'ബഹ്വന്നാ' എന്നീ വിശേഷണങ്ങളാൽ ഇവയാണ് സൂചിപ്പിക്കുന്നത്.

വനദേവതയ്ക്ക് ഒരു കൂട്ടുകാരനോടുമാത്രമേ ഒടുങ്ങാത്ത എതിർപ്പുള്ളൂ. കന്നും കലപ്പയുമായി തന്നെ നാമാവശേഷമാക്കാൻ വരുന്ന കർഷകനോടുമാത്രം. പൂട്ടും വിതയും ഇല്ലാതെതന്നെ ഞാൻ എന്റെ സാമ്രാജ്യത്തിലെ ജീവികൾക്കെല്ലാം ആഹാരം നൽകുന്നുവെന്നിരിക്കെ 'എന്തിന് ഈ കർഷകൻ ഇങ്ങോട്ട് വലിഞ്ഞുകയറുന്നു' എന്നാവാം വനദേവതയുടെ പ്രതികരണം. ഏതായാലും വൈദികഋഷി അതറിഞ്ഞിട്ടാണ് അകൃഷീവലാ എന്ന് ആരണ്യമാതാവിനെ വിശേഷിപ്പിച്ചത്. സ്വരക്ഷയ്ക്കുള്ള സംവിധാനം ഉണ്ടാക്കാനോ തന്റെ ഉപജീവനവസ്തു സഞ്ചയിക്കാനോ താൽപര്യമില്ലാത്ത മൃഗങ്ങൾക്കും, എല്ലാം ഈശ്വരേച്ഛയ്ക്കു വിട്ടുകൊടുത്തുകൊണ്ട് ആഹാരനീഹാരാദികളെ സംബന്ധിച്ചിടത്തോളം മൃഗസഹോദരന്മാരായി കഴിഞ്ഞുകൂടുന്ന താപസന്മാർക്കും ഒരമ്മയെപ്പോലെ എല്ലാം ഒരുക്കിക്കൊടുത്തും നോക്കി സംരക്ഷിച്ചും കഴിയുന്ന പുത്രവത്സലയാണ് അരണ്യാനിമാതാവ് എന്ന് ഋഷി ആദരപൂർവ്വം പ്രകീർത്തിക്കുന്നു. ഇവ്വിധ

മെല്ലാമുള്ള ഗുണവിശേഷങ്ങളുള്ള അരണ്യദേവതയെക്കുറിച്ച് സ്തുതിക്കാനല്ലേ തോന്നൂ.

ധനാശയ്ക്കു വശംവദരായി വനഭൂമി മുച്ചൂടും നശിപ്പിക്കുന്ന 'കാട്ടുകള്ളന്മാർ' ഇടയ്ക്കെങ്കിലും നമ്മുടെ ഈ ഉൽകൃഷ്ടപൈതൃകം ഓർമ്മിച്ചിരുന്നുവെങ്കിൽ!

## സ്വാർത്ഥത

രാജ്യം ഭരിക്കുന്നവർക്കുവേണ്ട ഉത്തമഗുണങ്ങൾ എന്തെല്ലാം എന്നത് എക്കാലത്തും ഒരു പ്രധാനചർച്ചാവിഷയമാണല്ലോ. നിസ്വാർത്ഥന്മാരും രാജ്യസ്നേഹികളും പ്രജാക്ഷേമതൽപരരും ആയ ഭരണാധികാരികൾ എന്നും ജനങ്ങളുടെ ആദരവുനേടിയിട്ടുണ്ട്. നേരെമറിച്ച് സ്വാർത്ഥികളും ഹിംസാലുക്കളും നിർദയന്മാരുമായവർ നാട്ടിനും നാട്ടാർക്കും ഒരു ശാപമായിത്തീർന്നിട്ടുണ്ട്. അന്നും ഇന്നും എന്നും സർവാനുശാസനസമർത്ഥമായ വേദം ഇക്കാര്യത്തിൽ എന്തുപറയുന്നു എന്നു നോക്കാം:

ഗോത്രഭിദം ഗോവിദം വജ്രബാഹും
ജയന്തമജ്മപ്രമൃണന്തമോജസാ
ഇമം സജാതാ അനുവീരയദ്ധ്വം
ഇന്ദ്രം സഖായോ അനുസംരഭധ്വം (ഋഗ്വേദം 10.103.6)

| | |
|---|---|
| (ഹേ) സജാതാ | ഒരേ രാജ്യത്ത് ജനിച്ചുവളർന്ന |
| സഖായ: | അല്ലയോ സഖാക്കളേ! |
| (യൂയം) ഗോത്രഭിദം | നിങ്ങൾ ഗോത്രത്തെ തകർക്കുന്നവനും |
| ഗോവിദം | ഗോവിനെ വേണ്ടവിധം അറിയുന്നവനും |
| വജ്രബാഹും | വജ്രബാഹുവും |
| അജ്മജയന്തം | യുദ്ധത്തെ ജയിക്കുന്നവനും |
| ഓജസാ പ്രമൃണന്തം | ഓജസ്സുകൊണ്ട് ശത്രുക്കളെ മരിച്ചതിനു തുല്യരാക്കുന്നവനും ആയ |
| ഇമം ഇന്ദ്രം | ഈ ഇന്ദ്രനെ |
| അനുവീരയദ്ധ്വം | മുൻനിർത്തി പ്രതിബന്ധങ്ങളെ തകർത്ത് മുന്നേറുവിൻ |
| (തഥാ) അനുസംരഭദ്ധ്വം | അതേവിധം (ഇന്ദ്രനെ മുൻനിർത്തി) പുരോഗതിക്കായി സുധീരം ഇറങ്ങി പ്രവർത്തിക്കുവിൻ. |



**വിവരണം**

'ഗോത്രഭിൽ' എന്നതിന് വർഗ്ഗീയതയെ തകർക്കുന്നവൻ എന്ന് അർത്ഥം. ഗോത്രഭിത്ത് ആവണമെങ്കിൽ "ഗോവിത്" ആയേ കഴിയൂ - അതായതു സ്വന്തം മാതൃഭൂമിയുടെ മഹിമയും പൂർവ്വചരിത്രവും അറിഞ്ഞ് അതിൽ അഭിമാനംകൊള്ളുന്ന ഒരു ഭരണാധികാരിക്കേ ജനങ്ങളുടെ ജാതി മതവർണ്ണഭാഷാപരമായ ഗോത്രബോധത്തെ തകർത്ത് അഖണ്ഡമായ ദേശീയബോധത്തെ ഉളവാക്കാൻ കഴിയൂ. ഇതു ക്ഷിപ്രസാദ്ധ്യമല്ല; ഒരു പക്ഷേ നിരന്തരമായ ഒരു പോരാട്ടംതന്നെ ഇതിനു വേണ്ടിവന്നേക്കാം. എന്നാൽ ആ സമരത്തിലും താൻ വിജയം നേടും എന്ന ഉറച്ചവിശ്വാസം കൈമുതലായുണ്ടാവണം. "വജ്രബാഹും" "അജ്മ ജയന്തം" എന്നീ വിശേഷണങ്ങളുടെ ആശയം ഇതാണ്. ഈ ദൃഢനിശ്ചയത്തിന്റെ ശക്തികൊണ്ടുതന്നെ പ്രതികൂലശക്തികൾ നിഷ്പ്രഭന്മാരായിത്തീർന്നെന്നുവരാം എന്നതാണ് "ഓജസാ പ്രമൃണന്തം" എന്നതിന്റെ ആശയം. പ്രാതികൂല്യങ്ങളെ തകർക്കുന്നതോടൊപ്പം ഐക്യബോധത്തെ ഊട്ടിയുറപ്പിക്കുന്ന സംരംഭങ്ങളിലും വ്യാപൃതരാവണം എന്നാണ്" വീരയദ്ധ്വം സംരഭദ്ധ്വം" എന്നീ പദങ്ങളുടെ ധ്വനി.

## പൗരുഷം

ഇന്നു നമ്മുടെ നാടിനുവേണ്ടത് പൗരുഷമാണ്. തന്നിൽ ഉറങ്ങിക്കിടക്കുന്ന ആത്മസിംഹത്തെ തട്ടിയുണർത്താൻതക്ക വിദ്യാഭ്യാസം. എന്നെ കീഴ്പ്പെടുത്താനോ അധഃപതിപ്പിക്കുവാനോ എനിക്കല്ലാതെ മറ്റാർക്കും കഴിയില്ല എന്ന ആത്മവിശ്വാസമാണാവശ്യം. അതാ കേൾക്കുന്നു വൈദിക ഋഷിയുടെ പ്രഘോഷണം!

ഉദ്യാനം തേ പുരുഷ നാവയാനം
ജീവാതും തേ ദക്ഷതാതിം കൃണോമി
ആഹിരോഹേമമമൃതം സുഖം രഥം
അഥാജി വിർവിദഥമാവദാസി (അഥർവവേദം 8.1.6)

| | |
|---|---|
| ഹേ പുരുഷ ! | അല്ലയോ പുരുഷാ! |
| തേ ഉദ്യാനം | അങ്ങ് മുന്നോട്ടുതന്നെ പോകൂ! |
| ന അവയാനം | ഒരിക്കലും പിന്തിരിയരുത് |
| തേജീവാതും | അങ്ങയ്ക്ക് ജീവനോത്തേജനമായ |
| ദക്ഷതാതിം | ബലത്തെ |

| | |
|---|---|
| (അഹം) കൃണോമി | ഞാൻ ഇതാ ഉണ്ടാക്കിത്തരുന്നു |
| ഇമം അമൃതം | ഈ അനശ്വരവും |
| സുഖംരഥം | സുഖകരവുമായ രഥത്തെ |
| (ത്വം) ഹി ആരോഹ വിഃ | അങ്ങും ആരോഹണം ചെയ്യൂ |
| അഥ അജി വിഃ | അതിനുശേഷം ജീർണതബാധിക്കാതെ |
| ത്വം (സ്വകീയം) | അങ്ങ് (തൻെറ) |
| വിദഥം (ശ്രദ്ധാലുഭ്യഃ) | ജീവിതാനുഭവം (ശ്രദ്ധാലുക്കൾക്ക്) |
| ആവദാസി | വിവരിച്ചുകൊടുക്കൂ. |

## വിവരണം

ഉള്ളിൽ കാമ്പുള്ളവനാണ് പുരുഷൻ. ആത്മശക്തി ഏതൊരുത്തൻെറയും ഉള്ളിൽ ഉണ്ട്. പക്ഷെ, അത് അറിയാത്തിടത്തോളം കാലം അതുകൊണ്ട് പ്രയോജനമില്ല. ആത്മശക്തിപൂർണ്ണന്മാരായ മഹാത്മാക്കൾ മനുഷ്യനിലെ ഉൽകൃഷ്ടവശത്തെ കാണും; പരിപോഷിപ്പിക്കും. മറ്റുള്ളവർ നികൃഷ്ടവശത്തെയും. ഗീതാചാര്യൻ അർജുനൻെറ പൗരുഷത്തെ തട്ടിയുണർത്തി, 'ക്ലൈബ്യം മാസ്മഗമഃ പാർഥ' എന്ന വചനത്തിലൂടെ. നീ ആണും പെണ്ണും കെട്ടവനല്ല; പുരുഷനാണ് എന്ന ഗീതാചാര്യവചനത്തിൻെറ അനുരണനമല്ലേ ഈ മന്ത്രത്തിലും കേൾക്കുന്നത്. ശരീരമാകുന്ന രഥത്തിൽ കയറിയാൽ ലക്ഷ്യം പ്രാപിക്കണം; ലക്ഷ്യപ്രാപ്തിക്കു മുമ്പേ രഥത്തിൽനിന്നിറങ്ങരുത്. രഥത്തെ ലക്ഷ്യത്തിലെത്തിക്കാൻ വേണ്ടത്ര ഊർജം നിറച്ചാണ് രഥം യാത്രപുറപ്പെട്ടിട്ടുള്ളത്. ആ ഊർജം ദുർവ്യയം ചെയ്ത് ലക്ഷ്യത്തിലെത്താൻ കഴിയാതെ വന്നാൽ അതു പൗരുഷമാണോ? തലയെടുപ്പോടെ ധീരതയോടെ ലക്ഷ്യം പ്രാപിച്ചതുകൊണ്ടുമാത്രമായില്ല. തൻെറ അനുഭവം പിന്നാലെ വരുന്നവർക്കു പ്രയോജനപ്പെടുത്തുകയും വേണം എന്നാണ് വേദമാതാവ് അനുശാസിക്കുന്നത്. എത്ര ഉദാത്തമായ സന്ദേശം അല്ലേ?

## എല്ലാം ഈശ്വരൻെറത്

യാവദ്ഭ്രിയേത ജഠരം താവൽസ്വത്വം ഹി ദേഹിനാം
അധികം യോഭിമന്യേത സ സ്തേനോ ദണ്ഡമർഹതി

(ഭാഗവതം 7-14-8)

ഈ പ്രപഞ്ചത്തിലുള്ള ഉപഭോഗവസ്തുക്കളിൽ തനിക്ക് ജീവിക്കാൻ എത്രകണ്ട് വേണമോ അതേ തൻേറതെന്നു കരുതാവൂ. അതിലധികം സ്വന്തമാക്കുന്നവൻ ജഗൽപിതാവിൻെറ ദൃഷ്ടിയിൽ കള്ളനാണ്, കള്ളന്



തക്കതായ ശിക്ഷകിട്ടണം. മേൽചേർത്ത ആശയത്തിൻെറ അടിസ്ഥാന മന്ത്രമെന്നു പറയാവുന്ന ഒരു ഋക്ക് നമുക്കൊന്ന് പരിശോധിക്കാം.

ഋതംവോചേ നമസാ പൃഛ്യമാനഃ
തവാശസാ ജാതവേദോ യദീദം
ത്വമസ്യ ക്ഷയസിയദ്ധവിശ്വം
ദിവി യദുദ്രവിണം യൽപൃഥിവ്യാം (ഋഗ്വേദം 4.5.11)

| | |
|---|---|
| അഹം | ഞാൻ |
| നമസാ (സഹ) | വിനയത്തോടുകൂടെ |
| (അന്യൈഃ) പൃഛ്യമാനഃ | മറ്റുള്ളവരാൽ ചോദിക്കപ്പെട്ടതുമൂലം |
| മാനഃ(സൻ) | |
| ഋതംവോചേ | ത്രികാലത്തിലും മാറ്റമില്ലാത്തതായസത്യം വാക്കിലൂടെ വെളിപ്പെടുത്തുന്നു |
| (ഹേ) ജാതവേദഃ | ഉള്ളതിനെയെല്ലാം അറിയുന്ന അല്ലയോ അഗ്നേ! |
| തവാശസാ | (സ്തുതിപൂജാദികളാൽ) അവിടുത്തെ അനുഗ്രഹം കൊണ്ട് |
| യദീദം | യാതൊരു ധനം ഞങ്ങൾക്ക് സിദ്ധിച്ചിട്ടുണ്ടോ |
| (അസ്യധനസ്യ) | ആ ധനത്തിൻെറ ഉടമസ്ഥൻ |
| ത്വംക്ഷയസി | അവിടുന്നുതന്നെയാണ് |
| യൽഹവിശ്വം (ധനം അസ്തി) | യാതൊരു ധനമുണ്ടോ |
| (തസ്യാപി ഈശിഷേ) | അതിൻെറയെല്ലാം ഉടമസ്ഥൻ അവിടുന്നുതന്നെ |
| ദിവി | ആകാശത്ത് |
| യൽഉദ്രവിണം (അസ്തി) | യാതൊരു ധനമുണ്ടോ |
| പൃഥിവ്യാം | ഭൂമിയിൽ |
| (യദ്ധനം അസ്തി) | യാതൊരു ധനമുണ്ടോ |
| (തസ്യസർവ്വസ്യ) | അതിൻെറയെല്ലാം |
| (ത്വം ഈശ്വരോ ഭവസി) | ഈശ്വരൻ അവിടുന്നു തന്നെ |

## പരിണാമം

ആധുനികശാസ്ത്രം അതിൻെറ ഗവേഷണപരീക്ഷണങ്ങളിലൂടെ സൂക്ഷ്മതലത്തിലേക്ക് കടക്കുംതോറും അത് ഭാരതീയതത്വശാസ്ത്രത്തിൻെറ ആധാരശിലകളായ തത്വങ്ങളിലാണ് ചെന്നുനിൽക്കുന്നത്. പുറമെക്ക് നാനാവി

ധമായ ഈ പ്രപഞ്ചം വാസ്തവത്തിൽ ഏകമാണെന്നും ദൃഷ്ടിയുടെ വൈകല്യം അഥവാ സൂക്ഷ്മതയില്ലായ്മയാണ് നാനാത്വഭ്രാന്തിക്കു കാരണമെന്നുമാണ് ഭാരതീയതത്വശാസ്ത്രങ്ങൾ പറയുന്നത്. ഇരുപതാം നൂറ്റാണ്ടിന് മാന്യമായ യാത്രയയപ്പിന് ഒരുക്കംകൂട്ടിക്കൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ പാശ്ചാത്യശാസ്ത്രജ്ഞന്മാരും ചിന്തകന്മാരും ഏതാണ്ട് മേൽപറഞ്ഞ ഭാരതീയചിന്താഗതിക്ക് സമാനമായ ഒരു നിഗമനത്തിലാണ് എത്തിച്ചേർന്നിരിക്കുന്നത്. വികസിച്ചുകൊണ്ടിരിക്കുന്ന പ്രപഞ്ചം അതിൻെറ പാരമ്യത്തിൽ വികസനം നിർത്തി സങ്കോചംതുടങ്ങുന്നുവെന്നും സങ്കോചം അതിൻെറ പാരമ്യത്തിലെത്തുമ്പോൾ വീണ്ടും വികസനം തുടങ്ങുന്നുവെന്നുമാണ് ഏറ്റവും പുതിയ സിദ്ധാന്തം. ഈ സങ്കോചവികാസങ്ങൾക്കു പ്രേരകമായ ഒരു മഹാബോധശക്തി അതിനുപിന്നിലുണ്ട് എന്ന ഭാരതീയസിദ്ധാന്തത്തിലേക്ക് ഇനി അധികം ദൂരമില്ല. പക്ഷേ, ബാഹ്യമായ നിരീക്ഷണപരീക്ഷണങ്ങൾകൊണ്ടോ ബാഹ്യമായ ഗവേഷണംകൊണ്ടോ ബോധശക്തിയെ കണ്ടെത്താനാവില്ല. പ്രസിദ്ധമായ ഒരു ഉപനിഷന്മന്ത്രം നോക്കുക: ''ആരാമമസ്യപശ്യന്തി ന തം പശ്യന്തി കശ്ചന'' (തോട്ടം കാണുന്നവരാരും തോട്ടക്കാരനെ കാണുന്നില്ല) എന്ന്. ഭാരതീയതത്വശാസ്ത്രത്തിൻെറ മൂലകന്ദമായ വേദം ഈ പ്രപഞ്ചപരിണാമസിദ്ധാന്തത്തെ എങ്ങനെ വിവരിക്കുന്നു എന്നു നോക്കുക.

യ ഇമാ വിശ്വാഭുവനാനിജുഹ്വൽ ഋഷിർഹോതാന്യസീദൽ പിതാനഃ
സ ആശിഷാദ്രവിണമിച്ഛമാനഃ പ്രഥമച്ഛദവരാൻ ആവിവേശ

(ഋ 10-68-1)

| | |
|---|---|
| ഋഷിഃ | ത്രികാലജ്ഞാനിയും |
| ഹോതാ | ജഗത്തിനെ തന്നിലേക്ക് സംഹരിക്കുന്നവനും |
| നഃ പിതാ | നമ്മുടെ പിതാവും ആയ |
| യഃ | യാതൊരു (സർവ്വേശ്വരൻ) |
| ഇമാവിശ്വാഭുവനാനി | ഈ സകല ഭുവനങ്ങളേയും |
| ജുഹ്വൽ | തന്നിലേക്ക് സംഹരിച്ചുകൊണ്ട് |
| ന്യസീദൽ | നിവസിച്ചു |
| സഃ | അദ്ദേഹം (ആ സർവ്വേശ്വരൻ) |
| ആശിഷാ | വീണ്ടും സൃഷ്ടിചെയ്യാനുള്ള ആശയാൽ |
| ദ്രവിണം | ധനാദിഭോഗ്യവസ്തുക്കൾ |
| ഇച്ഛമാനഃ | ആഗ്രഹിക്കുന്നവനായി |
| പ്രഥമച്ഛൽ | മുഖ്യസ്വരൂപത്തെ മായയാൽ ആവരണം ചെയ്തുകൊണ്ട് |
| അവരാൻ (ജീവരൂപേണ) | നികൃഷ്ടമായ ദേഹേന്ദ്രിയാദി സംഘാതത്തെ ജീവാത്മരൂപത്തിൽ |
| ആവിവേശ | ആവേശിച്ചു (പ്രവേശിച്ചു) |



**വിവരണം**

ഈ പ്രപഞ്ചം വൈവിദ്ധ്യപൂർണ്ണമായ ഒരു നിർമ്മിതിയാണെന്നതിൽ ആർക്കും സംശയമില്ല പക്ഷേ, ഇത്തരത്തിൽ ഒന്നു നിർമ്മിക്കണമെങ്കിൽ ഒരു മഹാബുദ്ധി ഇതിനുപിന്നിലുണ്ടാവണം എന്ന് അനുമാനിക്കാൻ പലരും തയ്യാറല്ല. കല്ലും മണ്ണും കമ്പിയും സിമൻറും എല്ലാമുണ്ടെങ്കിലും അതിനെ ഒരു സൗധമാക്കി മാറ്റണമെങ്കിൽ മറ്റൊന്നിൻേറയുംകൂടി സഹായം കൂടിയേ തീരൂ. അതാണ് നിർമ്മാതാവിൻെറ ബുദ്ധിശക്തി. അതുപോലെ ഈ പ്രപഞ്ചമഹാസൗധനിർമ്മാണത്തിനുപിന്നിലും ഒരു മഹാബുദ്ധിയുണ്ട്. അത്, കഴിഞ്ഞതും. ഇപ്പോൾ നടക്കുന്നതും ഇനി വരാൻപോകുന്നതുമായ എല്ലാറ്റിനേയും വ്യക്തമായിക്കാണുന്ന ശക്തിയാണ്. ''ഋഷി''ശബ്ദത്താൽ ഇവിടെ അതാണ് വിവക്ഷിച്ചിരിക്കുന്നത്. ആ ഋഷി ഹോതാവുംകൂടിയാണ്. തന്നെത്തന്നെ പ്രപഞ്ചസൃഷ്ടിയുടെ വേദിയിൽ ഹോമിക്കുകയാണ്. ആത്മത്യാഗം എന്നർത്ഥം. ഈ പ്രപഞ്ചസ്രഷ്ടാവും സൃഷ്ടിക്കപ്പെട്ട വസ്തുക്കളും തമ്മിലുള്ള ബന്ധം പിതൃപുത്രബന്ധത്തിനു തുല്യമാണ്. ഇതാണ് ഭാരതീയചിന്താശക്തിയുടെ ഒരു വിശിഷ്ടവശം. പ്രപഞ്ചവും താനും തമ്മിലുള്ള ബന്ധം ഒരു പിതാവും പുത്രനും തമ്മിലുള്ള ബന്ധംപോലെയാണെന്ന് പറയുമ്പോൾ പ്രപഞ്ചത്തിലെ ചരാചരങ്ങളെല്ലാം തനിക്ക് സഹോദരങ്ങളുമാണെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. താൻ ഈ പ്രപഞ്ചത്തിൽ ഒരു ഏകാന്തജീവിയല്ലെന്നും പ്രപഞ്ചനിയാമകനും പ്രപഞ്ചസൃഷ്ടങ്ങളും എല്ലാം തനിക്ക് സഹായകമായി ഉണ്ടെന്നും പരസ്പരസഹായത്തിലൂടെ അഭിവൃദ്ധിനേടുകയാണ് വേണ്ടതെന്നും ഉള്ള ബോധം ജീവിതത്തിൽ ഒരു പുതിയ വീക്ഷണം ഉളവാക്കാൻ സഹായിക്കുന്നു. ജീവിതത്തിൻെറ നിലനിൽപ്പിനുവേണ്ടി ബാഹ്യശക്തികളോടു മല്ലടിക്കുക എന്ന പാശ്ചാത്യചിന്താഗതി ബാഹ്യശക്തികളുമായി സഹകരിച്ച് വിജയംനേടുക എന്ന ഭാരതീയചിന്താഗതിക്ക്, വഴിമാറിക്കൊടുത്തുകൊണ്ടിരിക്കുകയാണ് ഇപ്പോൾ. ഈ കാലഘട്ടത്തിൻെറ ആവശ്യവും ഇതുതന്നെയാണ്. പ്രപഞ്ചത്തെ ഈശ്വരൻെറ ഒരു കാവ്യമായി വേദത്തിൽ പ്രതിപാദിക്കുന്നതു കാണാം. ''ദേവസ്യ പശ്യ കാവ്യം മഹിത്വാ'' എന്ന് ഋഗ്വേദം. പ്രപഞ്ചം കാവ്യമാണ് എങ്കിൽ പ്രപഞ്ചവിധാതാവ് കവിയുമാകണം. ''നാനൃഷിഃ കുരുതേ കാവ്യം'' എന്ന പ്രമാണമനുസരിച്ച് ഈ കാവ്യകർത്താവ് ഋഷിയാവണം. അതിനെ സൂചിപ്പിക്കാനാണ് ഈ മന്ത്രത്തിൽ ഋഷിശബ്ദം പ്രയോഗിച്ചിരിക്കുന്നത്.

ആദ്യം പ്രകാശത്തിൻെറ നിവാരണമാണ് ഈ പ്രപഞ്ചസൃഷ്ടിനാടകത്തിനു വേണ്ടത്. സിനിമയ്ക്ക് ആദ്യം ലൈറ്റുകളെല്ലാം ഓഫ് ചെയ്തതിനുശേഷമാണല്ലോ ചിത്രപ്രദർശനം തുടങ്ങുക. അതുപോലെ ജ്ഞാനപ്രകാശത്തെ തടഞ്ഞതിനുശേഷമേ പ്രപഞ്ചസൃഷ്ടി തുടങ്ങുന്നുള്ളൂ ''പ്രഥമച്ഛൽ'' എന്ന പദത്തിന് അതാണ് അർത്ഥം.

# സ്ത്രീസ്വാതന്ത്ര്യം

സ്ത്രീസ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള മുറവിളി ഉയരുന്ന കാലമാണല്ലോ ഇത്. പുരുഷനോടു തുല്യതയാണവരുടെ ലക്ഷ്യം. അതിനുവേണ്ടി എന്തും സഹിക്കാനും പൂർവ്വാചാരങ്ങളെ ബലികഴിക്കാനും അവർ തയ്യാറാണ്. അതിശക്തമായ ഈ പടിഞ്ഞാറൻകാറ്റിൽ നമ്മുടെ നാട്ടിലെ കുടുംബബന്ധങ്ങളും സാമൂഹ്യവ്യവസ്ഥിതിയും ഉലഞ്ഞാടുകയാണ്. ക്രമേണ ഇതിന്റെ ശക്തികൂടുകയല്ലാതെ കുറയുന്ന ലക്ഷണമില്ല.

പുരാതനഭാരതീയർ സ്ത്രീകൾക്ക് എത്ര ഉൽകൃഷ്ടമായ സ്ഥാനമാണ് കല്പിച്ചിരുന്നതെന്നും സമുദായവ്യവസ്ഥിതിയുടെ സുസ്ഥിതിക്ക് ഏതുവിധത്തിലുള്ള സ്ത്രീത്വമാണ് അവർ ആദർശമാക്കിയിരുന്നതെന്നും താഴെ ചേർക്കുന്നു ഋഗ്വേദമന്ത്രം വ്യക്തമായി കാണിക്കുന്നുണ്ട്.

അഘോരചക്ഷുരപതിഘ്ന്യേധി
ശിവാപശുഭ്യഃ സുമനാഃ സുവർച്ചാഃ
വീരസൂർദേവകാമാസ്യോനാ
ശംനോഭവദ്വിപദേശം ചതുഷ്പദേ

(10-ാം മണ്ഡലം 7 അ 85 സൂ 44)

| | |
|---|---|
| ഹേ വധു | അല്ലയോ വധു |
| ത്വം | നീ |
| അഘോരചക്ഷുഃ | ഘോരതസ്ഫുരിക്കാത്ത കണ്ണുകളോടുകൂടിയവളും |
| (തഥാ) അപതിഘ്നീ | അതേപോലെതന്നെ ഭർത്താവിനെ ദ്രോഹിക്കാത്തവളും |
| പശുഭ്യഃശിവാ | ആഹാരനീഹാരാദികളിൽമാത്രം രമിക്കുന്നി പശുതുല്യരായവർക്ക് എപ്പോഴും മംഗളമുളവാക്കുന്നവളും |
| സമുനാഃസുവർച്ചാഃ | നല്ല മനസ്സോടും തേജസ്സോടുംകൂടിയവളും ആയി |
| ഏധി | വളർന്നുവരുമാറാകട്ടെ |
| വീരസൂഃ | വീരന്മാരായ പുത്രന്മാരുടെ മാതാവും |
| ദേവകാമാ | ഈശ്വരഭക്തയും |
| (സർവ്വേഷാം)സ്യോനാ | എല്ലാവർക്കും സൗഖ്യപ്രദയും ആയി നീ |
| (ഏധി) | വളർന്നുവരുമാറാകട്ടെ! |

## വിവരണം

വിവാഹിതയായി വിവാഹമണ്ഡപത്തിൽ നില്ക്കുന്ന വധുവിനോടായി പറയുന്നതാണ് ഈ മന്ത്രം. സ്ത്രീത്വത്തിന്റെ മുഖമുദ്രയായിപ്പറയപ്പെടുന്ന ശാന്തതയും സൗമ്യതയും ഒരിക്കലും കൈവിട്ടുകളയരുത് എന്നാണ്



ആദ്യത്തെ ഉപദേശം. സ്ത്രീസ്വഭാവത്തിൽ ഒളിഞ്ഞുകിടക്കുന്ന രണ്ടു ശക്തികളുടെ പ്രതീകങ്ങളാണ് സീതയും ശൂർപ്പണഖയും. ത്യാഗത്തിന്റെയും സർവ്വംസഹത്വത്തിന്റേയും പ്രതീകമാണ് സീത. ഭോഗാസക്തിയുടേയും സർവ്വനാശത്തിന്റേയും പ്രതീകമാണ് ശൂർപ്പണഖ. ഈ രണ്ടു ഭാവങ്ങളിൽ സീതാഭാവമേ നിന്നിൽ പ്രകടമാകാവൂ; ശൂർപ്പണഖ ഒരിക്കലും പുറത്തുവരാൻ അനുവദിക്കരുത് എന്നാണ് അഘോരചക്ഷുഃ എന്നതിന്റെ സാരം. ഭർത്താവിനെ നിരന്തരമായി പലപല ആവശ്യങ്ങളുന്നയിച്ച് സൈ്വരംകെടുത്തരുത്. സ്ത്രീകളുടെ സഹജമായ വശ്യശക്തി ഭർത്താവിന്റെ ദുഷ്പ്രവൃത്തികളേയും മാനസികസംഘർഷങ്ങളേയും പരിഹരിക്കാനാണ് ഉപയോഗിക്കേണ്ടത്. അല്ലാതെ തലയണമന്ത്രം 'ഭർത്താവിന്റെ ചെവീലോത്ത്' ആക്കിമാറ്റാൻ ഇടവരുത്തരുത് എന്നൊക്കെയാണ് അപതിഘ്നീ എന്ന പദത്തിന്റെ വിവക്ഷ. സാധാരണ പുരുഷന്മാരിൽ കാണുന്ന അപഥസഞ്ചാരത്തിന്റെ അടിസ്ഥാനം തേടിചെല്ലുമ്പോൾ കാണാം സ്ത്രീകളുടെ നിയന്ത്രണംവിട്ട പ്രവൃത്തികളാണ് അതിന് അവർക്ക് പ്രേരണയായതെന്ന്. പുരുഷന് സ്ത്രീയെ സ്വാധീനിക്കാൻ കഴിയുന്നതിലും കൂടുതലായി സ്ത്രീക്ക് പുരുഷനെ സ്വാധീനിക്കാൻ കഴിയും. ആ സ്വാധീനശക്തി അയാളെ കീഴ്പ്പെടുത്തി വെറും ഒരു കളിക്കുരങ്ങാക്കിത്തീർക്കും. അതിന് ഇടവരുത്തരുത്. സദ്ഗുണസമ്പന്നയായ ഒരു സ്ത്രീയിൽ മാതൃഭാവമാണ് മുന്നിട്ടുനില്ക്കുക. എല്ലാവരെയും തന്റെ മക്കളെപ്പോലെ കാണാൻ കഴിയണം. അത്തരം ഒരു സ്ത്രീയിൽനിന്ന് ആർക്കും മംഗളമല്ലാതെ അമംഗളം വരികയില്ല. ''പശുഭ്യഃ ശിവാ'' എന്നതിനാൽ ഈ ഗുണവിശേഷമാണ് സൂചിപ്പിക്കപ്പെട്ടിട്ടുള്ളത്. മനസ്സെങ്ങനെയോ അങ്ങനെയാണ് ലോകം. നല്ല മനസ്സുള്ളവർക്ക് ലോകം നന്മനിറഞ്ഞതാണ്; ചീത്തമനസ്സായിട്ടുള്ളവർക്ക് ദോഷംനിറഞ്ഞതും. അതിനാൽ മനസ്സ് സദ്ഗുണസമ്പന്നമായിരിക്കണം. സദ്ഗുണസമ്പത്തുള്ളവർക്ക് അസാധാരണയായ ഒരു ദൈവികതേജസ്സ് മിന്നിത്തിളങ്ങുന്നതുകാണാം. അതാണ് അവരുടെ ആകർഷണീയത. സ്ത്രീകൾ സന്മനസ്സുള്ളവരും തേജസ്വിനികളും ആയിരിക്കണം ഒരു സമുദായത്തിന്റെ സുസ്ഥിതിക്ക്, എന്നാണ് ''സുമനാഃ സുവർച്ചാഃ'' എന്നതിന്റെ താല്പര്യം. ലോകസേവനത്തിന് വേണ്ടതായ ഗുണഗണങ്ങളുള്ളവരും അധർമ്മത്തിനും അനീതിക്കും എതിരായി വീരപരാക്രമങ്ങളോടെ പടപൊരുതുവാൻവേണ്ട കരുത്തുള്ളവരും ധർമ്മാചരണവ്യഗ്രരും ആയ സന്താനങ്ങൾക്ക് ജന്മം കൊടുക്കുന്നതുകൊണ്ടേ ഒരു സ്ത്രീയുടെ മാതൃത്വം സഫലീകൃതമാകുന്നുള്ളൂ. സന്തതിക്ക് പ്രാർത്ഥിക്കുകയല്ല സൽസന്തതിക്ക് പ്രാർത്ഥിക്കുകയാണ് സ്ത്രീയുടെ ധർമ്മം. ധീരവീരന്മാരും ധർമ്മതല്പരരുമായ പുത്രരുടെ അമ്മയാണ് ''വീരമാതാവ്''. പാണ്ഡവമാതാവായ കുന്തീദേവി ഒരു വീരമാതാവായിരുന്നു. അതാതു സന്ദർഭങ്ങളിൽ മക്കൾക്ക് ധർമ്മവ്യഗ്രതയും കരുത്തും ഉളവാക്കുവാൻപറ്റിയ ഉപദേശങ്ങൾ ആ വീരമാതാവ് നല്കുന്നതുകാണാം. ഒരുത്തമസ്ത്രീ ''വീരസൂ''

ആയിരിക്കണം. ദേവനെ, അതായത് ഈശ്വരനെ കാമിക്കുന്നവൾതന്നെ 'ദേവകാമാ', അതായത് ഈശ്വരനിൽ പരമപ്രേമമുള്ളവൾ. ആദ്യത്തെ പടിയിൽ ദേവനെ കാമിക്കുന്നവൾതന്നെ ഭജനം തീവ്രമാകുമ്പോൾ ദേവനാൽ കാമിക്കപ്പെടുന്നവളായി മാറുന്നു. ഇതൊക്കെയാണ് ദേവകാമാ എന്ന പദത്തിൻെറ സൂചനകൾ. തന്നിൽ കുടികൊള്ളുന്ന നിരതിശയസുഖസ്വരൂപമായ ഈശ്വരനിൽ മനസ്സുവെച്ച ഒരുവൾക്കേ ലോകം മുഴുവൻ സുഖസ്വരൂപമായി കാണാനും ലോകത്തിനു മുഴുവൻ സുഖം പ്രദാനംചെയ്യാനും കഴിയൂ. നിത്യസ്വതന്ത്രനായ ഈശ്വരനോടുള്ള ബന്ധം ഗാഢമാകുംതോറും അസ്വതന്ത്രതാബോധം വിട്ടകലാൻ തുടങ്ങും. ഗൃഹറാണിയായി ഭർത്തൃപുത്രാദികൾക്ക് വിധേയയായി ജീവിക്കുമ്പോഴും ആ സാദ്ധ്വി സ്വാതന്ത്ര്യമണ്ഡലത്തിൽത്തന്നെയാണ് വിഹരിക്കുന്നത്. ഇത്തരത്തിലുള്ള ഒരുവളാണ് യഥാർത്ഥത്തിൽ സ്വതന്ത്രയായ സ്ത്രീ. ഇതാണ് വേദമാതാവിൻെറ ആദർശസ്ത്രീത്വം. ഈ മഹനീയദർശനത്തിലേക്ക് നമ്മുടെ സ്ത്രീസമുദായം എന്ന് ഉണരും?

## മാതൃഭാവം

പരാശക്തിയായ ദേവിയെ മാതൃഭാവത്തിൽ ഉപാസിക്കുന്ന സമ്പ്രദായം ഭാരതത്തിൽ ചിരപുരാതനമായ ഒന്നാണ്. ഈ രാജ്യത്ത് സർവ്വത്ര ഈ ഉപാസനാരീതി ഒരു കാലത്ത് വ്യാപിച്ചിരുന്നു. ശിവശക്തിസാമരസ്യത്തിലൂടെ ജഗത്തിൻെറ ഉപാദാനവസ്തുവിനെ അർദ്ധനാരീശ്വരസങ്കല്പത്തിൽ ആരാധിക്കുന്ന സമ്പ്രദായവും വേദകാലംമുതൽക്കു നിലവിലുള്ളതാണ്. മാതൃഭാവത്തിലുള്ള ഉപാസനയ്ക്കാണ് സുഗമതയും സുരക്ഷിതത്വവും കൂടുതലുള്ളത്. സർവ്വേശ്വരനെ ജഗത്തിൻെറ ആദിമൂലമായി ഉപനിഷത്തുകൾ പ്രതിപാദിക്കുന്നു. ''സദേവ സോമ്യേദമഗ്രേ ആസീൽ'' എന്ന് ഉപനിഷദ്വാക്യം. ആ പരമസത്തയിൽനിന്നാണ് നാനാവിധത്തിലുള്ള ഈ പ്രപഞ്ചം ഉളവായത് എന്നതിനാൽ ജഗത്തിൻെറ മാതാവ് ഈശ്വരൻതന്നെ. ആ ഈശ്വരനെ ശിശുനിർവിശേഷമായ നിഷ്കളങ്കതയോടെ സമീപിക്കുക എന്നതാണ് മാതൃഭാവത്തിൽ ഈശ്വരോപാസന ചെയ്യുന്നതിൻെറ പ്രയോജനം. ഹന്താമമതകളെ കൈവിട്ട് ഈശ്വരനെ സർവാത്മനാ ആശ്രയിക്കുന്ന ഭക്തന് സംസാരബാധയില്ല. ലോകം അവർക്ക് മായയല്ല; സകലചരാചരങ്ങളിലും തുളളിത്തുളുമ്പിനിൽക്കുന്ന ആ സർവേശ്വരനെ കാണുന്ന അവരുടെ ദൃഷ്ടിയിൽ അത് ഒരു യുദ്ധക്കളമല്ല കളിക്കളമാണ്. അമ്മയുടെ അരികത്ത് കളിച്ചുരസിക്കുന്ന കുഞ്ഞിനെപ്പോലെ അവർ ലോകത്തിൽ ഉല്ലാസഭരിതരായി വർത്തിക്കുന്നു. തൻെറ ജീവിതം അനന്തരതലമുറകൾക്ക് പ്രചോദനമാകുമാറ് ജീവിച്ച് അവസാനം അവർ അമ്മയുടെ മടിത്തട്ടിൽ കയറി വിശ്രമിക്കുകയും ചെയ്യുന്നു. ഈ ധന്യാവസ്ഥയെപ്പറ്റി വേദമാതാവ് ആദരപൂർവ്വം പ്രതിപാദിക്കുന്നതു നോക്കുക :



'സുമംഗലീരിയം വധൂരിമാം സമേത പശ്യത
സൗഭാഗ്യമസ്യൈ. ദത്വായാഥാസ്തം വിപരേതന (10.85.33)

| | |
|---|---|
| ഇയം വധുഃ | ഈ വധു |
| സുമംഗലീഃ | മംഗല്യപൂർണ(യായി) |
| (ഭവതി) | ഭവിക്കുന്നു, |
| ഇമാം | ഇവളെ, |
| സംഏത | (ജപധ്യാനപൂജാദികളാൽ) വേണ്ടപോലെ സമീപിക്കു |
| പശ്യത | ഇവളുടെ പ്രത്യക്ഷദർശനം നേടു |
| അസ്യൈ | ഇവൾക്ക് |
| സൗഭാഗ്യം | സൗഭാഗ്യത്തെ |
| ദത്വായ | കൊടുത്തിട്ട് |
| അഥ | പിന്നീട് |
| അസ്തം | ഗൃഹത്തിലേക്ക് |
| വിപരേതന | വിശിഷ്ടമായ രീതിയിൽ മടങ്ങിച്ചെല്ലൂ |

### വിവരണം

ഒരു കന്യക സുമംഗലിയാവുന്നത് ഭർത്താവിനോടു കൂടിച്ചേരുമ്പോഴാണ്. അതായത് വിവാഹിതയാകുമ്പോൾ. ഈ വധു നിത്യസുമംഗലിയാണ്. ശിവന് നാശമില്ലാത്തിതിനാൽ ശക്തി എന്നും സുമംഗലിതന്നെ. ശിവശക്ത്യൈക്യരൂപിണിയായ ദേവിയുടെ സമീപത്തുചെല്ലണം. അപ്പോഴേ ഈ പ്രപഞ്ചനാടകത്തിൻെറ യഥാർത്ഥരൂപം വ്യക്തമാവൂ. ചക്രത്തിൻെറ കേന്ദ്രസ്ഥാനത്ത് നിന്നാൽ നാലുപാടും ഒരേപോലെ കാണാം. അതുപോലെ ദേവിയുടെ സമീപത്തുനിന്നു നോക്കുമ്പോഴേ ഈ ലോകത്തിൻെറ യഥാർത്ഥചിത്രം നമ്മുടെ കണ്ണുകൾക്ക് ദൃശ്യമാവുകയുള്ളൂ. എന്നാൽ ആ പരാശക്തിയെ സമീപിക്കുക എളുപ്പമല്ല. ജന്മജന്മാന്തരങ്ങളിലെ ജപധ്യാനാദിസാധനകളുടെ ഫലമായിമാത്രമേ അമ്മയുടെ സാമീപ്യം ലഭ്യമാകുകയുള്ളൂ. 'സമേത' എന്ന പദം ഈ തത്വമാണ് സൂചിപ്പിക്കുന്നത്. അമ്മയുടെ സാന്നിദ്ധ്യസുഖം ലഭിക്കാൻ തന്നെ ഇത്ര പ്രയാസമാണെങ്കിൽ അവിടുത്തെ ദർശിക്കാൻകഴിയുകയെന്നത് എത്ര സുദുർല്ലഭമാവണം? അമ്മയെ വേണ്ടപോലെ സമീപിച്ച് - അതായത് മാതൃഭാവത്തിൽ അമ്മയെ സമീപിച്ച് - വളരെക്കാലം ഉപാസനചെയ്താലേ അവിടുത്തെ കാണാൻ കഴിയൂ. അമ്മയെ കണ്ടുകഴിഞ്ഞ ഭക്തനുമാത്രമേ അമ്മയ്ക്ക് സൗഭാഗ്യം നൽകാനും കഴിയുകയുള്ളൂ.

എന്താണ് പുത്രൻ അമ്മയ്ക്ക് കൊടുക്കുന്ന സൗഭാഗ്യം? താൻ അമ്മയുടെ കുട്ടിയാണെന്നറിഞ്ഞ് അതിനനുസൃതമായി ജീവിതം രൂപപ്പെടുത്തുകയെന്നതുതന്നെയാണ് അത്. സ്ത്രീയുടെ സൗഭാഗ്യം സന്താനലബ്ധിയാണ്. ഇവിടെ ജഗത്തു മുഴുവൻ ശക്തിയിൽനിന്നുളവായതിനാൽ ദേവി എല്ലാവരുടെയും അമ്മതന്നെ. എന്നാൽ ഭക്തൻ അത് അറിഞ്ഞ് അംഗീകരിക്കുംവരെ അമ്മയ്ക്കു പുത്രലബ്ധിയുടെ സന്തുഷ്ടിയോ സമാധാനമോ ഇല്ല. അതു കൊടുക്കുവാൻ ഓരോ ഭക്തനും ശ്രമിക്കണം. ശിശുഭാവം വന്നുകഴിഞ്ഞ ഭക്തൻ പെട്ടെന്ന് അമ്മയുടെ മടിത്തട്ടിൽ കയറി വിശ്രമിക്കുന്നില്ല. കാരണം ഈ ശരീരം എടുക്കുവാൻ കാരണമായ പ്രാരബ്ധം ക്ഷയിക്കുംവരെ ഇവിടെത്തന്നെ കഴിയണം. അതു സൂചിപ്പിക്കാനാണ് 'അഥ' എന്ന പദം ഇവിടെ വെച്ചിരിക്കുന്നത്. ശിശുഭാവം നേടിയ ഭക്തന്റെ ഗൃഹം ഏതാണ് ? അമ്മയുടെ മടിത്തട്ടുതന്നെ, അവിടെ എത്തിക്കഴിഞ്ഞാൽ അവിടംവിട്ട് വീണ്ടും ഈ സംസാരത്തിലേക്ക് മടങ്ങിവരേണ്ടതില്ല. അതാണ് അമ്മയുടെ മടിത്തട്ടിലേക്കുള്ള ഈ തിരിച്ചുചെല്ലലിന്റെ വിശേഷം. ഇതൊക്കെ 'വിപരേതന' എന്ന പദംകൊണ്ട് സൂചിപ്പിച്ചിരിക്കുന്നു. ഈ മന്ത്രാർത്ഥത്തെ ഏറ്റവും ഭംഗിയായ വിധത്തിൽ ആചാര്യസാമികൾ കാവ്യരൂപത്തിലാക്കിയത് നോക്കുക.

സുരേന്ദ്രരുദ്രപത്മജാച്യുതാദയോപി യേ മൃതേഃ
വശംവദാ ന തൽസ്ത്രിയഃ സുവാസിനീപദസ്പൃശഃ
മഹേശ്വരസ്യ മൃത്യുഘ്നസ്മരസ്യ സാക്ഷിണീ തു യാ
സുമംഗലീരിയം വധൂരിമാം സമേത പശ്യത.

## ശ്രദ്ധ

മനുഷ്യസമുദായത്തിൽ വിഭിന്നജാതികളും വർഗ്ഗങ്ങളുമുണ്ട്. കാലദേശാനുസൃതമായി വളരെയധികം വികസിച്ച രാജ്യങ്ങളും അത്രതന്നെ വികസിക്കാത്ത രാജ്യങ്ങളുമുണ്ട്. വ്യക്തികളുടെ സമൂഹമാണല്ലോ രാഷ്ട്രം അഥവാ ജനത. ഒരു വ്യക്തിയിൽ കാണുന്ന ഗുണദോഷങ്ങളെല്ലാം സമുദായത്തിലും തദ്വാരാ രാഷ്ട്രത്തിലും പ്രതിഫലിക്കും. അച്ചടക്കവും ഉൽക്കർഷേച്ഛയും സൃഷ്ട്യുന്മുഖമായ പ്രവർത്തനവും ഒരു ജനതയിൽ ഏകോപിപ്പിക്കുമ്പോൾ ആ രാജ്യം സർവ്വവിധനേട്ടങ്ങളുടേയും വിളനിലമായിത്തീരുന്നു. ഈ ഗുണങ്ങൾ ഒരു വ്യക്തിയിൽ പ്രതിഫലിക്കുമ്പോൾ ആ വ്യക്തി ഉയർച്ചയിൽനിന്ന് ഉയർച്ചയിലേക്കു കയറിപ്പോകുന്നു. ഇത്തരം



സ്വഭാവമുള്ള വ്യക്തിക്കോ ജനതയ്ക്കോ പരാജയം വിജയത്തിലേക്കു കുതിക്കുവാനുള്ള സ്പ്രിങ്ങ് ബോർഡായിട്ടാണ് തീരുക. കീഴ്പോട്ടടിക്കുംതോറും ഉയർന്നുപൊങ്ങുന്ന പന്തിനെപ്പോലെയാണവർ. അവരാണ് ജീവിതം ശരിക്കും ആസ്വദിക്കുന്നവരെന്നു പറയാം. ഭൗതികജീവിതത്തിലായാലും ആദ്ധ്യാത്മികജീവിതത്തിലായാലും ഈ ഗുണവിശേഷത്തിന് കാരണമായ സദ്ഗുണമത്രേ ശ്രദ്ധ. സംസ്കൃതത്തിലെ ശ്രദ്ധ എന്ന പദം അതിന്റെ പൂർണ്ണമായ അർത്ഥത്തിൽ മറ്റൊരു ഭാഷയിലേക്കു തർജ്ജിമ ചെയ്യാൻ സാദ്ധ്യമല്ല എന്നു സ്വാമി വിവേകാനന്ദൻ ഒരിടത്തു പറഞ്ഞതായി ഓർക്കുന്നു. സ്വാമിജി പറഞ്ഞത് എത്രമാത്രം സത്യമാണെന്ന് വൈദികഋഷിമാർ ശ്രദ്ധയെക്കുറിച്ച് പ്രകീർത്തിക്കുന്ന വേദമന്ത്രങ്ങൾ വിശകലനം ചെയ്യുമ്പോൾ വ്യക്തമാവും. ഋഗ്വേദത്തിൽ ശ്രദ്ധയെക്കുറിച്ചുമാത്രമാണ് ഒരു സൂക്തം മുഴുവൻ. മനുഷ്യനിൽ വികസിക്കേണ്ടതായ മറ്റു പല ഗുണങ്ങളും വേദത്തിൽ അവിടവിടെ പ്രതിപാദിച്ചുകാണാമെങ്കിലും ശ്രദ്ധയ്ക്കുകൊടുത്ത പ്രാധാന്യം മറ്റൊന്നിനും കൊടുത്തുകാണുന്നില്ല. ശ്രദ്ധ എന്ന പദത്തെ ഇന്നു സാധാരണയായി ഉപയോഗിക്കാറുള്ളത് "അറ്റെൻഷൻ" എന്ന അർത്ഥത്തിലാണ്. വൈദികഋഷിമാർക്ക് സമ്മതമായ അർത്ഥം അതല്ല. "ശ്രത് + ധ = ശ്രദ്ധ" എന്നതിന് "ഉണ്മയിലുള്ള മുറുക്കിപ്പിടുത്തം" എന്നാണ് ശരിക്കുള്ള അർത്ഥം. "സത്യാവധാരണം ശ്രദ്ധാ" എന്ന് ഒരു നിർവചനംതന്നെയുണ്ട്. മനുഷ്യരാശിയുടെ, അഥവാ വ്യക്തിയുടെ ഉൽക്കർഷപ്രാപ്തിക്ക് അനിവാര്യമായ ഈ ശ്രദ്ധയെക്കുറിച്ച് വൈദികഋഷി പുകഴ്ത്തിപ്പാടുന്നത് നമുക്കൊന്നു ശ്രദ്ധിക്കാം.

ശ്രദ്ധാംദേവാ യജമാനാ വായുഗോപാ ഉപാസതേ
ശ്രദ്ധാം ഹൃദയ്യയാകൂത്യാ ശ്രദ്ധയാ വിന്ദതേ വസു (ഋ 10.151.4)

| | |
|---|---|
| വായുഗോപാഃ | വായുവിനാൽ രക്ഷിക്കപ്പെട്ടവരും |
| ദേവാഃ | ദൈവീഗുണസമ്പന്നന്മാരും |
| യജമാനാഃ | (ശരീര മനോബുദ്ധികളെ നിയന്ത്രണത്തിലാക്കിയതിനാൽ) യജമാനന്മാരും (ആയ സജ്ജനങ്ങൾ) |
| (യഥാ) ശ്രദ്ധാം | എപ്രകാരം ശ്രദ്ധയെ |
| ഉപാസതേ | ഉപാസിക്കുന്നുവോ |
| (തഥാ വിധയാ) | അപ്രകാരത്തിലുള്ള |
| ഹൃദയ്യയാ | ഹൃദയത്തിൽനിന്നുളവാകുന്ന |
| ആകൂത്യാ | ദൃഢസങ്കല്പത്താൽ |
| (സർവേ ജനാഃ) | എല്ലാവരും |
| ശ്രദ്ധാം ഏവ | ശ്രദ്ധയെത്തന്നെ |
| (പരിചരന്തു) | പരിചരിക്കട്ടെ! |
| (യതഃ) | എന്തുകൊണ്ടെന്നാൽ |
| ശ്രദ്ധയാ (ഏവ) | ശ്രദ്ധകൊണ്ടുമാത്രമേ |

| | |
|---|---|
| വസു | ധനം (ലക്ഷ്യപ്രാപ്തിരൂപമായ ധനം) |
| വിന്ദതേ | ലഭിക്കുകയുള്ളൂ. |

**വിവരണം**

അന്നമയകോശത്തെ ആസകലം വ്യാപിച്ചുകൊണ്ട് പ്രാണമയകോശം സ്ഥിതിചെയ്യുന്നു. വായുമണ്ഡലം ഭൂമിയെ രക്ഷിക്കുന്നപോലെ ഈ പ്രാണമയകോശം ശരീരത്തെ പ്രവർത്തനക്ഷമമാക്കി സംരക്ഷിക്കുന്നു. ശരീരത്തിൽ പ്രാണവായു എല്ലായിടത്തും എത്തണം. രക്തചംക്രമണം മുതലായവ സുഗമമായിനടക്കാൻ ഇത് ആവശ്യമാണ്.എന്നാൽ പ്രകൃതിവിരുദ്ധവും ക്രമരഹിതവുമായ ആഹാരവിഹാരാദികൾമൂലം ഈ പ്രാണവായുവിൻെറ ഗതിക്ക് അവിടവിടെ വിഘാതംവരുന്നു. അതു രോഗത്തിനു കാരണമായിത്തീരുകയും ചെയ്യുന്നു. യോഗസാധന ചെയ്യുന്നവർ ആദ്യമായി ഈ പ്രാണനെയാണ് സ്വാധീനിക്കുന്നത്. വിവിധതരത്തിലുള്ള പ്രാണായാമസമ്പ്രദായങ്ങളിലൂടെ ശരീരത്തെ രക്ഷിക്കുന്ന പ്രാണശക്തിയെ അവർ ഉത്തേജിപ്പിക്കുന്നു. അവർക്ക് വായു നാശകാരിയല്ല, രക്ഷണശക്തിയാണ്. വായുഗോപാഃ എന്ന പദം ഇതാണ് സൂചിപ്പിക്കുന്നത്. ദൈവികഗുണങ്ങൾ ഒരുവനിൽ വെളിപ്പെട്ടു ബലപ്പെടുംതോറും അവർ ഇന്ദ്രിയമനസ്സുകൾക്ക് അടിമയല്ലാതാവുന്നു. പ്രത്യുത യജമാനന്മാരായിത്തീരുന്നു. ''ദേവാഃ യജമാനാഃ'' എന്ന പദത്താൽ ഈ തത്വം വെളിപ്പെടുത്തിയിരിക്കുന്നു. പ്രാണനെ സ്വാധീനിച്ച ദിവ്യന്മാരായ യോഗികൾ ശ്രദ്ധയെ ഉപാസിക്കുന്നു എന്നതു പ്രസിദ്ധമാണ്. അതുകൊണ്ടാണല്ലോ അവർ ഇന്ദ്രിയമനോബുദ്ധികളെ അടക്കി മനോവാചാമഗോചരമായ പരമസത്യത്തിലേക്ക് ധീരമായി മുന്നേറുന്നത്. ആത്മീയോന്നതിയിലേക്കു കുതിക്കുന്ന യോഗികൾ ചെയ്യുംപോലെ മറ്റു സകലരും ശ്രദ്ധയെ പരിചരിക്കണം എന്നാണ് ഈ മന്ത്രം ഉപദേശിക്കുന്നത്. ശ്രദ്ധയെ പ്രതിഷ്ഠിക്കേണ്ടത് ആകൂതി അഥവാ ദൃഢസങ്കൽപം എന്ന പീഠത്തിലാണ്. അതുകൊണ്ടാണല്ലോ യജ്ഞാനുഷ്ഠാനത്തിൽ ശ്രദ്ധാഹ്വാനത്തിനുശേഷം ആകൂത്യാവേദനംകൂടി ചെയ്യാൻ നിശ്ചയിച്ചിട്ടുള്ളത്. ബുദ്ധിപരമായ ആകൂതിയെയല്ല ഹൃദയത്തിൽനിന്നുളവാകുന്ന ആകൂതിയെയാണ് ക്ഷണിക്കേണ്ടത് എന്നാണ് ''ഹൃദയ്യയാ ആകൂത്യാ'' എന്നതിൻെറ സാരം. സഹോദരഹന്താവിനെ കൊല്ലണമെന്ന ബുദ്ധിപരമായ ആകൂതിയെ അടിസ്ഥാനമാക്കി ശ്രദ്ധയെ പ്രതിഷ്ഠിച്ച് തപംചെയ്ത ഹിരണ്യകശിപു സ്വന്തം മൃത്യുവിനെത്തന്നെയാണ് ക്ഷണിച്ചുവരുത്തിയത്. സദ്ഗുണങ്ങളുടെ ഉറവിടമാണ് ഹൃദയം. ഹൃദയത്തിൽനിന്ന് ഉളവാകുന്ന ദൃഢസങ്കൽപം ആർക്കും ഹാനികരമാവില്ല. അത് എന്നും ഉൽക്കർഷത്തിലേക്ക് നയിക്കുകയേ ഉള്ളൂ. അതുകൊണ്ടാണ് ഹൃദയജന്യമായ ആകൂതിയാൽ ശ്രദ്ധയെ ഉപാസിക്കണം എന്ന് പറഞ്ഞത്.

വസു എന്നതിന് ധനം എന്ന് അർത്ഥം. (വസ്യ നിവാസേ) = നിലനിൽപും വളർച്ചയും വേണമെങ്കിൽ ശ്രദ്ധ കൂടിയേകഴിയൂ. ഈ ശ്രദ്ധയുടെ ഏറ്റക്കുറവുകൊണ്ടാണ് പല ആളുകളിലും പല രാജ്യങ്ങളിലും ഉൽക്കർഷാപകർഷങ്ങൾ കാണപ്പെടുന്നത്. ആധുനികലോകത്തിൽ ഹൃദയപൂർവ്വമായ ദൃഢസങ്കൽപ്പത്തിൽ ശ്രദ്ധയെ ആവാഹിച്ചു പൂജിച്ച ജനവിഭാഗങ്ങളാണ് ജർമ്മനിയും ജപ്പാനും. രണ്ടാംലോകമഹായുദ്ധത്തിൽ തകർത്തുതരിപ്പണമാക്കപ്പെട്ട ആ രാജ്യങ്ങൾ ഇന്നു ലോകരാജ്യങ്ങളുടെ മുൻപന്തിയിൽ എത്തിനിൽക്കുന്നുവെന്നത് ദൃഢസങ്കൽപ്പപൂർവ്വം ചെയ്യുന്ന സർഗ്ഗാത്മകപ്രവർത്തനത്തിൻെറ മേന്മയെയല്ലേ ഗണിക്കുന്നത്!



## ജീവിതഭാവങ്ങൾ – 1

മനുഷ്യജീവിതത്തെ സമഗ്രമായി നിരീക്ഷിക്കുന്ന ഒരാൾക്ക് അത് ഒരു കടംകഥപോലയാണെന്നു കാണാം. ആരംഭദശയിൽ ജീവിതം പ്രതീക്ഷാനിർഭരവും പ്രവർത്തനസാമർത്ഥ്യത്താൽ എന്തും നേടിത്തരാൻ കഴിവുള്ളതുമാണെന്നു തോന്നും. ആ സങ്കൽപമനുസരിച്ച് അറിയാനും പ്രവർത്തിക്കാനും മത്സരിക്കാനും മുന്നേറാനുമുള്ള അവസരങ്ങളൊന്നും പാഴാക്കിക്കളയാതെ വിനിയോഗിക്കാം. കൈപ്പിടിയിലൊതുങ്ങിയതിൽമാത്രം കണ്ണുവെച്ചതുകൊണ്ട് കയ്യിൽനിന്ന് വഴുതിപ്പോയവയെ അത്ര കാര്യമാക്കുകയില്ല. അതുമൂലം തനിക്ക് അസാധ്യമോ അപ്രാപ്യമോ ആയി ഒന്നുമില്ല എന്ന് കരുതും. ഇന്നത്തെ വ്യവസ്ഥിതിയാകെ മാറ്റി പരിഷ്കരിക്കണമെന്നും അതിൽ തനിക്ക് ഒരു പ്രധാനപങ്ക് ഉണ്ടാകണമെന്നും നിശ്ചയിക്കും. ഈ കാലഘട്ടത്തിൽ പിന്നാക്കം തിരിഞ്ഞുനോക്കാൻ ഒരിക്കലും മെനക്കെടുകയില്ല. അഥവാ തിരിഞ്ഞുനോക്കിയാൽ അമ്പട ഞാനേ എന്ന് പറയാനേ തോന്നൂ. അങ്ങനെ നേട്ടങ്ങളുടെ പളപളപ്പിൽ കോട്ടങ്ങൾ കണ്ണിൽപ്പെടാതെ അങ്ങനെ ജീവിതം മുന്നോട്ടുപോകുമ്പോൾ ഒരു ഘട്ടംവരും. അപ്പോൾ നേട്ടങ്ങൾ മാത്രമല്ല, കോട്ടങ്ങളുമുണ്ട് എന്നും യഥാർത്ഥത്തിൽ താൻ നേട്ടങ്ങളായി തെറ്റിദ്ധരിച്ചവ കോട്ടങ്ങളായിരുന്നു എന്നും തോന്നിത്തുടങ്ങും. ഉത്സാഹം തണുക്കും, ഉന്മേഷം കുറയും, നിരാശ നിറയും.

കയത്തിൽപ്പെട്ടപോലെ ജീവിതപ്രശ്നങ്ങളിൽ മുങ്ങിപ്പൊങ്ങാൻ തുടങ്ങും. ഇത് ഇങ്ങിനൊക്കെത്തന്നെയാണോ എന്ന ഒരു നേരിയ ചിന്ത അപ്പോൾ മനസ്സിൽ ഉദിക്കും. തൻെറ ഇച്ഛയ്ക്കൊത്ത് എല്ലാം നടത്താൻ സാധ്യമല്ല എന്നും അനുഭവത്തിൽക്കൂടെ ബോധ്യമാവും. പക്ഷേ, അതു ബോധ്യമായെന്നു സമ്മതിച്ച് കാലു മാറിച്ചവിട്ടാൻ പിന്നെയും കാലം കുറെപ്പിടിക്കും. ദൈവാധീനത്താൽ ക്ലേശാനുഭവം ഒരു ജീവിതസത്യത്തിലേക്ക് കണ്ണുതുറപ്പിക്കും; അതായത് ജീവിതം എന്ത് എന്തിന് എന്ന ശാശ്വതപ്രശ്നത്തിലേക്ക്. പിൽകാലജീവിതം വേണ്ടപോലെ വിനിയോഗിക്കുമ്പോൾ അയാൾക്ക് ആ മഹാപ്രശ്നത്തിന് ഉത്തരം കിട്ടുന്നു. അതനു

സരിച്ച് ജീവിക്കാൻ കഴിഞ്ഞില്ലല്ലോ എന്ന വിചാരവുമായി നിരാശനായിക്കഴി യുമ്പോൾ കളി അവസാനിക്കുന്നു; തിരശ്ശീല വീഴുന്നു; അതായത് മരണം കയ്യേറുന്നു........ ജീവിതത്തിൻെറ ഈ സനാതനസത്യങ്ങളെ അതിൻെറ മൂന്നു ഘട്ടങ്ങളെ മൂന്നു മന്ത്രങ്ങളായി വേദമാതാവ് ചിത്രീകരിച്ചിരിക്കു ന്നത് നോക്കുക:

പ്രമായയുയുജ്രേപ്രയുജോജനാനാം
വഹാമിസ്മപൂഷണമന്തരേണ
വിശ്വേദേവാസോ അധമാമരക്ഷൻ
ദുശ്ശാസുരാഗാദിതിഘോഷ ആസീൽ

| | |
|---|---|
| ജനാനാം | (മനുഷ്യാദി) ജീവികളുടെ |
| പ്രയുജഃ | പ്രേരകന്മാരായ |
| ദേവാഃ | ദേവന്മാർ |
| മാ | എന്നെ |
| പ്രയുയുജ്രേ | (വേണ്ടവിധം മുന്നേറാൻ) പ്രേരിപ്പിച്ചു |
| അന്തരേണ | ഹൃദയാന്തരാളത്തിൽ |
| പൂഷണം (ദേവം) | പോഷണകർത്താവായ ദേവനെ |
| (അഹം) വഹാമി സ്മ | ഞാൻ വഹിച്ചു |
| അധ | അതുമൂലം |
| വിശ്വേദേവാഃ | സർവദേവന്മാരും |
| മാം | എന്നെ |
| അരക്ഷൻ | രക്ഷിച്ചുകൊണ്ടിരുന്നു |
| ദുഃശാസുഃ | അലംഘ്യശാസകനായ |
| (അയം) | അയാൾ |
| ആഗാൽ | വരുന്നു |
| ഇതി | എന്നിപ്രകാരമുള്ള |
| ഘോഷഃ | ശബ്ദകോലാഹലം |
| (സർവത്ര) ആസീൽ | എല്ലായിടത്തും ഉണ്ടായി. |

**വിവരണം**

ഓരോ ഇന്ദ്രിയത്തിന്നും അതിൻെറ അധിഷ്ഠാനദേവതയുണ്ട്. കയ്യിന് ഇന്ദ്രൻ, കണ്ണിന് സൂര്യൻ, മനസ്സിന് ചന്ദ്രൻ എന്നിങ്ങനെ, അതാത് ഇന്ദ്രി യങ്ങളിലൂടെ പ്രേരണ നൽകി ജീവിതത്തിൽ മുന്നോട്ടു നയിക്കുന്നത് ഈ ശക്തികളാണ്. ജീവിതരംഗത്ത് കാലുകുത്തിയ എന്നെ അവർ മുന്നോട്ട് മുന്നോട്ട് എന്ന നിലയിൽ നയിച്ചുകൊണ്ടിരുന്നു. ഏതോ ഒരു അദമ്യ ശക്തി പുതുപുതുവസ്തുക്കൾ കാണാനും കേൾക്കാനും അറിയാനും മണ ക്കാനും രുചിക്കാനും കൊള്ളാനും തള്ളാനും എല്ലാം എന്നെ ഇടവി



ടാതെ പ്രേരിപ്പിച്ചുകൊണ്ടിരുന്നു. മുറുക്കിവെച്ച ഒരു 'സ്പ്രിങ്ങ്' ക്രമേണ അയഞ്ഞുവരുംപോലെ ഉള്ളിലുള്ള സർവേശ്വരശക്തി എന്നെ ഉത്തരോ ത്തരം മേന്മയിലേക്കും വിജയത്തിലേക്കും നയിച്ചുകൊണ്ടിരുന്നു. അന്ന് ആ അനുഭവസമയത്ത് ഞാൻ ആ സത്യം ശരിയായി അറിഞ്ഞിരുന്നില്ലെ ങ്കിലും ഇന്ന് ജീവിതത്തെ സമഗ്രമായി അവലോകനംചെയ്യുമ്പോൾ എൻെറ ഉള്ളിഉള്ള പോഷകശക്തിയാണ് ഇതെല്ലാം ചെയ്തത് എന്ന് എനിക്ക് ബോധ്യമുണ്ട്. ജീവാത്മരൂപത്തിൽ ആ ഈശ്വരൻ ഉള്ളിൽ വിരാജിച്ചതു കൊണ്ടാണ് മറ്റു ദേവന്മാരെല്ലാം എന്നെ രക്ഷിച്ചുകൊണ്ടിരുന്നത്. ആർക്കും കീഴടങ്ങാതെ ആരെയും കൂസാതെ എന്തുംചെയ്യുന്ന പ്രകൃതക്കാരനായി രുന്നു അക്കാലത്ത് ഞാൻ. ഞാൻ വരുന്നതുകാണുമ്പോഴേക്കും ആൾക്കാർ പറയാൻ തുടങ്ങും 'ആ ദുശ്ശാസനക്കാരൻ ഇതാ വരുന്നു' എന്ന്. ആരും എന്നെ എതിരിടാൻ ധൈര്യപ്പെടാറുമില്ല. ഇത് എൻെറ ജീവിതത്തിൻെറ ആദ്യഘട്ടത്തിലെ സ്ഥിതിയാണ്. കയറൂരിവിട്ട കാളയെപ്പോലെ വിഹരിച്ചി രുന്ന എനിക്കും ഒരു വീണ്ടുവിചാരത്തിൻെറ കാലഘട്ടം വരാതിരുന്നില്ല. അന്നത്തെ 'കെങ്കേമത്ത'ങ്ങളെല്ലാം പിന്നീട് എനിക്ക് കൊള്ളരുതായ്മക ളായി തോന്നാൻതുടങ്ങി.

## ജീവിതഭാവങ്ങൾ – 2

രാവും പകലും വേനലും വർഷവും ഇരുട്ടും വെളിച്ചവും ലോകസ്വ ഭാവമാണ്. അതേപോലെ മനുഷ്യജീവിതത്തിലും ഉണ്ട് ദശാവിപര്യയങ്ങ ൾ. അതു മുൻകൂട്ടിക്കാണാൻ കഴിയുന്നവർ ദുഃഖം നേരിടുമ്പോൾ വേവ ലാതിപ്പെടുകയില്ല. സുഖം വന്നുകയറുമ്പോൾ നിലവിട്ട് ആഹ്ലാദിക്കുകയു മില്ല. ദൗർഭാഗ്യം പ്രാരബ്ധകർമ്മഫലമാണെന്നറിയാൻ സാധാരണക്കാർക്കു കഴിയാറില്ല. അതിനു വിവേകവുംകൂടി ഉണ്ടാവണം. ജീവിതത്തിൻെറ ആദ്യ ഘട്ടത്തിൽ നിരങ്കുശമായ കുതിച്ചോട്ടത്തിൽ ഇതൊന്നും ചിന്തിക്കാൻ സമ യവും സന്ദർഭവും കിട്ടിയെന്നുവരില്ല. എന്നാൽ വീണ്ടുവിചാരത്തിൻേറ തായ ഒരവസരം വരും. സുഖത്തിനും സന്തോഷത്തിനുമായി താൻ സമ്പാ ദിച്ച വസ്തുക്കളൊന്നും തന്നെ സുഖിപ്പിക്കുന്നില്ലെന്നും പ്രത്യുത ദുഃഖ മാണ് ഉളവാക്കുന്നതെന്നും മനസ്സിലാകുമ്പോൾ ഒരു വീണ്ടുവിചാരം വരും. വിവേകത്തിൻെറ ഒരു ക്ഷണികദർശനമാണത്. ആ വെളിച്ചത്തിൽ പരി ശോധിച്ചുനോക്കുമ്പോൾ താൻ പൊന്ന് എന്നു കരുതി കൈക്കലാക്കി യതെല്ലാം കാക്കപ്പൊന്നായിരുന്നു എന്ന് ബോധ്യമാവും. അതിൽനിന്നുള വാകുന്ന നിരാശ മനസ്സിനെ ആവരണം ചെയ്യും. കഴിവു നശിക്കും. ഉശിരു കെടും, അങ്ങിനെ എല്ലാം. "ഈറാറു പന്ത്രണ്ട്" എന്ന സ്ഥിതിയിൽനിന്ന്

കീഴ്പതിക്കും...... ജീവിതത്തിൻെറ ഇരുണ്ടവശം ഇവിടെ ആരംഭിക്കുകയാണ്. ഈ നിലയെ സ്വാംശീകരിച്ചുകൊണ്ട് വൈദികഋഷി പാടുന്നത് ശ്രദ്ധിക്കൂ.

സംമാതപന്ത്യഭിതഃ സപത്നീരിവപർശവഃ
നിബാധതേ അമതിർനഗ്നതാ ജസുഃ വേർന്ന വേവീയതേ മതിഃ
(ഋ 10-33-2)

| | |
|---|---|
| മാ | എന്നെ |
| പർശവഃ | ദുരിതങ്ങൾ |
| സപത്നീഃ ഇവ | സപത്നിമാരെന്നപോലെ |
| അഭിതഃ | എല്ലായിടത്തുനിന്നും |
| സംതപന്തി | വല്ലാതെ വലയ്ക്കുന്നു |
| അമതിഃ | ബുദ്ധിഹീനത |
| (മാം) | എന്നെ |
| നിബാധതേ | ഏറെ അലട്ടുന്നു |
| നഗ്നതാ(ച) | ഉടുതുണിയുടെ അഭാവവും |
| (മാം നിബാധതേ) | എന്നെ ക്ലേശിപ്പിക്കുന്നു |
| ജസുഃ(ച) | ഭക്ഷണമില്ലായ്മയുടെ ചടപ്പും |
| മാം നിബാധതേ | എന്നെ വല്ലാതെ ബാധിച്ചിരിക്കുന്നു |
| (മേ) മതിഃ | എൻെറ മനസ്സ് |
| വേഃ ന | ഭയചകിതയായ പക്ഷിയെപ്പോലെ |
| വേവീയതേ | പിടച്ചുകൊണ്ടിരിക്കുന്നു. |

### വിവരണം

സപത്നിമാരുടെ ശല്യംകൊണ്ട് പൊറുതിമുട്ടിയ ഒരു ഗൃഹനായികയെയാണ് ഇവിടെ ദുരിതങ്ങൾക്ക് ഇരയായ ഒരാൾക്ക് ഉപമയാക്കി കാണിച്ചിരിക്കുന്നത്. ഏതാണ് ഈ ദുരിതങ്ങൾ? വഴിപിഴച്ച പോക്കിനാണ് വൈദികഋഷിമാർ ദുരിതം എന്നു പറയുന്നത്. നേർവഴിവിടാതെയുള്ള ഗമനത്തിന് 'സുവിതം' എന്നു പറയും. വിഷയാഭിലാഷങ്ങളുടെ പിന്നാലെയുള്ള നെട്ടോട്ടത്തിൽ വഴിവിട്ടു സഞ്ചരിച്ചതൊന്നും അറിയാനോ ശ്രദ്ധിക്കാനോ കഴിഞ്ഞില്ല. അങ്ങനെ ദുരിതത്തിൽ ചെന്നുചാടി. ഈ മന്ത്രത്തിൽ ''പർശവഃ'' എന്ന പദമാണ് ദുരിതത്തിൻെറ അർത്ഥത്തിൽ പ്രയോഗിച്ചിട്ടുള്ളത്. പരം ശൃണാതി ഇതി പർശുഃ എന്ന് നിർവ്വചനം. ശത്രുവിനെ ഹിംസിക്കുന്നത് എന്നർത്ഥം. നാലുപുറത്തുനിന്നും കഷ്ടപ്പാടുകളുടെ കോടാലികൾ തൻെറ നേർക്കു പാഞ്ഞുവരാൻ തുടങ്ങിയെന്നു ചുരുക്കം. വേണ്ടത് വേണ്ടവിധത്തിൽ വേണ്ടസമയത്ത് ചെയ്യാനുള്ള കഴിവാണ് ബുദ്ധിയെങ്കിൽ ഇവിടെ അത് നഷ്ടപ്പെട്ടു എന്നാണ് അമതിഃ എന്ന പദം



കൊണ്ട് സൂചിപ്പിക്കുന്നത്. അതോടെ അന്നവസ്ത്രാദികൾക്കുപോലും ബുദ്ധിമുട്ടിത്തുടങ്ങി. അതുമൂലമുള്ള ചടപ്പും പാരവശ്യവും ദേഹമനസ്സുകളെ കാർന്നുതിന്നാൻ തുടങ്ങി. നിസ്സാരകാര്യങ്ങളിൽപോലും മനസ്സ് എന്തെന്നില്ലാതെ പരിഭ്രമിക്കുമെന്ന നിലയിലായി. ആകെ ജീവിതത്തിൻെറ ''സുന്ദരകാണ്ഡം'' കഴിഞ്ഞ് ''യുദ്ധകാണ്ഡം'' തുടങ്ങി എന്നർത്ഥം. കഷ്ടപ്പാടും വിഷമതകളും തലയ്ക്കുമേലേ വന്നു മറിയുമ്പോഴാണ് തനിക്ക് ജീവിതത്തിന് ഒരു ആധാരം വേണമെന്ന തോന്നൽ ഉണ്ടാവുന്നത്. സർവ്വാധാരനായ ഈശ്വരനിലേക്ക് കണ്ണുതുറക്കാൻ ഇത് കാരണമാവുന്നു. മനസ്സിനു മറ്റൊന്നിലും പിടിവള്ളിയില്ലാതാവുകയും പൂർവ്വപുണ്യമുണ്ടാവുകയും ചെയ്യുന്നപക്ഷം ഈശ്വരീയമാർഗ്ഗത്തിലേക്ക് ക്രമേണ കടന്ന് മുന്നേറാൻ തുടങ്ങും. അനുഭവിക്കുന്ന കഷ്ടപ്പാടിനും ദുരിതത്തിനും ഒരു ഉപാധിയെന്ന നിലയിൽ ആരംഭിക്കുന്ന ഈശ്വരോപാസന ക്രമേണ തീവ്രമായിത്തുടങ്ങുന്നു. അതു പിന്നെപ്പിന്നെ സഹജമായി മാറുന്നു; അതോടെ അതിൽനിന്ന് സർവ്വക്ലേശഹരമായ അമൃതം ലഭിക്കാൻ തുടങ്ങുന്നു. ഒടുവിൽ തന്നെ ഈശ്വരനിലേക്ക് തിരിക്കാൻ സഹായകമായ ജീവിതക്ലേശങ്ങൾക്ക് സ്പർശിക്കാൻ കഴിയാത്ത ഉയരത്തിൽ വിവേകപ്രകാശം പൊഴിയുന്ന പ്രഭാമണ്ഡലത്തിൽ അയാളുടെ മനസ്സ് എത്തിക്കഴിഞ്ഞു. ആ ഉന്നതനിലയിൽ നിന്നുകൊണ്ട് കൃതജ്ഞതയോടെ ആ മനസ്സ് മന്ത്രിക്കുകയാണ്: ''ഹേ രോഗാ മമ യൂയമേവ സുഹൃദഃ.''

## ജീവിതഭാവങ്ങൾ – 3

തൻെറ സങ്കൽപ്പത്തിനനുസരിച്ച് പ്രയത്നിച്ചാൽ എന്തും നേടാം എന്ന നിലയിൽനിന്ന് ഏതു പ്രയത്നത്തിനും സാഫല്യമുളവാകുന്നത് ഈശ്വരസങ്കൽപ്പത്തിന് വിധേയമാകുമ്പോഴാണ് എന്ന നിലയിലേക്ക് ഉയർന്ന ഒരു വ്യക്തിയെയാണ് നാം ഇനി കാണാൻ പോകുന്നത്. ഞാൻ ഇത്രയൊക്കെ ചെയ്തിട്ടും എന്നെ എന്തിനിങ്ങനെ കഷ്ടപ്പെടുത്തുന്നു എന്ന ആവലാതി എങ്കിലും സമർപ്പിക്കാൻ ഒരു ഉൽകൃഷ്ടസ്ഥാനമുണ്ട് എന്ന ഒരാശ്വാസം ഇവിടെ കാണാം. സങ്കൽപ്പമാത്രത്താൽ എന്തും ചെയ്യാൻ കഴിവുള്ള ജഗന്നിയന്താവിൻെറ വരുതിയിലാണ് താൻ എന്ന നേരിയ ബോധം ഇവിടെ ഉളവായിട്ടുണ്ട്. ആധിവ്യാധികളിൽപെട്ടുഴലുമ്പോഴും ഈശ്വരോപാസന വിടുന്നില്ല; ഏതായാലും കഷ്ടപ്പാടും ഈശ്വരഭജനയുമായി അങ്ങിനെ കാലംകഴിയുന്തോറും ഇതുവരെ താൻ അനുഭവിച്ചതൊന്നും യഥാർത്ഥസുഖമല്ലെന്നും ആ യഥാർത്ഥസുഖം ഒരിക്കലെങ്കിലും തനിക്ക് ഒന്നനുഭവിക്കണമെന്നുമുള്ള ആശ തീവ്രമാകുന്നു. അതോടെ സാധനയിലും തീവ്രത

കൂടുന്നു. സാധകൻ സിദ്ധനായി മാറുന്നു. പരമാനന്ദസുഖം അനുഭവിച്ച തിനുശേഷം അയാൾ ഒരു ശിശുവിനെപ്പോലെ നിഷ്കളങ്കനായിത്തീരുന്നു എന്നുമാത്രമല്ല, ഇതേവരെ ഈ ദുരിതങ്ങളിലൂടെയും, വിഷമങ്ങളിലൂടെയും തന്നെ മുന്നോട്ടുനയിച്ച് ഉൽകൃഷ്ടമായ ആനന്ദാനുഭവത്തിൽ എത്തിച്ച സർവ്വേശ്വരനെ തൻെറ സ്വന്തം പിതാവിനെപ്പോലെ കരുതി അനുസരി ക്കുന്നു. തൻെറ മാത്രമല്ല, സകലജഗത്തിൻെറയും പിതാവാണ് സർവ്വേ ശ്വരനെന്നറിഞ്ഞ താനടക്കം സർവ്വർക്കും നന്മയ്ക്കും സുഖത്തിനുമായി ഈശ്വരനോട് പ്രാർത്ഥിക്കുന്നു. സ്വാർത്ഥത തീരെ അപ്രത്യക്ഷമായി പരാർഥമായി ജീവിതം നയിക്കുന്ന ആ ധന്യാവസ്ഥയാണ് ജീവിതലക്ഷ്യം. അതിലേക്ക് നയിക്കുവാൻ പര്യാപ്തമാകുന്നപക്ഷം എത്ര കടുത്ത ക്ലേശാ നുഭവവും സ്വാഗതാർഹവും ആദരണീയവുമാണ് എന്ന് വേദമാതാവ് ഈ വൈദികഋഷിവര്യനിലൂടെ ആഹ്വാനംചെയ്യുന്നു. ശ്രദ്ധിക്കൂ. അതാ കേൾക്കുന്നു മന്ദ്രമധുരമായ ശബ്ദം !

മൂഷോ നശിശ്നാവ്യദന്തിമാധ്യഃ സ്തോതാരം തേ ശതക്രതോ
സകൃത്സുനോമഘവൻ ഇന്ദ്രമൃഡയാധാപിതേവനോഭവ

(ഋ. 10.33.3)

| | |
|---|---|
| ഹേ ശതക്രതോ | അന്തഃസങ്കൽപ്പമൂർത്തിയും |
| മഘവൻ | ഐശ്വര്യപൂർണ്ണനുമായ |
| ഇന്ദ്ര | അല്ലയോ ഇന്ദ്രദേവാ! |
| തേ സ്തോതാരം | അവിടുത്തെ സ്തുതിക്കുന്ന ഭക്തനായ |
| മാം | എന്നെ |
| ആധ്യഃ | ആധികൾ (അതായത് മാനസികവ്യഥകൾ) |
| മൂഷോ നശിശ്നാവ്യന്തി | എണ്ണയിൽ കുതിർന്ന നൂല് എലി കടിച്ചു |
| (യഥാതഥാവ്യദന്തി) | ചവയ്ക്കുംപോലെ കടിച്ചുചവയ്ക്കുന്നു |
| നഃ സുകൃത്സു | ഞങ്ങളെ ഒരിക്കലെങ്കിലും ഒന്ന് |
| മൃഡയ | സുഖിപ്പിക്കണേ! |
| അധ | ഇനിമേലിൽ |
| (ത്വം) | അങ്ങ് |
| നഃപിതാഇവ | ഞങ്ങളുടെ സ്വന്തം അച്ഛനെപ്പോലെ |
| അസ്മൽ രക്ഷിതാ | ഞങ്ങളുടെ രക്ഷിതാവായി |
| ഭവ | ഭവിക്കേണമേ! |

## വിവരണം

തനിക്ക് ഇതുവരെ ഗ്രഹിക്കാൻ കഴിയാതിരുന്ന ഈശ്വരമഹിമകൾ ഓരോന്നായി ബുദ്ധിയിൽ വെളിപ്പെടാൻ തുടങ്ങിയെന്നാണ് ശതക്രതോ മഘവൻ, എന്നിങ്ങനെയുള്ള സംബോധനകൾ സൂചിപ്പിക്കുന്നത്. സർവച



രാചരങ്ങളിലും ചൈതന്യരൂപേണ വർത്തിക്കുന്ന ആത്മജ്യോതിസ്സുതന്നെ ഇന്ദ്രൻ (ഇന്ധേഭൂതാനി ഇതി ഇന്ദ്രഃ). ആ ചൈതന്യസ്വരൂപൻെറ വിവിധസങ്കൽപ്പമാണല്ലോ ഈ നാനാവിധപ്രപഞ്ചമെല്ലാം. പ്രപഞ്ചത്തിലുള്ള ഐശ്വര്യത്തിനെല്ലാം മൂലകാരണം അവിടുന്നായതിനാൽ സർവ്വൈശ്വര്യ പൂർണത അവിടേക്കുമാത്രം യോജിച്ചതാണ്. ഇത്രയും മാഹാത്മ്യമുള്ള അവിടുത്തെ സ്തോതാവാണ് ഞാൻ എന്നത് ഒരുതരത്തിലുള്ള അഹ ങ്കാരംതന്നെയെങ്കിലും അത് ശ്രീരാമകൃഷ്ണദേവൻെറ ഭാഷയിൽ പറ ഞ്ഞാൽ പക്വമായ അഹങ്കാരമാണ്. അതു ഹാനികരമല്ല. ആധിവ്യാധി കൾ ഭക്തനായ എന്നെ ചവച്ചരയ്ക്കുന്നു എന്ന ആക്ഷേപത്തിനടിസ്ഥാനം അടിത്തട്ടിൽ സ്വന്തം ഇച്ഛയുടെ നേരിയ ഒരംശം ബാക്കി കിടപ്പുണ്ടെന്ന താണ്. അതുകൂടെ അപ്രത്യക്ഷമായി സമ്പൂർണ്ണം ഈശ്വരേച്ഛയ്ക്കു വിധേ യമാവുമ്പോഴേ പരമശാന്തി ലഭിക്കുകയുള്ളൂ. ഈ ഘട്ടത്തിൽ ഒട്ടൊന്നു പിന്തിരിഞ്ഞുനോക്കുമ്പോൾ ഒരു സത്യം വെളിവാകുന്നുണ്ട്. അതായത് ഇതേവരെ സുഖാനുഭവത്തിനുതകുന്ന വസ്തുക്കളെന്നു കരുതിയിരുന്നവ യൊന്നും സുഖത്തെ നൽകാൻ പര്യാപ്തങ്ങളായിരുന്നില്ലെന്നും അതിൽനിന്നും കിട്ടിയെന്നഭിമാനിച്ചത് സുഖലേശംപോലുമായിരുന്നില്ലെന്നുമുള്ള സത്യം. ഈ അറിവുണ്ടായതോടെ യഥാർത്ഥസുഖം അനുഭവിക്കാൻ തീവ്രമായ അഭിലാഷം ഉളവാകുന്നു. അത് ആനന്ദസ്വരൂപനായ സർവ്വേശ്വരൻെറ മുമ്പിൽ പ്രാർത്ഥനാരൂപത്തിൽ സമർപ്പിക്കുകയും ചെയ്യുന്നു. ആ നിമി ഷംതന്നെ ഭഗവൽകൃപയാൽ ബ്രഹ്മാനന്ദാനുഭൂതി സിദ്ധിക്കുന്നു. ആ അനുഭവത്തിനുശേഷം ജഗദീശ്വരനെ സ്വന്തം പിതാവായും താനടക്കമുള്ള ചരാചരങ്ങളെയെല്ലാം അവിടുത്തെ അരുമസന്താനങ്ങളായും കാണാൻ തുടങ്ങുന്നു. ഇതേവരെ സ്വന്തം കാര്യംമാത്രം പ്രാർത്ഥിച്ചിരുന്ന വ്യക്തി ഇനിമേലിൽ എല്ലാവർക്കുംവേണ്ടി പ്രാർത്ഥിക്കാനും ജീവിക്കാനും തുട ങ്ങുന്നു. വിശ്വമാനവനായിക്കഴിഞ്ഞ ആ സിദ്ധവര്യനാണ് ഭാരതസംസ്കാ രത്തിൻെറ ഉൽകൃഷ്ടമാതൃക. അഹങ്കാരപ്രമത്തമായ ഒരു നിലയിൽനിന്ന് അഹങ്കാരനാശത്തിലേക്കും ആത്മനിവേദനത്തിലേക്കും ആനന്ദലബ്ധിയി ലേക്കുമുള്ള ഒരു വ്യക്തിയുടെ ഉയർച്ചയെ ചുരുങ്ങിയ വാക്കുകളിൽ മൂന്നു മാത്രകളിലായി ചിത്രീകരിച്ച വേദമാതാവ് നമ്മെയെല്ലാം പ്രേമപൂർവ്വം ഉൽബോധിപ്പിക്കുകയാണ്: അമൃതത്വത്തിൻെറ സന്താനങ്ങളേ! ഈ ഉൽകൃഷ്ടമാർഗത്തിലൂടെ മുന്നോട്ടുപോയി ധന്യരാകുവിൻ!

''മനുർഭവജനയാദൈർവ്യം ജനം'' (മനുഷ്യനാവുക, പിന്നെ ദിവ്യ ജന്മത്തെ ഉളവാക്കുക)

## വിപദോനൈവവിപദഃ

അല്ലലും അലട്ടുമില്ലാതെ എല്ലാം തൻെറ ഇഷ്ടാനുസരണം സംഭവിച്ചുകൊണ്ട് ജീവിക്കാനിടവരുന്ന ഒരുവന് ജീവിതത്തിൻെറ ഇരുണ്ടവശം കാണാൻ അവസരം കിട്ടുന്നില്ല. പ്രപഞ്ചത്തിൽ സർവ്വത്ര പ്രകൃതിപുരുഷന്മാരുടെ സംയോജന്യമായ ദ്വന്ദ്വഭാവം കാണപ്പെടുന്നുണ്ട്. ഇരുട്ടും വെളിച്ചവും സുഖവും ദുഃഖവും രാവും പകലും സ്ത്രീയും പുരുഷനും ജനനവും മരണവും എല്ലാംതന്നെ ദ്വന്ദ്വസ്വഭാവത്തിൻെറ പ്രത്യക്ഷരൂപങ്ങളാണ്. പുണ്യപാപങ്ങൾ തുല്യമാകുമ്പോഴാണല്ലോ മനുഷ്യജന്മം കിട്ടുന്നത്. പിറവിക്കുകാരണമായ ഈ ദ്വന്ദ്വഭാവത്തിലെ സാമ്യാവസ്ഥ ജീവിതകാലം മുഴുവൻ നിലനിർത്താൻ കഴിഞ്ഞാൽ നിർല്ലിപ്തനായി ഈ മനുഷ്യലോകത്തിൽനിന്നു കടന്ന് ഉയരാം. വേദമാതാവ് പ്രേമപൂർവ്വം എന്നെ അനുഗ്രഹിക്കാൻവേണ്ടി പുണ്യപാപരൂപങ്ങളായ കല്ലുകളെ അഭിസംബോധനചെയ്തു പറയുകയാണ്. നമുക്ക് ആ നിമന്ത്രണം ഒന്നു ശ്രദ്ധിക്കാം.

പ്രവോ ഗ്രാവാണഃ
സവിതാ ദേവഃ സുവതു ധർമ്മണാ
ധൂർഷുയൂജ്യദ്ധ്വം സുനുത (ഋ 10-175-1)

| | |
|---|---|
| ഹേ ഗ്രാവാണഃ | അല്ലയോ പാറക്കല്ലുകളേ! |
| വഃ | നിങ്ങളെ |
| സവിദേവഃ | (ജഗൽസ്രഷ്ടാവായ) സവിതൃദേവൻ |
| ധർമ്മണാ | (ജഗത്തിൻെറ നിയാമകതത്വമായ) ധർമ്മത്താൽ |
| പ്രസുവതു | സോമ ഇടിച്ചുപിഴിയുകയെന്ന കാര്യത്തിൽ) വേണ്ടവിധം പ്രേരിപ്പിക്കട്ടെ |
| യൂയം | നിങ്ങളും |
| ധുർഷു | അതാത് ചുമതലകളിൽ |
| യുജ്യദ്ധ്വം | ഏർപ്പെട്ടവരായി ഭവിക്കുവിൻ! |
| അനന്തരം | അതിനുശേഷം |
| സുനുത | സോമത്തെ ഇടിച്ചുപിഴിയുവിൻ! |

### വിവരണം

'ഷൂങ് പ്രാണിപ്രസവേ' എന്ന ധാതുവിൽനിന്നുണ്ടായ സവിതൃപദത്തിന് ജഗത്തിൻെറ മാതാവ് എന്നാണർത്ഥം. ജീവിതത്തിലെ പരമസാരമായ ആത്മാനന്ദത്തെ എല്ലാ ജീവികളെക്കൊണ്ടും ആസ്വദിപ്പിക്കണമെന്നാണ് ജഗന്മാതാവിൻെറ ആഗ്രഹം. എന്നാൽ മനുഷ്യേതരജീവികൾക്ക് അതിനുള്ള സൗകര്യവും സാഹചര്യവും താരതമ്യേന കുറവാണ്. അവരേയും ബ്രഹ്മാനന്ദനിമഗ്നരാക്കാൻ അമ്മ വിചാരിച്ചാൽ സാധിക്കുമെന്നതുകൊണ്ടാണ് താരതമ്യേന കുറവാണ് എന്നുപറഞ്ഞത്. എന്നാൽ മനുഷ്യന് അങ്ങിനെയല്ല. ആത്മാനന്ദാനുഭൂതിക്ക് എല്ലാ സാഹചര്യങ്ങളും ഒത്തിണ



ങ്ങിയതാണ് മനുഷ്യജന്മം. അത്തരം ഒരു ജന്മം ലക്ഷിച്ചവർ അതുവേണ്ടപോലെ ഉപയോഗപ്പെടുത്തണം. അതിനുവേണ്ട സഹായം ചെയ്യുകയെന്നതാണ് ജഗന്നിയന്താവിൻെറ ധർമ്മം. "ധർമ്മണോ പ്രസുവതു" എന്നു പറഞ്ഞതിൻെറ അർത്ഥം അതാണ്. ഗ്രശ്ച അസൗ അവാച ഗ്രാവാ എന്ന നിഷ്പത്തിയനുസരിച്ച് പരന്നുകിടക്കുന്നതും രക്ഷിക്കുന്നതും എന്ന് ഗ്രവാപദത്തിന് അർത്ഥമുണ്ട്. സുഖദുഃഖ പുണ്യപാപാദിദ്വന്ദ്വങ്ങൾ ജീവിതത്തിലൊട്ടുക്കു പരന്നുകിടക്കുന്നവയാണ്. വിവേകപൂർവ്വം അവയെ വിനിയോഗിച്ചാൽ രക്ഷിക്കുന്നവയുമാണ് എന്ന് സാരം. കല്ലുകളും അങ്ങനെയാണല്ലോ. എല്ലായിടത്തും പരന്നു കിടക്കുന്നവയാണ്. ഗൃഹനിർമ്മാണാദികൾക്ക് ഉപകരിക്കുന്നതിനാൽ ശീതവാതവർഷാദികളിൽനിന്ന് രക്ഷിക്കുന്നവയുമാണ്. ജീവിതത്തിൽ ആദ്യന്തമുളവാകുന്ന സുഖദുഃഖാദികളെ വേണ്ടപോലെ ഉപയോഗപ്പെടുത്തി ജീവിതാവസാനത്തിനുമുമ്പ് ആത്മാനന്ദം അനുഭവിക്കണം. അതിനാണ് സുഖദുഃഖാദികളെ സവിതാവ് പ്രേരിപ്പിക്കുന്നത്. സോമ ഇടിച്ചുപിഴിയുന്ന കല്ലുകൾക്ക് വേണ്ടപോലെ ഇടിച്ചുപിഴിയുവാൻ സഹായിക്കുക എന്ന ചുമതലയുള്ളതുപോലെ ജീവിതത്തിലെ സുഖദുഃഖാദി കല്ലുകൾക്കും ഉണ്ട് ഒരു ചുമതല. സുഖാനുഭവത്തിലൂടെയും ദുഃഖാനുഭവത്തിലൂടെയും മനുഷ്യനിലെ അന്തഃസത്ത മാലിന്യവും മറവും നീങ്ങി വെളിപ്പെടുന്നതിനു സഹായിക്കുക എന്നതാണ് ആ ചുമതല. സ്വർണ്ണപ്പണിക്കാരൻ സ്വർണ്ണത്തെ തീയിലിട്ടു പഴുപ്പിച്ചും വെള്ളത്തിൽ മുക്കിയും വീണ്ടും അടിച്ചും വീണ്ടും പരത്തിയും മനോഹരമായ ആഭരണമാക്കി മാറ്റുന്നതുപോലെ ജഗൽസ്രഷ്ടാവും നമ്മെയെല്ലാം ഉത്തമമായ ഓരോ ആഭരണങ്ങളാക്കി മാറ്റാൻ ശ്രമിക്കുകയാണ്. സ്വർണ്ണപ്പണിക്കാരൻ മറ്റാർക്കോവേണ്ടിയാണ് ഇതു ചെയ്യുന്നതെങ്കിൽ ജഗന്മാതാവ് രൂപപ്പെടുത്തുന്ന ആഭരണം അമ്മയ്ക്കുതന്നെ അണിയാനുള്ളതാണ് എന്ന ഒരു വ്യത്യാസംമാത്രമേയുള്ളൂ. സർവ്വാഭരണഭൂഷിതയാണല്ലോ അമ്മ.

## ഈശ്വരഭാവങ്ങൾ

ഈശ്വരൻെറ മൂന്നു ഭാവങ്ങളാണ് സച്ചിദാനന്ദങ്ങൾ - സത്ത് ചിത്ത് ആനന്ദം. ഇവ ഏറ്റക്കുറച്ചിലോടെ എല്ലാ ചരാചരങ്ങളിലുമുണ്ട്. ഇവ പൂർണ്ണമായും നിരുപാധികമായും പ്രകാശിക്കുന്നത് ഈശ്വരനിൽമാത്രമാണ്. ഉണ്മ അഥവാ അസ്തിത്വം ഇല്ലാതെ ഒന്നുംതന്നെ ഇല്ല. ചിത്ത് അഥവാ ബോധം ഇല്ലാത്തവയും ഒന്നുമില്ല. സ്ഥാവരജംഗമങ്ങളിലെല്ലാം ബോധം വ്യാപിച്ചു നിൽക്കുന്നുണ്ട് എന്നാണ് ഭാരതീയസിദ്ധാന്തം. വൃക്ഷങ്ങൾ, ശിലകൾ എന്നീ അചേതനമെന്നു തോന്നുവയിൽപോലും ബോധശക്തിയുടെ ഒരു ചെറിയ

സ്ഫുരണം ഉണ്ട്. ഈ സിദ്ധാന്തം ഭാരതീയശാസ്ത്രജ്ഞനായ ശ്രീ ജെ.സി. ബോസ് പരീക്ഷണനിരീക്ഷണങ്ങളിലൂടെ തെളിയിക്കുകയുമുണ്ടായിട്ടുണ്ട്. സത്തിനോളം സ്പഷ്ടമല്ല ചിത്തിൻെറ സ്ഫുരണമെങ്കിൽ അതിലും അസ്പഷ്ടമാണ് ജന്തുസസ്യാദികളിലെ ആനന്ദത്തിൻെറ സ്ഫുരണം. അസ്പഷ്ടമെങ്കിലും അത് ഉണ്ട് എന്നതിന് സംശയമില്ല. ''ആനന്ദാദ്ധ്യേവ ഖല്വിമാനി ഭൂതാനി ജായന്തേ - ആനന്ദേന ജാതാനി ജീവന്തി -ആനന്ദം പ്രയന്ത്യഭിസംവിശന്തി'' എന്ന് ഉപനിഷത്ത് ഉദ്ഘോഷിക്കുന്നു. മണ്ണും പാറക്കൂട്ടങ്ങളും ഉള്ളതിൻെറ അടിയിൽ ശുദ്ധജലം എങ്ങും ഉള്ളതുപോലെ അനൃതജഡങ്ങളായ വസ്തുസംഘാതത്തിനടിയിൽ ആനന്ദത്തിൻെറ ഒരു നിലയ്ക്കാത്ത പ്രവാഹമുണ്ട്. അത് ഉള്ളതുകൊണ്ടാണ് എത്രതന്നെ ആനന്ദകരമായ വസ്തുക്കൾ ലഭിച്ചാലും എത്രമാത്രം ആനന്ദപ്രദമായ പരിതഃസ്ഥിതികൾ ഉണ്ടായാലും ഇതുപോരാ, ഇതിലും അപ്പുറം ഇതിലും വലുതും ദീർഘവുമായ ആനന്ദമുണ്ട് അതു നേടണം എന്നതോന്നൽ ഉണ്ടാവുന്നത്. യഥാർത്ഥമായ ആനന്ദസമുദ്രത്തെ സ്പർശിച്ചാൽ അതോടെ കൃതകൃത്യതയായി; കിട്ടേണ്ടത് കിട്ടി, എത്തേണ്ടിടത്ത് എത്തി എന്ന തോന്നൽ മനസ്സിൽ നിറഞ്ഞുനിൽക്കും. അതോടെ എന്തോ ഒന്നിനുവേണ്ടി ഇത്രകാലവും നടത്തിയിരുന്ന പരക്കംപാച്ചിൽ അവസാനിക്കും. ഇതാണ് പരമമായ നേട്ടം. പരമസത്തയുടെ മൂന്നു ഭാവങ്ങളായ സച്ചിദാനന്ദങ്ങൾ വൈദികഋഷിമാരുടെ ദൃഷ്ടിയിൽ അഗ്നി സൂര്യ സോമന്മാരാണ്. അഗ്നി സത്തിൻേറയും സൂര്യൻ ചിത്തിൻെറയും സോമൻ ആനന്ദത്തിൻേറയും പ്രതീകമാണ്. ആനന്ദത്തിൻെറ വ്യത്യസ്തഭാവങ്ങളാണ് സത്തും ചിത്തും എന്നുപോലും പറയാവുന്നവിധത്തിലാണ് വൈദികഋഷിമാർ ആനന്ദമഹിമ വാഴ്ത്തുന്നത് ''ആനന്ദം ബ്രഹ്മ'' എന്ന് ഉപനിഷത്തും പറയുന്നുണ്ട്. വേദത്തിൽ സ്തുതിക്കുവിഷയമാക്കപ്പെട്ട അനേകം ദേവന്മാരുണ്ട്. ചിലരെ ഏതാനും സൂക്തങ്ങളെക്കൊണ്ടാണ് വർണ്ണിക്കുന്നതെങ്കിൽ മറ്റുചിലരെ അതിലുമേറെ സൂക്തങ്ങളാൽ പ്രകീർത്തിക്കുന്നുണ്ടാകും. എന്നാൽ ആനന്ദസ്വരൂപനായ സോമദേവനൊഴിച്ചു മറ്റൊരു ദേവനും ഒരു മണ്ഡലം മുഴുവൻ ഒന്നായി നീക്കിവെക്കപ്പെട്ടിട്ടില്ല. ഇത് സോമദേവൻെറ അനിതരസാധാരണമായ മഹത്വത്തെയാണ് കാണിക്കുന്നത്. അസാധാരണമായ ഈ മാഹാത്മ്യത്തെ സംഗ്രഹിച്ചുപറയുകയാണ് താഴെ ചേർക്കുന്ന വേദമന്ത്രം. നമുക്ക് അതൊന്നു വിസ്തരിച്ചു നോക്കി മനസ്സിലാക്കാം.

സോമഃ പവതേ ജനിതാമതീനാം
ജനിതാദിവോ ജനിതാ പൃഥിവ്യാഃ
ജനിതാഗ്നേർജനിതാ സൂര്യസ്യ
ജനിതേന്ദ്രസ്യ ജനിതോതവിഷ്ണോഃ (ഋ 9-96-5)

| | |
|---|---|
| മതീനാം | ബുദ്ധിവൃത്തികളുടെ (മനസ്സ് - ബുദ്ധി, അഹങ്കാരം - ചിത്തം എന്നിവയുടെ) |
| ജനിതാ | പ്രാദുർഭാവത്തിന് ഹേതുഭൂതനായ |



| | |
|---|---|
| സോമഃ | സോമദേവൻ |
| (താഃമതീഃ) | ആ ബുദ്ധിവൃത്തികളെ |
| പവതേ | പരിശുദ്ധമാക്കുന്നു (കാര്യക്ഷമതയെ ഉളവാക്കുന്നു) |
| (ഏവം) | ഇപ്രകാരം |
| ദിവഃ | ദ്യോവിൻേറയും |
| പൃഥിവ്യാഃ | ഭൂമിയുടെയും |
| അഗ്നേഃ | അഗ്നിയുടേയും |
| സൂര്യസ്യ | സൂര്യൻേറയും |
| ഇന്ദ്രസ്യ | ഇന്ദ്രൻേറയും |
| വിഷ്ണോഃ | വിഷ്ണുവിൻേറയും |
| (സമസ്തസ്യ ജഗതഃ) | സർവ്വജഗത്തിൻേറയും |
| ജനിതാ | ജനിതാവായ |
| സോമഃ | സോമദേവൻ |
| പവതേ | (അവരെയെല്ലാം) പവിത്രീകരിച്ച് കാര്യക്ഷമന്മാരാക്കിതീർക്കുന്നു. |

### വിവരണം

ആകാശം, ഭൂമി മുതലായവയുടെ ഉണ്മയെ അറിയാൻ ആദ്യം വേണ്ട ഉപകരണം ബോധശക്തിയാണല്ലോ. മനുഷ്യരിൽ അന്തഃകരണവൃത്തികളുടെ രൂപത്തിൽ പ്രകാശിക്കുന്ന ആ ബോധശക്തിയെ പ്രവർത്തനക്ഷമമാക്കുന്നതാണ് ഈശ്വരൻെറ ആദ്യത്തെ പ്രവൃത്തി. അതാണ് ''മതീനാം ജനിതാ'' എന്ന് ആദ്യമായി പറഞ്ഞത്. പ്രകാശത്തിൻെറ മേഖല ദ്യോവും ഇരുട്ടിൻെറ മേഖല ഭൂമിയുമാണ്. പ്രകാശത്തെ അറിഞ്ഞവർക്കേ ഇരുട്ടിൻെറ അസ്തിത്വത്തെക്കുറിച്ച് ഓർമ്മയുണ്ടാവുകയുള്ളൂ. അതിനാലാണ് ദ്യോവിൻെറ ജനിതൃത്വത്തെ പറഞ്ഞതിനുശേഷം പൃഥ്വിയുടേത് പറഞ്ഞത്. അഗ്നി സൽഭാവത്തിൻെറ പ്രതീകമാണല്ലോ. അസ്തിത്വത്തിൻെറ ദൃഢമായ അവലംബം സിദ്ധിക്കുകയാണ് ഇരുട്ടിൽനിന്ന് പ്രകാശമണ്ഡലത്തിലേക്ക് എത്താനുള്ള മാർഗ്ഗം. അതിനാൽ സ്വാഭാവികമായും ചിദ്ഭാവം ഉള്ളിൽ പ്രകാശിക്കുന്നു. അന്തഃകരണത്തിലെ ചിദ്ഭാവത്തിൻെറ സ്ഫുരണം സ്മൃതിയുടെ രൂപത്തിലാണ്. സ്വരൂപസ്മൃതി നിരന്തരമായി ഉണ്ടാകാൻ തുടങ്ങുന്നു. ''സ്മൃതിലംഭേ സർവ്വഗ്രന്ഥീനാം വിപ്രമോക്ഷഃ'' എന്ന് ഉപനിഷദ്വചനവുമുണ്ട്. ''സ്വരൂപസ്മൃതിരൂപത്തിൽ ചിൽഭാവം അന്തഃകരണത്തിൽ പ്രകാശിക്കുമ്പോൾ രജസ്തമസ്സുകൾ ക്ഷയിച്ച് സത്വഗുണപ്രവൃദ്ധമായിത്തീരുന്നു അന്തഃകരണം. അതിൻെറ പേരാണ് പ്രജ്ഞ. ഈ പ്രജ്ഞയുടെ അധിപതിയാണ് ഇന്ദ്രൻ. അതിനാൽ ഇന്ദ്രൻേറയും ജനയിതാവായി സോമനെ വർണിച്ചു. പ്രജ്ഞയുടെ ഉദയത്തോടെ നിരന്തരമായ

അനുസന്ധാനം സ്വാഭാവികമായിത്തീരുന്നു. ഗംഗാസാഗരസംഗമത്തിൽ ഗംഗയുടെ കുത്തിയൊഴുക്കും സമുദ്രത്തിലെ വേലിയേറ്റവുംമൂലം ഏതാണ് ഗംഗ ഏതാണ് സമുദ്രം എന്നു തിരിച്ചറിയാൻ കഴിയാത്തതുപോലെ അഖണ്ഡവും സർവ്വവ്യാപകവുമായ ബോധസത്തയും പ്രജ്ഞയിൽ പരിമിതമാക്കപ്പെട്ട ചൈതന്യവും സംഗമിച്ച് ഒന്നായിത്തീരുന്നു. അതുതന്നെ വിഷ്ണുവിൻെറ സ്ഥിതി. സർവ്വവ്യാപകശക്തിയാണല്ലോ വിഷ്ണു. (വിഷ്ള് വ്യാപ്തൗ) അതിനാൽ ആ വിഷ്ണുവിൻെറയും ജനയിതാവ് ഈ ആനന്ദസ്വരൂപനായ സോമദേവൻതന്നെ. വേദത്തിൽ ചുരുക്കി പ്രതിപാദിച്ചതിൻെറ വിപുലീകൃതമായ അർത്ഥമാണല്ലോ പുരാണങ്ങൾ പ്രതിപാദിക്കുന്നത്. തത്വഭരിതവും ഗഹനവുമായ ഈ മന്ത്രം സ്കാന്ദപുരാണത്തിൽ കാശീഖണ്ഡത്തിൽ പദക്രമത്തിനുപോലും വ്യത്യാസമില്ലാതെ ഇങ്ങനെ സംഗ്രഹിച്ചിരിക്കുന്നതായി കാണാം -

''മതീനാം ച ദിവഃ പൃഥ്വ്യാഃ വഹ്നേഃ സൂര്യസ്യ വജ്രിണഃ
സാക്ഷാദപി ച വിഷ്ണോശ്ച സോമഃ ജനയിതേശ്വരഃ''

## ഈശ്വരൻ - സർവ്വജ്ഞൻ

ആശ്രുൽകർണ്ണ ശ്രുധീ ഹവം നൂചിൽ ദധിഷ്വമേഗിരഃ
ഇന്ദ്രസ്തോമമിമം മമ കൃഷ്വായുജശ്ചിദന്തരം (ഋ 1-10-9)

| | |
|---|---|
| ആശ്രുൽ കർണ്ണ! | എല്ലായിടത്തുനിന്നുമുള്ള ശബ്ദങ്ങൾ കേൾക്കാൻ കഴിവുള്ള കർണ്ണങ്ങളോടുകൂടിയ |
| ഇന്ദ്ര | അല്ലയോ ഇന്ദ്രദേവ |
| മേഹവം | എൻെറ ആഹ്വാനം അവിടുന്നു കേൾക്കണേ! |
| ശ്രുധിനു | നല്ലവണ്ണം |
| മേഗിരഃ ചിൽ | എൻെറ സ്തുതിവചനങ്ങളെ |
| (ചിത്തേ) ദധിഷ്വ | അങ്ങ് ചിത്തത്തിൽ ഉൾക്കൊള്ളണേ! |
| യുജഃ മമ | അവിടുത്തോട് സായുജ്യംപ്രാപിക്കാൻ കൊതിക്കുന്ന എൻെറ |
| ഇമാം സ്തോമം ചിൽ | ഈ സ്തോത്രത്തെയും അവിടുന്ന് |
| അന്തരം കൃഷ്വ | ഹൃദയപൂർവ്വം കൈക്കൊള്ളണേ! |

**വിവരണം**



എല്ലായിടത്തുമുള്ള എല്ലാ ശബ്ദങ്ങളെയും ഒരു കുഞ്ഞുറുമ്പിൻെറ കാലൊച്ചപോലും കേൾക്കാൻ കഴിവുള്ളവനാണ് ഈശ്വരൻ. ഭക്തന് ഇത് അറിയാമെങ്കിലും ചില സമയത്ത് എൻെറ വിളികേൾക്കുന്നില്ലായിരിക്കുമോ എന്നു തോന്നിപ്പോകാവുന്ന സന്ദർഭങ്ങൾ വരും. വൈദികഋഷിമാർക്ക് ഈശ്വരൻ ഒരു ഭാവനാസൃഷ്ടിയല്ല. അതു നിത്യസത്യമാണ്. ഞാനുണ്ടോ ഇല്ലയോ എന്ന് എനിക്ക് ഒരിക്കലും സംശയംവരാറില്ലാത്തതുപോലെ ഈശ്വരാസ്തിത്വത്തിലും അവർക്ക് സംശയമില്ല. എന്നാൽ, ഒരു കാര്യത്തിൽ അവർ ചിലപ്പോൾ സംശയിക്കാറില്ലെന്നില്ല; തൻെറ വിളി വേണ്ടപോലെ ആയിട്ടില്ലായിരിക്കുമോ എന്ന കാര്യത്തിൽ. ഹൃദയത്തിൽതട്ടി വിളിച്ചാലേ ഈശ്വരൻ കേൾക്കുകയുള്ളൂ. കാരണം അവിടുന്ന് പുറമെ ദൂരെയെങ്ങോ അല്ല ഇരിക്കുന്നത്. ഇവിടെ ഹൃദയസിംഹാസനത്തിലാണ്. ആ ഹൃദയേശ്വരന് കേൾക്കാൻ കഴിയണമെങ്കിൽ ഹൃദയത്തിൽ തട്ടുംവിധം വിളിക്കണമല്ലോ. എൻെറ വിളി വേണ്ടപോലെയായില്ലെങ്കിലും അവിടുന്ന് കരുണ കാണിക്കുകയാണെങ്കിൽ അവിടേക്ക് കേൾക്കാൻ കഴിയും. കാരണം അവിടുന്ന് ആശ്രുൽകർണ്ണനാണെന്നതുതന്നെ. ഹൃദയത്തിലും പുറത്തും എങ്ങും എവിടെയുമുള്ള എല്ലാം കേൾക്കാൻ അവിടേക്കു കഴിവുണ്ടല്ലോ. എനിക്കു പറയാനുള്ളത് എൻെറ ആവലാതികളാണ്. അവയെ വെറും വാക്കുകളെന്ന നിലയിൽ നിസ്സാരമാക്കിത്തള്ളരുത്. അതിനെ അങ്ങ് ഉൾക്കൊള്ളുകതന്നെവേണം. അവിടുത്തേതിൽനിന്ന് വിഭിന്നമായ ഒരു അസ്തിത്വം എനിക്കുണ്ട് എന്ന തോന്നലാണ് എൻെറ സകലകഷ്ടതകൾക്കും കാരണം. അതിനാൽ അവിടുത്തെ അനുപമമായ മഹിമയെ അനുസന്ധാനംചെയ്ത് നിരന്തരം ഉപാസനചെയ്യുന്ന എൻെറ സ്തോത്രത്തെ അവിടുന്ന് താല്പര്യപൂർവ്വം കൈക്കൊള്ളണേ. അങ്ങനെ അവിടുത്തോട് താദാത്മ്യം അടയാൻ സംഗതി വരുത്തണേ ! ''ഹവം'' ''ഗിരഃ'' ''സ്തോമം'' എന്നീ പദങ്ങളിലൂടെ പ്രകാശിപ്പിച്ച അർത്ഥവ്യത്യാസങ്ങളെ വെച്ചുകൊണ്ടാണ് ഇത്രയും പറഞ്ഞത്.

## അവലംബം

മനുഷ്യന് ഈശ്വരവിശ്വാസം എപ്പോഴാണ് ആവശ്യമായി വരുന്നത്. ജീവിതത്തിൽ ഊക്കും ഉശിരും പ്രകടമാക്കാൻ പറ്റിയ യൗവനകാലത്ത് അതിൻെറ ആവശ്യകത അത്ര ബോദ്ധ്യപ്പെട്ടെന്നുവരില്ല. മനസ്സിനും ഇന്ദ്രിയങ്ങൾക്കും പ്രവർത്തനശേഷി മുറ്റിനിൽക്കുന്ന കാലമാണല്ലോ അത്. ഉദ്ദേശിച്ച കാര്യങ്ങൾ തൻെറ ഇച്ഛാനുസൃതം ചെയ്തുതീർക്കാമെന്ന തോന്നൽ ആ കാലഘട്ടത്തിൻെറ മുഖമുദ്രയാണ്. തിരിച്ചടികളേയും പരാജയത്തേയും

പറ്റി ചിന്തിക്കാനേ സമയമില്ല. എന്തോ ഒന്നിനുവേണ്ടിയുള്ള നെട്ടോട്ടംതന്നെ സദാസമയവും. അതിനിടയിൽ അല്പം വിശ്രമം കിട്ടുന്നത് അടുത്ത പരക്കംപാച്ചിലിനുള്ള തയ്യാറെടുപ്പായിട്ടാണ്. അല്ലാതെ വീണ്ടുവിചാരത്തിനല്ല. അങ്ങനെ എന്തിനെന്നില്ലാതെ എങ്ങോട്ടെന്നില്ലാതെ എങ്ങനെയെന്നും ചിന്തിക്കാതെ കുതിക്കുന്ന മനുഷ്യന് ഒരുഘട്ടം വരുമ്പോൾ നിന്നേ പറ്റൂ; വീണ്ടുവിചാരം ചെയ്തേ പറ്റൂ എന്ന ഒരവസ്ഥവരും. അപ്പോഴാണ് ഉറച്ചു നിന്ന് മുമ്പോട്ടും പിന്നോട്ടും ഒന്നു തിരിഞ്ഞുനോക്കുന്നത്. വഴുതിപ്പോയ നേട്ടങ്ങളും കുതറിച്ചാടിയ അവസരങ്ങളും ഒരുവശത്ത്, അളവറ്റ കർത്തവ്യങ്ങളും മികവറ്റ മാർഗ്ഗദൈർഘ്യവും മറുവശത്ത്; ഇതിനു മദ്ധ്യത്തിൽനിന്ന് ഒരു നെടുവീർപ്പോടെ മനുഷ്യൻ ചിന്തിക്കുന്നു എന്റെ ഈശ്വരാ! ഇതെങ്ങനെ താങ്ങും? ഇവിടെയാണ് ഈശ്വരബോധം ഒരു സാധാരണക്കാരനെ പിടികൂടുന്നത്. വൃദ്ധൻ ഊന്നുവടിയെ ആശ്രയിച്ചു മുന്നോട്ടു നടക്കുംപോലെ ജീവിതമാർഗ്ഗത്തിൽ ഈശ്വരവിശ്വാസമാകുന്ന ഊന്നുവടിയെ അവലംബമാക്കി ജീവൻ മുന്നേറുന്നു. ഈ സനാതനസത്യം വേദത്തിൽ ഇപ്രകാരം വർണ്ണിച്ചിരിക്കുന്നു.

ആത്വാരംഭം നജിവ്രയോ രരഭ്മാശവസസ്പതേ
ഉശ്മസിത്വാസധസ്ഥ ആ.
(ഋഗ്വേദം 8-45.20)

| | |
|---|---|
| ഹേ ശവസസ്പതേ ! | അല്ലയോ ബലത്തിന്റെ അധിപതിയായ ഇന്ദ്രദേവ ! |
| ത്വാ | അവിടുത്തെ |
| ജിവ്രയഃരംഭംന | വൃദ്ധന്മാർ ഊന്നുവടിയെ എന്നപോലെ |
| (വയം) ആരരംഭ്മ | ഞങ്ങൾ ആവലംബിക്കുന്നു |
| (അതഃഏവ) ത്വാ | (അതുപോലെത്തന്നെ) അവിടുത്തെ |
| (വയം) | ഞങ്ങൾ |
| സധസ്ഥേ | ഏറ്റവും സമീപത്ത് (ഹൃദയത്തിൽ) |
| ആ ഉശ്മസി | പ്രത്യേകമായി ദർശിച്ച് ആരാധിക്കുവാൻ അഭിലഷിക്കുന്നു |

ആ അഭിലാഷം സാധിപ്പിച്ചുതരണേ എന്നു പ്രാർത്ഥിക്കുന്നു.

### വിവരണം

ദൗർബല്യം വരുമ്പോഴാണല്ലോ പ്രബലനെ അന്വേഷിക്കുന്നതും ആശ്രയിക്കുന്നതും. കായികമായ ദൗർബല്യംമുതൽ ആത്മീയമായ ദൗർബല്യം വരെ എന്തിനേയും പരിഹരിക്കുവാൻ കഴിവുള്ള ആളാണ് ഈശ്വരൻ എന്നാണ് ''ശവസസ്പതേ'' എന്ന സംബോധനയുടെ സൂചന. സ്വന്തം കാലിന്റെമാത്രം ബലത്തിൽ നിവർന്നുനിൽക്കാനും നടക്കാനും കഴിയാതെയാകുമ്പോഴാണല്ലോ ഒരു ഊന്നുവടിയുടെ ആവശ്യം. മായാനിരസനം



ചെയ്ത് വേദാന്തവിചാരം ചെയ്ത് സോഹംഭാവത്തിലൂടെ ഈശ്വരനെ സമീപിക്കുന്ന ജ്ഞാനിക്ക് ഈശ്വരാവലംബത്തിന്റെ ആവശ്യകതയില്ല. എന്നാൽ ഭക്തന്റെ സ്ഥിതി അതല്ല. സാധനാമാർഗ്ഗത്തിൽ ഓരോ അടി മുന്നോട്ടു നീങ്ങുവാനും ഈശ്വരാശ്രയത്തിൽനിന്നുളവാകുന്ന ബലമാണ് ഭക്തന് അവലംബം. ''മാർജാരശിശുന്യായം'' എന്ന പേരിൽ ഇത് പ്രസിദ്ധമാണ്. തള്ളപ്പൂച്ച എവിടെ കൊണ്ടുവെക്കുന്നുവോ അവിടെത്തന്നെ കിടന്ന് കരയാനേ പൂച്ചക്കുട്ടിക്ക് അറിയൂ. അതിന്റെ എല്ലാ കാര്യങ്ങളും തള്ളപ്പൂച്ചയുടെ ഇച്ഛക്കു വിധേയമാണ്. ഇതാണ് ദാസഭാവത്തിലുള്ള ഭക്തന്റെ അവസ്ഥ. സോഹംഭാവത്തിലൂടെ ഈശ്വരനെ പ്രാപിക്കാൻ യത്നിക്കുന്ന ജ്ഞാനി ഈശ്വരനെ അങ്ങോട്ടു പിടിക്കുകയാണ് - കുട്ടിക്കുരങ്ങൻ തള്ളക്കുരങ്ങിനെ മുറുകെപ്പിടിക്കുംപോലെ. ഇതിന് ''മർക്കടകിശോരന്യായം'' എന്നാണ് പേർ. ഭക്തനെ ഭഗവാൻ പിടിച്ചു മുന്നോട്ടു നയിക്കുകയാണ്. ജ്ഞാനി ഭഗവാനെ മുറുകെപ്പിടിച്ച് മുന്നേറുകയാണ്. ഈ വേദമന്ത്രത്തിൽ ഭക്തന്റെ അവസ്ഥയെയാണ് കാണിക്കുന്നത്. അതിനായി ആഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്ന ഭക്തൻ. ഈശ്വരന് തന്റെ ഏറ്റവും അടുത്ത് എഴുന്നള്ളിയിരിക്കുവാനുള്ള ഒരു സിംഹാസനം ഭക്തന്റെ കൈവശമുണ്ട്. അതാണ് അയാളുടെ ഹൃദയ സിംഹാസനം. തന്റെ ഹൃദയത്തിനേക്കാൾ അടുത്തതായി മറ്റൊരു സ്ഥാനവും ഉണ്ടാവാനില്ലാത്തതിനാൽ ഹൃദയസിംഹാസനത്തിലേക്ക് സർവ്വേശ്വരനെ പ്രേമപൂർവ്വം ആഹ്വാനംചെയ്യുകയാണ് ഭക്തൻ. 'സർവ്വേശ്വരാ! അവിടുന്ന് അടിയന്റെ ഹൃദയസിംഹാസനത്തിൽ എഴുന്നള്ളിയിരുന്ന് അടിയന് വേണ്ടതെല്ലാം തന്ന് അനുഗ്രഹിക്കണേ' എന്ന പ്രാർത്ഥനയാണ് ഈ മന്ത്രത്തിൽ പ്രതിദ്ധ്വനിക്കുന്നത്. എത്ര ഉദാത്തമായ ഭാവന!

## ഭാരതമഹിമ

മനുഷ്യശരീരത്തിൽ ഏറ്റവും പ്രധാനമായ ഭാഗം ഹൃദയമാണെന്നു പ്രസിദ്ധമാണ്. അതിന് എന്തെങ്കിലും ഹാനിയോ ബലക്ഷയമോ വന്നാൽ അത് ശരീരത്തെ മുഴുവനും ബാധിക്കും. നേരെമറിച്ച് ഹൃദയത്തിന് ബലവും വേണ്ടവിധത്തിൽ രക്തചംക്രമണവും ഉണ്ടാകുന്നെങ്കിൽ അതു ശരീരത്തെ മുഴുവൻ ആരോഗ്യപൂർണ്ണമാക്കുകയും ചെയ്യും. ഇതുപോലെ ഈ മനുഷ്യലോകത്തിനുമുണ്ട് ഒരു ഹൃദയസ്ഥാനം. അതാണ് പരമപവിത്രമായ നമ്മുടെ ഭാരതഭൂമി. ഹൃദയത്തിൽനിന്നു നാലുപാടും പ്രവഹിക്കുന്ന ശുദ്ധരക്തം ശാരീരികപ്രക്രിയയെ സജീവമാക്കുംപോലെ ഈ ഭാരതഭൂമിയിൽനിന്ന് ചുറ്റുപാടും പ്രസരിക്കുന്ന ആത്മീയശക്തിപ്രവാഹം ലോകത്തെ

ആസകലം പവിത്രീകരിക്കുന്നു. ശരീരത്തിലെ ദുഷിച്ച രക്തം ഹൃദയത്തിൽവെച്ച് ശുദ്ധീകരിക്കപ്പെടുംപോലെ ലോകത്തിൽ ഉണ്ടായിട്ടുള്ള മഹാപുരുഷൻമാരെല്ലാം ഒരു വിധത്തിലല്ലെങ്കിൽ മറ്റൊരു വിധത്തിൽ ഭാരതത്തോടു സമ്പർക്കംപുലർത്തിയിട്ടുണ്ട്. ഈ പുണ്യഭൂമിയിൽവന്ന് മഹാത്മാക്കളെ ദർശിച്ച് അവരുടെ ചരണാന്തികത്തിലിരുന്ന് തന്റെയും പ്രപഞ്ചത്തിന്റേയും ഈശ്വരന്റേയും നിഗൂഢതത്വങ്ങളെ ഉൾക്കൊള്ളാൻ കഴിഞ്ഞപ്പോൾ ജീവിതത്തിന് ഒരു ഊക്കും ഉശിരും തെളിഞ്ഞ ലക്ഷ്യബോധവും ഉണ്ടായതായി ബോദ്ധ്യപ്പെട്ടു. അങ്ങനെ കൃതാർത്ഥത നേടിയ ആ വിജ്ഞാനഭിക്ഷുക്കൾ സ്വദേശത്തു തിരിച്ചുചെന്ന്, ആ ജനതയെ സത്യധർമ്മപരമായ ജീവിതത്തിലേക്കു പ്രേരിപ്പിച്ചു. അവിടെ സത്യധർമ്മങ്ങൾ പ്രചരിപ്പിക്കുകയും ചെയ്തു. ഈ ഉത്തേജനത്തിന്റെ മൂല്യസ്രോതസ്സുകളായ ഋഷീശ്വരൻമാർ ഭാരതഭൂമിയിൽ ഈശ്വരനിമഗ്നഹൃദയന്മാരായി കാലംകഴിക്കുന്നു. ലോകത്തിൽ എവിടെയെങ്കിലും ആത്മീയവും, ധാർമ്മികവും ആയ ഉണർവ്വു കാണപ്പെട്ടിട്ടുണ്ടെങ്കിൽ ഇന്നു കാണപ്പെടുന്നുണ്ടെങ്കിൽ ഭാവിയിൽ കാണപ്പെടണമെങ്കിൽ അതിന്റെയെല്ലാം മൂലകാരണം ആ ജനത ഭാരതീയസംസ്കാരവും ഭാരതഭൂമിയുമായി ബന്ധപ്പെട്ടിട്ടുണ്ട് എന്നതാണ്. അതേ! ലോകത്തിന്റെ ഹൃദയമാണ് ഭരതം. അത് ഭുവനങ്ങളിൽ ജ്യേഷ്ഠവും ശ്രേഷ്ഠവുമായ ഭൂവിഭാഗംതന്നെ. അതിപുരാതനുവം അപൗരുഷേയവുമായ ഋഗ്വേദത്തിൽ ഈ തത്വം സൂചിപ്പിക്കുന്നതു ശ്രദ്ധിക്കൂ.

തദിദാസ ഭുവനേഷു ജ്യേഷ്ഠം യതോജജ്ഞ ഉഗ്രഃ ത്വേഷനൃമ്ണഃ
സദ്യോജ്ജജ്ഞാനോ നിരിണാതിശത്രൂൻ അനുയം വിശ്വേമദന്ത്യൂമാഃ
(ഋ 10-120-1)

| | |
|---|---|
| ഭുവനേഷു | ഭുവനങ്ങളിൽ |
| ജ്യേഷ്ഠം | പ്രശസ്തതമവും |
| തൽദേശം | (ഭാരതമെന്നു) പ്രസിദ്ധമായ ദേശം |
| ആസ | ഉണ്ടായി (അതായത് ഉണ്ട് എന്നർത്ഥം) |
| യത | യാതൊന്നിൽ (യാതൊരു ഭൂഭാഗത്തിൽ) |
| ഉഗ്രഃ | തേജസ്വിയും |
| ത്വേഷനൃമ്ണഃ | ഉത്തേജിപ്പിക്കപ്പെട്ട ബലത്തോടുകൂടിയവനുമായ (മഹാപുരുഷൻ) |
| ജജ്ഞേ | ജന്മമെടുക്കുന്നു |
| (സഃ) ജജ്ഞാന (ഏവ) | അദ്ദേഹം ജനിക്കുമ്പോൾതന്നെ (ജന്മനാതന്നെ) |
| സദ്യഃ | നിഷ്പ്രയാസം |
| ശത്രൂൻ | ബാഹ്യാഭ്യന്തരശത്രുക്കളെ |
| നിരിണാതി | നിശ്ശേഷം നശിപ്പിക്കുന്നു |



| | |
|---|---|
| വിശ്വേ | സകല |
| ഊമാഃ | ജീവികളും |
| യം | യാതൊരുവനെക്കുറിച്ച് (യാതൊരു മഹാത്മാവിന്റെ കാരുണ്യത്തെ ഓർത്ത്) |
| മദന്തി | ആഹ്ലാദിക്കുന്നു |

അപ്രകാരമുള്ള മഹാത്മാവിന് ജന്മം കൊടുക്കുന്ന ഒരു പ്രശസ്ത ഭൂഭാഗമുണ്ട് എന്ന് അന്വയം

## വിവരണം

''ഭൂ-പ്രാപ്തൗ'' എന്ന ധാതുവനുസരിച്ച് ഭുവനമെന്നതിന് പ്രാപിക്കപ്പെടേണ്ടത് എന്നർത്ഥം. പുണ്യപാപങ്ങളുടെ അനുഭവത്തിനായി സ്വർഗ്ഗനരകങ്ങളെ പ്രാപിച്ചവരും വീണ്ടും കർമ്മംചെയ്യാനായി ഈ ഭാരതഭൂമിയിൽ വരണമെന്നാണ് പൗരാണികവിശ്വാസം. അതിനാൽ പുണ്യവാന് പുണ്യക്ഷയത്തിലും പാപിക്ക് പാപക്ഷയത്തിനും വീണ്ടും വരേണ്ടതായ സ്ഥാനമാണ് ഈ ഭാരതഭൂമി. അതിനാൽ പ്രാപിക്കപ്പെടേണ്ടതായ സ്ഥാനംതന്നെ ഇത്. ഭാരതഭൂമിയുടെ അസാധാരണമായ മഹിമയ്ക്ക് ഒന്നാമത്തെ കാരണം ഇവിടെ കാലാകാലങ്ങളിൽ എത്രയോ മഹാത്മാക്കളും അവതാരമൂർത്തികളും ആവിർഭവിക്കുന്നു എന്നതാണ്. ബ്രഹ്മതേജസ്സിനാൽ പ്രജ്വലിക്കുന്നവരും അതിഗംഭീരമായ ആത്മബലത്തോടുകൂടിയവരുമായ ആ മഹാത്മാക്കൾ കാണുന്നമാത്രയിൽതന്നെ അസാധാരണത്വം വെളിവാക്കിക്കൊണ്ട് വിരാജിക്കുന്നു. ദർശനസ്പർശനസാന്നിദ്ധ്യാദികളാൽ തങ്ങളെ സമീപിക്കുന്നവരുടെ പാപരാശിയെ നശിപ്പിച്ചുകളയാനുള്ള ശക്തിയുള്ള അവർ ലോകത്തിന്റെ ആശാകേന്ദ്രങ്ങളും ആകർഷണശക്തികളുമാണ്. സാധാരണക്കാരെയെന്നപോലെ മഹാത്മാക്കളെയും ഈ മായാലോകത്തിന്റെ ഊരാക്കുടുക്കുകൾ വലയം ചെയ്യാതിരിക്കുന്നില്ല; കാരണം മായയുടെ ഈ സാപേക്ഷാമണ്ഡലത്തിൽ ഏതൊരാളും അതിന് അതീതരല്ല. എന്നാൽ വ്യത്യാസമെന്താണെന്നുവെച്ചാൽ സാധാരണക്കാരെപ്പോലെ മഹാത്മാക്കൾ മായയിൽപെട്ട് ഒതുങ്ങിക്കിടക്കുന്നില്ല. ഗംഭീരമായ ആത്മബലമുള്ള അവർ ഈ മായാവലയത്തെ തകർത്തു പുറത്തുകടക്കുന്നു. അതിനുള്ള കഴിവ് ജന്മനാ അവരിൽ കാണപ്പെടുകയും ചെയ്യും. 'അവന്തി (രക്ഷന്തി) ഇതി ഊമാഃ' എന്ന നിർവ്വചനമനുസരിച്ച് പ്രാണികൾ അഥവാ ജീവികളെന്നാണർത്ഥം. ഏതു ജീവിക്കുമുണ്ടല്ലോ സ്വയം രക്ഷപ്രാപിക്കാനുള്ള ഒരു സഹജപ്രേരണ ഇവിടെ. സംസാരദുഃഖത്തിൽനിന്ന് മോചനം നൽകാനും ആത്യന്തികദുഃഖനിവാരണവും സുഖപ്രാപ്തിയും നൽകാനും കഴിവുള്ള ഒരു മഹാത്മാവിനെ കണ്ടെത്തുമ്പോൾ അവർ എന്തെന്നില്ലാത്തവിധം ആഹ്ലാദചിത്തരാകുന്നു. തന്റെ രക്ഷകനെ കണ്ടെത്തിയ കൃതാർത്ഥത അവരെ ആനന്ദമഗ്നരാക്കുന്നു. ഇത് ജാതിമതവർണ്ണദേശവ്യത്യാസമില്ലാതെ എല്ലാ ജീവികൾക്കും അനുഭവമാകുന്നു. ഗീതാചാര്യൻ

പറയുന്നത് ഈ ആശയത്തിൻെറ ഒരു പ്രതിഫലനമാവാം.

''അഭിതോബ്രഹ്മനിർവ്വാണം വർത്തതേ വിദിതാത്മനാം'' ആത്മാനന്ദം സിദ്ധിച്ചവരുടെ സന്നിധിയിൽ ബ്രഹ്മാനന്ദ പ്രസരിപ്പിക്കുന്നു.

ആജന്മസിദ്ധരായ ഇത്തരം മഹാത്മാക്കളുടെ ജന്മഭൂമിയാണ് ഭാരതം അവർ പാദസ്പർശംചെയ്ത പുണ്യഭൂമിയാണിത്; അവരുടെ ശ്വാസപ്രശ്വാസങ്ങളാൽ പവിത്രമാണ് ഈ അന്തരീക്ഷം; അവരുടെ ദിവ്യവചസ്സുകൾ ഇന്നും ആകാശമണ്ഡലത്തിൽ സൂക്ഷ്മമായ സ്ഫോടരൂപത്തിൽ അനുരണനം ചെയ്തുകൊണ്ടിരിക്കുന്നു. ഈ പുണ്യഭൂമിയിൽ ആത്മീയബോധത്താൽ അൽപ്പമെങ്കിലും ആകൃഷ്ടരാവാൻ ഭാഗ്യം സിദ്ധിച്ച നാമെല്ലാം എത്ര ഭാഗ്യവാന്മാരാണ്! ദിവസത്തിൽ അൽപ്പനേരമെങ്കിലും ഇത്തരം ഉദാത്തചിന്തകൾക്ക് മനസ്സിൽ സ്ഥാനമനുവദിച്ചെങ്കിൽ അതു നമ്മിൽ എന്തെന്തു പരിവർത്തനമുളവാക്കില്ല ! വേദമാതാവ് കൃപാപുരസ്സരം നമ്മുടെ ഉൽകൃഷ്ടമായ പൈതൃകത്തെക്കുറിച്ച് നമ്മെ ബോധവാന്മാരാക്കാൻ ശ്രമിക്കുകയാണ് ഇതുപോലെയുള്ള മന്ത്രങ്ങളിലൂടെ

''ചക്ഷുഷ്പതേ ശൃണ്വതേതേ ബ്രവീമി''

(കണ്ണുള്ളവർ കാണട്ടെ കാതുള്ളവർ കേൾക്കട്ടെ)

## ആനന്ദാനുഭൂതി

ജീവിതയാത്രയിൽ പ്രതിബന്ധങ്ങളും കഷ്ടപ്പാടുകളും ഒരു അനുഗ്രഹമായി തോന്നുന്ന ഉദാത്തമനഃസ്ഥിതി ചുരുക്കം ചിലർക്കേ ലഭിക്കുകയുള്ളൂ. എന്നാൽ അതു ലഭിച്ചിട്ടുള്ളവർ ജീവിതനൗകയെ കാലപ്രവാഹത്തിൻെറ ഓളത്തിനും താളത്തിനുമനുസരിച്ച് മുന്നോട്ടുനയിച്ച് ലക്ഷ്യത്തിലെത്തിക്കുമെന്നതിന് സംശയമില്ല. ആധുനികമനഃശാസ്ത്രജ്ഞൻമാർ വലിയൊരു വിപത്തായി പൊക്കിക്കാണിക്കുന്ന ടെൻഷനും ഡിപ്രഷനും ഇത്തരക്കാർക്ക് ഒരിക്കലും ഉണ്ടാവുകയില്ല എന്നുതന്നെയല്ല, ജീവിതകാലം മുഴുവൻ ഉന്മേഷത്തോടും ഉത്സാഹത്തോടുംകൂടി ജീവിച്ച് നാടിനും നാട്ടാർക്കും ഒരു താങ്ങും തണലുമായിത്തീരാനും അവർക്കു കഴിയുന്നു. എത്ര ധന്യമാണ് അവരുടെ ജീവിതം. ഭാരതത്തിൻെറ ചിരപുരാതനമായ വൈദികപാരമ്പര്യം ഇതിന് തികച്ചും അനുഗുണമായിരുന്നു. എന്ന് വേദമന്ത്രങ്ങളുടെ പഠനവിചിന്തനങ്ങളിൽനിന്ന് നമുക്ക് മനസ്സിലാക്കാം. വേദത്തിൽ, മനുഷ്യജീവിതത്തിൻെറ വിഭിന്നഘട്ടങ്ങളിൽ അനുഭവമാകുന്ന ഓരോ അവസ്ഥാവിശേഷത്തിന്നും തുല്യപ്രാധാന്യം കൊടുത്തിട്ടുള്ളതായി കാണാം. ഉഷസ്സിനെയും സൂര്യനെയും സ്തുതിക്കുമ്പോഴുള്ള ഉത്സാഹപ്ര



കർഷംതന്നെയാണ് അവർക്ക് രാത്രിയെ സ്തുതിക്കുമ്പോഴും. ഐശ്വര്യദേവതയെ സ്തുതിക്കുംപോലെതന്നെ അലക്ഷ്മിയെയും സ്തുതിക്കും. ഒന്ന് സ്ഥിരമായി നിൽക്കാൻവേണ്ടിയുള്ളതാണെങ്കിൽ മറ്റേത് ഉടൻ പോകാൻവേണ്ടിയുള്ളതാണെന്നുമാത്രം. സോമലതയെ ഇടിച്ചുപിഴിയുന്ന കല്ലിനെക്കുറിച്ച് ഋഗ്വേദത്തിൽ സരസവും അർഥഗർഭവുമായ ഒരു സ്തുതിയുണ്ട്. 'ഗ്രാവസ്തോത്രം' എന്ന അതിലെ ഒരു ഋക് നമുക്കൊന്ന് പരിശോധിക്കാം.

പ്രൈതേ വദന്തുപ്രവയം
വദാമഗ്രാവഭ്യോവാചംവദതാവദദ്ഭ്യഃ
യദദ്രയഃപർവതാഃസാകമാശവഃ
ശ്ലോകം ഘോഷം ഭരഥേന്ദ്രായ സോമിനഃ (ഋ 10-94-1)

| | |
|---|---|
| ഏതേ (ഗ്രവാണഃ) | ഈ കല്ലുകൾ |
| പ്രവദന്തു | കൂട്ടിയിടിച്ച് ശബ്ദമുണ്ടാക്കട്ടെ |
| വയം | നമുക്കും |
| വദദ്ഭ്യോഗ്രാവഭ്യഃ | ശബ്ദിക്കുന്ന കല്ലുകളെപ്പറ്റി |
| പ്രവദാമ | നന്നായി പറയാം |
| ഹേ ഋത്വിജഃ | അല്ലയോ ഋത്വിക്കുകളേ! |
| യൂയമപി സ്തുതി | നിങ്ങളും സ്തുതിരൂപേണയുള്ള |
| ലക്ഷണാം വാചം | വാക്കുകളെ |
| വദതാ | ഉച്ചരിക്കുവിൻ |
| അദ്രയഃ | നല്ല ഉറപ്പുള്ളവയും ആദരണീയങ്ങളും |
| ആശവഃ | സോമം ഇടിച്ചുപിഴിയൽ എളുപ്പമാക്കിത്തരുന്നവയുമായ |
| പർവതാഃ (യൂയം സർവേ) | കല്ലുകളായ നിങ്ങളെല്ലാവരും |
| യൽ | എപ്പോൾ |
| ഇന്ദ്രായ | ഇന്ദ്രനുവേണ്ടി |
| ശ്ലോകം ഘോഷം | കേൾക്കാൻകൊള്ളാവുന്ന ഘോഷം |
| ഭരഥ | ഉച്ചത്തിലാക്കുന്നുവോ |
| തദാനീം | ആ സമയത്ത് |
| സോമിനഃ | സോമരസത്താൽ തൃപ്തന്മാരായി |
| ഭവഥ | ഭവിക്കുവിൻ. |

### വിവരണം

വേദത്തിൽ പറയുന്ന സോമരസം പുരാണപ്രസിദ്ധമായ അമൃതംതന്നെയാണ്. പുരാണങ്ങളിൽ അമൃതപര്യായമായി സോമത്തെ പറയുന്നുണ്ട്. മനുഷ്യനിലുള്ള കലർപ്പില്ലാത്ത ആനന്ദംതന്നെയാണ് അമൃതം, അഥവാ സോമം. അത് ഇന്ദ്രിയങ്ങളിലൂടെയും മനസ്സിലൂടെയും പ്രകടമാകുമ്പോൾ

അവയുടെ സ്വാഭാവികമായ മാലിന്യം ആ ആനന്ദത്തിലും കലരുന്നു. വിഷയാനന്ദംമുതൽ ബ്രഹ്മാനന്ദംവരെയുള്ള എല്ലാം ഈ നിരതിശയമായ ആനന്ദത്തിന്റെ ഓരോ അവസ്ഥാഭേദങ്ങളാണെന്നാണല്ലോ വിജ്ഞന്മാർ പറയുന്നത്. തൈത്തീരിയ ഉപനിഷത്തിൽ ബ്രഹ്മാനന്ദവല്ലിയിൽ ഈ ആനന്ദത്തിന്റെ പടിപടിയായുള്ള ഉയർച്ചയെ വിവരിച്ചിട്ടുണ്ട്. ശ്രോത്രിയനും അകാമഹതനുമായ ഒരു മഹാത്മാവിന്റെ ആനന്ദമാണ് അതിൽ ഏറ്റവും ഉൽകൃഷ്ടമായി പറയുന്നത്. അതുതന്നെ യഥാർത്ഥ സോമരസം. അത് അനുഭൂതിയിൽ വരുത്തിയവൻതന്നെയാണ് സോമപാനം ചെയ്ത സോമയാജി. ഈ സോമരസം യോഗിക്ക് ആജ്ഞാചക്രത്തിന് ഉപരിയായി കുണ്ഡലിനീശക്തിയെ ഉണർത്തി ഉയർത്തുന്നതിൽനിന്നു ധാരാവാഹിയായി ശരീരത്തെ മുഴുവൻ കുളിർപ്പിക്കുംവിധം വർഷിക്കപ്പെട്ടവയായി അനുഭവമാകുന്നു. ഭക്തന് തന്റെ ഇഷ്ടദേവതയുടെ സാക്ഷാത്കാരത്തിൽ ഈ ആനന്ദരസാനുഭൂതി ലഭിക്കുന്നു. ജ്ഞാനിക്ക് തന്റെ വ്യക്തിത്വത്തെ നിരസിച്ച് പരമബോധസത്തയിൽ നിമജ്ജനംചെയ്യുന്നതിൽനിന്നും ഇതു അനുഭവിക്കാൻ കഴിയുന്നു. ഈ സോമരസം മനുഷ്യശരീരമാകുന്ന ഒരു ലതയിൽ സർവ്വത്ര വ്യാപിച്ചിരിക്കുന്നു എന്ന് സങ്കൽപ്പിക്കുന്നപക്ഷം ആ രസത്തെ വേർതിരിച്ചെടുക്കാനായി ചെയ്യുന്ന കായികവും മാനസികവുമായ പ്രയത്നംതന്നെ സോമാഭിഷവം അഥവാ സോമ ഇടിച്ചുപിഴിയൽ. സോമവല്ലിയെ ഇടിച്ചുപിഴിയാൻ കല്ലാണ് ഉപയോഗിക്കുന്നതെങ്കിൽ ഇവിടെ മനുഷ്യശരീരമാകുന്ന സോമവള്ളിയെ ഇടിച്ചുപിഴിയാൻ ഉപയോഗിക്കുന്ന കല്ലുകൾ വിപത്തുകളും കഷ്ടതകളുമാണ്. അവയാണല്ലോ മനുഷ്യജീവിതത്തിന്റെ സ്വാഭാവികമായ ഗതിക്ക് ഒരു കടിഞ്ഞാണിടുന്നത്. വിപത്താണ് മനുഷ്യന്റെ കണ്ണുതുറപ്പിക്കുന്നത്. വിപത്ത് ആ നിലയ്ക്ക് ഒരു ബന്ധുവുംകൂടിയാണെന്ന് പറയാം. അതാണല്ലോ കുന്തീദേവി ശ്രീകൃഷ്ണനോട് 'വിപത്തുവരുത്തണേ കൃഷ്ണാ' എന്നു പ്രാർത്ഥിക്കാൻ കാരണം. വിപത്തുകളാകുന്ന ആ കൂർത്തുമൂർത്ത കല്ലുകളെയാണ് ഇവിടെ ഋഷി സ്തുതിക്കുന്നത്. 'അഭ്രഃ പർവ്വതഃ' എന്നെല്ലാമുള്ള വിശേഷണങ്ങൾ അർത്ഥഗർഭങ്ങളാണ്. ആനന്ദാനുഭൂതിക്ക് ഉതകുമെങ്കിൽ വിപത്ത് ആദരണീയങ്ങൾതന്നെ. വിപത്തുകൾ ഒന്നിച്ച് ഒറ്റയടിക്കല്ല വരുന്നത്; ഘട്ടം ഘട്ടമായിട്ടാണ്, അതായത് പർവ്വങ്ങളായിട്ട്. പർവ്വം എന്നതിന് കമ്പ് എന്നും 'മടക്കുകൾ'എന്നും അർത്ഥമുണ്ട്. ഒരു മുളത്തണ്ടിൽ നിശ്ചിത അകലത്തിൽ കമ്പുകൾ ഉണ്ടാകുംപോലെ മനുഷ്യജീവിതത്തിലും ഉയർന്നുപോകുംതോറും വിപത്തുകളുടെ കമ്പുകളുണ്ട്. ഓരോന്നിനെയും അതിവർത്തിച്ച് ഉയരാൻ സാധിച്ചാൽ കമ്പുകളില്ലാത്ത സ്ഥാനത്തേക്ക് എത്താം. കല്ലുകൾ സോമരസതൃപ്തന്മാരാണ് എന്നത് വിപത്തിലുമുണ്ട് ആനന്ദത്തിന്റെ കണികയെന്ന തത്വത്തെയാണ് സൂചിപ്പിക്കുന്നത്. സോമയാഗവേദിയിൽ ഈ ഗ്രാവസ്തോത്രം ചൊല്ലുന്ന ആളെ ഗ്രാവസ്തോതൻ എന്നാണ് പറയുന്നത്. അദ്ദേഹം ഈ മന്ത്രം ജപിക്കുന്നത് ഒരു വസ്ത്രംകൊണ്ട് കണ്ണ് മൂടിക്കെട്ടിയിട്ടു വേണമെന്നാണ് നിയമം. ഈ സൂക്തത്തിന്റെ ഋഷി ഒരു സർപ്പമായതിനാൽ അതു യാഗവേദിയിൽ വരുമെന്നും അപ്പോൾ വിഷബാധയേൽക്കാതിരിക്കാനാണ് കണ്ണുമൂടിക്കെട്ടുന്നത് എന്നും ആണ് ഇതിന്റെ ഐതിഹ്യം. ഐതിഹ്യം എന്തുതന്നെയായാലും ഈ അനുഷ്ഠാനത്തിന് അതിലും ഗഹനമായ ഒരു അർത്ഥമുണ്ടെന്നത് വ്യക്തമാണ്. അത് എന്താണെന്ന് നോക്കാം. സ്തുതിക്കു വിഷയമായ കല്ലുകൾ വിപത്തിന്റെ പ്രതീകമാണല്ലോ. അതിനെ സ്തുതിക്കുവാനുള്ള മനഃസ്ഥിതി ബഹിർമുഖന്മാർക്ക് ഉണ്ടാവാൻ വിഷമമാണ്. അതിന് അന്തർമുഖത്വം ഉണ്ടാവാതെ നിവൃത്തിയില്ല. ഇതാണ് ഈ കണ്ണുകെട്ടിക്കളിയുടെ അന്തരാർത്ഥം. ശ്രീകൃഷ്ണഭഗവാൻ മുഞ്ജാരണ്യത്തിൽ കാട്ടുതീയിൽപെട്ട ഗോപകുമാരന്മാരോടു പറഞ്ഞതും ഇതുതന്നെയാണെന്ന് ഭാഗവതം പറയുന്നു. 'നിമീലയത മാ ഭൈഷ്ട ലോചനാനീത്യഭാഷത' എന്ന് ഭാഗവതവചനം. ഭയപ്പെടേണ്ട, കണ്ണടയ്ക്കുവിൻ' എന്നു ഭഗവാൻ അരുളിച്ചെയ്തു എന്ന് ഭാഗവതവചനത്തിന്റെ അർത്ഥം. ചുറ്റും കാട്ടുതീ വ്യാപിക്കുകയെന്ന വിപത്തിന്റെ നേരെ കണ്ണടച്ചപ്പോൾ ശ്രീകൃഷ്ണഭഗവാന്റെ കാരുണ്യാമൃതവർഷത്തിൽ ആറാടുവാൻ ഗോപകുമാരന്മാർക്ക് കഴിഞ്ഞപോലെ ഇവിടെയും വിപത്തിൽനിന്ന് ആനന്ദരസം കറന്നെടുക്കാൻ കഴിയണമെങ്കിൽ ബാഹ്യദൃഷ്ടി ഒന്നു നിയന്ത്രിക്കണം. ആനന്ദസ്വരൂപിണിയെ ആരാധിക്കാൻ അന്തർമുഖന്മാർക്കേ സാധിക്കൂ, ബഹിർമുഖന്മാർക്ക് സാധ്യമേയല്ല എന്നു ലളിതാസഹസ്രനാമവും[1] പറയുന്നുണ്ടല്ലോ.



## പ്രകാശസ്വരൂപൻ

അതഃ പരിജ്മന്നാഗഹി ദിവോ വാ രോചനാദധി
സമസ്മിന്നൃഞ്ജതേ ഗിരഃ (ഋ 1-6-9)

| | |
|---|---|
| ഹേ പരിജ്മൻ | സർവ്വവ്യാപിയായ ഇന്ദ്രദേവ! |
| അതഃ | ഈ അന്തരീക്ഷത്തിൽനിന്നോ |
| ദിവഃവാ | ദ്യുലോകത്തിൽനിന്നോ |
| രോചനാൽ അധി | അതിലുമുപരിയാ ചൈതന്യമണ്ഡലത്തിൽ നിന്നോ |
| (ത്വം) | അവിടുന്ന് |
| ആ ഗഹി | ഇങ്ങോട്ട് എഴുന്നള്ളണേ! |
| അസ്മിൻ (യജ്ഞേ) | ഈ യജ്ഞവേദിയിൽ |
| (ഏഷ തേ ഭക്തഃ) | അവിടുത്തെ ഈ ഭക്തൻ |

1. 'അന്തർമുഖസമാരാധ്യാ ബഹിർമുഖസുദുർല്ലഭാ' - ലളിതസഹസ്രനാമം.

ഗിരഃ മന്ത്രവാങ്മയങ്ങളെ
സംഋഞ്ജതേ വേണ്ടുംവണ്ണം പ്രകടമാക്കുന്നു.

## വിവരണം

ഈശ്വരനെ പ്രേമപൂർവ്വം സ്തുതിക്കുന്ന ഭക്തന്റെ മുന്നിൽ ഭഗവാൻ ഏതുനിമിഷവും എവിടെനിന്നും പ്രത്യക്ഷപ്പെട്ടേക്കാം. എപ്പോഴാണ് എവിടെനിന്നാണ് എന്നൊന്നും ഭക്തന് അറിയില്ല. അവിടുന്ന് എഴുന്നള്ളും എന്നതുമാത്രം ഉറപ്പാണ്. അതാണ് എല്ലാ ഭക്തൻമാരുടേയും അനുഭവം. അന്തഃകരണത്തിന്റെ വിഭിന്നമേഖലകളിലാവാം അവിടുന്നു പ്രകടമാകുന്നത്. ആ സ്ഥാനങ്ങളെയാണ് ഇവിടെ പ്രത്യേകം നിർദ്ദേശിച്ചത്. സംവേദനാത്മകമായ മനസ്സ്, വിശുദ്ധമായ ബുദ്ധി, ദിവ്യപ്രജ്ഞ - ഇവയാണ് ഈശ്വരന് പ്രകടമാവാനുള്ള മൂന്നു സ്ഥാനങ്ങൾ. അതിൽ മനസ്സ് ആണ് ഏറ്റവും അടുത്തുനിൽക്കുന്നത്. അതിനാൽ അതിനെ ചൂണ്ടിക്കൊണ്ടു പറഞ്ഞു: അതഃ (ഇവിടെനിന്ന്) എന്ന് മനസ്സിൽ പ്രകടമാവുന്നതിനുമുമ്പ് ബുദ്ധിയിലാണ് അവിടുന്ന് പ്രകടമാവുക, സാരാസാരവിവേചനരൂപത്തിൽ. അതാണ് ''ദിവോവാ'' എന്നതുകൊണ്ട് നിർദ്ദേശിച്ചത്.അതിലും ഉപരിയായി അവിടേക്ക് പ്രകടമാവാനുള്ള സ്ഥാനമാണ് ദിവ്യപ്രജ്ഞ അഥവാ ദിവ്യപ്രകാശമണ്ഡലം. അവിടെ അവിടുന്നു പ്രകടമാവുന്നത് ശുദ്ധസത്വമയമായ സ്ഥിതിയിലാണ്. ഇരുട്ടുനിറഞ്ഞ ഒരു മുറിയിലേക്ക് നാം കടന്നുചെല്ലുന്നതിന് മുമ്പ് ചെയ്യുക ''ലൈറ്റ്'' ഇടുകയാണല്ലോ. ലൈറ്റ് തെളിഞ്ഞുകഴിഞ്ഞാൽ ഓരോന്നിന്റെയും സ്ഥാനം വെളിപ്പെടും. ആ ലൈറ്റുതെളിയലാണ് പ്രജ്ഞയിലെ ഈശ്വരന്റെ ആവിർഭാവം. പ്രകാശത്തിൽ ഓരോന്നിന്റെ സ്ഥാനം വ്യക്തമാവുമ്പോൾ ഈശ്വരന്റെ സ്ഥാനം നമ്മുടെ ജീവിതത്തിൽ അതുല്യമാണെന്ന ബോധം വരും. ആ സ്ഥാനത്ത് ഈശ്വരനെ ആവാഹിച്ചിരുത്താൻ നമുക്ക് അപ്പോൾ കഴിയും. അതാണ് ബുദ്ധിമണ്ഡലം അഥവാ ദ്യുസ്ഥാനം. ആ സ്ഥാനത്ത് വിരാജിച്ചുകൊണ്ട് അവിടുന്ന് നമ്മുടെ മനോമണ്ഡലത്തെ ഭാവപൂർണമാക്കും. ഈശ്വരന്റെയും ഭക്തന്റെയും ഇടയിൽ ഒരു കർട്ടന്റെ സ്ഥാനമേ മനസ്സിനുള്ളൂ. ബുദ്ധിമണ്ഡലത്തിൽ ആ പ്രകാശസ്വരൂപൻ വിളങ്ങുമ്പോൾ അതിന്റെ ഉജ്വലത മനസ്സിലും കാണും. അതാണ് ഭാവം എന്നു പറയുന്നത്. മനസ്സ് ഭാവപൂർണ്ണമാകുമ്പോൾ മനസ്സ് മനസ്സല്ലാതാകുന്നു. മനസ്സിന്റെ രജസ്തമോവൃത്തികളും ചലനവും നില്ക്കുന്നു. അരങ്ങത്ത് തിരശ്ശീലമാറ്റുമ്പോൾ വേഷം വ്യക്തമായി കാണപ്പെടുംപോലെ ഈശ്വരാനുഭവം ഉണ്ടാവുന്നു. ഇതാണ് ഇവിടെ സൂചിപ്പിച്ച ഈശ്വരാഗമനത്തിന്റെ സമ്പ്രദായം. എന്നാൽ ഈശ്വരൻ സർവ്വവ്യാപിയും സർവ്വശക്തനുമായതിനാൽ ഇന്നവിധത്തിലേ അവിടുന്നു പ്രകടമാകൂ എന്നു പറയാൻ വയ്യ. പ്രജ്ഞാമണ്ഡലത്തിൽനിന്നോ ബുദ്ധിമണ്ഡലത്തിൽനിന്നോ മനോമണ്ഡലത്തിൽനിന്നോ അവിടുന്ന് പ്രകടമായെന്നുവരും. ഏതുനിമിഷവും എവിടെനിന്നും അവിടുന്ന് പ്രകടമാകാമെന്ന പൂർണ്ണബോധത്തോടെ അവിടുത്തെ ഗുണഗീർത്തനങ്ങളെക്കൊണ്ട് സദാ ഈശ്വരന്റെ നേരെ മനസ്സിനെ തിരിച്ചുനിർത്താൻ പ്രയത്നിക്കുക. ഇതാണ് സാധകന്റെ കടമ. ഉഴുതുമറിച്ച് വയലൊരുക്കുകമാത്രമേ കൃഷിക്കാരന് ചെയ്യാനുള്ളൂ. മഴ പെയ്യിക്കേണ്ടത് ഈശ്വരനാണ്. മഴ പെയ്യുമ്പോൾ ഒരുക്കിയ വയലിൽ വിത്തിറക്കുവാൻവേണ്ടി കാത്തിരിക്കുന്ന കർഷകനെപ്പോലെ ഈശ്വരഗുണകീർത്തനത്തിൽ മുഴുകിക്കഴിയുകയാണ് ഭക്തൻ. മഴ പെയ്യാതിരിക്കില്ല എന്ന ഉറപ്പ് കൃഷിക്കാരനെ ഉൽസാഹഭരിതനാക്കുംപോലെ ഈശ്വരദർശനം സിദ്ധിക്കാതിരിക്കില്ല എന്ന ദൃഢബോധം ഭക്തനെ പ്രേമോന്മത്തനാക്കുന്നു. ആ പ്രേമോന്മാദമാണ് ഈ മന്ത്രത്തിൽ അലയടിക്കുന്നത്. എന്തൊരു ഉൽകൃഷ്ടാവസ്ഥയാണത്.



## മായ - ജീവന്റെ ധാത്രി

ഇരുട്ടും വെളിച്ചവും സുഖവും ദുഃഖവും നന്മയും തിന്മയും എല്ലാം ഒരേകാലദേശങ്ങളിൽ ഒട്ടും വൈരുദ്ധ്യംകൂടാതെ അനുഭവപ്പെടുത്താൻ സാമർത്ഥ്യമുള്ള ഈശ്വരശക്തിവിശേഷത്തിനെയാണ് മായ എന്നു പറയുന്നത്. ഒരു നിർവ്വചനത്തിനും വഴങ്ങാത്ത ആ അത്ഭുതശക്തിയെ ശങ്കരാചാര്യർ നിർവചിച്ചത് ഇങ്ങിനെയാണ് : 'അഘടിതഘടനാപടീയസീ മായാ' - എന്ന്. ഒരിക്കലും കൂടിച്ചേരാത്തതിനെ പരസ്പരം കൂട്ടിച്ചേർക്കുന്നതിന് സാമർത്ഥ്യമുള്ളവളാണ് മായ എന്ന് അർത്ഥം. ഈ മായാശക്തിയാണ് ജഗത്തിന്റെ നിലനില്പിന് ആധാരം. ബ്രഹ്മമായിരിക്കുന്ന സത്തയിൽ ജഗത്തെന്ന തോന്നലുണ്ടാക്കാൻ കാരണം മായയാണെന്നു ചുരുക്കം. കയറിൽ പാമ്പാണെന്നു പ്രതീതി ജനിപ്പിക്കാൻ കാരണം കാണുന്നവന്റെ തെറ്റിദ്ധാരണയാണല്ലോ. അതുതന്നെ മായ. ''യാ മാ സാ മായാ'' എന്നാണ് മായയുടെ നിർവ്വചനം. ഇല്ലാത്തത് എന്തോ അതാണ് മായ. ഈ മായാശക്തിക്ക് രണ്ടു രൂപങ്ങളുണ്ട്. വിദ്യാമായയും അവിദ്യാമായയും. അവിദ്യാമായ ജീവനെ സംസാരത്തിലിട്ടു വട്ടംകറക്കുന്നു; വിദ്യാമായ അതിൽനിന്ന് നിവർത്തിപ്പിക്കുന്നു. മഹാമായയാകുന്ന പരാശക്തിയുടെ വേലക്കാരിയാണ് 'യോഗമായ' എന്നു പറയാം. കുട്ടികളെ കളിപ്പിച്ചുരസിപ്പിക്കാനായി അമ്മ വേലക്കാരിയെ ഏല്പിച്ചിരിക്കുകയാണ്. ഇപ്പോൾ വേലക്കാരിയുടെ നിഷ്കർഷ കുട്ടിയെ അമ്മയുടെ അടുത്തേക്ക് വിടാതിരിക്കാനാണ്. അതിനുവേണ്ടി കളിക്കോപ്പുകൾ കാണിച്ചും കളിപ്പിച്ചും രസിപ്പിച്ചും അങ്ങിനെ അമ്മയെക്കുറിച്ചുള്ള ചിന്ത വരാതെ നോക്കുകയാണ് വേലക്കാരി. കുറെനേരം കഴിയുമ്പോൾ ഇതിനൊരു മാറ്റം വരും. കുട്ടിക്ക് അമ്മയെ കാണാതെ

വയ്യ എന്നാവും. പിന്നെ കളിക്കോപ്പുകളും കളികളുമൊന്നും കുട്ടിക്ക് രസിക്കില്ല. അമ്മയുടെ അടുത്തുപോകണം എന്ന ഒരേഒരു ജ്വരംമാത്രം. എന്തു ചെയ്താലും നിവൃത്തിയില്ലാതെ വേലക്കാരിതന്നെ കുട്ടിയെ അമ്മയുടെ അടുത്തേക്ക് എടുത്തുകൊണ്ടുപോകുന്നു. അതിനുമുമ്പായി ശരീരത്തിലെ അഴുക്കെല്ലാം കഴുകിക്കളയുന്നു. പുതിയ ഉടുപ്പ് ഇടുവിക്കുന്നു, പൊട്ടു തൊടുവിക്കുന്നു, കണ്ണേഴുതിക്കുന്നു അങ്ങിനെ അങ്ങിനെ........ ഇതെല്ലാം വേലക്കാരിതന്നെ ചെയ്യിച്ച് അമ്മയുടെ അടുത്തുകൊണ്ടുചെന്ന് നിർത്തുന്നു. പിന്നെ കുട്ടി വേലക്കാരിയുടെ കയ്യിൽനിന്ന് കുതറി ഒരോട്ടമാണ് അമ്മയുടെ അടുത്തേക്ക്. വേലക്കാരി അതുകണ്ടു രസിച്ച് മാറിനിൽക്കുന്നു. പിന്നീട് അവിടെനിന്ന് തിരിച്ചുപോരുന്നു. മറ്റുള്ള കുട്ടികളെ നോക്കി സംരക്ഷിക്കാൻ. ഇതിൽ കുട്ടിയെ അമ്മയുടെ അടുത്തേക്കുവിടാതെ നോക്കുന്ന വേലക്കാരിയാണ് അവിദ്യാമായ. അമ്മയുടെ അടുത്തേക്ക് എടുത്തുകൊണ്ടുപോകുന്നവൾ വിദ്യാമായയും, വേലക്കാരിയുടെ കയ്യിൽനിന്നു കുതറിയോടി അമ്മയുടെ മടിത്തട്ടിൽ ചെന്നുപറ്റി ഒരു കുട്ടിയുടെ സമീപത്തുനിൽക്കുന്ന വേലക്കാരിയോട് മറ്റു കുട്ടികളെ നോക്കാൻവേണ്ടി മടങ്ങിപ്പോവാൻ കല്പിക്കുകയാണ് വേദമാതാവായ അമ്മ ഈ ഋങ്മന്ത്രത്തിലൂടെ-

ഉദീർഷ്വനാര്യഭിർജീവലോകം
ഗതാസും ഏതം ഉപശേഷഏഹി
ഹസ്തഗ്രാഭസ്യ ദിധിഷോസ്തവേദം
പത്യുർജനിത്വം അഭിസംബഭൂഥ (ഋ 10-18-8)

| | |
|---|---|
| ഹേ നാരി! | അല്ലയോ സർവവശംകരിയായ നാരി ! |
| ജീവലോകം | ജീവലോകത്തെ |
| (അഭിലക്ഷ്യ) | പ്രാപിക്കാനായി |
| ഉൽഈർഷ്വ | (ഈ സ്ഥാനത്തുനിന്ന്) എണീറ്റുവരൂ |
| ഗതാസും | പ്രകാശത്തിലേക്ക് ഉൽഗമിച്ച |
| ഏതം | ഇവൻെറ |
| ഉപശേഷേ (കിം) | സമീപത്ത് എന്തിന് കിടക്കുന്നു? |
| (തസ്മാൽ ത്വം) ഏഹി | അതുകൊണ്ട് നീ ഇങ്ങോട്ടുപോരൂ |
| ഹസ്തഗ്രാഭസ്യ | പാണിഗ്രഹണംചെയ്ത |
| ദിധിഷോഃ | രണ്ടാമത്തെ ഭർത്താവിൻെറ |
| ഇദംജനിത്വം | ഈ പത്നീഭാവത്തെ |
| അഭി | പ്രാപിക്കാൻപറ്റിയവളായി |
| സംബഭൂഥ | ഭവിക്കൂ. |

**വിവരണം**

നൃ നയേ എന്ന ധാതുവനുസരിച്ച് മറ്റെല്ലാറ്റിനെയും തൻെറ വശ



ത്താക്കുന്നവൾ എന്നാണ് നാരീശബ്ദത്തിനർത്ഥം. ഇതുതന്നെയാണല്ലോ മായാശക്തിയുടെയും സ്ഥിതി. മായാശക്തിയുടെ നിയന്ത്രണത്തിലുള്ളത് ജീവലോകമാണ്. ആത്മലോകം മായയുടെ നിയന്ത്രണത്തിലല്ല. നിരന്തരമായ ആന്തരികസാധനയിലൂടെ ഒരു ജീവൻ ജീവഭാവംവെടിഞ്ഞ് ശിവഭാവം പ്രാപിക്കുന്നു. അസ ദീപ്തൗ എന്ന ധാതുവനുസരിച്ച് ശോഭിക്കുന്നത് എന്നാണ് അസുശബ്ദത്തിനർത്ഥം. അസുവിനെ ഗമിച്ചവൻതന്നെ ഗതാസു- അതായത് പ്രകാശത്തിലേക്ക് ഉൽഗമിച്ചവൻ. അത്തരമൊരു മഹാത്മാവിൻെറ അടുത്ത് മായക്ക് എന്തുചെയ്യാനൊക്കും അവിടെ കിടന്നിട്ട് എന്തു പ്രയോജനം. മായയുടെ ഹസ്താവലംബം കൊതിച്ച എത്രയോ ബദ്ധജീവന്മാർ ജീവലോകത്തിൽ കാത്തുനിൽക്കുന്നു. അങ്ങോട്ടുപോയി സ്വന്തം ജോലി നിർവ്വഹിക്കൂ. 'സൈ്വരിണീവഗുണാന്വിതാ' എന്നാണ് ഭാഗവതം മായയെ വിശേഷിപ്പിക്കുന്നത്. ഗുണവതിയായ ഒരു വേശ്യയെപ്പോലെയാണ് മായ. അതുകൊണ്ടാണ് ദിധിഷുവിൻെറ ജനിത്വത്തിന് പറ്റിയവളാകാൻ ശ്രമിക്കൂ എന്നു വേദമാതാവ് പറയുന്നത്. മായാമണ്ഡലത്തെക്കടന്ന് തുരീയാവസ്ഥയിൽ ആത്മാവസ്ഥിതി സമ്പാദിച്ച ഒരു ജീവനെ സംബന്ധിച്ച് മായയുടെ ജോലിതീർന്നു. പാതഞ്ജലയോഗസൂത്രങ്ങളിൽ കൈവല്യപാദത്തിലെ അവസാനസൂത്രം വ്യാഖ്യാനിച്ചുകൊണ്ട് സ്വാമി വിവേകാനന്ദൻ ഇതിനെ ഭംഗിയായി ചിത്രീകരിച്ചിരിക്കുന്നതു നോക്കുക.

''പ്രകൃതിയുടെ കാര്യം സാധിച്ചു; നമ്മുടെ വത്സലയായ ആ പ്രകൃതിധാത്രി സ്വയം ഏറ്റെടുത്ത പരമാർത്ഥകൃത്യം നിർവ്വഹിച്ചുകഴിഞ്ഞു. അവൾ ആത്മപ്രമാദിയായ ജീവനെ കൈക്കുപിടിച്ചുകൊണ്ട് എന്നപോലെ സാവധാനം നയിച്ചുകൊണ്ട് പ്രാപഞ്ചികമായ എല്ലാ അനുഭവങ്ങളും സർവ്വവിധവിഭവങ്ങളും കാണിച്ചുകൊടുത്ത് നാനാജന്മങ്ങളിലൂടെ മേൽക്കുമേൽ ഉയർത്തിക്കൊണ്ടുവരികയാണ് ചെയ്തത്. അങ്ങനെ ഒടുവിൽ പുരുഷൻ തനിക്കു നഷ്ടപ്പെട്ട മഹിമയെ വീണ്ടെടുക്കുകയും സ്വസ്വരൂപത്തെ വീണ്ടും സ്മരിക്കുകയും ചെയ്യുന്നു. അനന്തരം വത്സലയായ ആ മാതാവ് സംസാരഭൂമിയിൽ വഴികാണാതെ ചുറ്റിത്തിരിയുന്ന മറ്റു ജീവന്മാരെയും ഉദ്ധരിക്കാനായി വന്നവഴിക്കുതന്നെ മടങ്ങിപ്പോകുന്നു. ഇപ്രകാരം അവൾ അനാദ്യനന്തമായി പ്രവർത്തിച്ചുകൊണ്ടേയിരിക്കുന്നു''. (രാജയോഗം. ഉത്തരാർദ്ധം)

ബ്രഹ്മാനുഭവം സിദ്ധിച്ച സ്വാമികളുടെ വാക്കുകൾക്ക് അടിസ്ഥാനമായി വേദവചനങ്ങൾ എത്രവേണമെങ്കിലും ഉദ്ധരിക്കാൻ കഴിയും. ശാസ്ത്രത്തിൻെറ ശാസ്ത്രീയതക്ക് അവലംബം ആപ്തവാക്യം പ്രമാണം എന്നുണ്ടല്ലോ.

## നാമമഹിമ

നാമത്തിൻെറ മഹിമയെപ്പറ്റി പുകഴ്ത്താത്ത മതങ്ങളില്ല; നാമസാധനകൊണ്ട് പരമപദപ്രാപ്തി സിദ്ധിച്ചവരെ എല്ലാ മതങ്ങളിലും കാണാം. അന്തഃകരണത്തെ സത്യത്തിനുനേരെ തിരിക്കുകയാണ് എല്ലാ സാധനാസമ്പ്രദായങ്ങളുടെയും ആത്യന്തികലക്ഷ്യം. അതിന് നാമസാധനയോളം പ്രയോജനകരവും ക്ലേശരഹിതവുമായ ഒരു പദ്ധതി മറ്റൊന്നില്ല. ഭാരതത്തിലെ ഋഷീശ്വരന്മാർ നാമസാധനയുടെ ആഴവും പരപ്പും ശാസ്ത്രീയമായിത്തന്നെ പരിശോധിച്ചു ബോധ്യപ്പെട്ടവരാണ്. അവരുടെ പരീക്ഷണഫലങ്ങളാണ് ശാസ്ത്രപുരാണങ്ങളിൽ അവിടവിടെ വ്യക്തമായും സ്പഷ്ടമായും രേഖപ്പെടുത്തിയിട്ടുള്ളത്. നാദാനുസന്ധാനം എന്ന യോഗശാസ്ത്രപ്രക്രിയയുടെ ആഴത്തിലേക്ക് ആണ്ടുമുങ്ങിയ അവർ നാദത്തിൻെറ ഉത്ഭവസ്ഥാനത്തെ കണ്ടെത്തി. അനവരതം മുഴങ്ങിക്കൊണ്ടിരിക്കുന്ന ഒരു നാദം അവർക്കു ശ്രവണഗോചരമായി. അതിന് അവർ ഇട്ട പേരാണ് അനാഹതധ്വനി. എല്ലാറ്റിനും അപ്പുറത്തുള്ളത് എന്ന അർത്ഥത്തിൽ അതിനെ 'പരാ' എന്ന ശബ്ദത്താലും അവർ വ്യപദേശിച്ചു. ഈ പരാനാദത്തിൽനിന്നാണ് വക്താവിൻെറ സങ്കൽപ്പമനുസരിച്ച് വാക്കുകൾ ഉരുത്തിരിയുന്നത്. യോഗസാധന അൽപം പരിശീലിച്ചിട്ടുള്ളവർക്ക് ഇതിൻെറ വരവ് കാണാൻ കഴിയും. മനോഗതം വാക്കിൻെറ രൂപത്തിൽ വ്യക്തമാവാൻ പുറപ്പെടുന്ന ഈ അവസ്ഥയ്ക്ക് അവർ കൊടുത്ത പേരാണ് പശ്യന്തി എന്ന്; കാണപ്പെട്ടത് എന്നർത്ഥം. ഇത് അതത് ഭാഷാരൂപത്തിൽ വാഗിന്ദ്രിയത്തിൽക്കൂടെ പുറത്തുവരുന്നതിനു മുമ്പുള്ള ഒരു ഇടക്കാലസ്ഥിതിയുണ്ട്. അതിനെ അവർ മദ്ധ്യമ എന്നു വ്യവഹരിച്ചു. ഇനി അത് വാഗ്രൂപേണ ശ്രോത്രഗ്രാഹ്യമാകുംവിധം പുറത്തുവരികയായി. ആ അവസ്ഥയ്ക്ക് വൈഖരി എന്നു പേര്. ഈ വൈഖരിശബ്ദം ക്രമേണ അതിൻെറ ഉത്ഭവസ്ഥാനംവരെ ഇറങ്ങിച്ചെല്ലുന്നവിധം അർത്ഥഭാവനയോടുകൂടി നാമജപം ചെയ്യുന്നപക്ഷം അത് മനോനിയന്ത്രണത്തിനുള്ള ഒരു ഉത്തമോപാധിയായി മാറുന്നു. മനസ്സിൻെറ സങ്കൽപ്പവികൽപ്പാത്മകമായ വ്യാപാരത്തെത്തടഞ്ഞ് ലക്ഷ്യത്തിലേക്ക് ഏകമുഖമായി തിരിക്കാൻ നാമസാധനക്കു കഴിയുന്നു. എന്നാൽ ഇതിൻെറ ശാസ്ത്രീയവശം ഗ്രഹിക്കാതെ കേവലം വൈഖരീജപംമാത്രം നടത്തുന്നവർ കുറച്ചു താമസിച്ചാണെങ്കിലും മനോനിയന്ത്രണം കരസ്ഥമാക്കാതിരിക്കില്ല. നാമസാധന എങ്ങിനെ ചെയ്താലും പ്രയോജനപ്രദമാണ്. ക്ഷിപ്രഫലദായകമാവണമെങ്കിൽ ഭാവനയോടെ ജപിക്കണമെന്നുമാത്രം. എന്നാൽ തീരെ ബഹിർമുഖന്മാരായവർക്ക് ഈ നാമസാധനയും എളുപ്പമല്ല. അവർക്ക് മനസ്സിനെ അൽപ്പമെങ്കിലും ഏകാഗ്രമാക്കി ഈ സാധന ചെയ്യാൻ കഴിവില്ല. എന്നാൽ എല്ലാ കഴിവുകളും നൽകാൻ ത്രാണിയുള്ള സർവ്വേശ്വരനോട് ഹൃദയപൂർവ്വം പ്രാർത്ഥിച്ചാൽ ദൈവീസമ്പത്തിനെ നൽകി



വിചാരശക്തികളെ ഉദ്ദീപിപ്പിച്ച് അവിടുന്ന് സഹായമരുളും. ഈ രഹസ്യതത്വമാണ് വേദമാതാവ് താഴെ ചേർക്കുന്ന മന്ത്രത്തിലൂടെ വ്യക്തമാക്കുന്നത്. ഇതാ ശ്രദ്ധിക്കൂ-

ദുരേതന്നാമഗുഹ്യം പരാചൈഃ
യത്ത്വാഭീതേ അഹ്വയേതാം വയോധൈ
ഉദസ്തഭ്നാഃപൃഥിവീംദ്യാമഭീകേ
ഭ്രാതുഃപുത്രാൻ മഘവൻ തിത്വിഷാണഃ

(ഋ 10-55-1)

| | |
|---|---|
| (ഹേ ഇന്ദ്ര) | അല്ലയോ ഇന്ദ്രദേവാ! |
| യൽ | യാതൊന്നുകൊണ്ട് |
| രോദസീ | ദ്യാവാപൃഥിവികൾ |
| ഭീതേ (സതി) | ഭയപ്പെടുന്നസമയത്ത് |
| വയോധൈ ത്വാ | ബലത്തിനായി അവിടുത്തെ |
| അഹ്വയേതാം | വിളിച്ചുകേഴുന്നുവോ |
| തൽ ഗുഹ്യം | പ്രസിദ്ധവും ഗുഹ്യവുമായ |
| തേ നാമ | അവിടുത്തെ ആ നാമം |
| പരാചൈഃ | പരാങ്മുഖന്മാർക്ക് (ബഹിർമുഖന്മാർക്ക്) |
| ദുരേ (വർത്തതേ) | അകലെയായിത്തന്നെ ഇരിക്കുന്നു |
| (തേന നാമ്നാ) | ആ നാമത്താൽ |
| (ത്വ) അഭീകേ | അവിടുത്തെ സന്നിധിയിൽതന്നെ |
| പൃഥിവീം ദ്യാം | ഭൂമിയേയും ആകാശത്തേയും |
| ത്വം | അവിടുന്ന് |
| ഉൽ അസ്തഭ്നാഃ | ഉൽകൃഷ്ടമാംവണ്ണം സ്തംഭിപ്പിച്ചുനിർത്തി |
| ഹേ മഘവൻ | അല്ലയോ ധനവാനായ ഇന്ദ്രദേവാ! |
| ഭ്രാതുഃ പുത്രാൻ | സഹോദരപുത്രന്മാരെ |
| തിത്വിഷാണഃ | ഉദ്ദീപിപ്പിച്ചുകൊണ്ട് (അവിടുന്ന് ഭൂമിയേയും ആകാശത്തേയും സ്തംഭിപ്പിച്ചുനിർത്തി) |

### വിവരണം

രോദസീ എന്നതിന് ദ്യാവാപൃഥിവികൾ എന്നർത്ഥം. മനോമയകോശവും അന്നമയകോശവും ആണ് ദ്യാവാപൃഥിവികൾ. അവ താപത്രയങ്ങളാൽ ഭയചകിതമാവുന്ന ചില ഘട്ടങ്ങൾ ജീവിതത്തിൽ വരുമ്പോൾ അതിനെ തടയാൻവേണ്ടതായ ബലത്തിനായി വിളിച്ചുകേഴുന്നത് തിരുനാമത്തിലൂടെയാണ്. ആധിവ്യാധികളുടെ രൂപത്തിൽ പീഡകൾ വരുമ്പോൾ അതിൻെറ നിവാരണത്തിന് എളുപ്പമായത് ശ്രദ്ധാപൂർവ്വമുള്ള നാമജപ

മാണ്. എന്നാൽ അതും തീരെ ബഹിർമ്മുഖന്മാരായവർക്കു സാദ്ധ്യമാകുന്നില്ല. ഇത്രയും എളുപ്പമായ നാമസാധനയും അവരെ സംബന്ധിച്ചിടത്തോളം ദൂരെയായിത്തന്നെ ഇരിക്കുന്നു. ''ദൂരേ ഹരികഥാഃ കേചിൽ ദൂരേ ചാച്യുതകീർത്തനാഃ സ്ത്രിയഃ ശൂദ്രാദയശ്ചൈവ'' എന്നു വേദഭാഷ്യമായ ഭാഗവതവും ഈ തത്വത്തെ വിവരിക്കുന്നു. മനസ്സും ശരീരവും ഈശ്വര ചിന്തയിലും ഈശ്വരപരമായ കർമ്മങ്ങളിലും ഉറപ്പിച്ചുനിർത്താൻ കഴിയാതെവരുമ്പോഴാണ് താപത്രയങ്ങൾ ആക്രമണത്തിന് ഒരുങ്ങുന്നത്. അതാണല്ലോ ഭയപ്പെടുത്തുന്ന അവസ്ഥ. അഭയം മുതലായ ദൈവികസമ്പത്തുകളുടെ ഭണ്ഡാരമാണ് ഈശ്വരൻ. ആ ഈശ്വരനെ ശരണമടഞ്ഞാൽ അവിടുന്ന് ദൈവികസമ്പത്തിനെ വേണ്ടുവോളം പ്രദാനംചെയ്യും എന്നു കാണിക്കാനാണ് മഘവൻ എന്ന സംബോധന. നാമസാധനയിൽ കഴിയുന്നത്ര ഭാവനയോടുകൂടി ഉച്ചരിക്കാനേ സാധകനു പറ്റൂ. അതിന്റെ ഫലമായി അന്തകരണത്തിലുളവാകുന്ന പരിവർത്തനത്തെ നിയന്ത്രിച്ചു നേർവഴിക്കാക്കുവാൻ ഹൃദയാന്തർവ്വർത്തിയായ ഈശ്വരനേ കഴിയൂ. വിചാരണകളെയും സങ്കൽപ്പങ്ങളെയും സത്വഗുണയുക്തമാക്കി പ്രശോഭിപ്പിക്കുവാനും അവയ്ക്ക് ദൃഢതയും ബലവും നൽകാനും ഈശ്വരശക്തിയുടെ സഹായംതന്നെ വേണം. ആ സഹായത്താൽ മനസ്സ് ഈശ്വരസന്നിധിയിൽ സ്ഥിരപ്പെട്ടുനിൽക്കും. മനസ്സിൽ പ്രകാശവും പ്രസന്നതയും പ്രത്യേകമായി കാണപ്പെടും. സ്വർല്ലോകമാകുന്ന മനസ്സിന്റെ അധിപതി ഇന്ദ്രനാണ്. ആ ഇന്ദ്രന്റെ ഭ്രാതാവാണ് വായു. ''വായുഃ അസ്യ ഇന്ദ്രസു ഭ്രാതാ'' എന്ന് ഈ മന്ത്രത്തിന്റെ സായണഭാഷ്യത്തിന്റെ അടിക്കുറിപ്പിൽ ഉദ്ധരിച്ചിരിക്കുന്നു. വായുവിന്റെ പുത്രസ്ഥാനീയരാണ് മരുത്തുകൾ അഥവാ വിചാരശക്തികൾ. അവയെ സത്വഗുണത്താൽ ഉജ്വലമാക്കുന്നതുതന്നെ ''ഭ്രാതൃപുത്രന്മാരുടെ ഉദ്ദീപനം'' ''സാത്വികാന്യേവ സേവേത പുമാൻ സത്വവിവൃദ്ധയേ - തതോ ധർമ്മസ്തതോ ജ്ഞാനം യാവൽ സ്മൃതിരപോഹനം'' എന്ന് ഭാഗവതവചനം. അഖണ്ഡമായ സ്മൃതിയാണല്ലോ നാമസാധനയുടെ പ്രധാനവശം. അത് ഈ സാത്വികമനോവൃത്തികൾകൊണ്ട് സിദ്ധിക്കും. ''സ്മൃതിലംഭേ സർവ്വഗ്രന്ഥീനാം വിപ്രമോക്ഷഃ'' എന്നു ഛാന്ദോഗ്യോപനിഷത്തും പറയുന്നു.

ആത്മസാക്ഷാൽക്കാരംകൂടി നൽകാൻ കഴിവുള്ള നാമസാധനയുടെ മഹത്വത്തെപ്പറ്റി എത്ര വിശദമായും ശാസ്ത്രീയമായും ഈ മന്ത്രത്തിൽ വിവരിച്ചിരിക്കുന്നു എന്നു നോക്കുക - ''വേദേ സർവ്വം പ്രതിഷ്ഠിതം''.



## ഉപാസന

ഉപനഃ സവനാ ഗഹി സോമസ്യ സോമപാഃ പിബ
ഗോദാ ഇദ്രേവതോ മദഃ (ഋ 1-4-2)

| | |
|---|---|
| സോമപാഃ | സോമപാനകാംക്ഷിയായ അല്ലയോ ഇന്ദ്രദേവ! |
| (ത്വം) നഃ | അവിടുന്ന് ഞങ്ങളുടെ |
| സവന ഉപ | സോമാഹുതിചെയ്യുന്ന സവനങ്ങളുടെ സമീപത്തേക്ക് |
| ആഗഹി | എഴുന്നള്ളിയാലും ! |
| (തതഃ) സോമസ്യ | അനന്തരം സോമത്തിന്റെ |
| (രസം) പിബ | രസത്തെ പാനംചെയ്താലും |
| രേവതഃ (തവ) | ദിവ്യാനന്ദസമൃദ്ധിയോടുകൂടിയ അവിടുത്തെ |
| മദഃ | ഹർഷാതിരേകം |
| ഗോദാഃ ഇൽ | ജ്ഞാനപ്രകാശത്തെ നല്കാൻ സമർത്ഥമാണ്; നിശ്ചയം. |

### വിവരണം

ഉപാസനയുടെ ഒരു പ്രധാനതത്വമാണ് ഇവിടെ വെളിപ്പെടുത്തിയിട്ടുള്ളത്. ഉപാസകസമീപം ഈശ്വരൻ എഴുന്നള്ളുവാൻ അവിടുത്തെ കാരുണ്യംതന്നെവേണം. ഈശ്വരസമീപത്തേക്ക് ഉപാസകന് എത്താൻ കഴിയില്ല. കാരണം സൂക്ഷ്മാതിസൂക്ഷ്മമായ ഈശ്വരശക്തി മനോവാചാമഗോചരമാണെന്നാണ് ശാസ്ത്രോക്തി. അതിനാൽ ആ ദിവ്യമണ്ഡലത്തിലേക്ക് ഉപാസക-ഉപാസ്യ ഭാവം വെച്ചുകൊണ്ട് ചെന്നെത്താനാവില്ല.അവിടെ ദ്വൈതത്തിന് സ്ഥാനമില്ലെന്നതുതന്നെ കാരണം. എന്നാൽ സർവ്വശക്തനായ ഈശ്വരന് അദ്വയഭാവത്തെ കൈവിടാതെതന്നെ ദ്വൈതത്തെ സ്വീകരിക്കാനാവും. അതാണല്ലോ അവതാരസിദ്ധാന്തത്തിന്റെ അടിത്തറ. അപ്പോൾ ഉപാസകസമീപത്തേക്ക് എഴുന്നള്ളുവാൻ ഈശ്വരനോട് പ്രാർത്ഥിക്കുകയേ ഗതിയുള്ളൂ. ഈശ്വരൻ എഴുന്നള്ളിയതിനുശേഷം ഉപാസനാവസ്തുക്കൾ ഒരുക്കാം എന്നല്ല യഥാർത്ഥ ഉപാസകൻ കരുതുക. ഇവിടെ മന്ത്രദ്രഷ്ടാവായ ഋഷി ചെയ്തത് സവനങ്ങളിൽ സോമാഹുതിക്കെല്ലാം ഒരുക്കിയതിനുശേഷം ഇന്ദ്രനോട് എഴുന്നള്ളുവാനായി പ്രാർത്ഥിക്കുകയാണല്ലോ. സവനങ്ങളിൽ തയ്യാറാക്കിവെച്ച സോമരസം ആദ്യം ഈശ്വരന് അർപ്പിക്കണം. അവിടുന്ന് പാനംചെയ്തതിന്റെ ശേഷമുള്ളതേ ഭക്തന് പ്രസാദമായി സ്വീകരിക്കാൻ അർഹതയുള്ളൂ. ജീവിതത്തിലെ ആനന്ദത്തിന്റെ പ്രതീകമാണ് സോമം എന്നു കരുതുകയാണെങ്കിൽ ആ ആനന്ദവും ആദ്യം ഈശ്വരനർപ്പിച്ചേ അനുഭവിക്കാവൂ. ബ്രഹ്മാനന്ദത്തിന്റെ ഒരു മങ്ങിയ പ്രകാശനമാണ് വിഷയാനന്ദം എന്ന് വിദ്യാരണ്യസ്വാമികൾ പഞ്ച

ദശിയിൽ യുക്തിയുക്തം സമർത്ഥിച്ചിട്ടുണ്ട്. ഗുണസമ്പർക്കത്താൽ മാലിന്യംബാധിച്ച ബ്രഹ്മാനന്ദംതന്നെ വിഷയാനന്ദമെന്നു ചുരുക്കം. അപ്പോൾ വിഷയാനന്ദംമുതൽ ബ്രഹ്മാനന്ദംവരെയുള്ള ഏത് അനുഭവവും സോമപാനംതന്നെ. ഈ സോമരസം ഈശ്വരനാണ് ആദ്യം അർപ്പിക്കേണ്ടത്. സോമപാനത്താൽ ആനന്ദാതിരേകം സിദ്ധിച്ച ഇന്ദ്രന്റെ അനുഗ്രഹം ഉപാസകനിലും ജ്ഞാനപ്രകാശം തെളിയിക്കാൻ സമർത്ഥമാവുമെന്നതിനു സംശയമില്ല. ഒരു ഉപാസകന് വേണ്ടതായ എല്ലാ സമ്പത്തിനേയും ആന്തരികവും ബാഹ്യവുമായ എല്ലാ സമ്പത്തിനേയും നല്കാൻ കഴിവുള്ള ധനപതിയാണ് ഇന്ദ്രൻ. അങ്ങിനെയുള്ള ഒരു ധനികനെ സന്തോഷിപ്പിച്ചാൽ അതുകൊണ്ട് കിട്ടാത്തത് ഒന്നുമില്ലല്ലോ. ''ഗോദാഃ ഇദ്രേവതോമദഃ'' എന്നത് ഒരു ലോകതത്വത്തെയും വെളിപ്പെടുത്തുന്നുണ്ട്. രേവതന്റെ അതായത് ധനികന്റെ സന്തോഷംമാത്രമേ ദരിദ്രന് സമ്പത്ത് ലഭിക്കാൻ പ്രയോജനപ്പെടൂ. അതിനാൽ ധനികനെ എല്ലാവിധത്തിലും സന്തോഷിപ്പിച്ചു കാര്യംനേടുകയെന്നത് ലോകസ്വഭാവമാണ്. അതുപോലെ ഈശ്വരാനുഭൂതിയെന്ന അക്ഷയധനം നല്കാൻ കഴിവുള്ള സർവ്വേശ്വരനെ പ്രീതിപ്പെടുത്താനാണ് വിവേകശീലന്മാർ പ്രയത്നിക്കേണ്ടത്. അല്ലാതെ മനുഷ്യരെയും മറ്റും പ്രീതിപ്പെടുത്താനായി എത്ര പ്രയത്നിച്ചിട്ടും കാര്യമില്ല. അവരെ പ്രീതിപ്പെടുത്താൻ വളരെ ക്ലേശം. പ്രീതിപ്പെടുത്തിയാൽ കിട്ടുന്നതോ തുച്ഛമായ ഇന്ദ്രിയസുഖാനുഭവവും. അതിനാൽ സർവ്വാത്മനാ സർവ്വേശ്വരനെ ആത്മസമർപ്പണത്തിലൂടെ പ്രീതിപ്പെടുത്തൂ.

## ഗോപതി

മനുഷ്യനെ ഇഹലോകജീവിതത്തോട് ബന്ധിച്ചുനിർത്തുന്ന രണ്ടു പാശങ്ങളാണ് ഞാനെന്നും എന്റേതെന്നുമുള്ള വിചാരം. തന്റെ കൈവശമുള്ളതെല്ലാം വിടാതെ മുറുകെപ്പിടിക്കണമെന്നും പകൽവെളിച്ചംപോലെ യാഥാർത്ഥ്യമായി കാണുന്ന ജീവിതസത്യത്തിനുനേരെ കണ്ണടയ്ക്കണമെന്നുമുള്ള വിചാരം മനുഷ്യന് സഹജമാണ്. ജനിച്ചുവീഴുന്ന കുഞ്ഞ് കൈമുറുകെ മടക്കിപ്പിടിച്ചുകൊണ്ടും വെളിച്ചത്തിനു നേരെ മിഴിപൂട്ടിക്കൊണ്ടുമാണല്ലോ ഈ ലോകരംഗത്തേക്ക് കടന്നുവരുന്നത്. ജീവിതസാഹചര്യങ്ങൾ കൈ തുറക്കാൻ അവനെ പ്രേരിപ്പിക്കുന്നുണ്ടെങ്കിലും കൈ വിടാതിരിക്കലും കണ്ണു തുറക്കാതിരിക്കലും അവന്റെ ബോധമനസ്സിൽ ആഴത്തിൽ ഒളിഞ്ഞിരിക്കുന്നു. പ്രകൃതിസഹജമായി ശരീരമനസ്സുകൾ വളർന്നിട്ടുണ്ടെങ്കിലും നമ്മിൽ മിക്കവരും ഇന്നും ആ നവജാതശിശുവിന്റെ പ്രകൃതം ഉള്ളവരാണ്. ഭാഗവതം അത്തരക്കാരെപ്പറ്റി പരിഹാസപൂർവ്വം പറയുന്നത്



ബാലിശാ വൃദ്ധമാനിനഃ എന്നാണ്. മലയാളത്തിലെ ഒരു മഹാകവി അതിനെ ഇങ്ങനെ വ്യാഖ്യാനിച്ചിട്ടുണ്ട്. ''കഷ്ടമേ താടിനരച്ച കിടാങ്ങൾ നാം'' ഈ സഹജമായ ദോഷത്തെക്കുറിച്ച് നാം ബോധവാന്മാരാകുന്നത് സജ്ജനങ്ങളുടെയും വേദശാസ്ത്രപുരാണങ്ങളുടെയും സമ്പർക്കവും അനുഗ്രഹവും കിട്ടാൻ ഭാഗ്യമുണ്ടാകുമ്പോഴാണ്. തന്റേതെന്നു കരുതി താൻ മുറുകെപ്പിടിച്ചതൊന്നും തന്റേതല്ലെന്നും അതെല്ലാം ജഗദീശ്വരന്റേയാണെന്നും താൻ അവിടുത്തെ കാരുണ്യത്താൽ ജീവിച്ചുപോരികമാത്രമാണെന്നും അപ്പോൾ അയാൾ അറിയുന്നു. ഈ അറിവാണ് ഒരു പുതുജീവിതത്തിലേക്കു കാൽവെപ്പായി വിവേകികൾ ഉൽഘോഷിക്കുന്നത്. നവജാതശിശു അൽപദിവസങ്ങൾക്കുശേഷം വെളിച്ചത്തിനുനേരെ കണ്ണുതുറന്നാൽ അതിന്റെ മാതാപിതാക്കൾക്കുണ്ടാകുന്ന ആനന്ദാതിരേകമാണ് ഈ ജീവിതയാഥാർത്ഥ്യത്തിനു നേരെ ഒരു ജീവൻ കണ്ണുതുറക്കുമ്പോൾ ജഗൽപിതാക്കൾക്ക് ഉണ്ടാകുന്നത്.

വേദമാതാവ് ഈ ജീവിതസത്യം നമ്മെ ഉൽബോധിപ്പിക്കുന്നതോടൊപ്പം നാമെല്ലാം ആ വൃന്ദാവനവിഹാരിയുടെ അരുമപ്പശുക്കളാണെന്നും നമ്മുടെ നാഥൻ ആ ഗോപാലകൃഷ്ണൻമാത്രമാണെന്നും കൃപാപൂർവ്വം ഓർമ്മിപ്പിക്കുന്നു. ഈ മന്ത്രമാകുന്ന വടബീജത്തിൽനിന്നായിരിക്കാം ശ്രീകൃഷ്ണന്റെ വൃന്ദാവനലീലയാകുന്ന ആ വലിയ വടവൃക്ഷം മുളപൊട്ടിയത്. വേദേ സർവ്വം പ്രതിഷ്ഠിതം എന്നുണ്ടല്ലോ. അതാ വേദവാണി!

തവേദം വിശ്വം അഭിതഃ പശവ്യം
യൽ പശ്യസി ചക്ഷസാ സൂര്യസ്യ
ഗവാമസി ഗോപതിരേക ഇന്ദ്ര
ഭക്ഷീമഹി തേ പ്രയതസ്യവസ്വഃ (ഋ 7-98-6)

| | |
|---|---|
| ഹേ ഇന്ദ്ര! | അല്ലയോ ഇന്ദ്രദേവാ! |
| ത്വം | അവിടുന്ന |
| സൂര്യചക്ഷസാ | സൂര്യനാകുന്ന കണ്ണുകൊണ്ട് |
| അഭിതഃ | ചുറ്റുപാടും |
| യൽ പശ്യസി | യാതൊന്ന് കാണുന്നുവോ |
| പശവ്യം | പശുക്കൾക്ക് ഹിതകരമാംവണ്ണം പച്ചപിടിച്ച |
| തൽ ഇദം വിശ്വം | പ്രസിദ്ധമായ ഈ ജഗത്തെല്ലാം |
| തവ ഏവ | അവിടുത്തേതുതന്നെയാണ് |
| (ത്വം) | അവിടുന്ന് |
| ഗവാം ഏകഃ | ഗോക്കളുടെ ഒരേയൊരു |
| ഗോപതിഃ അസി | ഗോപാലകനാണല്ലോ |
| തേപ്രയതസ്യ | അങ്ങയാൽ പ്രദാനം ചെയ്യപ്പെട്ട |
| വസ്വഃ | ധനാദികളെ |
| (വയം) ഭക്ഷീമഹി | ഞങ്ങൾ ഭക്ഷിക്കുന്നു. |

ധനാദികളെക്കൊണ്ട് ഉപജീവിക്കുന്നു എന്നർത്ഥം.

## വിവരണം

ഇന്ദ്രദേവനെ സ്തുതിക്കുന്ന ഈ മന്ത്രം വളരെ ഗൂഢാർത്ഥങ്ങളോടു കൂടിയതാണ്. ഇന്ദ്രശബ്ദത്തിന് "ഇദം കരണൽ ഇന്ദ്രഃ" ഇദം "ദർശനാൽ ഇന്ദ്രഃ" എന്നു തുടങ്ങി പലേ നിർവ്വചനങ്ങളും യാസ്കൻ നിരുക്തത്തിൽ കൊടുത്തിട്ടുണ്ട്. ഈ പ്രപഞ്ചത്തെ നിർമ്മിച്ചവനും (ഇദം കരോതി) ഇതിനെയെല്ലാം കാണുന്നവനും (ഇദം പശ്യതി) ആയ ഇന്ദ്രൻ പരമാത്മാവുതന്നെ. സൂര്യനാണ് ആ സർവ്വേശ്വരന്റെ തൃക്കണ്ണ്. ആ കണ്ണുകൾകൊണ്ട് കാണുന്ന ഈ ചരാചരമെല്ലാം അവിടുത്തെയാണ്, ഞങ്ങളുടെയല്ല എന്നാണ് "തവേദം വിശ്വം" എന്നതിന്റെ സാരം. അവിടുത്തേതായ ജഗത്തിൽ അവിടുത്തെ രക്ഷയിൽ കഴിയുന്ന ഞങ്ങൾ ഉപജീവിക്കുന്നത് അവിടുത്തെ ഹിതംകൊണ്ടാണ്. വൃന്ദാവനത്തിൽ ശ്രീകൃഷ്ണന്റെ സംരക്ഷണയിൽ അവിടുത്തെ പരിലാളനയേറ്റു കഴിയുന്ന പശുക്കളെപ്പോലെ ഞങ്ങൾക്ക് പോഷണപ്രദമായ ആഹാരം അവിടുന്നാണ് നൽകുന്നത്. അവിടുന്നുമാത്രമാണ് ഞങ്ങളുടെ രക്ഷകൻ.

ശ്രീമദ്ഭാഗവതത്തിൽ ദശമസ്കന്ധത്തിൽ ഗോവിന്ദാഭിഷേകഘട്ടത്തിൽ (27-ാം അധ്യായം) ഗോമാതാവായ സുരഭി ശ്രീകൃഷ്ണഭഗവാനെ സ്തുതിക്കുന്ന ഒരു ഭാഗമുണ്ട്. അതിൽ ഒരു ശ്ലോകം ഈ മന്ത്രത്തിന്റെ അർത്ഥത്തോട് അതിശയകരമാംവണ്ണം സാദൃശം പുലർത്തുന്നു. ശ്ലോകം ഇതാണ്.

> ത്വം നഃ പരമകം ദൈവം ത്വം ന ഇന്ദ്രോ ജഗൽപതേ
> ഭവായ ഭവ ഗോവിപ്രദേവാനാം യേച സാധവഃ (ശ്ലോകം : 20)

ഞങ്ങളുടെ ഇന്ദ്രനാണ് അങ്ങ് എന്ന സുരഭീദേവിയുടെ ഭാഗവതവചനവും "ഗവാമസി ഗോപതിരേക ഇന്ദ്ര" എന്ന ഈ മന്ത്രഭാഗവും ഒരേ തത്വത്തെ സമാനപദങ്ങളിലൂടെ സൂചിപ്പിക്കുന്നു. ഭാഗവതം ദശമസ്കന്ധത്തിലെ ഇരുപത്തൊന്നാമദ്ധ്യായത്തിൽ അവസാനശ്ലോകത്തിലെ "പ്രിയാന്ന ഇന്ദ്രോ ഗവാം" എന്ന ശ്ലോകവും ഈ വേദമന്ത്രത്തിനോടുള്ള ബന്ധത്തെത്തന്നെയാണ് സൂചിപ്പിക്കുന്നത്. ഗോശബ്ദത്തിന് പലേ അർത്ഥങ്ങളുമുള്ളതിൽ ഒന്ന് ഇന്ദ്രിയങ്ങൾ എന്നാണ്. ആ അർത്ഥത്തിലൂടെ ഈ മന്ത്രാർത്ഥത്തെ നിരൂപണം ചെയ്യുമ്പോൾ വളരെ അഗാധമായ ഒരു അർത്ഥതലം തുറന്നു കിട്ടുന്നതായി കാണാം. ഇന്ദ്രിയങ്ങളുടെ നാഥൻ യഥാർത്ഥത്തിൽ ഈശ്വരനാണ്. എന്നാൽ ഇന്ന് നമ്മുടെ ഇന്ദ്രിയങ്ങളെല്ലാം കാമക്രോധാദികളുടെ അടിമകളാണ്. ഇന്ദ്രിയങ്ങളാകുന്ന ഈ പശുക്കളുടെ മേച്ചിൽപ്പുറമായ ഈ പ്രപഞ്ചത്തിന്റെ നാഥൻ ഈശ്വരനാണ്. അവിടുത്തെ അനുഗ്രഹങ്ങളാണ് ശബ്ദസ്പർശികളായ വിഷയങ്ങൾ. ആ മനോഭാവത്തോടെ അവയെ സ്വീകരിക്കുന്നതിൽ തെറ്റില്ല; എന്നുതന്നെയല്ല തീവ്രമായ ഭാവശക്തി ലഭിക്കാൻ സഹായകവുമാണ്. ഞാൻ അവിടുത്തെ (ആ ഗോപബാലന്റെ) മാനസപ്പശുവാണെന്നും അവിടുന്നു കനിഞ്ഞു നൽകുന്ന വെള്ളവും പുല്ലും തിന്ന് അവിടുത്തെ വാത്സല്യം അനുഭവിച്ചു വളരുക



യാണെന്നും മറ്റുമുള്ള ഭാവന മനസ്സിനെ എത്ര ഉദാത്തമായ മണ്ഡലത്തിലെത്തിക്കുന്നു ! ശ്രീകൃഷ്ണന്റെ വൃന്ദാവനലീലയുടെ അടിസ്ഥാനം ഇത്തരത്തിലുള്ള വേദമന്ത്രങ്ങളുമാവാം; എല്ലാം തുറന്നുപറയുന്നില്ല എന്നും ഒളിച്ചുവെയ്ക്കുന്നുമില്ല. അനധികാരികൾക്ക് ഒളിഞ്ഞും അധികാരികൾക്ക് തെളിഞ്ഞും പ്രകാശിക്കുന്നവയാണല്ലോ വേദാർത്ഥങ്ങൾ.

## അത്ഭുതസോദരിമാർ

> സമാനോ അദ്ധ്വാസ്വസ്രോരനന്തസ്തമന്യാന്യാചരതോ ദേവശിഷ്ടേ
> നമേഥേതേനതസ്ഥതുസ്സുമേകേനക്തോഷാസാസമനസാ വിരൂപേ
> (ഋ-1-113-3)

| | |
|---|---|
| സ്വസ്രോഃ | സോദരിമാരായ രാത്രിയുടെയും ഉഷസ്സിന്റെയും |
| അദ്ധ്വാ | സഞ്ചാരപഥം |
| സമാനഃ | തുല്യവും |
| അനന്തഃ | അനന്തവുമാണ് |
| (തേനമാർഗ്ഗേണ) | ആ വഴി |
| ദേവശിഷ്ടേ | സവിതൃദേവനാൽ അനുശാസിക്കപ്പെട്ടവരായി |
| അന്യാ-അന്യാ (തേ) | ഒരുവൾക്കുപുറകെ അവർ |
| ചരതഃ | സഞ്ചരിക്കുന്നു |
| സുമേകേ | സുദീപ്തകളും സുന്ദരികളുമായ |
| നക്തോഷസാ | നക്തോഷസ്സുകൾ |
| വിരൂപേ | വിരുദ്ധരൂപികളും |
| സമനസാ | സമാനമനസ്സുള്ളവരും ആയി |
| നമേഥേതേ | പരസ്പരം ഹിംസിക്കാതെ |
| നതസ്ഥതുഃ | ഒരിടത്തും നിൽക്കാതെ അവിരാമം സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. |

## വിവരണം

വൈദികഋഷിമാരുടെ ദൃഷ്ടിയിൽ ഈ പ്രപഞ്ചത്തിൽ എല്ലാറ്റിനും അതാതിന്റെ നിലയിൽ പ്രയോജനമുണ്ട്. പ്രയോജനമില്ലാത്ത ഒരു വസ്തുവും പ്രപഞ്ചത്തിലില്ല. ക്ഷണികവും നശ്വരവുമായ ഒരു സ്ഥിതിയിൽനിന്ന് അനശ്വരവും സ്ഥിരവുമായ അവസ്ഥയിലേക്ക് ജീവനെ നയിക്കുകയെന്നതാണ് ഈ പ്രയോജനം. ഈ ഒരു വീക്ഷണകോണിലൂടെ നോക്കുമ്പോൾ നമുക്കു വേദാർത്ഥത്തിന്റെ അസ്പഷ്ടതയുടെ പുകമറ നീങ്ങി യഥാർത്ഥ

രൂപം വെളിപ്പെടുകയുള്ളൂ. ഉഷസ്സിനെ സ്തുതിക്കുന്ന അതേ ഭക്തിപ്രകർഷത്തോടെ രാത്രിയേയും സ്തുതിക്കാൻ അവർക്കു കഴിയുന്നത് ഇതുകൊണ്ടാണ്. ഇവിടെ ഉഷസ്സിനെ സ്തുതിക്കുകയാണ് ഋഷി. നക്തോഷസ്സുകൾ സഹോദരിമാരാണ്. അതായത് പ്രകൃതിമാതാവിൻെറ പുത്രിമാരാണവർ. അവരുടെ ഉദ്ദേശവും ലക്ഷ്യവും ഒന്നാണ് - ജീവനെ ശ്രേയോമാർഗ്ഗത്തിലൂടെ മുന്നോട്ടു കൊണ്ടുപോവുക. ഇക്കാര്യത്തിനായി അവർ ഒരേ വഴിയിലൂടെ ഒറ്റയ്ക്കായി നടന്നു നീങ്ങുന്നു. ആ വഴിയിലൂടെ കടന്ന് ലോകഹിതംചെയ്യാൻ അവരെ അനുശാസിക്കുന്നത് സവിതൃദേവനാണ്. ജഗത്ത് ആരിൽനിന്നുളവായോ ആ ദേവനാണ് സവിതാവ്. ജഗന്മാതാവ് എന്നു പറയാം. ജഗന്മാതാവിൻെറ പരിചാരികയാണ് പ്രകൃതിദേവി. പരിചാരികയ്ക്കെന്നപോലെ പരിചാരികയുടെ കുട്ടികൾക്കും യജമാനത്തിയുടെ വാക്ക് അനുസരിക്കേണ്ട ചുമതലയുണ്ടല്ലോ. ഇരുവരും കൂടിച്ചേർന്നല്ല അവരുടെ ഗമനം. വൃത്താകൃതിയിലുള്ള മാർഗ്ഗത്തിന് അറ്റം ഉണ്ടാവുകയില്ലല്ലോ. ആ മാർഗ്ഗത്തിലൂടെ ഒരാൾക്കു പുറകെ ഒരാളായി തുല്യവേഗതയിൽ സഞ്ചരിച്ചുകൊണ്ടിരിക്കുകയാണ്. അവരവരുടെ സഞ്ചാരമാർഗ്ഗത്തിൽ കണ്ടുമുട്ടുന്ന സകല ചരാചരങ്ങൾക്കും നന്മയും ശ്രേയസ്സും ഉളവാക്കാനുള്ള വഴി കാണിച്ചുകൊടുത്തുകൊണ്ടും ഉല്ലാസവും ഉത്സാഹവും നൽകിക്കൊണ്ടുമാണ് അവരുടെ സഞ്ചാരം. വിരുദ്ധരൂപികളാണെങ്കിലും സുദീപ്തകളാണ്. നല്ലമുഖപ്രസാദമുള്ളവരാണെന്നർത്ഥം. സുസ്ഥിരകളുമാണ്. അതായത് നിയുക്തജോലിയിൽനിന്ന് ഒരിക്കലും പിൻമാറാതെ പരസ്പരം എതിർത്തു പോരടിക്കാതെ ലോകഹിതാർത്ഥം സഞ്ചരിക്കുകയാണവർ. സകല ജീവിജാലങ്ങൾക്കുമെന്നുവേണ്ട ചരാചരങ്ങൾക്കെല്ലാം ഉണർവും ഉന്മേഷവും നൽകി പ്രവൃത്തിയിലേക്ക് പ്രേരിപ്പിക്കുകയാണ് ഉഷോദേവി ചെയ്യുന്നതെങ്കിൽ പ്രവൃത്തിചെയ്ത് തളർന്ന് വശംകെട്ട ജീവന്മാരെ വിശ്രമം കൊടുത്ത് ആശ്വസിപ്പിക്കുകയാണ് രാത്രിയുടെ ജോലി. ബാഹ്യപ്രപഞ്ചത്തിലെന്നപോലെ ആന്തരികപ്രപഞ്ചത്തിലുമുണ്ട് ഈ ദേവിമാരുടെ പ്രയാണപഥം. അതിലൂടെ അന്തർമാർഗ്ഗത്തിൽ മുന്നേറുവാൻ ജീവനെ പ്രേരിപ്പിക്കുകയാണ് ഈ വിരുദ്ധശക്തികൾ. രാവും പകലും ഇരുട്ടും വെളിച്ചവും വേനലും വർഷവും ജനനവും മരണവും എല്ലാം ഒരുവിധത്തിലല്ലെങ്കിൽ മറ്റൊരു വിധത്തിൽ ജീവനെ പരമപദപ്രാപ്തിക്ക് സഹായിച്ചുകൊണ്ടിരിക്കുകയാണ് എന്നാണ് വൈദികഋഷിമാരുടെ അത്ഭുതദർശനം! എത്ര ഉദാത്തമാണത്.

# ഭാഗം – മൂന്ന്

## ക്ഷേത്രാരാധന വേദത്തിൽ

നമോ ഭഗവതേ തുഭ്യം പുരുഷായ മഹാത്മനേ
ഹരയേത്ഭുതസിംഹായ ബ്രഹ്മണേ പരമാത്മനേ
അനന്തബോധസംപൂർണ്ണോ നിത്യോ/ഭ്രാന്തോ ഹിതാവഹഃ
നിഃശ്വാസ ഏവ സംഭൂതോ വേദോ വിജയതേതരാം.
നമോ ദ്വിശീർഷ്ണേ ത്രിപദേ ചതുഃശൃംഗായ തന്തവേ
സപ്തഹസ്തായ യജ്ഞായ ത്രയീവിദ്യാത്മനേ നമഃ

വേദമാണ് ഭാരതീയസംസ്ക്കാരത്തിൻെറ ആധാരശില. അതിൻെറ അവലംബമില്ലാതെ ഇവിടെ ഒന്നിനും - സനാതനധർമ്മത്തിൻെറ ഏതൊരു ശാഖയ്ക്കും - നിലനിൽപ്പില്ല.

സർവ്വം വിദുഃ വേദവിദോ വേദേ സർവ്വം പ്രതിഷ്ഠിതം
(മഹാ. ശാ. 27.43)
യഃ കശ്ചിൽ കസ്യചിദ്ധർമ്മോ മനുനാ പരികീർത്തിതഃ
സ സർവ്വോഭിഹിതോ വേദേ സർവ്വജ്ഞാനമയോ ഹി സഃ
(മനു. 2-7)
ന ഹി വേദാൽ പരം ശാസ്ത്രം
സർവ്വഥാവേദഏവാസൗ (അത്രി. സം. 1.148)
സർവ്വധർമ്മപ്രമാണകഃ തേനാവിരുദ്ധം യൽ കിഞ്ചിൽ
തൽപ്രമാണം നചാന്യഥാ (ഭേ. ദാ 11.1.26)

ഇങ്ങനെ വേദപ്രാമാണ്യത്തെ കാണിക്കുന്ന അസംഖ്യം വചനങ്ങൾ ഉദ്ധരിക്കാൻ കഴിയും. ഭാരതീയരുടെ ജീവിതത്തിൻെറ അടിത്തറ വേദമാണെന്നതിന് സംശയമില്ല.

ഈ വേദപ്രാമാണ്യം അംഗീകരിച്ചുകൊണ്ടുതന്നെ നമുക്ക് ചോദിക്കാം; വേദത്തിൻെറ ഈ അസാധാരണമഹത്വത്തിന് കാരണമെന്ത്? ഒരു പ്രത്യേക കാലഘട്ടത്തിൽ അന്നത്തെ പ്രതിഭാശാലികൾ നിർമ്മിച്ച ഒരു വിശിഷ്ടകൃതിയെന്നതിലുപരി അതിന് എന്തു മഹത്വമാണുള്ളത്? അന്നത്തെ ആ പ്രത്യേകകാലഘട്ടത്തിൽ ഉണ്ടായതിനുമാത്രമേ വേദം എന്ന പേരിന് അർഹതയുള്ളൂ എന്നുണ്ടോ? ഋഷികല്പന്മാരായ ആധുനികമഹാന്മാർ നിർമ്മിച്ച കൃതികളും വേദശബ്ദത്തിന് അർഹതയുള്ളവയാണോ?

വേദങ്ങൾ ഒരു പ്രത്യേകകാലഘട്ടത്തിലുണ്ടായവയാണ് എന്ന് അംഗീകരിച്ചാലല്ലേ അന്നത്തെപ്പോലെ ഇന്നുണ്ടായതിനും വേദമെന്നു പറയാമോ



എന്ന സംശയത്തിന് പ്രസക്തിയുള്ളൂ. അറിവിനെയാണ് വേദം എന്നു പറയുന്നത്. വേദനം ചെയ്യിക്കുന്നത് - അതായത് അറിയിക്കുന്നത് - ഏതോ അതാണ് വേദം എന്നർത്ഥം. എന്തിനെ അറിയിക്കുന്നത് ? ഇന്നു നമ്മുടെ കൺമുന്നിലുള്ള വസ്തുക്കളെ നമുക്ക് ആരും പ്രത്യേകം അറിയിച്ചുതരേണ്ടതില്ല. ഇന്ദ്രിയപ്രത്യക്ഷമായാൽ അത് അറിയപ്പെട്ടതായി. ഇന്ദ്രിയവൈവിധ്യമനുസരിച്ച് അറിയുന്ന വിഷയങ്ങൾക്കും വൈവിദ്ധ്യമുണ്ടാവുമെന്നേയുള്ളൂ.

അനധിഗതവും അബാധിതവുമായ അർത്ഥത്തെ ഗ്രഹിപ്പിക്കുകയാണ് വേദം[1] ചെയ്യുന്നത്. അനധിഗതം എന്നാൽ നമുക്കറിയാൻ കഴിഞ്ഞിട്ടില്ലാത്തത്: അബാധിതം എന്നാൽ ഒരറിവിനാൽ മറ്റൊരറിവിന് ഹാനിയുണ്ടാവാത്തത്. അവ്വിധമുള്ള കാലദേശാതീതമായ അറിവിനെ ഉളവാക്കുന്ന ശബ്ദരാശിയാണ് വേദം. വേദത്തിൻെറ ഉപാദാനകാരണംമാത്രമാണ് ഭാഷ.

ഋഗ്വേദത്തിലെ ജ്ഞാനസൂക്തത്തിലെ ആദ്യത്തെ മന്ത്രം വേദാവതാരത്തെ വെളിപ്പെടുത്തുന്നതാണ്. വേദശബ്ദത്തെ രക്ഷിക്കുന്ന മഹാത്മാവിനെ ബൃഹസ്പതിയെന്നു പറയാം. ബൃഹത്തായ വേദരാശിയെ അധീതിമാർഗ്ഗത്തിലൂടെ സംരക്ഷിക്കുകയാണല്ലോ അദ്ദേഹം ചെയ്യുന്നത്. അങ്ങിനെയുള്ള വേദസംരക്ഷകനെ സംബോധനചെയ്തുകൊണ്ട് വേദപുരുഷൻ പറയുകയാണ്. വാക്കിൻെറ ഒന്നാമത്തെ അറ്റം (വാചഃ പ്രഥമം അഗ്രം) പരാവാക്ക് ആണ് - അതായത് വാക്കിന് നാല് അവസ്ഥകളുള്ളതിൽ ഒന്നാമത്തേത്. തുരീയാവസ്ഥയായ ബ്രാഹ്മീസ്ഥിതിയിൽനിന്ന് വീക്ഷിക്കുമ്പോൾ ആദ്യത്തേതും വ്യാവഹാരികലോകമായ വൈഖരീമണ്ഡലത്തിൽനിന്നു നോക്കുമ്പോൾ നാലാമത്തെയുമാണ് പരാവാക്ക്. ഏതുശബ്ദം ഉച്ചരിക്കുന്നതിനും ആദ്യമായി പ്രേരണ അനുഭവപ്പെടുന്നത് പരാവാക്കിൽനിന്നാണ്. നാമരൂപങ്ങളിൽ കുടുങ്ങിയ ബദ്ധജീവന്മാരടക്കം എല്ലാവരും ശബ്ദോച്ചാരണവിഷയത്തിൽ ചെയ്യുന്ന ക്രമം ഇതാണ്. (നാമധേയം ദധാനാഃ യൽ പ്രൈരത). എല്ലാ ശബ്ദങ്ങൾക്കും ഇതാണ് ക്രമമെങ്കിലും അതിൽ ശ്രേഷ്ഠവും ദോഷരഹിതവുമായ ചില വാക്കുകളുണ്ട്. ലോകാനുഗ്രഹകരങ്ങളും ധർമ്മോൽബോധനക്ഷമങ്ങളുമായ അത്തരം ദിവ്യവചനങ്ങൾ തപഃസ്വാധ്യായനിരതന്മാരായ ത്യാഗിവര്യന്മാരിൽനിന്നേ വെളിപ്പെടൂ. അവരുടെ പ്രജ്ഞ മായാമണ്ഡലത്തിനപ്പുറമുള്ള പരമചൈതന്യത്തിൽ വിലയിക്കുന്ന ചില അസുലഭമുഹൂർത്തങ്ങളുണ്ട്. ആ സമയത്ത് അവരിലൂടെ വെളിപ്പെടുന്ന മഹൽസൂക്തികളിൽ, അവർക്ക് കർത്തൃത്വാഭിമാനമില്ല. എന്നാൽ അത് പുറമെനിന്ന് ഏതെങ്കിലും ഒരു ശക്തി അവരിലേക്ക് സംക്രമിപ്പിച്ചതുമല്ല. അത് അവരുടെ ഹൃദയഗുഹയിൽ ഒളിഞ്ഞുകിടന്നിരുന്നതാണ്. അവയെ ലോകാനുഗ്രഹാർത്ഥം ആവിർഭവിപ്പിച്ചത് ബോധസ്വരൂപനായ സർവ്വേശ്വരൻതന്നെ. അങ്ങനെ വെളിവാക്കപ്പെടുന്നതിൻെറ കാരണം സർവ്വഭൂതങ്ങളോടുമുള്ള അളവറ്റ പ്രേമമാണ്[1].

1. അനധിഗതാബാധിതാർത്ഥബോധകഃ ശബ്ദോ വേദഃ (സായണാചാര്യർ)

ഇതാണ് വേദം വിവരിക്കുന്ന വേദാവതാരം. മുറംകൊണ്ട് ചേറിക്കൊഴിച്ച ധാന്യംപോലെ പതിരറ്റവയാണ് ആ ദിവ്യവചനങ്ങൾ. പ്രജ്ഞയിൽ രമിക്കുന്ന ആ മഹാത്മാക്കൾ മനസ്സുകൊണ്ട് നല്ലവണ്ണം ചിന്തിച്ചതിനു ശേഷമാണ് ആ വാക്കുകൾ ഉച്ചരിച്ചത്. ആ വചനങ്ങളിൽ അവർ നിത്യസഖാവായ ഈശ്വരനോടുള്ള സഖ്യത്തെ[2] അറിയുന്നു. ഈശ്വരനുമായുള്ള ബന്ധത്തെ അറിയാൻ സഹായകമായ വചനങ്ങൾ മംഗളകരങ്ങളും ഐശ്വര്യപൂർണ്ണങ്ങളുമാണ്. (2)

ആത്മാർപ്പണത്താൽ വാക്കിൻെറ രാജമാർഗ്ഗത്തിൽ എത്തിയ അവർ ആ ദിവ്യവാണിയെ സ്വായത്തമാക്കി. സത്യദ്രഷ്ടാക്കളായ അവരിലേക്ക് അത് സ്വാഭാവികമായിത്തന്നെ ഒഴുകിവന്നു. അവർ അതിനെ ആദരപൂർവ്വം കൈക്കൊണ്ട് എല്ലായിടത്തും എത്തിച്ചു. ഏഴു ഛന്ദസ്സുകളിൽ നിബന്ധിച്ച അതിനെ എല്ലാവരും ആദരപൂർവ്വം പാരായണം ചെയ്തു (3) അക്ഷരങ്ങളെ കണ്ടതുകൊണ്ടോ ശബ്ദം കേട്ടതുകൊണ്ടോ വാക്കിൻെറ - വേദസൂക്തത്തിൻെറ - അന്തഃസത്ത ഗ്രഹിക്കാൻ കഴിയില്ല. ഉപാസനയിലൂടെ ആരാണോ അതിനെ സമീപിക്കുന്നത് അവർക്കേ അതു വെളിപ്പെടുകയുള്ളൂ. (4)

സംയമധനന്മാരും സമാധിനിരതന്മാരുമായ ഋഷീശ്വരന്മാരിലൂടെ ഉറഞ്ഞൊഴുകിയ വേദഗംഗയുടെ പാവനതയെയും മഹിമയെയും ഒട്ടൊന്നു ഗ്രഹിക്കാൻവേണ്ടിയാണ് വേദാവതാരത്തെക്കുറിച്ച് ഇത്രയും വിവരിച്ചത്. ഇതിൽനിന്ന് ഒന്നു വ്യക്തമാണ്. കാലദേശാതീതമായ ഒരു മഹൽസന്ദേശത്തെയാണ് വേദം പ്രതിപാദിക്കാൻ ശ്രമിക്കുന്നത്. ഭാഷയുടെയും ശബ്ദത്തിൻെറയും ചട്ടക്കൂട്ടിൽ പരിമിതമാക്കപ്പെട്ട അത് അപരിമിതമായ ഒരു ബോധമണ്ഡലത്തിലേക്കാണ് നമ്മെ മാടിവിളിക്കുന്നത്. വേദമന്ത്രങ്ങളിൽ എല്ലാം അടങ്ങിയിരിക്കുന്നു എന്ന പ്രസ്താവത്തിൽ അതിശയോക്തിയുണ്ടെന്നു തോന്നാം. എന്നാൽ യാഥാർത്ഥ്യം അതല്ല. ഒരു ജീവകോശത്തിൽ, അതിൽനിന്നുണ്ടാകുന്ന വ്യക്തിയുടെ രൂപസ്വഭാവചേഷ്ടകൾ അതിസൂക്ഷ്മരൂപത്തിൽ ആലേഖനം (എന്നു പറയാമോ എന്തോ?) ചെയ്തിരിക്കുന്നു എന്ന് ഇന്ന് ശാസ്ത്രം കണ്ടെത്തിക്കഴിഞ്ഞു. അതിസൂക്ഷ്മവസ്തുക്കളെ വിപുലീകരിച്ചുകാണിക്കുന്ന യന്ത്രസംവിധാനത്തിൻെറ സഹായത്തോടെയാണല്ലോ ഇത് സാധിച്ചത്. ഇതുപോലെ വേദമന്ത്രങ്ങളിൽ - എന്നല്ല അക്ഷരങ്ങളിൽപോലും - എത്രയോ വിപുലമായ ജ്ഞാനരാശി സംഭൃതമായിരിക്കുന്നുവെന്ന് കണ്ടെത്താൻ കഴിവുള്ള ദിവ്യദൃഷ്ടി തപസ്വികളായ നമ്മുടെ പൂർവ്വികന്മാർ സമ്പാദിച്ചു. അതിലൂടെ അവർ തത്വം ഗ്രഹിച്ച് അത്രതന്നെ തപഃശക്തിയില്ലാത്തവർക്കുവേണ്ടി അത് വ്യക്തമാക്കിക്കൊടുത്തു. അങ്ങനെ വ്യക്തമാക്കപ്പെട്ട തത്വഭണ്ഡാരങ്ങളാണ് നമ്മുടെ

1. ഏഷാം ശ്രേഷ്ഠം അരിപ്രംയൽ, ഗുഹാനിഹിതം
(തൽ) പ്രേമ്ണാ ഏഷാം ആവിരാസീൽ.
2. അത്ര സഖായഃ സഖ്യാനി ജാനതേ.



ഇതിഹാസപുരാണങ്ങളെല്ലാം. ബുദ്ധിശക്തിയും ഗ്രാഹ്യശക്തിയും കുറഞ്ഞ ഭാവിയിലെ ജനങ്ങൾക്കുവേണ്ടി കാരുണ്യപൂർവ്വം അവർ അതിനെ സംഭരിച്ചുവെച്ചു. എന്നാൽ ഇതിൻെറയെല്ലാം പ്രഭവസ്ഥാനം വേദമാണ് എന്ന് അവർ കൂടെക്കൂടെ ഓർമ്മിപ്പിച്ചുകൊണ്ടിരുന്നു. ലോകാനുഗ്രഹതല്പരതയല്ലാതെ മറ്റൊന്നും ഈ ശമധനന്മാർക്ക് പ്രേരകമായില്ല എന്നതു വ്യക്തമാണ്.

വികാരപരന്മാർ വിചാരശീലന്മാർ പ്രവൃത്തിനിരതർ എന്നിങ്ങനെ മൂന്നുവിധം ആൾക്കാരുണ്ട്. പ്രവൃത്തിനിരതന്മാരാണ് കൂടുതൽ. അവർക്ക് സദാ എന്തെങ്കിലും പ്രവർത്തിച്ചുകൊണ്ടിരിക്കണം. പ്രവൃത്തിയിലൂടെ മാത്രമേ അവരെ എന്തെങ്കിലും പഠിപ്പിക്കാൻ കഴിയൂ. എന്നാൽ ഇവർക്കും പ്രവൃത്തിയിലൂടെ ജീവിതലക്ഷ്യത്തിലേക്ക് മുന്നേറാനുള്ള മാർഗ്ഗം വേദം വെട്ടിത്തെളിയിച്ചിട്ടുണ്ട്. അതാണ് യജ്ഞം അഥവാ യാഗം. ഈശ്വരാരാധനയിലൂടെ ആത്മസമർപ്പണബുദ്ധി സമ്പാദിച്ച് ലക്ഷ്യത്തെ പ്രാപിക്കുയാണ് യജ്ഞത്തിൻെറ ഉദ്ദേശം. യജ്ധാതുവിൻെറ അർത്ഥംതന്നെ ദേവപൂജാസംഗതികരണദാനങ്ങളാണല്ലോ.

വ്യക്തിനിഷ്ഠമായ, അഥവാ വ്യക്തിപ്രധാനമായ ഒരു കർമ്മമാണല്ലോ യജ്ഞം. യജമാനനുവേണ്ടി ഋത്വിക്കുകളുടെ സഹകരണത്തോടെ നിർവ്വഹിക്കുന്ന യജ്ഞം ലോകനന്മയെ ഉദ്ദേശിച്ചാണെന്നു ഇപ്പോൾ പൊതുവെ പറഞ്ഞുവരാറുണ്ടെങ്കിലും അത് വ്യക്തിനിഷ്ഠംതന്നെ. ഋത്വിക്കുകൾ യജമാനൻെറ നന്മയെയും ശ്രേയസ്സിനെയും ഉദ്ദേശിച്ചാണല്ലോ കർമ്മം നിർവ്വഹിക്കുന്നത്. ഒരു വ്യക്തി നന്നായാൽ അതുവഴി സമൂഹത്തിനും ഉൽക്കർഷം ഉണ്ടാകുമെന്ന നിലയിലേ യജ്ഞം - അതായത് ശ്രൗതയജ്ഞം - ലോകക്ഷേമകരമാകുന്നുള്ളൂ. യജ്ഞത്തിൻെറ ഒരു വകഭേദമാണ് സത്രം. അതിൽ എല്ലാവരും യജമാനന്മാരാണ്. അതിൽ ഭാഗഭാഗിത്വം വഹിക്കുന്ന എല്ലാവരുടേയും ത്രേതാഗ്നി ഒരുമിച്ചുകൂട്ടി അതിലാണ് ആഹുതി സമർപ്പിക്കുന്നത്. ഇതിന് യജ്ഞത്തെക്കാൾ സാർവ്വജനീനത്വമുണ്ടെന്നു പറയാം. എന്നാൽ ഇതിലും ആദിയും അവസാനവുമുണ്ട്. ഇങ്ങനെയെല്ലാതെ സ്ഥിരമായ ഒരു ഉപാസനാവേദി ഒരുക്കുന്നപക്ഷം അതിൽ എല്ലാവർക്കും അവസ്ഥാനുസാരേണ പങ്കെടുക്കാനും അതിൻെറ ഗുണഫലം അനുഭവിക്കാനും കഴിയും. ഇത് സമുദായത്തിലെ ബഹുഭൂരിപക്ഷം ജനങ്ങൾക്കും പ്രയോജനപ്രദവുമായിത്തീരും. ഈ ഉദ്ദേശത്തോടെ സംവിധാനം ചെയ്ത ഒരു ഉപാസനാരീതിയാണ് ക്ഷേത്രസംവിധാനം.

യജ്ഞവേദിയുടെയും ശാലയുടെയും മറ്റും സ്ഥാനമാണ് ക്ഷേത്രത്തിൽ ഗർഭഗൃഹത്തിനും മറ്റു പ്രാസാദങ്ങൾക്കുമുള്ളത്. മഹാവേദിയിൽ പ്രത്യേകം നിർമ്മിച്ച സ്ഥലത്ത് അഗ്നിയിൽ ആഹുതിചെയ്യുന്നതാണ് യജ്ഞസമ്പ്രദായമെങ്കിൽ ഇവിടെ ക്ഷേത്രസംവിധാനത്തിൽ ഗർഭഗൃഹത്തിലെ ദേവബിംബത്തിലാണ് പ്രാണാഹുതി സമർപ്പിക്കുന്നത്. അഗ്നിയുടെ സ്ഥാനമാണ് ഇവിടെ ബിംബത്തിന്. വേദത്തിൽ (ഋഗ്വേദത്തിൽ)

ബിംബശബ്ദം എങ്ങുമില്ല. എന്നാൽ 'പ്രതിമ' ശബ്ദം ഒരിടത്തും പ്രതിമാനപദം പലയിടത്തും കാണാം. സാദൃശ്യം, പ്രതിനിധി 'പ്രതിനിധിത്വേനമീയമാനം' എന്നെല്ലാമാണ് ഇതിനർത്ഥം. വിഗ്രശബ്ദം പ്രയോഗിച്ചുകാണുന്നില്ലെങ്കിലും 'വിഗ്രേണഗൃഹീതം' എന്ന അർത്ഥത്തിൽ വിഗ്രഹശബ്ദത്തിന് പ്രസക്തികാണുന്നുണ്ട്. വിഗ്രഹശബ്ദം മേധാവി എന്ന അർത്ഥത്തിലാണ് വേദത്തിൽ പ്രയോഗിച്ചിരിക്കുന്നത്. മേധാവിയായ ആചാര്യനാൽ ഈശ്വരചൈതന്യത്തെ ഗ്രഹിച്ച് സ്ഥാപിക്കപ്പെട്ട സ്ഥാനമാണല്ലോ ക്ഷേത്രത്തിലെ ബിംബം.

ക്ഷേത്രാരാധനയെക്കുറിച്ച് 'തന്നു സത്യം പവമാനസ്യാസ്തു' എന്നു മന്ത്രത്തിൽ പറയുന്നുണ്ട്. പരിശുദ്ധനായ ഈശ്വരന്റെ സത്യമായ സ്ഥാനമെന്നാണ് ഇവിടെ പറയുന്നത്. എല്ലാ ഉപാസകന്മാരും ഒത്തുകൂടുന്ന സ്ഥാനമാണ് അത്. ഈശ്വരന്റെ ചൈതന്യം നേരിട്ടനുഭവിക്കാൻ കഴിയുന്നതാണ് ഈ സ്ഥാനം. ദുഷ്ടശക്തികളിൽനിന്ന് രക്ഷകിട്ടുന്ന സ്ഥലവുമാണ് അത്.

ക്ഷേത്രമെന്ന അർത്ഥത്തിൽ 'സധസ്ഥം, സധമാദം, വിദഥം, സദഃ, യോനിഃ' എന്നീ പദങ്ങൾ വേദപ്രസിദ്ധങ്ങളാണ്. 'യോനിഷ്ടഇന്ദനിഷദേ അകാരി'. 'തദിൽ സധസ്ഥമഭിചാരുദീധയ' എന്നീ മന്ത്രങ്ങൾ ഈ ആശയങ്ങൾക്കനുസൃതമായി അർത്ഥം ഗ്രഹിക്കാവുന്നവയാണ്. 'അയം യോനിശ്ചകൃമായംവയംതേ' എന്നത് ഇഷ്ടദേവതയ്ക്കുവേണ്ടി സ്ഥാനം ഉണ്ടാക്കിയെന്നും അത് പതിക്ക് തന്റെ സമീപത്ത് പത്നി സ്ഥാനം ഒരുക്കിയപോലെയാണെന്നുമാണ് അതിൽ പറയുന്നത്. ഇവിടെ യോനി ശബ്ദത്തിന് ഭക്തനും ഭഗവാനുംകൂടി ഒത്തുചേരുന്ന സ്ഥലം എന്നർത്ഥമാണ്[1].

ഇഷ്ടദേവതാസമ്പ്രദായം വേദത്തിലുണ്ട്. ഇഷ്ടദേവത എന്നതിന് വേദത്തിൽ പ്രയോഗിച്ചിട്ടുള്ള പദം 'മനോതാ' എന്നാണ്. ഏതൊരു ദേവതയിലാണോ മനസ്സ് ദൃഢമായി ഉറച്ചുനിൽക്കുന്നത് ആ ദേവതയെയാണ് മനോതാ[2] എന്ന പദത്താൽ നിർദ്ദേശിക്കപ്പെടുന്നത്. ''ത്വംഹ്യഗ്നേ പ്രഥമോമനോതാ'' എന്നു ഋഗ്വേദം. ഈ ഇഷ്ടദേവതാസമ്പ്രദായമാണ് ക്ഷേത്രാരാധനയ്ക്ക് അടിസ്ഥാനം. തന്റെ ഇഷ്ടദേവതയ്ക്ക് ഒരു നിവാസസ്ഥാനം ഉണ്ടാക്കുകയും അവിടെ പതിസന്നിധിയിൽ പത്നിയെന്നപോലെ 'ഉപാസനസ്ഥനാകുകയും ചെയ്തുകൊണ്ടാണല്ലോ പൂജ തുടങ്ങുന്നത്. ദേവസമീപത്തിരിക്കുന്നതിന് ഉപാസന എന്നു പറയുന്നു. ഉപാസനയ്ക്കു പറ്റിയ സ്ഥലമാണ് ക്ഷേത്രം. ആ അർത്ഥത്തിലാണ് സധസ്ഥം എന്ന പേര് ക്ഷേത്രത്തിന് വന്നത്. യജ്ഞവേദിക്കുള്ള പേരുകളെല്ലാം ക്ഷേത്രത്തിനും അനുയോജ്യമാണ്. 'അഗ്നിനാഗ്നിഃ സമിദ്ധ്യതേ' എന്ന

1. യുമിശ്രണാമിശ്രണയോഃ എന്ന് ധാത്വർത്ഥം
2. യസ്യാം ദേവതായാം ഉപാസകനാം മനാംസി ഓതാനി സാ മനോതാ



മന്ത്രം ക്ഷേത്രാരാധനയുടെ പല വശങ്ങളെയും സൂചിപ്പിക്കുന്നുണ്ടത്രെ. ആചാര്യനിലെ തപാഗ്നികൊണ്ടാണ് വിഗ്രഹത്തിലെ ചൈതന്യം ഉജ്വലിക്കുന്നത്. കവിയും ഗൃഹപതിയും യുവാവുമാണ് ദേവൻ. ക്രാന്തദർശി എന്നാൽ ത്രികാലങ്ങളും അറിയുന്നവൻ എന്നർത്ഥം. ക്ഷേത്രമെന്നപോലെ ഉപാസകന്റെ ഹൃദയവും ദേവന്റെ ആവാസസ്ഥാനമാണ്. ഭക്തനുമായി ഏകീഭാവം പ്രാപിക്കുന്നതിനെയാണ് 'യുവ'ശബ്ദം സൂചിപ്പിക്കുന്നത്. ഭക്തന്മാർക്ക് അഭീഷ്ടത്തെ വഹിക്കുന്നവനുമാണ് അവിടുന്ന്.

ദേവാരാധനയെയും ക്ഷേത്രാരാധനസമ്പ്രദായത്തെയും കുറിച്ച് ഋഗ്വേദത്തിൽ പലസ്ഥലത്തും സൂചനകളുണ്ട്. ഈ സൂചനകളെ വിപുലീകരിച്ചാണ് തന്ത്രശാസ്ത്രം നിർമ്മിച്ചത്. വേദത്തിൽ സൂചിപ്പിച്ചതിന്റെ വിസ്താരമാണ് തന്ത്രം എന്ന് തനു, തനാദിയഃ വിസ്താരേ എന്ന ധാതു സൂചിപ്പിക്കുന്നു. വേദത്തിൽ പറഞ്ഞതിന്റെ വിസ്താരമാണ് തന്ത്രം എന്നർത്ഥം. 'തനു-ശ്രദ്ധോപകരണയോഃ' എന്ന ധാതുവും തന്ത്രത്തിന്റെ രൂപത്തെ കാണിക്കുന്നു. ഈശ്വരവിശ്വാസമാണ് ശ്രദ്ധ. ഉപാസനയ്ക്കുള്ള ഉപകരണമാണ് ക്ഷേത്രം.

ക്ഷേത്രോപാസനയെപ്പറ്റി വിശദമായി വർണ്ണിക്കുന്ന ഒരു സൂക്തം ഋഗ്വേദത്തിലുണ്ട്. അപാംനപാൽ എന്ന പേരുള്ള ഒരു ദേവതയെ സ്തുതിക്കുന്ന സൂക്തമാണത്. അപാംനപാൽ എന്ന ദേവതയുടെ സ്വരൂപമെന്ത്? അത് ഏതൊരു തത്വത്തിന്റെ പ്രതീകമാണ്? അതെങ്ങിനെ ക്ഷേത്രോപാസനയുടെ ഉദാഹരണമായി? നമുക്കൊന്നു നോക്കാം. നപാൽ ശബ്ദത്തിന് അപത്യമെന്നാണർത്ഥം. അപ്പോൾ അപാംനപാൽ എന്നാൽ ജലത്തിന്റെ പുത്രൻ എന്നർത്ഥം. അപഃ ശബ്ദത്താൽ പറയപ്പെടുന്ന ജലം വെറും വെള്ളമല്ല. ഈശാവാസ്യോപനിഷത്തിലെ ''തസ്മിന്നപോ മാതരിശ്വാ ദധാതി'' എന്ന മന്ത്രഭാഗം വ്യാഖ്യാനിക്കുന്നിടത്ത് ആചാര്യസ്വാമികൾ പറഞ്ഞിരിക്കുന്നത് ഇങ്ങനെയാണ്: ''അപഃ കർമ്മാണി; പ്രാണിനാം ചേഷ്ടാ ലക്ഷണാനി; അഗ്നി ആദിത്യപർജന്യാദീനാം ജ്വലദഹന പ്രകാശാഭിവർഷണാദി ലക്ഷണാനി'' - ഈശ്വരൻമാർമുതൽ നിസ്സാരജന്തുക്കൾവരെയുള്ള നിഖിലപ്രാണികളുടെയും പ്രവൃത്തികളെ 'അപ്ശബ്ദം'കൊണ്ട് അർത്ഥമാക്കാം എന്ന് സാരം. ''ആപോ വൈ സർവ്വാ ദേവതാഃ (ഐത. ബ്രാ) ശ്രദ്ധാ വാ ആപഃ (ഛാന്ദോഗ്യം). നീലകണ്ഠാചാര്യർ മഹാഭാരത വ്യാഖ്യാനത്തിൽ നാരായണം നമസ്കൃത്യ എന്ന ശ്ലോകത്തിലെ നാരായണപദത്തെ വ്യാഖ്യാനിക്കുമ്പോൾ ഇങ്ങനെ പറഞ്ഞിരിക്കുന്നു: ''നരഃ അവിദ്യാവച്ഛിന്നഃ ജീവഃ തേന വിഷയീകൃതേ അനവച്ഛിന്നചൈതന്യരൂപേ ബ്രഹ്മണി ശുക്തൗ രജതവൽ കല്പിതം ചരാചരം അപ്ശബ്ദവാച്യം; നാരം; തദേവ അയനം സ്വസ്മിൻ ജീവകല്പിതസ്യ പ്രപഞ്ചസ്യ സത്താസ്ഫൂർത്തിപ്രദത്വേന കാരണീഭൂതഃ യഃ സഃ നാരായണഃ''. ഇതിൽനിന്നെല്ലാം നിർഗ്ഗുണബ്രഹ്മത്തിന്റെ സഗുണഭാവത്തെയാണ് അപ്ശബ്ദം കൊണ്ട് പ്രതിപാദിക്കുന്നതെന്ന് വ്യക്തമാവുന്നുണ്ട്. അങ്ങിനെയുള്ള സഗു

ണേശ്വരൻെറ പുത്രഭാവമാണ് 'അപാംനപാൽ' എന്ന ദേവതാവിശേഷ ത്തിനുള്ളത്. സഗുണമൂർത്തിയുടെ അർച്ചാവതാരം - അഥവാ ക്ഷേത്ര ത്തിലെ ബിംബം - ആണ് ഇവിടെ സൂചിപ്പിക്കപ്പെടുന്നത്. ''ആത്മാ വൈ പുത്രനാമാസി'' എന്ന പ്രമാണമനുസരിച്ച് സഗുണേശ്വരൻതന്നെ എന്നർത്ഥം. ഈ സന്ദർഭത്തിലാണ് ''ശ്രദ്ധാ വാ ആപഃ'' എന്ന ഛാന്ദോ ഗ്യവചനത്തിൻെറ പ്രസക്തി. എന്താണ് ശ്രദ്ധ?

''ശാസ്ത്രസ്യ ഗുരുവാക്യസ്യ സത്യബുദ്ധ്യാവധാരണാ
സാ ശ്രദ്ധാ''

എന്നു ആചാര്യസ്വാമികൾ വിവേകചൂഡാമണിയിൽ വിവരിച്ചിരിക്കുന്നു. ശാസ്ത്രവും ഗുരുവാക്യവും യഥാർത്ഥമാണെന്ന ഉറപ്പാണ് ശ്രദ്ധയെങ്കിൽ അതുതന്നെയാണല്ലോ അപഃശബ്ദസാരം. അതിൻെറ പുത്രസ്ഥാനീയനാണ് ഭഗവദ്ബിംബമെന്നതിനർത്ഥം, ഉപാസകൻെറ ഉറച്ചവിശ്വാസത്തിൽനിന്നാണ് ചൈതന്യവിഗ്രഹത്തിൻെറ ഉല്പത്തി എന്നാണല്ലോ.

''അപാംനപാൽ' എന്ന ഈ ദേവതയെയാണ് ''ഉപേമസ്യക്ഷിവാജ യുഃ'' എന്ന സൂക്തത്തിൽ പ്രകീർത്തിക്കുന്നത്. ആ സൂക്തം മുഴുവൻ ശ്രദ്ധാപൂർവ്വം മനസ്സിരുത്തി പഠിച്ചാൽ ക്ഷേത്രാരാധനാസമ്പ്രദായത്തിൻെറ പല രഹസ്യങ്ങളും തുറന്നുകിട്ടും. അതിലെ ഒരു മന്ത്രമാണ് ''ഹിരണ്യ രൂപഃ സ ഹിരണ്യസംദൃക്'' എന്നത്. വിഗ്രഹത്തിൽ സാന്നിദ്ധ്യംകൊള്ളുന്ന മൂർത്തി ഹിരണ്യരൂപനും ഹിരണ്യസംദൃക്കുമാണത്രെ. ഹിതരമണീയമായ താണ് ഹിരണ്യം; ഹിതവും രമണീയവുമായ വേഷത്തിൽ ഹിതരമണീയ മായ ദൃഷ്ടികൊണ്ട് ഭക്തന്മാരെ കടാക്ഷിച്ചുകൊണ്ടാണ് ആ ദേവൻ വിരാജിക്കുന്നത്. ഹിതവും രമണീയവുമായ ആവാസസ്ഥാനത്തിരുന്നു കൊണ്ട് ഭക്തന്മാർക്ക് ഹിതരമണീയമായ അഭീഷ്ടങ്ങളെ കൊടുക്കു കയും ചെയ്യുന്നു. എത്ര ഹൃദ്യമായ വർണ്ണന!

''ലോകാനുഗ്രഹഹേത്വർത്ഥം സ്ഥിരീഭവ സുഖായ നഃ'' എന്നാണല്ലോ പ്രതിഷ്ഠാസമയത്ത് ആചാര്യൻ പ്രാർത്ഥിച്ചത്. അതനുസരിച്ച് ഹിതരമ ണീയമായ വിധത്തിലേ അവിടേക്ക് പ്രവർത്തിക്കാൻ കഴിയൂ.

ഇങ്ങനെ പറയാൻ തുടങ്ങിയാൽ തന്ത്രാഗമങ്ങളുടെ ബീജരൂപങ്ങ ളായ ഒട്ടേറെ മന്ത്രങ്ങൾ ഋഗ്വേദത്തിൽ കാണാം. അങ്ങനെയുള്ള ക്ഷേത്രോ പാസനയിൽ ശ്രദ്ധായുക്തരാണെങ്കിൽ ഏവർക്കും പങ്കെടുക്കാമെന്നതിനും വേദം പ്രമാണമാണ്. ''പഞ്ചജനാമ മഹോത്രം ജ്ജഷുന്നാം'' ഞാൻ ചെയ്യുന്ന ഭഗവദർപ്പണത്തിൽ ചണ്ഡാലപര്യന്തം എല്ലാവരും തൃപ്തന്മാരാവട്ടെ എന്നാണ് ഈ മന്ത്രഭാഗത്തിൻെറ അർത്ഥം.

ഈശ്വരപരിചരണോത്സുകരായ എല്ലാവർക്കും ഒന്നിച്ചുകൂടിച്ചേരാ വുന്ന ഒരു മഹൽവേദിയാകണം ക്ഷേത്രം. കാണപ്പെടത്തക്കവണ്ണമുള്ള ചൈതന്യവിശേഷം അവിടെ നിറഞ്ഞുനിൽക്കണം. മനനശീലത്തെ പ്രാപി ക്കണം. ക്ഷേത്രോപാസന അതിലും വലുതായ അന്തരംഗോപാസനയി



ലേക്ക് എത്തിക്കുവാനുള്ളതാണ്. അന്തർമുഖത്വത്തിലൂടെ മനനശീലം - ധ്യാനംതന്നെ - കിട്ടിക്കഴിഞ്ഞാൽ കാമാദിശത്രുക്കളിൽനിന്ന് ഒട്ടും ഭയപ്പെ ടേണ്ടതില്ല. അത്തരമൊരു ആദർശപൂർണ്ണക്ഷേത്രോപാസനയാണ് വേദം നിർദ്ദേശിക്കുന്നത്. നമുക്ക് ആ നിർദ്ദേശം കേട്ട് ആ മാർഗ്ഗത്തിലൂടെ മുന്നേ റാം.

''തന്നു സത്യം പവമാനസ്യാസ്തു
യത്ര വിശ്വേകാരവഃ സംനസത്ത
ജ്യോതിര്യദഹ്നേ അകൃണോദുലോകം
പ്രാവൻമനും ദസ്യമേകരഭീകം''

## മാതൃവാത്സല്യം

ജീവിതപഥത്തിൽ കാലിടറിവീഴുന്ന വ്യക്തിക്ക് ഒരു അവലംബം കൂടിയേ കഴിയൂ. വഴിയുടെ ദുർഘടംകൊണ്ടായാലും നടക്കുന്നവൻെറ ദൗർബ്ബല്യംകൊണ്ടായാലും കാലിടറാം. അതു പതനത്തിനു കാരണവുമാ യേക്കാം. ഇതൊഴിവാക്കാൻ ഒന്നുകിൽ ബലവാനായ ഒരു വ്യക്തിയുടെ താങ്ങുവേണം; അല്ലെങ്കിൽ കൈപിടിച്ചു മെല്ലെ മുന്നോട്ടു നയിക്കാൻ സന്നദ്ധതയുള്ള ഒരാൾ ഉണ്ടാവണം. ദുർഘടംപിടിച്ച വഴിയിലൂടെ കടന്നു പോകാൻ കരാവലംബം തരാൻ അത്രയും അടുത്തറിഞ്ഞ് സ്നേഹിക്കുന്ന ഒരാളേ മെനക്കെടുകയുള്ളൂ. അങ്ങനെയുള്ള സുഹൃത്തു ചെയ്ത ഉപ കാരം ജീവിതകാലം മുഴുവൻ മറക്കാനും കഴിയില്ല.

സാധാരണ ലോകത്തിലെ ഇതേ സ്ഥിതിതന്നെയാണ് ആദ്ധ്യാത്മി കമണ്ഡലത്തിലും. ഇവിടെ ഉള്ളതിനേക്കാൾ വലിയ ചതിക്കുഴികളും അപ കടാവസ്ഥകളും ആദ്ധ്യാത്മികപന്ഥാവിലുണ്ട്. അതൊട്ടും അറിയാതെ മുന്നോട്ടു കുതിക്കുന്ന ആത്മീയസാധകർക്ക് അവലംബമേകാൻ ഒരേ യൊരു ശക്തിയേ ഉള്ളൂ. സർവ്വേശ്വരൻ മാത്രം. ജഗദീശ്വരനായ അവി ടുത്തെ അനന്തവിഭൂതികളിൽ, ഏറ്റവും താഴേക്കിടയിലുള്ള ഒരു സാധക നുകൂടി ഉറപ്പായി ആശ്രയിക്കാവുന്നത് അവിടുത്തെ മാതൃത്വവിഭൂതി ഒന്നുമാത്രമാണ്. അജ്ഞനെന്നപോലെ വിജ്ഞനും ഈശ്വരൻെറ മാതൃ ത്വവിഭൂതിയെ ആശ്രയിച്ചേ കഴിയൂ. അജ്ഞന് ആദ്യംമുതലും വിജ്ഞന് അവസാനവും എന്ന ഒരു വ്യത്യാസം വേണമെങ്കിൽ പറയാം. ആത്മീയ സാധനയുടെ അന്ത്യഘട്ടത്തിൽ, അതുവരെ താൻ അവലംബിച്ചിരുന്ന എല്ലാ ഉപാധികളെയും തള്ളി ബോധാതീതമണ്ഡലത്തിലേക്കുള്ള ഒരു കുതി ച്ചുചാട്ടമുണ്ട്. അത് ഒരു കൈവിട്ട കളിയാണ്; അവിടെ ആരും പതറിപ്പോ കും. അജാതവാദത്തിൻെറ ഉപജ്ഞാതാവായ ഗൗഡപാദാചാര്യർ അതിനെ

ഇങ്ങനെയാണ് വിവരിക്കുന്നത്.

''യോഗിനോ ബിഭ്യതി ഹ്യസ്മാൽ അഭയേ ഭയദർശിനഃ''

യോഗിവര്യന്മാർകൂടി അവിടെ പതറുന്നു എന്നാണ് പറയുന്നത്. എന്നാൽ വാസ്തവത്തിൽ പതറേണ്ടതില്ല; കാരണം അതു ശരിയായ അഭയസ്ഥാനമാണ്. അതാണ് അമ്മയുടെ നീട്ടിപ്പിടിച്ച തൃക്കൈ. അതിലേക്കാണു ചാടുന്നത് എന്നറിഞ്ഞാൽ ഭയമല്ല സന്തോഷമാണുണ്ടാവുക. അമ്മയിൽനിന്നു വ്യത്യസ്തമാണെന്നു കരുതുന്ന ഈ ബദ്ധാവസ്ഥയാണ് ഭയസ്ഥാനം. അമ്മയുടെ മടിത്തട്ട് അഭയസ്ഥാനവും. നിർഭയമായി ഈ ദിവ്യമണ്ഡലത്തിലേക്ക് - തുരീയാവസ്ഥയിലേക്ക് - എടുത്തുചാടാൻ അപ്പുറത്ത് അമ്മയുടെ ചിരിച്ച തിരുമുഖം കാണുന്നവർക്കേ കഴിയൂ. അതാണ് ഈശ്വരനെ മാതൃഭാവത്തിൽ ഉപാസിക്കുന്നതിന്റെ പ്രത്യേകത. ''സർവ്വം മാതൃമയം ജഗൽ'' എന്ന് അനുഭവിച്ചറിയുന്ന ആ ധന്യാവസ്ഥ ഒന്നു വിഭാവനം ചെയ്തു നോക്കൂ! അതു സമ്പാദിക്കുകയാണ് ജന്മസാഫല്യമെന്നു തോന്നുന്നില്ലേ?

ഈ ഒരു ഉൽക്കൃഷ്ടബോധം സഹസ്രാബ്ദങ്ങൾക്കു മുമ്പു ജീവിച്ചിരുന്ന വൈദികഋഷിമാർക്കും ഉണ്ടായിരുന്നു. വേദമന്ത്രങ്ങൾ ഈ ധന്യാവസ്ഥയെ ഉച്ചൈസ്തരം ഉദ്ഘോഷിക്കുന്നു. അവർക്ക് ഈശ്വരന്റെ മാതൃഭാവത്തെ സ്മരിക്കുമ്പോൾ തന്നെത്താൻ മറക്കുന്ന ഒരവസ്ഥപോലും ഉണ്ടോ എന്നു തോന്നും ചില വേദമന്ത്രങ്ങൾ നോക്കിയാൽ ഒരു ഉദാഹരണം ഇതാ :

''അദിർതിർദ്യൗരദിതിരന്തരിക്ഷം
അദിതിർ മാതാ സ പിതാ സ പുത്രഃ
വിശ്വേദേവാ അദിതിഃ പഞ്ചജനാ
അദിതിർ ജാതമദിതിർ ജനിത്വം'' (ഋ. 1-6-16-10)

ആകാശവും ഭൂമിയും അന്തരീക്ഷവും മാതാപിതാക്കളും പുത്രനും സർവ്വദേവന്മാരും നിഷാദന്മാരുമടക്കമുള്ള എല്ലാജനങ്ങളും ഉണ്ടായതും ഇനി ഉണ്ടാവാൻ പോവുന്നതും എല്ലാം വിശ്വമാതാവായ അദിതിയാണ്. നോക്കൂ! അമ്മയുടെ സർവ്വാത്മകത്വം പറയുമ്പോൾ ആ ഋഷിക്കുണ്ടാവുന്ന ആവേശം! അഖണ്ഡമായ ചൈതന്യശക്തിതന്നെ അദിതി. അതിൽനിന്നന്യമായി ഒന്നുമില്ല. മണ്ണിലും വിണ്ണിലും അകത്തും പുറത്തും എല്ലാം അമ്മ നിറഞ്ഞിരിക്കുന്നു. ഈ അമ്മയെ വിട്ട് എങ്ങുപോകാൻ ? ആർക്കാണ് അമ്മയെ വിടാൻകഴിയുക?

അമ്മയിൽ തന്റെ വ്യക്തിത്വം വിലയിപ്പിച്ച ഒരു ഋഷികുമാരി താനനുഭവിച്ച സത്യം തുറന്നുപറയുന്നതു കേൾക്കുക.

''മയാ സോ അന്നമത്തി
യോ വിപശ്യതി യഃ
പ്രാണിതിയ ഈംശൃണോത്യുക്തം'' (8-8-11-4)



ആ ഋഷികന്യകയിലൂടെ അമ്മ പ്രഖ്യാപിക്കുകയാണ് - ''ഭക്ഷിക്കുന്നതും കേൾക്കുന്നതും എന്തിനേറെ ശ്വാസോച്ഛ്വാസം ചെയ്യുന്നതുകൂടി എന്നിലൂടെയാണ്; എന്റെ ഇച്ഛയ്ക്കനുസൃതമായാണ്'' എന്ന്. ഇതു പറയുന്നതും ഞാൻതന്നെയാണ് എന്ന് ആ പുണ്യവതിയിലൂടെ അമ്മ തുറന്നുപറയുന്നു.

''അഹമേവ സ്വയമിദം വദാമി'' (ഋ 8-7-11-5)

നോക്കൂ! മാതൃഭാവത്തിന്റെ അതുല്യ വൈശിഷ്ട്യം!

ശക്തി സ്വരൂപിണിയായ അമ്മയെ അവലംബിച്ച് അമ്മയുടെ കൈത്തണ്ടയിൽ തലവെച്ചു നിർബാധം കിടക്കുന്ന കുട്ടിയാണ് ഞാൻ. അവിടുത്തെ മനസ്സ് എന്നിലേക്കു നിരന്തരം പ്രവഹിപ്പിക്കണേ! പൈക്കിടാവിന്റെ സമീപത്തേക്കു തള്ളപ്പശു കുതികുതിച്ച് ഓടിവരുന്നതുപോലെ താഴ്ന്ന നിലത്തേക്കു വെള്ളം കുത്തിയൊഴുകുന്നതുപോലെ എന്നിലേക്ക് അവിടുത്തെ അനുഗ്രഹബുദ്ധി സദാ പ്രവഹിപ്പിക്കണേ എന്നു ശക്ത്യുപാസനയിൽ അഗ്രഗണ്യയായ ഇന്ദ്രാണീദേവി പ്രാർത്ഥിക്കുന്നതു കേൾക്കൂ :

''ഉപതേധാംസഹമാനാം
അഭിത്വാ ധാം സഹീയസാ
മാമനുപ്രതേ മനോ
വത്സം ഗൗരിവധാവതു
പഥാവാരിവധാവതു'' (ഋ 8-8-3-6)

## യജ്ഞഭാവന ഭാരതത്തിന്റെ ഉദാത്തഭാവം

ലോകനാഗരികതയ്ക്ക് ഭാരതത്തിന്റെ ഉത്കൃഷ്ടസംഭാവനയാണ് യജ്ഞസംസ്കാരം. ഭാരതീയസംസ്കൃതിയുടെ ആധാരശിലതന്നെ അതാണെന്നു പറഞ്ഞാൽ തെറ്റുണ്ടെന്നു തോന്നുന്നില്ല. സഹസ്രാബ്ദങ്ങളായി ഭാരതീയജീവിതസരണിയെ സചേതനമാക്കിക്കൊണ്ടിരുന്ന ആ വിശിഷ്ട പൈതൃകം നമുക്ക് ഇന്ന് കൈമോശംവന്നപോലെയാണ്. ഭാരതീയസംസ്കാരത്തിന്റെ എല്ലാവശങ്ങളിലും ഇഴുകിച്ചേർന്ന യജ്ഞസമ്പ്രദായത്തിന്റെ ലളിതമായ ഒരു വിവരണം ഋഗ്വേദത്തിലുണ്ട്. യജ്ഞമെന്നാലെന്താണ്, യജ്ഞത്തിന്റെ പ്രയോജനമെന്താണ്, എന്നിങ്ങനെയുള്ള പല പ്രശ്നങ്ങൾക്കും സമാധാനം നല്കുന്ന ആ മന്ത്രഭാഗം നമുക്കൊന്നു വിചിന്തനം ചെയ്യാം.

അരംകൃണ്വന്തു വേദിം
സമഗ്നിമിന്ധതാം പുരഃ
തത്രാമൃതസ്യ ചേതനം
യജ്ഞം തേ തനവാവഹൈ (ഋ. 1-170-4)

| | |
|---|---|
| (ഹേ ഋത്വിജഃ) | അല്ലയോ ഋത്വിക്കുകളേ! |
| (യൂയം) വേദിം | നിങ്ങൾ യജ്ഞവേദിയെ |
| അരംകൃണ്വന്തു | തളിച്ചുമെഴുകൽ, പരിസ്തരണം എന്നിവയാൽ അലങ്കരിക്കൂ. |
| പുരഃ | മുൻഭാഗത്ത് (ആ വേദിയിൽ) |
| അഗ്നിം | അഗ്നിയെ |
| സംഇന്ധതാം | നന്നായി കത്തിജ്ജ്വലിപ്പിക്കൂ |
| തത്ര | ആ അഗ്നിയിൽ |
| അമൃതസ്യ | അമൃതത്വത്തിൻെറ |
| ചേതനം | ബോധം (ഉളവാക്കുന്ന) |
| തേ | അവിടുത്തെ |
| യജ്ഞം | പൂജനഹവനാദിരൂപത്തിലുള്ള കർമ്മം |
| തനവാവഹൈ | (നമുക്ക് വിധിയാംവണ്ണം) അനുഷ്ഠിക്കാം |

## വിവരണം

വേദിനിർമ്മാണം, അഗ്നിജനനം, ഹോമം ഇവയാണല്ലോ യജ്ഞത്തിൻെറ മൂന്നു പ്രധാനവിഭാഗങ്ങൾ. സോമയാഗം, അതിരാത്രം തുടങ്ങിയ മഹായജ്ഞങ്ങളിൽ ഇവയ്ക്ക് ഓരോന്നിനും അവാന്തരവിഭാഗങ്ങൾ ഒട്ടേറെയുണ്ട്; അതുകൊണ്ടുതന്നെ കൂടുതൽ ദിവസങ്ങളും വേണ്ടിവരാറുണ്ട് എന്നുമാത്രമേ വ്യത്യാസമുള്ളൂ. ഈ മൂന്നു വിഭാഗങ്ങളെയും പ്രതീകാത്മകമായി കണക്കാക്കുമ്പോൾ അവ മനുഷ്യജീവിതമഹായജ്ഞത്തിൻെറ മൂന്നു പ്രധാനഭാഗങ്ങളായി മാറുന്നു. ബ്രഹ്മചര്യാശ്രമം വേദിനിർമ്മാണവും, ഗൃഹസ്ഥാശ്രമം വേദിയുടെ അലങ്കരണവും, വാനപ്രസ്ഥം അഗ്നിസ്ഥാപനവും, സന്ന്യാസം അമൃതത്വലാഭത്തിനായുള്ള പൂർണ്ണാഹുതിയുമായി കണക്കാക്കാം. ഹോമവേദിക്ക് അതിരു നിർണ്ണയിക്കുന്നതുപോലെ ജീവിതമഹായജ്ഞത്തിൻെറ വേദിക്കും അതിരുകല്പിക്കണമല്ലോ. പുരുഷസൂക്തം പറയുന്നത് പരിധികൾ ഏഴെണ്ണമുണ്ടെന്നാണ്. 'സപ്താസ്യാസൻ പരിധയഃ' എന്ന മന്ത്രഭാഗത്തിൻെറ അർത്ഥമതാണ്. ഭൂലോകംമുതൽ സത്യലോകംവരെയുള്ള സപ്തലോകങ്ങളെയാണ് ഇവിടെ പരിധിയായി നിർണ്ണയിച്ചത്. മുക്തിപര്യന്തമുള്ള എല്ലാ അവസ്ഥകളും സ്ഥാനങ്ങളും നമുക്ക് യജ്ഞവേദിയായി മാറണം. ''ഇയം വേദിപരോ അന്തഃ പൃഥിവ്യാ അയം യജ്ഞോ ഭുവനസ്യ നാഭിഃ'' എന്ന മന്ത്രഭാഗത്തിലൂടെ ഈ ആശയം അല്പംകൂടി വ്യക്തമാക്കിയിരിക്കുന്നു. ഭൂമിയുടെ അതിരുകൾക്കപ്പുറത്തേയ്ക്കും വ്യാപിച്ചതാണ് ഈ വേദി; ഭുവനത്തിൻെറ കേന്ദ്രസ്ഥാനമാണ് ഈ യജ്ഞം എന്നു മന്ത്രാർത്ഥം.



വേദിനിർമ്മാണം കഴിഞ്ഞാൽ അലങ്കരണം. ഈശ്വരശക്തിയെ ആവാഹിച്ചു സ്ഥാപിക്കാനുള്ള വേദിയാണ് ഈ ലോകമെങ്കിൽ അതിനെ സത്ക്കർമ്മങ്ങളെക്കൊണ്ടും സദ്വിചാരങ്ങളെക്കൊണ്ടും ആണ് അലങ്കരിക്കേണ്ടത്. വാക്കും വിചാരവും പ്രവൃത്തിയുമാകുന്ന മൂന്നു രൂപത്തിലാണ് നമ്മുടെ ശക്തി ബാഹ്യലോകത്തിലേയ്ക്കു പ്രവഹിക്കുന്നത്. അതു മുഴുവൻ സദ്ഭാവപൂർണ്ണമാക്കണം. അതിനുള്ള രംഗം ഗൃഹസ്ഥാശ്രമമാണ്. ഗൃഹസ്ഥൻ സമുദായമദ്ധ്യത്തിൽ വ്യവഹരിക്കുന്നവനാണല്ലോ. ആ ലോകവ്യവഹാരം സദ്ഗുണപൂർണ്ണമാകണം. അതുതന്നെ വേദി അലങ്കാരം.

ഈശ്വരപ്രാപ്തിക്കുള്ള ഉത്ക്കടമായ അഭിലാഷത്തിൻെറ അഗ്നി ജീവിതമാകുന്ന മഹാവേദിയിൽ ജ്വലിക്കുന്നത് അടുത്ത ഘട്ടമായ വാനപ്രസ്ഥാശ്രമത്തിലാണ്. അരണികടഞ്ഞ് ഉണ്ടാകുന്ന അഗ്നിയാണ് യജ്ഞത്തിന് വേണ്ടത്. ഏതാണ് ഈ അരണി?

'ആചാര്യോരണിരാദ്യഃ സ്യാത് അന്തേവാസ്യുത്തരാരണിഃ'

എന്ന് ഉപനിഷത്ത് വ്യക്തമാക്കുന്നു. ആചാര്യൻ ഉത്തരാരണിയും ശിഷ്യൻ അധരാരണിയും. തീ കടയുന്നതിന് താഴെയും മുകളിലും വെയ്ക്കുന്ന മരക്കഷണങ്ങളുടെ പേരാണ് അധരാരണി ഉത്തരാരണി എന്നത്. ഗുരുവിൽനിന്ന് ലഭിക്കുന്ന ജ്ഞാനാഗ്നിയെ സാധനാശക്തിയാൽ ജ്വലിപ്പിച്ചു വേദിയിൽ നിക്ഷേപിക്കണം. അതിലാണ് ഹോമം ചെയ്യേണ്ടത്. ഇരുപത്തൊന്നു ചമതകളാണ് ഹോമിക്കാനുള്ളത് എന്ന് പുരുഷസൂക്തം പറയുന്നു, ''ത്രിഃസപ്ത സമിധഃ കൃതാഃ'' എന്ന് കർമ്മേന്ദ്രിയങ്ങൾ, ജ്ഞാനേന്ദ്രിയങ്ങൾ, പഞ്ചപ്രാണങ്ങൾ, പഞ്ചതന്മാത്രകൾ, അന്തഃകരണം ഇങ്ങനെ 21 ചമതകൾ ആത്മബോധമാകുന്ന അഗ്നിയിൽ ഹോമിക്കണം. വാനപ്രസ്ഥാശ്രമത്തിലെത്തുമ്പോഴേയ്ക്കും ജീവിതത്തിൻെറ എല്ലാ ഭാഗങ്ങളേയും ആത്മജ്ഞാനാഗ്നി വ്യാപിച്ചുകഴിഞ്ഞു; അഥവാ വ്യാപിച്ചുകഴിയണം എന്നാണിതിൻെറ സൂചന. ഇത്രയും ആയിക്കഴിഞ്ഞാൽ മനുഷ്യശരീരമാകുന്ന പുരത്തിൽ കിടക്കുന്ന 'ദേഹോഹംബുദ്ധി'യാകുന്ന പശുവിനെ ബന്ധിക്കുവാൻ കഴിയും എന്നും പുരുഷസൂക്തം വ്യക്തമാക്കുന്നു. ''ദേവാ യദ്യജ്ഞം തന്വാനാ അബദ്ധ്നൻ പുരുഷം പശും'' പശുഭാവത്തെ ആത്മബോധമാകുന്ന അഗ്നിയിൽ ഹോമിക്കുന്നതാണ് യഥാർത്ഥപശ്വാലംഭനം. അതുകൊണ്ട് അമൃതത്വപ്രാപ്തിയുണ്ടാകുന്നു. സ്വർഗ്ഗത്തെ കാമിക്കുന്നവർ ഈ യാഗമാണ് ചെയ്യേണ്ടത്.

ഏതാണ് ആ സ്വർഗ്ഗം? അഭിജ്ഞന്മാർ ഇപ്രകാരമാണ് നിർവ്വചിച്ചിരിക്കുന്നത്:

''യന്ന ദുഃഖനേസംഭിന്നം ന ച ഗ്രസ്തമനന്തരം
അഭിലാഷോപനീതം ച തത്സുഖം സ്വഃപദാസ്പദം''

ദുഃഖത്താൽ തടയപ്പെടാത്തതും വീണ്ടും ദുഃഖം ബാധിക്കാത്തതും അഭിലാഷങ്ങളെല്ലാം പൂർത്തീകരിക്കപ്പെട്ടതുമായ സുഖത്തെയാണ് സ്വർഗ്ഗമെന്ന പേരിൽ വ്യവഹരിക്കുന്നത്. കൃതകൃത്യത, പ്രാപ്തപ്രാപ്യവ്യത മുതലായ ലക്ഷണങ്ങളാൽ വിവരിക്കപ്പെടുന്ന ആത്മാനന്ദംതന്നെ സ്വർഗ്ഗം. അതിന് മേല്പറഞ്ഞ രൂപത്തിലുള്ള പുരുഷപശുവിൻെറ ആലംഭനം ഒഴിച്ചു കൂടാത്തതാണ്.

ഈ യജ്ഞഭാവനയോടുകൂടിയ ജീവിതമാണ് ഭാരതീയൻെറ പ്രത്യേകത. ഈ ഭാവനയിലൂടെ വീക്ഷിക്കുമ്പോൾ ജീവിതത്തിന് ഭൗതികം ആദ്ധ്യാത്മികം എന്ന രണ്ടു വിഭാഗം കല്പിക്കുന്നതിൽ അർത്ഥമില്ലെന്നു കാണാം. യജ്ഞവേദിനിർമ്മാണത്തിൻേറയും അഗ്നിസ്ഥാപനത്തിൻേറയും എല്ലാം പ്രയോജനം അമൃതത്വത്തിൻെറ ചേതനയെ ഉജ്ജ്വലിപ്പിക്കുകയാണ്. അതേപോലെ ഭാരതീയൻെറ ഭൗതികജീവിതം ആദ്ധ്യാത്മികതയിലേക്കുള്ള ഒരു ചവിട്ടുപടിമാത്രമാണ്. ജീവിതലക്ഷ്യം ആത്മാനുഭൂതി നേടി കൃതകൃത്യനാകുക എന്നതാണ്.

## ആത്മസാക്ഷാത്ക്കാരം

മനുഷ്യജീവിതത്തിൻെറ ലക്ഷ്യം ആത്മസാക്ഷാത്ക്കാരമാണ്. സച്ചിദാനന്ദസ്വരൂപമായ ആത്മാവിനെ സാക്ഷാത്ക്കരിക്കുന്നതിലൂടെ ജീവിതം ധന്യവും കൃതകൃത്യവുമായിത്തീരുന്നു. മനുഷ്യജന്മം സഫലമായി എന്നു ചുരുക്കം. ജീവിതത്തിൽ നിരന്തരമായ ആഘാതപ്രത്യാഘാതങ്ങളേറ്റ് അവശനായ ജീവൻ പൂർവ്വപുണ്യവിശേഷത്താലാണ് ആത്മബോധത്തിലേയ്ക്ക് ഉണരുന്നത്. ബദ്ധാവസ്ഥയിൽനിന്നു മുക്താവസ്ഥയിലേക്കുള്ള ഈ ഉണർവ്വിന് അനേകം ജന്മങ്ങൾതന്നെ വേണ്ടിവന്നെന്നുവരും. സൽസംഗത്താലും സജ്ജനസമ്പർക്കത്താലും മനസ്സിൽ പ്രാപഞ്ചികജീവിതത്തോട് ഒരു വിരക്തിവരണം. അതിന് വേദശാസ്ത്രപുരാണങ്ങളുടെ ശ്രവണസ്മരണങ്ങൾ സഹായകമാവുന്നു. ഇതിന് ശാസ്ത്രകൃപ എന്നാണ് പേര്. ശാസ്ത്രകൃപ സിദ്ധിക്കുന്നതോടെ ഈശ്വരഭജനത്തിലും ജപധ്യാനാദികളിലും താല്പര്യം ഏറിവരുന്നു. അങ്ങനെ നിത്യനിരന്തരമായ ഭജനത്തിലൂടെ ഈശ്വരൻ പ്രസന്നനാകുന്നു. ഈശ്വരപ്രസാദം സിദ്ധിക്കുമ്പോൾ ഒരു ഗുരുവിനെ സമീപിക്കാൻ അവസരം കിട്ടുന്നു. ഇതിന് കാരണം ഈശ്വരകൃപയാണ്. ഗുരുവിനെ സമീപിച്ച് വിനയഭക്തികളോടെ ശുശ്രൂഷിക്കുമ്പോൾ ഗുരു പ്രസന്നനായി ആത്മതത്ത്വം ഉപദേശിക്കുന്നു. ഈ ഗുരുകൃപയാണ് സമ്പാദിക്കേണ്ടത്. ഈശ്വരകൃപയ്ക്കുശേഷം ഗുരുവിൻെറ ഉപദേശമനുസരിച്ച് ആദ്ധ്യാത്മികസാധനയിൽ മുഴുകി അവസാനം ആത്മകൃപയ്ക്കു പാത്രമാവുന്നു. ആത്മകൃപ സിദ്ധിക്കുന്ന ആ നിമിഷത്തിൽ ആ ജീവൻ മുക്ത



നാവുന്നു, സാധകൻ സിദ്ധനാവുന്നു, ജീവത്വം പോയി ശിവത്വം ലഭിക്കുന്നു; അഥവാ ശിവത്വം അനാവരണം ചെയ്യപ്പെടുന്നു. ഈ അവസ്ഥയിൽ എത്തിയ സിദ്ധൻ ബ്രഹ്മമായി ഭവിക്കുന്നു. 'ബ്രഹ്മവിദ് ബ്രഹ്മൈവ ഭവതി' എന്ന ഉപനിഷദ്വാക്യം അങ്ങനെ സാർത്ഥകമാവുന്നു. ആ ധന്യാത്മാവിനെ സമീപിക്കാൻ ഭാഗ്യം സിദ്ധിച്ച ബദ്ധജീവന്മാർക്കുപോലും നിരതിശയമായ ആനന്ദാനുഭൂതി അനുഭവമാകുന്നു. വാക്കും മനസ്സും ശരീരവും എല്ലാം ആ ആനന്ദപ്രവാഹത്തെ കൈക്കൊള്ളുകയും അതിനെ ബഹിർഗമിപ്പിക്കുകയും ചെയ്യുന്നു.

ധന്യധന്യമായ ഈ അവസ്ഥയെ സോമാഭിഷവത്തിൻെറ ഉച്ഛിഷ്ടമായാണ് വേദമാതാവ് വിവരിക്കുന്നത്. ഇതാ വേദവാണി!

ഉച്ഛിഷ്ടം ചമ്വോർഭര സോമം പവിത്ര
ആസൃജ നിധേഹി ഗോരധി ത്വചി (ഋ 12.28. സൂ 92)

| | |
|---|---|
| (ഹേ ആത്മൻ) | അല്ലയോ മുക്താത്മൻ |
| (ത്വം) | അങ്ങ് |
| ചമ്വോഃ | ചമസപാത്രങ്ങളിൽ |
| ശിഷ്ടം സോമം | ശേഷിച്ച സോമരസത്തെ |
| ഉൽഭര | ഉത്തമമായ വിധത്തിൽ സമാഹരിക്കൂ. |
| (സമാഹൃത്യ) | സമാഹരിച്ചതിനുശേഷം |
| പവിത്രേ (ഹൃദയസ്ഥാനേ) | പവിത്രമായ ഹൃദയസ്ഥാനത്ത് |
| ആസൃജ | കൊണ്ടുവന്നു നിറക്കൂ |
| (ആസൃജ്യ ച) | നിറച്ചതിനും ശേഷമുള്ളത് |
| ഗോഃ ത്വചി | ഗോവിൻെറ ചർമ്മമാകുന്ന |
| അധി | ആധാരത്തിൽ |
| നിധേഹി | സ്ഥാപിക്കൂ |

### വിവരണം

സോമയാഗത്തിൽ സോമം ഇടിച്ചുപിഴിഞ്ഞതിനുശേഷം ബാക്കി വരുന്നവയെ ഇന്നവിധത്തിൽ ചെയ്യണമെന്നു നിർദ്ദേശിക്കുകയാണ് ശബ്ദാർത്ഥം മാത്രം നോക്കുമ്പോൾ ഈ മന്ത്രത്തിൽ ചെയ്യുന്നത്. അധിഷവണഫലക (പലക)കളും കാളത്തോലും എല്ലാം ഇതിലെ ഉപകരണങ്ങളാണ്. എന്നാൽ സോമയാഗം കേവലം ഒരു ചടങ്ങല്ലെന്നും ആത്മാനന്ദലാഭത്തിൻെറ വിവിധഘട്ടങ്ങളേയും പ്രയോജനങ്ങളേയും വിശദമായി വിവരിക്കുന്ന ഒരു പ്രതീകാത്മകക്രിയയാണെന്നും ധരിച്ചുകൊണ്ട് ഈ മന്ത്രങ്ങളേയും ചടങ്ങുകളേയും പരിശോധിക്കുമ്പോഴേ നമുക്ക് അവയുടെ അഗാധമായ അർത്ഥതലത്തിലേക്ക് പ്രവേശനം ലഭിക്കുകയുള്ളൂ. ജീവിതത്തിൽ സർവ്വത്ര ആത്മാനന്ദം വ്യാപിച്ചുകിടപ്പുണ്ടെങ്കിലും അതിനെ ബഹിർമ്മുഖനായ ജീവന് അറിഞ്ഞ് അനുഭവിക്കാൻ കഴിയുന്നില്ല. വിഷ

യാനന്ദവും ബ്രഹ്മാനന്ദത്തിൻെറ ഒരു വകഭേദമാണെന്നാണല്ലോ വിദ്യാരണ്യസ്വാമികൾ പഞ്ചദശയിൽ സമർത്ഥിച്ചിരിക്കുന്നത്. രജസ്തമസ്സുകളുടെ ചേർച്ചകൊണ്ട് അതിലെ ആനന്ദത്തെ ശുദ്ധമായ ആനന്ദമായി ആസ്വദിക്കാൻ കഴിയുന്നില്ലെന്നുമാത്രം. മനുഷ്യജീവിതത്തിൽ സർവ്വത്ര വ്യാപിച്ചുകിടക്കുന്ന ആനന്ദാംശത്തെ ഏകോപിപ്പിച്ച് ശുദ്ധാവസ്ഥയിൽ അനുഭവിക്കാവുന്നതുതന്നെയാണ് സാധനയിലൂടെ ചെന്നെത്തുന്ന സിദ്ധാവസ്ഥ അഥവാ ബ്രഹ്മാനുഭൂതി. ഇവിടെ ഏകീഭവിപ്പിച്ചെടുത്ത ആനന്ദത്തെ ഈശ്വരാർപ്പണമാക്കുകയാണ് ചെയ്യുന്നത്. അതാണ് സോമയാഗത്തിലെ പ്രധാനക്രിയകളായ സോമാഭിഷവും സോമാഹുതിയും. യോഗശാസ്ത്രപ്രകാരം രസാസ്വാദം എന്ന ഒരവസ്ഥയെ മാർഗ്ഗതടസ്സമായി വിവരിക്കുന്നുണ്ട്. സോമാഹുതിക്കുമുമ്പ് സോമപാനംനടത്തുന്നത് തെറ്റാണല്ലോ. ആത്മബോധകമാകുന്ന അഗ്നിയിൽ ബ്രഹ്മാനന്ദത്തെക്കൂടി സ്വാഹാകൃതി ചെയ്യുമ്പോഴാണല്ലൊ പരമമായ അനുഭൂതി - അഥവാ നിർവ്വികല്പസമാധി - കൈവരുന്നത്. അവിടെ അനുഭവിക്കുന്നവനും അനുഭവിക്കപ്പെടുന്ന വസ്തുവും ഒന്നായിത്തീരുകയാണ്, അതായത് ത്രിപുടിഭംഗം. ആ അവസ്ഥയിൽനിന്നു തിരിച്ചുവരുമ്പോഴാണ് ആനന്ദാനുഭൂതിയിൽ വ്യക്തിത്വം ആകെ പരിവർത്തനം ചെയ്യപ്പെടുന്നത്. സോമാഹുതിക്കുശേഷം സോമപാനംചെയ്തവനും വ്യക്തിത്വം പരിവർത്തനംചെയ്തതായിട്ടാണല്ലോ സങ്കല്പം. സോമപാനം ചെയ്ത യജമാനൻ യോമയാജിയായിത്തീരുന്നു. ആത്മാനന്ദം പാനം ചെയ്ത മുക്തജീവൻ ആത്മയാജിയുമായി മാറുന്നു. ''ആത്മയാജ്യുപശാന്താത്മാ ഹ്യാത്മസ്ഥോ ന നിവർത്തതേ'' എന്നു ഭാഗവതം ഈ അവസ്ഥയെ പ്രതിപാദിക്കുന്നു. ഇങ്ങനെ ആത്മയാജിയായി മാറിയ ഒരു സിദ്ധൻെറ സ്ഥൂലസൂക്ഷ്മകാരണശരീരങ്ങളിൽ താൻ അനുഭവിച്ച ആനന്ദത്തിൻെറ അംശങ്ങൾ കാണപ്പെടുന്നതിനെയാണ് ഈ വേദമന്ത്രം ഭംഗ്യന്തരേണ വിവരിക്കുന്നത്. വാക്ക്, മനസ്സ്, ശരീരം ഇവയാണല്ലോ ബാഹ്യപ്രവർത്തനത്തിനു വേണ്ടതായ ഉപകരണങ്ങൾ. സോമരസം പിഴിഞ്ഞെടുത്തുവെയ്ക്കുന്ന പാത്രങ്ങളാണ് ചമസങ്ങൾ. ആത്മാനന്ദത്തെ പിഴിഞ്ഞു നിറച്ചുവെയ്ക്കുന്നവയാണ് ഇന്ദ്രിയങ്ങൾ. ചമസങ്ങളിൽ സംഭരിച്ച സോമത്തെ ആഹുതിചെയ്തശേഷം ഋത്വിക്കുകളും യജമാനനും പാനം ചെയ്യുകയും ചെയ്യുന്നുണ്ട്. ഇന്ദ്രിയാഭിമാനിദേവതകളും ജീവനുമാണ് ആത്മാനന്ദത്തെ ആഹുതിചെയ്തതിനുശേഷം പാനംചെയ്യുന്നത്. അങ്ങനെ ചമസങ്ങളിൽ ശേഷിച്ച സോമത്തെ ഒന്നിച്ചുകൂട്ടാനാണ് ''ഉച്ഛിഷ്ടം ചമ്വോർ ഭര'' എന്ന മന്ത്രഭാഗംകൊണ്ട് ആവശ്യപ്പെടുന്നത്. ബ്രഹ്മാനന്ദാനുഭൂതിയിൽനിന്ന് - നിർവ്വികല്പസമാധ്യവസ്ഥയിൽനിന്ന് - വ്യുത്ഥാനംചെയ്ത മുക്തജീവൻെറ ഇന്ദ്രിയങ്ങളെല്ലാം ആനന്ദമത്തമായിരിക്കുമെന്ന് യോഗശാസ്ത്രം പറയുന്നു. ആ അവസ്ഥയിൽ ഒന്നും പ്രവർത്തിക്കാനാവാത്ത ഒരു സ്തബ്ധാവസ്ഥയാണ് അനുഭവമാകുകയെന്ന് അനുഭവിച്ചിട്ടുള്ള മഹാത്മാക്കളുടെ വാക്കുകളിൽനിന്ന് മനസ്സിലാക്കാം. ഈ



സ്തബ്ധാവസ്ഥയെ നീക്കാൻ ബഹിർവ്യാപാരങ്ങളിൽ നിർബന്ധമായി ഇന്ദ്രിയങ്ങളെ വ്യാപരിപ്പിക്കണം. ശ്രീരാമകൃഷ്ണദേവൻ സമാധിയിൽനിന്ന് വ്യുത്ഥാനംചെയ്യാൻവേണ്ടി എന്തെങ്കിലും ബാഹ്യസങ്കല്പം വെയ്ക്കുകയാണ് പതിവ് എന്നു കേട്ടിട്ടുണ്ട്. അതായത് ചമസങ്ങളിലെ ശേഷിച്ച സോമത്തെ ഒന്നിച്ചുകൂട്ടുക; മറ്റൊരുവിധത്തിൽ പറഞ്ഞാൽ ചില ഇന്ദ്രിയങ്ങളെയെങ്കിലും ആ സ്തബ്ധാവസ്ഥയിൽനിന്നു മോചിപ്പിക്കുക. ഒന്നിച്ചുകൂട്ടിയ സോമത്തെ അതിപവിത്രമായ ഹൃദയസ്ഥാനത്തുകൊണ്ടുവന്നു നിറയ്ക്കുക. അതായത് ആത്മാനുഭൂതി സിദ്ധിച്ചതിനുശേഷം ലോകത്തിൽ വ്യവഹരിക്കുമ്പോൾ ആ ആനന്ദത്തെ മുഴുവൻ ഹൃദയത്തിൽ സംഭരിക്കുക. വികാരത്തിൻെറ മണ്ഡലമാണ് ഹൃദയം. ആ ഹൃദയത്തിൽ ആത്മാനന്ദം അഥവാ സോമം നിറഞ്ഞാൽ അതിൽനിന്നു നിർഗ്ഗളിക്കുന്ന വികാരങ്ങളെല്ലാം ആനന്ദപൂർണ്ണങ്ങളാകും. വാക്കിലൂടെയും വിചാരത്തിലൂടെയും നോട്ടത്തിലൂടെയും എല്ലാ ഈ ആനന്ദം ബഹിർഗമിക്കാൻ തുടങ്ങും. വിരിഞ്ഞ പുഷ്പത്തിലേയ്ക്ക് വണ്ടുകളെന്നപോലെ സമസ്തജീവികളും ആ സന്നിധിയിലേക്ക് ആകർഷിക്കപ്പെടും. ഹൃദയം ആനന്ദപൂർണ്ണമാകും എന്നുമാത്രമല്ല പൃഥ്വീവികാരമായ സ്ഥൂലശരീരത്തിലുംകൂടി ആ ആനന്ദചിഹ്നങ്ങൾ കാണപ്പെടും. ശരീരത്തിലെ ഓരോ രോമകൂപത്തിലൂടെയും ആനന്ദപ്രകാശകിരണങ്ങൾ പ്രസരിക്കുന്നതായി ഏതൊരാൾക്കും അനുഭവപ്പെടും. ''നിധേഹി ഗോരധി ത്വചി'' എന്ന മന്ത്രഭാഗത്തിലൂടെ ഇതാണ് സൂചിപ്പിച്ചത്. ബ്രഹ്മജ്ഞാനിയായ ഒരു മഹാത്മാവിൻെറ സമീപത്തേയ്ക്ക് ലോകമൊട്ടാകെ ആകർഷിക്കപ്പെടുന്നതിൻെറ രഹസ്യമാണ് ഈ മന്ത്രത്തിൽ അനാവരണംചെയ്തത്. ''ആനന്ദമാത്രമവികല്പമവിദ്ധവർച്ചഃ'' എന്ന് ഈ സ്ഥിതിയെ ഭാഗവതം അനുവദിക്കുന്നു.

നമ്പൂതിരിമാരിൽ ഒരു വിഭാഗക്കാർക്ക് ഉപനയനത്തിനുശേഷം കൃഷ്ണാജിനം ധരിക്കുമ്പോൾ ചൊല്ലേണ്ടത് ഈ മന്ത്രമാണ്. കർഷണം ചെയ്യാൻ, അതായത് ആകർഷിക്കാൻ കഴിവുള്ള അജിനമാണ് കൃഷ്ണാജിനം. ഈ ആകർഷണം എങ്ങനെയാണ് ഉണ്ടാവേണ്ടത് എന്നതായിരിക്കാം ഈ മന്ത്രം പഠിപ്പിക്കുന്നത്. തന്നിലുള്ള ആനന്ദാംശത്തെ വാക്കിലും വിചാരത്തിലും പ്രവൃത്തിയിലും വെളിപ്പെടുത്തി നന്മയെയും നല്ല വിചാരങ്ങളെയും നല്ല ആളുകളെയും ആകർഷിക്കുകയും അവയിൽനിന്നും അവരിൽനിന്നും ജീവിതപാഠങ്ങൾ പഠിക്കുകയുമാണ് ഉപനയനംചെയ്ത് വേദമഭ്യസിക്കുന്ന ബ്രഹ്മചാരി ചെയ്യേണ്ടത്. സത്ത്വഗുണത്തെ വളർത്തി രജസ്തമസ്സുകളെ ക്ഷയിപ്പിച്ച് തന്നിലുള്ള ആനന്ദാംശത്തെ പ്രകടമാക്കണം. ബ്രഹ്മാനുഭൂതി നേടിയ സിദ്ധന് ഈ പ്രക്രിയ സ്വാഭാവികമാണെങ്കിൽ ബ്രഹ്മചാരി ഇത് സ്ഥിരപ്രയത്നത്താൽ സമ്പാദിക്കേണ്ടതാണ് എന്നതാണ് വ്യത്യാസം. സിദ്ധപുരുഷൻ മന്ത്രസങ്കല്പത്തിലൂടെ കൃഷ്ണാജിനം ധരിച്ചില്ലെങ്കിലും അദ്ദേഹത്തിന് ഇത് സ്വാഭാവികമാണ്. ബ്രഹ്മചാരിക്ക് ഈ ഉത്കൃഷ്ടഭാവന സ്ഥിരമായി നില്ക്കാനുള്ള ഒരു ചിഹ്നമായിട്ടായിരിക്കാം

കൃഷ്ണാജിനധാരണം നിശ്ചയിച്ചിരിക്കുന്നത്. പോലീസുകാരൻ യൂണിഫോറം ധരിച്ചുവന്നാൽ തനിക്കും കാണുന്നവർക്കും പോലീസുകാരനാണെന്നറിയാൻ എളുപ്പംകൂടുമല്ലോ. ഭാവനയെ ഉദ്ദീപിപ്പിക്കാൻ ചിഹ്നം ആവശ്യമാണ്; എന്നാൽ ഭാവനയെന്തെന്നറിയാതെ ചിഹ്നംമാത്രം ധരിച്ചാൽ അത് വൃഥാപ്രയത്നം എന്നേ പറയാൻവെയ്ക്കൂ.

വേദമന്ത്രങ്ങൾ എത്ര മഹത്തായ ആശയങ്ങളെ ഉൾക്കൊള്ളുന്നു എന്നറിയാൻ ഇത്തരം മന്ത്രഭാഗങ്ങൾ പ്രയോജനപ്പെടുമെന്നതിന് സംശയമില്ല.

## സപത്നീനാശനം

ഋഗ്വേദത്തിൽ എട്ടാം അഷ്ടകത്തിൽ എട്ടാമദ്ധ്യായത്തിലെ ഒരു സൂക്തമാണ് ''സപത്നീനാശന''സൂക്തം. പേരിൽനിന്നുതന്നെ എന്തോ ഒരു പന്തിയല്ലായ്മ തോന്നുന്ന ഒരു വിഷയമാണിതിലെ പ്രതിപാദ്യം. ഒന്നിലധികം ഭാര്യമാരുള്ള ഒരു ഗൃഹസ്ഥൻെറ പത്നിമാരിലൊരുവൾ തൻെറ സപത്നിയെ നശിപ്പിക്കുവാൻ ചെയ്യുന്ന ''കൂടോത്ര''മാണെന്നാണ് പേരുകേട്ടാൽ തോന്നുക. അനാദിയും പരിശുദ്ധവുമായ ഋഗ്വേദത്തിൽ ഇത്രയും ക്ഷുദ്രമായ വിഷയങ്ങളോ എന്ന് നാം അത്ഭുതപ്പെട്ടുപോവും. വേദത്തിനോട് ആദരവുകുറഞ്ഞവർ ഇതെല്ലാം കണ്ടാൽ വേദപഠനം നിർത്തും. ശ്രദ്ധാതിശയമുള്ളവർ ഈ അസുന്ദരമായ പുറന്തോടിനുള്ളിൽ നല്ലതും ഗ്രാഹ്യവുമായ വല്ലതുമുണ്ടോ എന്നന്വേഷിക്കാൻ ഒരുങ്ങും. അവർ വേദാർത്ഥഗ്രഹണത്തിന് അധികാരികളായതിനാൽ അവർക്ക് ഈ സൂക്തത്തിൻെറ അത്ഭുതകരമായ അന്തർഭാഗത്തേക്ക് ഒരു ഉൾക്കാഴ്ച കിട്ടും. തത്വം വെളിപ്പെട്ട്, വേദത്തോടുണ്ടായിരുന്ന ഭക്ത്യാദരങ്ങൾ കൂടുകയും ചെയ്യും. ദിവ്യമായ മഹിമകൾ അവസനകളും അനഗ്നകളുമാണെന്നു വേദംതന്നെ പറയുന്നുണ്ടല്ലോ.

ദിവോയഹ്വീരവസനാ അനഗ്നാഃ ദിവ്യമായ മഹിമകൾ അധികാരികൾക്കുമുമ്പിൽ അവസനകളും അനധികാരികൾക്കുമുമ്പിൽ അനഗ്നകളുമാണെന്നർത്ഥം.

ഇമാംഖനാമി (10-ാം മണ്ഡലം 145-ാം സൂക്തം) എന്നു തുടങ്ങുന്ന ഈ സൂക്തത്തിൻെറ ഋഷിക ഇന്ദ്രാണിയാണ്. ''ഇമാം ഇന്ദ്രാണ്യുപനിഷൽസപത്നീനാശനം'' എന്ന് സർവ്വാനക്രമണിവചനം. ഉപനിഷൽശബ്ദം കൊണ്ട് ഇതിൽ ഒരു തത്വരഹസ്യത്തെയാണ് അടക്കം ചെയ്തിരിക്കുന്നത് എന്ന് ഓർമ്മപ്പെടുത്തുന്നു. ഈ മന്ത്രത്തിൽ പ്രതിപാദിക്കപ്പെടുന്ന സപത്നി വെറും ഒരു സപത്നിയല്ലെന്നും സപത്നീനാശനമെന്നത് വൈരനിര്യാതനബുദ്ധിയോടെ ചെയ്യുന്ന ഒരു സംഹാരക്രിയയല്ലെന്നും ഈ ഉപനിഷൽപദം ഓർമ്മിപ്പിക്കുന്നു. സത്യസങ്കല്പന്മാരായ ഋഷീശ്വരന്മാർ കേവലം ഒരു സപത്നീനാശനത്തിനായി പ്രാർത്ഥിക്കുന്നുവെന്നതും അതിന് പ്രത്യേകമായ ഒരു സൂക്തം രചിക്കുന്നു എന്ന് കരുതുന്നത് വാസ്തവത്തിൽ ഒരു ബുദ്ധിഹീനതയാണ്. ഏതായാലും കേവലം ഒരു സപത്നീനാശനാർത്ഥമുള്ള ക്ഷുദ്രമന്ത്രമല്ല ഇത് എന്ന് ആദ്യമായി ധരിച്ചിട്ടുവേണം മന്ത്രത്തിലേക്കു പ്രവേശിക്കുവാൻ നമുക്ക് ആ ദിവ്യമായ ഉപനിഷൽസന്ദേശം എന്തെന്ന് ഒന്നു നോക്കാൻ ശ്രമിക്കാം. ഇതാണ് ആദ്യത്തെ മന്ത്രം :

ഇമാം ഖനാമ്യോഷധിം വീരുധം ബലവത്തമാം
യയാ സപത്നീം ബാധതേ യയാ സംവിന്ദതേ പതിം

| | |
|---|---|
| ബലവത്തമാം | ഏറ്റവും ബലമുള്ളതും |
| വീരുധം | ലതാരൂപവും ആയ |
| ഇമാം ഓഷധിം | ഈ ഓഷധിയെ |
| (അഹം) ഖനാമി | ഞാൻ പറിച്ചെടുക്കുന്നു |
| യയാ (ഓഷധ്യാ) | യാതൊരു ഔഷധികൊണ്ട് |
| സപത്നീം ബാധതേ | സപത്നിയെ നേരിട്ടു നശിപ്പിക്കുകയും |
| യയാ (ഔഷധ്യാ) പതിം | പതിയെ |
| സംവിന്ദതേ | പൂർണ്ണമായും തൻേറതാക്കി ചെയ്യാൻ കഴിയുകയും ചെയ്യുന്നു (ആ ഔഷധിയെ പറിച്ചെടുക്കുന്നു എന്നു സാരം) |

### വിവരണം

ഉഷ ദാഹേ എന്ന ധാതുവിൽനിന്നുണ്ടായ ഓഷശബ്ദത്തിന് പാകതവന്നത് എന്നർത്ഥം. ''ഓഷഃ ധീയതേ അത്ര ഇതി ഓഷധിഃ'' എന്നാണ് നിർവ്വചനം. പാകത വന്നത് ഏതിൽ ഇരിക്കുന്നുവോ അതാണ് ഓഷധി. ''ഓഷധിഃ ഫലപാകാന്താ'' എന്നുമുണ്ട്. ഫലത്തിന് പാകതവന്നാൽ നശിക്കുന്ന സസ്യവിശേഷമാണ് ഔഷധി. പാഠ എന്ന് സംസ്കൃതത്തിൽ പറയുന്ന പാടക്കിഴങ്ങാണ് ഈ ഓഷധി എന്നു ഭാഷ്യകാരൻ വിവരിക്കുന്നുണ്ട്. അത് ഇവിടെ അത്ര പ്രസക്തമല്ലാത്തതിനാൽ വിട്ടുകളയാം. കിഴങ്ങുരൂപത്തിൽ ഫലമുളവാക്കുന്ന ഈ ഓഷധി വീരുത്ത് ആണ്, അതിബലവത്തുമാണ്. വീരുത്ത് എന്നാൽ നിലത്തു പടർന്നുകിടക്കുന്ന ലതാവിശേഷം എന്നർത്ഥം. ഈ ലതകൊണ്ട് അല്ലെങ്കിൽ ഈ ഔഷധികൊണ്ട് സപത്നിയെ നേരിട്ടു നശിപ്പിക്കാം. പതിയെ തൻേറതാക്കി വശപ്പെടുത്തുകയും ചെയ്യാം. ഇത്രയുമാണ് മന്ത്രത്തിൻെറ ശബ്ദാർത്ഥം.

ഇത് എന്ന് തന്നിൽവിട്ട് ഒരു വസ്തുവിനെ കാണുന്നവനാണ് ഇന്ദ്രൻ. തന്നിൽനിന്ന് വിട്ട് ഇത് എന്ന് പ്രപഞ്ചത്തെ കാണുന്നത് ജീവനാണല്ലോ. ഇദന്ദ്രനാണ് ഇന്ദ്രൻ എന്ന് ഐതരേയആരണ്യകം (2.4.3) പറയുന്നു. ജീവൻെറ പത്നിമാരാണ് വിദ്യയും അവിദ്യയും. ഇന്ദ്രാണി വിദ്യയാണ്; നന്മയി

ലേക്ക് നയിക്കുന്ന ശക്തിവിദ്യ. തിന്മയിലേക്ക് വലിച്ചിഴക്കുന്ന ശക്തി അവിദ്യ. ഈ അവിദ്യയെന്ന സപത്നിയെ ഉന്മൂലനം ചെയ്യാനുള്ള ഒരേ ഒരു വസ്തു അഥവാ ഓഷധി വിവേകമാണ്. സാരാസാരവിവേചനശക്തിതന്നെയാണിത്. ഇത് തന്റെ ഉള്ളിൽനിന്നുതന്നെ അന്തർമ്മുഖത്തോടെയുള്ള ഉപാസനകൊണ്ട് പറിച്ചെടുക്കണം. ഇത് നിലംവിട്ടു പൊന്തിപ്പോകുന്ന ലതയല്ല. നിലത്തു പടർന്നുപിടിച്ചുകിടക്കുന്ന ഒന്നാണത്. നന്മമാത്രം നിറഞ്ഞ ഈ പ്രപഞ്ചത്തിൽ - സദ്വസ്തുമാത്രം എങ്ങും തിങ്ങിനിറഞ്ഞിരിക്കുന്ന ഈ ബ്രഹ്മാണ്ഡത്തിൽ അതിൽനിന്ന് തിന്മയേയും കാണുകയെന്നതാണല്ലോ വിവേകംകൊണ്ട് സാധിക്കുന്നത്. അത് വാസ്തവത്തിൽ ഒരു താഴ്ന്നനിലയാണ് എന്നതാണ് ''നിലത്തു പടർന്നുകിടക്കുന്ന ലതയാണ് ഇത്'' എന്നതിന്റെ സൂചന. താഴ്ന്നപടിയാണല്ലോ; തിന്മയുണ്ടെന്നറിഞ്ഞാലല്ലേ തിന്മയെ നിരസിക്കാൻ പറ്റൂ. അതിനാൽ ആദ്യത്തെ നിലയിൽ ഇത് - ഈ വീരുത്ത് - ആവശ്യംതന്നെയാണ്. ഈ ഓഷധി നല്ല ശക്തിയുള്ളതാണ്. ഈ വിവേകം ഒന്നുകൊണ്ടുതന്നെ സപത്നിയായ അവിദ്യയെ കീഴ്പ്പെടുത്തി നശിപ്പിക്കാം. അവിദ്യ നശിച്ചാൽ പിന്നെ ജീവന് വിദ്യാശക്തിയിൽ വിലയം പ്രാപിക്കുകയും ചെയ്യാം. അതായത് പത്നിയെ തനിക്കുമാത്രമായി കിട്ടി എന്നർത്ഥം.

ഉത്താനപർണ്ണേ സുഭഗേ ദേവജൂതേ സഹസ്വതി
സപത്നീം മേപരാ ധമ പതിം മേകേവലം കുരു

| | |
|---|---|
| ഉത്താനപർണ്ണേ | മേല്പോട്ടു വിരിഞ്ഞുനില്ക്കുന്ന ഇലകളുള്ളതും |
| സുഭഗേ | സൗഭാഗ്യപൂർണ്ണയും |
| ദേവജൂതേ | പ്രപഞ്ചസ്രഷ്ടാവിനാൽ പ്രേരിപ്പിക്കപ്പെടുന്നതുമായ |
| (ഹേ ഓഷധി) | അല്ലയോ ഓഷധി |
| (ത്വം) മേ സപത്നീം | നീ എന്റെ സപത്നിയെ |
| പരാധമ | പിന്തിരിപ്പിക്കൂ |
| പതിം മേ കേവലം | പതിയെ എന്റേതുമാത്രം |
| കുരു | ആക്കിത്തീർക്കൂ. |

## വിവരണം

ചെടികൾ ഇലകളിലൂടെ സൂര്യനിൽനിന്ന് ഊർജസംഭരണം നടത്തുകയാണല്ലോ ചെയ്യുന്നത്. വിവേകമെന്ന ഈ ഓഷധിയും ആത്മസൂര്യനു നേരെ തിരിഞ്ഞിട്ടാണ് ഊർജം നേടുന്നത്. സാരാസാരവിവേചനാശക്തി വളർന്നു ശക്തിപ്രാപിക്കുന്നത് ഈശ്വരോപാസനയിലൂടെയാണ് ഉത്താനപർണ്ണയാണ് ഈ ഓഷധി എന്നു പറഞ്ഞതിന്റെ സാരം ഇതാണ്. അതുപോലെ സൗഭാഗ്യപൂർണ്ണയുമാണ്. പ്രവൃത്തിയുടെ സൗഭാഗ്യം ഫലപ്രാപ്തിയാണ്. വിവേകത്തിനു ബലമേറുംതോറും അവിദ്യയുടെ പരാജയം



സുനിശ്ചിതമാവുകയാണ്. ആന്തരമായുള്ള ഈശ്വരചൈതന്യംതന്നെയാണ് വിവേകത്തിന് വളർന്ന് ബലപ്പെടാനുള്ള പ്രേരണകൊടുക്കുന്നത്. ആ പ്രേരണയ്ക്കു വശംവദയായി കുറച്ചുകഴിയുമ്പോൾ എന്തിനേയും നേരിട്ട് തോല്പിക്കാനുള്ള ശക്തി കിട്ടും. ഇപ്രകാരം അനേകംവിധത്തിലുള്ള ഗുണവിശേഷങ്ങൾ നിന്നിലുണ്ട്. ആ ശക്തിയെ ഉപയോഗപ്പെടുത്തി നീ എന്റെ സപത്നിയെ പതിയിൽ നിന്നു പിന്തിരിപ്പിക്കണം. അങ്ങനെ അവൾ പിന്തിരിഞ്ഞുകഴിഞ്ഞാൽ പിന്നെ എന്റെ പതി കേവലനായിക്കഴിഞ്ഞു. അതായത് എന്റേതുമാത്രമായിത്തീർന്നു. അപ്രകാരം ആക്കിത്തീർക്കണേ!

സാരാസാരവിവേചനാരൂപത്തിലൂള്ള വിവേകം ഉണർന്നുകഴിഞ്ഞാലും ഈശ്വരോപാസനയിൽ തീവ്രതകുറയ്ക്കാൻ പാടില്ല. തന്റെ ഉപാസ്യദേവതയുടെ അനുഗ്രഹവിശേഷത്തിൽനിന്നാണ് വിവേകശക്തി വളർന്ന് വികസിക്കുന്നത്. സാരമേത് അസാരമേത് എന്നു തിരിച്ചറിഞ്ഞതുകൊണ്ടുമാത്രമായില്ല. സാരമായുള്ളതിനെ കൈക്കൊള്ളാനും അസാരമായിട്ടുള്ളതിനെ പുറന്തള്ളാനും അസാമാന്യമായ വിവേകശക്തിതന്നെ വേണം. അതേപോലെതന്നെ ഈ വിവേകശക്തി വേണ്ടുംവിധം വളർന്ന് അവിദ്യയെ ഉന്മൂലനം ചെയ്ത് വിദ്യാമാർഗത്തിലൂടെ പരമലക്ഷ്യം പ്രാപിക്കും എന്ന ദൃഢനിശ്ചയം ദിനംപ്രതി ബലപ്പെട്ടുവരണം. ഈ വിവേകശക്തി ഉണർന്ന് ബലപ്പെട്ടുവരാനും അവിദ്യാനിരസനത്തിനും തന്റെ ഉപാസനയും പുണ്യവും എല്ലാം കാരണമാണെങ്കിലും പ്രധാനകാരണം തന്റെ ഉള്ളിലുള്ള ഈശ്വരശക്തിയുടെ അനുഗ്രഹപൂർവ്വമായ പ്രേരണമാത്രമാണെന്ന സത്യം സദാ ഓർമ്മയുണ്ടായിരിക്കണം. ഇങ്ങനെയൊക്കെ ആയാൽ അവിദ്യാശക്തി പിൻതിരിയും; വിദ്യയോട് താദാത്മ്യം - ലക്ഷ്യപ്രാപ്തി അടയുകയും ചെയ്യും.

ഉത്താരാഹമുത്തര ഉത്തരേദുത്തരാഭ്യഃ
അഥാസപത്നീയാമമാധരാസാധരാഭ്യഃ

| | |
|---|---|
| ഹേ ഉത്തരേ | ഉൽകൃഷ്ടതരയായ അല്ലയോ ഓഷധി ! |
| അഹം ഉത്തരാ | ഞാനും ഉൽകൃഷ്ടതരയായി |
| (ഭൂയാസം) | ഭവിക്കുമാറാകണേ! |
| ഉത്തരാഭ്യഃ | ലോകത്തിൽ ഉൽകൃഷ്ടതരയായിട്ടുള്ളവരിൽവെച്ച് |
| (അഹം ത്വൽപ്രസാദാൽ) | ഞാൻ അവിടുത്തെ അനുഗ്രഹംകൊണ്ട് |
| ഉത്തരാ | ഉൽകൃഷ്ടതരയായി |
| ഭവേയം | ഭവിക്കണേ! |
| അഥ യാ മമ സപത്നി | അനന്തരം എന്റെ സപത്നിയായ |
| സാ അധരാഭ്യഃ | അവൾ നികൃഷ്ടതരകളിൽവെച്ച് |
| അധരാ (ഭവതു) | നികൃഷ്ടതരയായി ഭവിക്കട്ടെ! |

**വിവരണം**

ദൈവികഗുണങ്ങളിൽ വിവേകത്തിന് ഒരു ഉൽകൃഷ്ടസ്ഥാനമുണ്ട്. വേണ്ടതും വേണ്ടാത്തതും തിരിച്ചറിഞ്ഞ് വേണ്ടാത്തതിനെ കൈക്കൊള്ളാനുള്ള കഴിവേകുന്നതു വിവേകമാണല്ലോ. അതിനാൽ അത് ഉൽകൃഷ്ടതരതന്നെ. വിവേകത്തെപ്പോലെത്തന്നെ തനിക്കും ഉൽകൃഷ്ടതരയായിത്തീരണം; എന്നുമാത്രമല്ല ലോകത്തിൽ ഉൽകൃഷ്ടമായിട്ടുള്ള എല്ലാറ്റിലും വെച്ച് അത്യുൽകൃഷ്ടമാവണം തനിക്ക് എന്നു വിദ്യാശക്തി അഭിലഷിക്കുകയാണ്. അതിനുവേണ്ടതെന്താണെന്നാണ് പിന്നീട് പറയുന്നത്. തൻെറ സപത്നി അതായത് അവിദ്യ നികൃഷ്ടകളിൽ നികൃഷ്ടയായിത്തീരണം. ഇരുട്ടിൻെറ കട്ടി കുറയുംതോറും വെളിച്ചത്തിൻെറ തെളിച്ചം വർദ്ധിക്കും. വെളിച്ചം തെളിയുമ്പോൾ ഇരുട്ടു മങ്ങുകയാണ് യഥാർത്ഥത്തിലുണ്ടാവുന്നതെങ്കിലും സപത്നിയായ അവളെ നികൃഷ്ടയാക്കുംതോറുമാണ് തൻെറ ഉൽകൃഷ്ടതകൂടുന്നത് എന്ന് വിദ്യാശക്തി അഭിമാനിക്കുകയാണ്. അതിനുള്ള മാർഗ്ഗം വിവേകശക്തിയുടെ പ്രസാദമാണ്. വിദ്യാശക്തിയും വിവേകശക്തിയും മറ്റെല്ലാ ദൈവികഗുണങ്ങളും ഉൽകൃഷ്ടതരയാകുന്നതേയുള്ളൂ; ഉൽകൃഷ്ടതമയാകുന്നില്ല. കാരണം വിദ്യാവിദ്യകളുടേയും വിവേക അവിവേകങ്ങളുടേയും സാപേക്ഷമണ്ഡലത്തിലേ അവയ്ക്കു പ്രസക്തിയുള്ളൂ. അവിദ്യയെ അകറ്റാനാണ് വിദ്യ. അവിവേകത്തെ വെല്ലാനാണ് വിവേകം. പ്രയോജനം സിദ്ധിച്ചുകഴിഞ്ഞാൽ രണ്ടും ത്യജിക്കപ്പെടേണ്ടതുതന്നെ. വിവേകത്താൽ പ്രതികൂലശക്തികളെയെല്ലാം ജയിച്ചുകഴിഞ്ഞാൽ വിവേകപ്രളയം എന്നൊരവസ്ഥയുണ്ട്. വിവേകത്തിൻെറകൂടി പ്രത്യേകവിധത്തിലുള്ള ലയം; അതാണ് വിവേകപ്രളയം. ഇതുപോലെ വിദ്യാശക്തിക്കും സാക്ഷാൽക്കാരത്തിനു തൊട്ടുമുമ്പുള്ള ഒരവസ്ഥയിൽ ലയം വരുന്നുണ്ട്. വിദ്യയ്ക്കും വിവേകത്തിനും എല്ലാം ഉള്ള ഉൽകൃഷ്ടത താരതമ്യേനമാത്രമേ കണക്കാക്കാൻ കഴിയൂ. അതുകൊണ്ടാണ് മന്ത്രത്തിൽ ഉത്തമാ എന്നു പ്രയോഗിക്കാതെ ഉത്തരാ എന്നു പ്രയോഗിച്ചത്. ആശയത്തിൻെറ പൂർണ്ണതയ്ക്ക് ഒരിക്കലും കോട്ടംതട്ടാത്ത വാക്കുകളേ ഋഷീശ്വരന്മാരിൽനിന്നു നിർഗ്ഗളിക്കയുള്ളൂ. ബുദ്ധികൊണ്ട് നിശ്ചയിച്ച് മനസ്സുകൊണ്ടു ചിന്തിച്ച് പ്രതിപാദ്യമായ ആശയത്തിനു പറ്റിയ വാക്കുകളേ അവർ ഉച്ചരിക്കുകയുള്ളൂ. ജ്ഞാനസൂക്തത്തിൽ ''ധിയാ മനസാ വാചമക്രത എന്ന് എടുത്തു പറയുന്നുണ്ടല്ലോ.

നഹ്യസ്യാനാമഗൃഭ്ണാമിനോഅസ്മിന്രമതേജനേ
പരാമേവപരാവതം സപത്നീംഗമയാമസി

| | |
|---|---|
| അസ്യാഃ നാമ (അപി) | സപത്നിയാകുന്ന അവളുടെ പേരുപോലും |
| നഹി ഗൃഭ്ണാമി | ഞാൻ ഉച്ചരിക്കയില്ല (ഉച്ചാരണയോഗ്യമായി എടുക്കുകയില്ല) |
| അസ്മിൻ ജനേ | ഇവളിൽ (സപത്നിയിൽ) |



| | |
|---|---|
| നോ രമതേ | ആരും രമിക്കാതെപോകട്ടെ |
| സപത്നീം (താം) | സപത്നിയായ ഇവൾ |
| പരാം പരാവതം ഏവ | ഏറ്റവും ദൂരദേശത്തേക്കുതന്നെ |
| ഗമയാമസി | ആട്ടിയകറ്റപ്പെടട്ടേ! |

**വിവരണം**

അവിദ്യയാണ് സപത്നി. ന വിദ്യതേ ഇതി അവിദ്യാ - ഒരിടത്തും ഒരുകാലത്തും ഇല്ലാത്തത്,ഏതോ അതാണ് അവിദ്യാ. അങ്ങിനെയുള്ള അവിദ്യയ്ക്ക് പേര് എങ്ങിനെയാണുണ്ടാവുക? പേരില്ലാത്തതിൻെറ പേരു പറയാനും വയ്യല്ലോ. അവിദ്യയിൽ ആരും രമിക്കാറില്ല. അവിദ്യയുടെ ഫലം ദുഃഖമാണല്ലോ. ദുഃഖത്തിൽ എന്തുണ്ട് രമണീയമായിട്ടുള്ളത്? എന്നാൽ അവിദ്യയിൽ മുഴുകിയ ലൗകികന്മാർ സുഖിക്കുന്നില്ലേ എന്നാണെങ്കിൽ അതു യഥാർത്ഥസുഖമല്ല. ദുഃഖമില്ലാത്ത സ്ഥിതിയല്ല ശരിയായ സുഖം. അതു സുഖത്തിൻെറ നിഷേധാത്മകമായ വശമാണ്. സുഖദുഃഖങ്ങൾക്ക് എത്താൻ പറ്റാത്ത ഒരു ഉൽകൃഷ്ടാവസ്ഥയുണ്ട്. അതിലെ സുഖമാണ് യഥാർത്ഥസുഖം - അഥവാ ആനന്ദം. അവിടെ ആനന്ദം അനുഭവിക്കുകയല്ല; അതിൽ മുഴുകുകയാണ്. അതാണ് ശരിയായ രമിക്കൽ. അത് അവിദ്യാമണ്ഡലത്തിൽ സാദ്ധ്യമല്ല. ജീവൻെറ - അതായത് പതിയുടെ സന്നിധിയിൽനിന്ന് - അവിദ്യയാകുന്ന സപത്നിയെ ബഹുദൂരം ആട്ടിപ്പായിക്കണം. അവിദ്യ അകലുംതോറും വിദ്യയ്ക്ക് ജീവൻ വശംവദനാകും. അതിന് വിവേകത്തിൻെറ സഹായംകൂടിയേ കഴിയൂ.

അവളുടെ നാമം ഗ്രഹിക്കുന്നില്ല എന്നു പറഞ്ഞതിൽനിന്ന് നാമത്തെ മാത്രമല്ല രൂപത്തേയും ഗ്രഹിക്കുന്നില്ല എന്ന് അദ്ധ്യാഹരിക്കണം. നാമരൂപങ്ങളില്ലാത്തതും എന്തെന്ന് വിവരിക്കാൻ വയ്യാത്തതുമാണ് 'മായാ' എന്നാണല്ലോ ശങ്കരാചാര്യസ്വാമികൾ പറഞ്ഞിട്ടുള്ളത്. അവിദ്യയും മായയും ഒന്നുതന്നെ എന്നു പ്രത്യേകം പറയേണ്ട ആവശ്യമില്ലല്ലോ.

അഹമസ്മിസഹമാനാഥത്വമസി സാസഹിഃ
ഉഭേസഹസ്വതീഭൂത്വിസപത്നീംമേസഹാവഹൈ

| | |
|---|---|
| (ഹേ ഓഷധി) അഹം | അല്ലയോ ഓഷധി! |
| (ത്വൽപ്രസാദാൽ) | അവിടുത്തെ അനുഗ്രഹത്താൽ ഞാൻ സപത്നിയെ |
| സഹമാനാ അസ്മി | നേരിടാൻ കഴിവുള്ളവളായി ഭവിക്കട്ടെ! |
| അഥ ത്വം (അപി) | അതുപോലെ അവിടുന്നും |
| സാസഹിഃ അസി | അവളെ നേരിടാൻ കഴിവുള്ളവളായിത്തീരൂ. |
| (ആവാം) ഉഭേ (അപി) | നാമിരുവരും ചേർന്ന് എതിർക്കാനുള്ള |
| സഹസ്വതീഭൂത്വി | ശക്തിനേടി |
| മേ സപത്നീം സഹാവഹൈ | എൻെറ സപത്നിയോട് നേരിടാം. |

## വിവരണം

വിവേകത്തിൻെറ അനുഗ്രഹംകൊണ്ടേ അവിദ്യയെ നേരിടാൻ കഴിയൂ. വിദ്യാശക്തിയോടുകൂടാതെ വിവേകത്തിനും ഒന്നും ചെയ്യാൻ കഴിയില്ല. വിദ്യാവിവേകങ്ങൾ സംയോജിച്ചാൽ അവിദ്യയെ ദൂരെ അകറ്റാൻ കഴിയും. എതിർക്കാനുള്ള ശക്തിയെ തീവ്രമാക്കുകയെന്നാൽ സങ്കല്പം ദൃഢമാക്കുകയെന്നർത്ഥം. ലക്ഷ്യത്തെക്കുറിച്ചുള്ള ദൃഢബോധം പ്രതിബന്ധങ്ങളെ മറികടക്കാനുള്ള ശക്തിയെ ഉത്തേജിപ്പിക്കും. തീവ്രവേഗന്മാർക്ക് ലക്ഷ്യപ്രാപ്തി ആസന്നമാണെന്ന് പതഞ്ജലി യോഗസൂത്രത്തിൽ പറയുന്നു. ഈ തീവ്രവേഗത അവിദ്യാനിരസനത്തിനാവണമല്ലോ. അതിനാണ് വിവേകത്തിൻെറ സഹായം വേണ്ടത്. ഏകാഗ്രതയും തീവ്രതയും കർമ്മത്തിലുളവായാൽ ആ കർമ്മം - അതിൻെറ ലക്ഷ്യം എന്തുതന്നെയായാലും - സാഫല്യമടയും. ആ കർമ്മസാഫല്യം തൻെറ ആത്യന്തികശ്രേയസ്സിനാക്കി മാറ്റാനാണ് വിവേകശക്തി വേണ്ടത്. വിദ്യാവിവേകങ്ങൾ സംയോജിച്ചാൽ അവിദ്യാനിരസനം നിഷ്പ്രയാസം സാധിക്കാം എന്നു ചുരുക്കം.

ഉപതേധാം സഹമാനാം
അഭിത്വാധാം സഹീയസാ
മാമനു പ്രതേമനോവത്സം ഗൗരിവധാവതു
പഥാവാരിവധാവതു

| | |
|---|---|
| (ഹേ പതേ) | അല്ലയോ പതിദേവ! |
| (അഹം) സഹമാനാം | ഞാൻ സപത്നിയെ നേരിട്ടു നശിപ്പിക്കുന്ന |
| (ഇമാം ഓഷധിം) | ഈ ഓഷധിയെ |
| തേ ഉപഅധാം | അവിടുത്തെ സമീപത്തുവെക്കുന്നു |
| (തേന) സഹീയസാ | അതിൻെറ നേരിടാനുള്ള ശക്തികൊണ്ട് |
| ത്വാം അഭിഅധാം | അവിടേക്ക് എന്നിൽ ആഭിമുഖ്യമുളവാക്കാം. |
| തേ മനഃ | ഭർത്താവായ അവിടുത്തെ മനസ്സ് |
| മാം അനു | എൻെറ നേരെ |
| പ്രധാവതു | കുതിക്കട്ടെ |
| ഗൗഃ വത്സം ഇവ | പയ്യ് പയ്ക്കുട്ടിയുടെ അരികിലേക്കെന്നപോലെയും. |
| വാഃ (നിമ്നം) ഇവ | വെള്ളം താഴോട്ട് ഒഴുകുംപോലെയും |
| ധാവതു | അവിടുത്തെ മനസ്സ് എന്നിലേക്കു കുതിക്കട്ടെ! |

## വിവരണം

വിവേകം എപ്പോഴും ജീവൻെറ സമീപത്തുതന്നെ ഉണ്ടാവണം. വിവേകപൂർവ്വമായ ബുദ്ധി എപ്പോഴും ജീവന് അഭിമുഖമായി നില്ക്കണം.



അപ്പോഴേ അവിദ്യയെ (സപത്നിയെ) എതിർത്ത് നശിപ്പിക്കാൻ കഴിയൂ. സാരാസാരവിവേചനമുള്ളവർക്ക് അവിദ്യയുടെ വിഭ്രാന്തി ഉണ്ടാവില്ല. അവിദ്യ അകന്നുകഴിഞ്ഞാൽ വിദ്യാസക്തിയിലേക്ക് അഭിമുഖ്യം വരും. വിദ്യാശക്തിയുടെ സാമീപ്യവും ആഭിമുഖ്യവും ഏതു രൂപത്തിലാണെന്നാണ് രണ്ടു ഉപമകളിലുടെ ഉദാഹരിച്ചുകാണിക്കുന്നത്. വിദ്യാശക്തിക്ക് അഭിമുഖമായി അതിൻെറ സാമീപ്യത്തിനു കൊതിച്ചുകൊണ്ട് ജീവാത്മാവ് ഓടിയണയും, സൂചിയിന്മേലുള്ള തുരുമ്പു നീങ്ങിയാൽ അതു കാന്തത്തിനു നേരെ കുതിച്ചു ചാടും.അതുപോലെ ജീവനിൽ പറ്റിപ്പിടിച്ച അവിദ്യയെന്ന തുരുമ്പ് മാറിക്കഴിഞ്ഞാൽ ജീവൻ വിദ്യാശക്തിയാകുന്ന കാന്തത്തിലേക്ക് ശക്തിയായി ആകർഷിക്കപ്പെടും. വിദ്യാശക്തിയിലേക്ക് ആകർഷണം വന്നാൽ സംസാരബന്ധത്തിൽനിന്നുള്ള വിമുക്തി അത്രവിദൂരമല്ലെന്ന് ഉറപ്പിക്കാം.

സപത്നീനാശനമെന്നപേരിൽ വേദമാതാവ് ഒരു മഹത്തായ തത്വത്തെയാണ് ഇവിടെ അവതരിപ്പിച്ചിരിക്കുന്നത്. തൻെറ കൂടെനിന്ന് തനിക്ക് അനിഷ്ടം ചെയ്യുന്നവരാണ് സപത്നന്മാർ[1]. പരമാത്മാവിൻെറ ശക്തി വ്യത്യസ്തരൂപത്തിൽ വിളങ്ങുന്നതാണ് വിദ്യാവിദ്യകൾ എന്ന് ഭാഗവതം[2] പറയുന്നു. അവിദ്യ ബന്ധത്തിനും വിദ്യമോക്ഷണത്തിനും കാരണമായിരിക്കുന്നു. അവിദ്യയുടെ ബന്ധനത്തിൽപ്പെട്ടു വലയുന്ന ജീവൻെറ ദയനീയാവസ്ഥകണ്ട് ദയതോന്നി; വിദ്യാശക്തി അവിദ്യാനാശത്തിനായി ശ്രമിക്കുകയാണ്. അതായത് അവിദ്യയാകുന്ന സപത്നിയുടെ പിടിയിൽപെട്ടു ക്ലേശിക്കുന ജീവാത്മാവിനെ രക്ഷിക്കുവാൻ വിദ്യാശക്തി മാർഗ്ഗം കണ്ടെത്തുന്നു. വിവേകമെന്ന ഒരു ഔഷധമാണ് അതിനുവേണ്ടി തയ്യാറാക്കിയത്. അതു വേണ്ടപോലെ വിനിയോഗിച്ച് അവിദ്യാശക്തിയെ ജീവനിൽ നിന്നകറ്റുന്നു. അവിദ്യയുടെ തടവറയിൽനിന്ന് ജീവനാകുന്ന പതിയെ വിദ്യാശക്തി രക്ഷിക്കുന്നു. അതോടെ അവിദ്യ എങ്ങെട്ടെന്നില്ലാതെ മറയുന്നു. ഇല്ലാത്തതേതോ അതാണല്ലോ അവിദ്യാസ്വരൂപം.

ഈ സൂക്തത്തിൻെറ അവസാനത്തെ മന്ത്രം ''ഉപതേധാം സഹമാനാം'' എന്ന ഋക്ക് ആണല്ലോ. ഇത് ദുർഗ്ഗാഭഗവതിയെ തൊഴുവാനുള്ള മന്ത്രമായി ഉപയോഗിക്കാറുണ്ട്. കടക്കാൻ പ്രയാസമുള്ള വിഷമഘട്ടങ്ങളെ നിഷ്പ്രയാസം കടത്തുന്നവളാണല്ലോ ദുർഗ്ഗാ. മാതൃഭാവം ഏറ്റവും പ്രകടമാകുന്ന ഒരു ദേവീകലയാണ് ദുർഗ്ഗ. ആ ദേവിയെ തൊഴുത് ഉപാസിക്കുന്നതിന് ഇതു പ്രത്യേകമായി വിനിയോഗിക്കുന്നതിൻെറ യുക്തി എന്താണെന്ന് നമുക്കൊന്നു ചിന്തിക്കാം.

ഉപാസനയ്ക്ക് എറ്റവും പ്രധാനമായത് മനസ്സാണ്. പരിശുദ്ധവും ഏകാഗ്രവുമായ മനസ്സുണ്ടെങ്കിലേ ഉപാസന വേണ്ടവിധമാവുകയുള്ളൂ. ഉപ-ആസനം ആണ് ഉപാസന. അതായത് അടുത്ത് ഇരിക്കൽ. തൻെറ ഇഷ്ടദേ

1. യേ അസ്മാൽ കുലേ ഏവ ജാതാഃ അസ്മാകമേവ അനിഷ്ടമാചരന്തി
തേ സപത്നാഃ (ഋ 10.166.1)

2. വിദ്യാവിദ്യേ മമ തനൂ വിദ്ധ്യുദ്ധവ ശരീരിണാം (ഭാഗവതം)

വതയുടെ അടുത്ത് ഇരിക്കുന്നതാണ് ഉപാസന. ശരീരംമാത്രം ദേവസന്നിധിയിലിരുന്നാൽ അത് ശരിയായ ഉപാസനയാവുകയില്ല. മനസ്സുസദാ ദേവസന്നിധിയിലും ശരീരം മറ്റുകാര്യങ്ങളിലും വ്യാപൃതമായി ഇരിക്കുന്നതുകൊണ്ട് ഉപാസനയ്ക്ക് ഒരു ന്യൂനതയുമില്ല. അതായത് മനസ്സ് ഈശ്വരൻെറ സന്നിധിയിലിരിക്കണം എന്നർത്ഥം. ഋഗ്വേദത്തിൽ ഒമ്പതാം മണ്ഡലത്തിൽ ഒരു സൂക്തം തുടങ്ങുന്നത് ഇങ്ങിനെയാണ്: ''ഉപാസ്മൈഗായതാ നരഃ'' - നേതൃത്വശക്തിയുള്ള ജനങ്ങളേ, നിങ്ങൾ മനസ്സിനെ ഈശ്വരസന്നിധിയിൽ വെച്ചു ഭജനഗാനങ്ങൾ പാടൂ. അത് എന്തിനുവേണ്ടിയാണെന്നും ആ മന്ത്രത്തിൽതന്നെ പറയുന്നുണ്ട്. പരിശുദ്ധിക്കും ആനന്ദത്തിനും വേണ്ടിയാണത് (പവമാനായ ഇന്ദവേ). ജപകീർത്തനപൂജാദികളെല്ലെല്ലാം മനസ്സ് ഭഗവൽ സമീപം വെച്ചുവേണം ചെയ്യാൻ. എന്നാൽ അതുകൊണ്ട് ചിത്തശുദ്ധിയും ആനന്ദാനുഭൂതിയുമുണ്ടാകും. മനസ്സിനെ ഈശ്വരസമീപം നിർത്തുക എന്നതാണ് ഉപാസനയിലെ പ്രധാനകാര്യം. എന്നാൽ മനസ്സ് അത്ര പെട്ടെന്നൊന്നും ഈശ്വരസന്നിധിയിലെത്തിനില്ക്കാൻ കൂട്ടാക്കുകയില്ല. മനസ്സ് അതിബലവാനാണ്. ''ഭീഷ്മേഹിദേവഃ സഹസഃ സഹീയാൻ'' എന്നാണ് ഭാഗവതം. മനസ്സിൻെറ ബലത്തെപ്പറ്റി വിവരിച്ചിരിക്കുന്നത്. ബലവാന്മാരിൽവെച്ച് അതിബലവാനായ ദേവനാണ് മനസ്സ്''. വിഷ്ണുവിൻെറ ചതുർവ്യൂഹങ്ങളിൽ വൈഷ്ണവന്മാർ മനസ്സിൻെറ അധിദേവതയായി അനിരുദ്ധനെയാണ് നിശ്ചയിച്ചിട്ടുള്ളത്. നിരോധിക്കാൻ കഴിയാത്ത ശക്തിതന്നെ അനിരുദ്ധൻ.

ഇപ്രകാരമുള്ള മനസ്സിനെ ഇഷ്ടദേവതാസമീപം നിർത്താൻ ഞാൻ ശ്രമിക്കാം എന്ന് ഉപാസകൻ പറയുകയാണ് ''ഉപരോധാം'' എന്ന മന്ത്രത്തിൽ. മന്ത്രം അല്പാല്പമായി നമുക്ക് വിശകലനം ചെയ്യാം.

ഉപതേധാം സഹമാനാം

ബലവതിയായിരിക്കുന്ന മനോവൃത്തിയെ ഞാൻ അവിടുത്തെ സമീപത്തു വെക്കാം.

മനസ്സിനെ ഈശ്വരസമീപത്തുവെയ്ക്കുകയാണ് ഉപാസനക്ക് ആദ്യം വേണ്ട കാര്യം. അത്എളുപ്പം നടക്കുന്ന കാര്യമല്ല എന്ന് അതിന് പരിശ്രമിച്ചിട്ടുള്ളവർക്കെല്ലാം അറിയാം. കാരണം മനസ്സിൻെറ ബലിഷ്ഠതതന്നെ. ഒരു നിമിഷം പണിപ്പെട്ട് ഈശ്വരസമീപത്ത് എത്തിച്ചു എന്നു കരുതിയ ആ നിമിഷം പിടികൈവിട്ടു അകലേക്ക് ഓടിമാറിക്കളയും. വീണ്ടും ശ്രമിക്കും.വീണ്ടും പരാജയപ്പെടും. ഇങ്ങനെ ചെയ്തു തോറ്റ് ഒടുവിൽ മനസ്സിനെ അരികിലെത്തിക്കാൻ കഴിഞ്ഞില്ലെങ്കിലും അഭിമുഖമാക്കി - ഈശ്വരനിലേക്ക് തിരിച്ച് നിർത്താം എന്നു കരുതി അതിനു ശ്രമിക്കുകയാണ്. ആകർഷണീയമായ ഒരു വസ്തു അകലെ നിന്നാണെങ്കിലും കണ്ടെത്തിയാൽ അതിൽ മയങ്ങി ആ വസ്തുവിനെ സമീപിച്ചേക്കാം എന്നു കരുതി ഈശ്വരാഭിമുഖമാക്കി മനസ്സിനെ നിർത്താൻ ശ്രമിക്കുകയാണ്. ഈശ്വരസമീപം മനസ്സിനെ നിർത്തുകയെന്നതാണ് ഉത്തമമായ കാര്യം. അതു



സാധിക്കാത്തപക്ഷം വിദൂരത്താണെങ്കിലും അഭിമുഖമായി നിർത്താൻ പരിശ്രമിക്കാം എന്നാണ് മന്ത്രത്തിൻെറ രണ്ടാംപാദത്തിൽ പറയുന്നത്

അഭിത്വാധാം സഹീയാസാ

(അവിടുത്തെ അഭിമുഖീകരിച്ച് നിർത്താൻ പരമാവധി ശ്രമിക്കാം.)

ലൗകികമായ ആകർഷണങ്ങളേക്കാൾ ശക്തിയും തീവ്രതയും ഏറിയതാണ് ഈശ്വരീയമായ ആകർഷണം. അത്യാകർഷണമായ ഈശ്വരവിഭൂതികളിൽ രസിക്കാനും രമിക്കാനും കഴിഞ്ഞാൽ മനസ്സ് ഭൗതികവസ്തുക്കളാൽ ആകർഷിക്കപ്പെടാതെയാകും. ക്രമേണ ഈശ്വരസന്നിധിയിലേക്ക് നീങ്ങിത്തുടങ്ങും. അതോടെ ഉപാസനക്കുവേണ്ടതായ ഏകാഗ്രതയും തീവ്രതയും സിദ്ധിക്കും. ഒരു കൊച്ചുകുട്ടിയുടെ കയ്യിൽ കത്തിയുണ്ടെന്നു കരുതുക. അമ്മ എന്താണ് ചെയ്യുക. അതിലും ആകർഷകമായ ഏതെങ്കിലും കളിപ്പാട്ടം കാണിക്കും. അപ്പോൾ കുട്ടി കത്തി അവിടെയിട്ട് കളിപ്പാട്ടം കൈക്കലാക്കും. ഇതുപോലെ ഈശ്വരീയാകർഷണത്തിലേക്ക് നയിക്കാനാണ് അഭിമുഖമാക്കി നിർത്താൻ ശ്രമിച്ചത്. അതിലും വേണ്ടത്ര വിജയിച്ചില്ല. അപ്പോൾ വേറൊരു പ്രാർത്ഥനയാണ് ഈശ്വരനോട് ഇവിടെ ചെയ്യുന്നത്.

മാം അനുപ്രതേമനഃ

(എൻെറ മനസ്സിനെ അനുഗമിച്ചുകൊണ്ട് അവിടുത്തെ അനുഗ്രാഹകബുദ്ധി എല്ലായിടത്തും എത്തണേ!)

അവിടുത്തെ സന്നിധിയിൽ വരാനോ വിദൂരത്തുനിന്ന് അവിടുത്തെ അഭിമുഖീകരിക്കാനോ എൻെറ മനസ്സു സമ്മതിക്കുന്നില്ല. ഇനി ഒരു വഴിയേയുള്ളൂ. അവിടുന്ന് എൻെറ മനസ്സ് എവിടെയെല്ലാം പോകുന്നുവോ അവിടേക്കെല്ലാം അനുഗമിക്കുക. അങ്ങിനെ പതിവുണ്ടോ എന്നാണെങ്കിൽ സചേതനവും അചേതനുവമായ ഈ പ്രപഞ്ചത്തിൽ ഇതിന് തക്ക ഉദാഹരണമുണ്ട് എന്ന് കാണിക്കുകയാണ് മന്ത്രത്തിൻെറ അടുത്തപാദത്തിൽ

വത്സം ഗൗരിവ ധാവതു

(പശുക്കുട്ടിയുടെ അടുത്തേക്ക് തള്ളപ്പശു ഓടിവരുന്നപോലെ എൻെറ മനസ്സിൻെറ സമീപത്തേക്ക് അവിടുന്ന് ഓടിവരണേ!)

പ്രസവിച്ച് പത്തോ ഇരുപതോ ദിവസംമാത്രം പ്രായമായ പശുക്കിടാങ്ങൾ വാലുപൊക്കി കുതിച്ചോടാറുണ്ട്. എങ്ങോട്ടാണെന്നൊന്നുമില്ലാത്ത ഓട്ടംതന്നെ ഓട്ടം. ഈ സമയത്ത് തള്ളപ്പശുവും കുട്ടിയുടെ അടുത്ത് ഓടിയെത്തും. ആവശ്യമില്ലാതെ ഓടിപ്പോയതല്ലേ ഇങ്ങോട്ടു തന്നത്താൻ വരട്ടെ എന്ന് തള്ളപ്പശു കരുതാറില്ല. അതുപോലെ എൻെറ മനസ്സ് വെറുതെ അങ്ങുമിങ്ങും ഓടി അലയുകയാണ്. അതിൻെറ സമീപത്തേക്ക് അവിടുന്ന് അങ്ങോട്ടുചെന്ന് ആനന്ദിപ്പിക്കണേ എന്നാണ് പ്രാർത്ഥന.

പശുവിനും കുട്ടിക്കും ജീവനുള്ളതിനാലോ എന്നു കരുതുന്ന പക്ഷം ജീവനില്ലാത്തവയിലും കാണാറുണ്ട് ഈ പ്രതിഭാസം എന്നാണ് അവസാനത്തെ മന്ത്രപാദത്തിൽ പറയുന്നത്.

പഥാ വാരിവ ധാവതു
(കൈത്തോടിലേക്ക് വെള്ളം കുത്തിയൊലിക്കുംപോലെ അവിടുന്ന് എന്റെ മനസ്സിന്റെ സന്നിധിയിലേക്ക് അനായാസമായി വന്നെത്തണേ!)

താഴ്ചയുള്ള തോട്ടിലേക്ക് ജലം സ്വാഭാവികമായി കുത്തിയൊലിച്ചു വരും. അതുപോലെ ഏറ്റവും താഴ്ന്ന നിലയിൽ കിടക്കുന്ന എന്റെ മനസ്സിലേക്ക് അവിടുത്തെ കൃപാപ്രവാഹം കുത്തിയൊലിച്ചുവരണേ !

നിർജീവവസ്തുവായ ജലംപോലും തന്നേക്കാൾ താഴ്ന്ന തലങ്ങളിൽ തണുപ്പും കുളിർമ്മയുമേകുവാനായി പ്രവഹിക്കുന്നെങ്കിൽ സകലദിവ്യശക്തികൾക്കും ഇരിപ്പിടമായ അവിടുന്ന് എറ്റവും താഴ്ന്നനിലയിൽ കിടക്കുന്ന എന്നിലേക്ക് അഥവാ എന്റെ മനസ്സിലേക്ക് കാരുണ്യാമൃതം പ്രവഹിപ്പിക്കുകയില്ലേ ?

അതിനുവേണ്ടി പ്രാർത്ഥിക്കുകയാണ് ഈ മന്ത്രത്തിൽ. അതിനാൽ ഈശ്വരകാരുണ്യം ഏറ്റവും ഹൃദ്യവും സുഗമവുമായി ഒഴുകുന്നതിന് ഈ മന്ത്രം ജപിച്ചു പ്രാർത്ഥിക്കുന്നതുപോലെ എളുപ്പമായ മാർഗ്ഗം മറ്റൊന്നില്ല.

മാതൃഭാവത്തിന്റെ പ്രകടരൂപമായ ദുർഗ്ഗാഭഗവതിയെ പ്രസന്നയാകുന്നതിന് ഈ വിശിഷ്ടമന്ത്രം ഉപയോഗിക്കുന്നതിന്റെ പ്രസക്തി ഇതാണ്. വേദരത്നാകരത്തിൽ ഇത്തരം എത്രയെത്ര ഉൽകൃഷ്ടങ്ങൾ ആണ്ടുകിടക്കുന്നു!

## മാനവികമൂല്യങ്ങൾ വേദങ്ങളിൽ

**ജീവിതം വിജയപ്രദമാക്കുന്നതിനാവശ്യമായ സത്യം, ധർമ്മം, ആത്മവിശ്വാസം, ധൈര്യം തുടങ്ങി മാനവികമൂല്യങ്ങളെക്കുറിച്ച് വേദങ്ങളിൽ പരാമർശിച്ചിരിക്കുന്നു. ഋഷിപ്രോക്തമായ വൈദികസാഹിത്യത്തിന്റെ പശ്ചാത്തലത്തിൽ പ്രസ്തുതമൂല്യങ്ങളെപ്പറ്റി ലേഖകൻ ഇവിടെ പ്രതിപാദിക്കുന്നു.**

മനുഷ്യജീവിതത്തിൽ ആചരണത്തിൽ കൊണ്ടുവരേണ്ടതായ ഒട്ടേറെ ഗുണഗണങ്ങളുണ്ട്. എന്നാൽ അവയിൽവെച്ച് ഒന്നാമത്തേത് സത്യംതന്നെയാണ്. മനസ്സുകൊണ്ടും വാക്കുകൊണ്ടും ഇന്ദ്രിയങ്ങളെക്കൊണ്ടും സത്യപരിപാലനത്തിന് അങ്ങേയറ്റം ശ്രമിക്കണം. സത്യനിഷ്ഠകൊണ്ട് ഏതെല്ലാം ദുർഘടഘട്ടങ്ങളാണ് തരണംചെയ്യാൻ കഴിയുക എന്നു പറയാനാവില്ല. സത്യംകൊണ്ട് സാധിക്കാത്തത് ഒന്നുമില്ല എന്നുതന്നെ പറയാം.

മനുഷ്യരാശിയുടെ ആദിമഗ്രന്ഥമെന്ന് ലോകം അംഗീകരിച്ച ഋഗ്വേദം സത്യത്തെ അങ്ങേയറ്റം പുകഴ്ത്തിയിട്ടുണ്ട്.

സത്യേനോത്തഭിതാ ഭൂമിഃ (ഋ. 10. 85-1)
സത്യമൂചുർന്നര ഏവാഹി ചക്രുഃ (ഋ. 4.33 - 6)



സത്യമാണ് ഭൂമിയെ താങ്ങി നിർത്തുന്നത് എന്നാണ് ആദ്യത്തെ മന്ത്രഭാഗത്തിന്റെ സാരം. രണ്ടാമത്തേതിൽ പറയുന്നത് 'സത്യം പറയുകയും അതനുസരിച്ച് ജീവിക്കുകയും ചെയ്യുന്നവനേ മനുഷ്യനെന്ന പേരിന്നർഹതയുള്ളൂ' എന്നാണ്. ഈ രണ്ടു മന്ത്രഭാഗങ്ങളും സത്യത്തിന്റെ മഹിമയേയും അത് മനുഷ്യജീവിതത്തിൽ അവശ്യം അനുഷ്ഠേയമാണ് എന്നതിനേയുമാണ് സൂചിപ്പിക്കുന്നത്. ഉണ്മയുടെ നിജസ്ഥിതിയെയാണ് സത്യമെന്ന (സത് + ത്യം = സത്യം) പദത്താൽ ഇവിടെ വ്യവഹരിക്കുന്നത്. ത്രികരണങ്ങളിലും സത്യനിഷ്ഠം വേണമെന്നാണ് വേദം അനുശാസിക്കുന്നത്. സത്യമനുസരിച്ചുള്ള പ്രവൃത്തിയിൽ ഒരിക്കലും ഹിംസയെന്ന ദോഷം ഉണ്ടാവില്ല. അല്ലെങ്കിൽ ഉണ്ടാവരുത് എന്നേടത്തോളമുണ്ട് വൈദികഋഷിമാരുടെ നിഷ്കർഷ. ഹിംസയുടെ അല്പംപോലുമുള്ള പ്രവൃത്തി സത്യപ്രേരിതമല്ല എന്നർത്ഥം. സത്യനിഷ്ഠനിൽ ഹിംസ തീരെയുണ്ടാവില്ല; അഹിംസാനിഷ്ഠ സിദ്ധിച്ചവന്റെ സന്നിധിയിൽ ആർക്കും, എത്ര നീചനായാലും ഹിംസാഭാവത്തോടെ പെരുമാറാനാവില്ല. അതുകൊണ്ടാണല്ലോ ഋഷിമാരുടെ തപോവാടങ്ങളിൽ ആജന്മവൈരികളായ കീരിയും പാമ്പും, എലിയും പൂച്ചയും, സിംഹവും മാനും എല്ലാം ഒത്തൊരുമിച്ചു സ്നേഹത്തോടെ വസിക്കുന്നതായി പുരാണങ്ങളിൽ വർണ്ണിക്കുന്നത്. ഹിംസാബഹുലവും അശാന്തിനിറഞ്ഞതുമായ ഇന്നത്തെ ലോകത്തിൽ അത്തരമൊരു മഹാത്മാവിന്റെ സാന്നിദ്ധ്യം എന്തെന്തു മാറ്റങ്ങൾ വരുത്തുകയില്ല. അതേ! സത്യംകൊണ്ടേ ഭൂമി ഉന്നമിതമാവൂ.

സത്യത്തെ ഒരു സൂര്യനായി സങ്കല്പിക്കുകയാണെങ്കിൽ ആ സൂര്യന്റെ രശ്മിയാണ് ധർമ്മം. കോടാനുകോടി നാഴിക ദൂരെയാണ് സൂര്യൻ. നമ്മുടെ തൊട്ടടുത്തുവന്നു നമ്മെ തൊട്ടുഴിയുന്നത് സൂര്യകിരണങ്ങളാണ്. സൂര്യന്റെ സാമീപ്യം നമുക്ക് താങ്ങാനാവില്ല; സൂര്യകിരണങ്ങളുടെ സാമീപ്യം നമുക്ക് തള്ളാനുമാവില്ല. ധർമ്മത്തിനെ വേദത്തിൽ "ഋതം" എന്ന പദംകൊണ്ടാണ് സൂചിപ്പിക്കുന്നത്. സത്യത്തെക്കുറിച്ചു പറയുന്ന മന്ത്രങ്ങളെക്കാൾ എത്രയോ കൂടുതൽ ഋതത്തെപ്പറ്റി പ്രതിപാദിക്കുന്ന മന്ത്രങ്ങൾ വേദത്തിലുണ്ട്. ദേവന്മാരെ "ഋതാവൃധന്മാർ" എന്നാണ് വൈദികഋഷി വിശേഷിപ്പിച്ചിട്ടുള്ളത്. ദൈവികഗുണങ്ങളാകുന്ന ദേവന്മാർ നമ്മിൽ വളർന്ന് വികസിക്കണമെങ്കിൽ ധർമ്മാനുഷ്ഠാനംതന്നെ വേണം എന്നർത്ഥം. സ്മൃതികളിലും പുരാണേതിഹാസങ്ങളിലും ധർമ്മമെന്നു പറയുന്നത് ഈ ഋതമെന്ന ഗുണത്തെ സൂചിപ്പിച്ചുകൊണ്ടാണ്. ധാരണം ചെയ്യുന്നത് - ജീവിതത്തെ താങ്ങിനിർത്തുന്നത് - ധർമ്മം[1].

ധർമ്മാനുഷ്ഠാനം ജീവിതവ്യഥകളെ നശിപ്പിക്കും, ദുഃഖനിവാരണം വരുത്തും. മനസ്സിൽ സ്ഥിരമായി നിലനില്ക്കുന്ന ധർമ്മബോധം പാപകർമ്മങ്ങളെ നിവാരണം ചെയ്യും. ഇതുമാത്രമല്ല; ധർമ്മാനുഷ്ഠാനത്തിന്റെ മഹിമ വേദശാസ്ത്രപുരാണങ്ങളുടേയും മഹാത്മാക്കളുടേയും ഏക

1. ധാരണാദ്ധർമിത്യാഹുഃ ധർമ്മോ ധാരയതേ പ്രജാഃ. (മഹാഭാരതം)

സ്വരത്തിലുള്ള ആഹ്വാനത്തെ കേൾക്കുന്നതിനുള്ള തടസ്സത്തെ - ബാധി
രൃത്തെ - നശിപ്പിക്കും. എത്രതവണ ചെവികൊണ്ട് കേട്ടാലും നാം കേൾക്കേ
ണ്ടതുപോലെ കേൾക്കുന്നില്ല; "ശൃണ്വന്തോപി ന ശുശ്രുവുഃ" എന്ന് ഭാഗ
വതം ഇതിനെ വിവരിക്കുന്നു. "ഉതത്വഃ ശൃണ്വൻ ന ശൃണോത്യേനാം"
(ഋ.10. 71-4) എന്നു വേദവും ഇതിനെപ്പറ്റി പറയുന്നുണ്ട്. എന്താണ് ഇതു
വരാൻ കാരണം? ഋതത്തിൻെറ മഹിമയെ അറിയായ്കതന്നെ. ധർമ്മാചര
ണത്തിൻെറ അഭാവമെന്നു ചുരുക്കും. ധർമ്മത്തിൻെറ മഹിമയെ ഗ്രഹിച്ച്
യഥാശക്തി അനുഷ്ഠിക്കാൻ തുടങ്ങിയാൽ ജീവിതയാത്രയിൽ ദുഃഖം നീങ്ങി
സുഖം അനുഭവപ്പെടാൻ തുടങ്ങും. ഇതുതന്നെയാണ് അനാദിയായ
ധർമ്മോദ്ബോധനത്തിലേയ്ക്ക് ചെവി തുറന്നു എന്നതിൻെറ തെളിവ്.
ഇരുട്ടു നീങ്ങിയാൽ തീർച്ചയാക്കാം വെളിച്ചം അവിടെ എത്തിയിട്ടുണ്ടെന്ന്.
താഴെപ്പറയുന്ന ഋങ്മന്ത്രം ഈ ധർമ്മരഹസ്യങ്ങളെയാണ് പ്രതിപാദിക്കു
ന്നത്.

ഋതസ്യ ഹി ശുരുധഃ സന്തി പൂർവ്വീഃ
ഋതസ്യ ധീതിർവൃജിനാ നിഹന്തി
ഋതസ്യ ശ്ലോകോ ബധിരാതതർദ
കർണ്ണാബുധാനഃ ശുചമാന ആയോഃ (ഋ. 4. 23.8)

ധർമ്മബോധത്തിൽനിന്നും ധർമ്മാചരണങ്ങളിൽനിന്നും ഉണ്ടാവുന്ന
ഒരു അമല്യഗുണവിശേഷമാണ് ആത്മവിശ്വാസം. ജീവിതയാത്രയിൽ ഓരോ
രുത്തരും ഒറ്റയ്ക്കാണ്; അവരുമിവരുമൊക്കെ തൻെറ കൂട്ടിനുണ്ട്; അവർ
സഹായിക്കാനുണ്ട്, എന്നു കരുതുന്നതൊക്കെ വെറും പാഴ്വേലയാണെന്ന്
അനുഭവങ്ങൾ നമ്മെ പഠിപ്പിക്കും. എങ്കിലും വ്യാമോഹചിത്തനായ പാവം
മനുഷ്യൻ വിചാരിക്കുന്നത് ഭാര്യാപുത്രന്മാരും ബന്ധുക്കളുമൊക്കെ
സഹായത്തിനുണ്ടെന്നാണ്. നമ്മുടെ ആത്മവിശ്വാസവും സ്വന്തംകാലിൽ
നില്ക്കാനുള്ള കഴിവും ഉള്ളേടത്തോളം കാലം ഇവരെല്ലാം പിന്നാലെയു
ണ്ടാവും. ഇവർ നമ്മെ അനുഗമിക്കുന്നത് നമ്മെ സഹായിക്കാനല്ല; നമ്മുടെ
സഹായം സമ്പാദിക്കാനാണ്. എന്നാൽ നമ്മുടെ ധാരണ മറിച്ചാണുതാനും.
രാത്രിസമയത്ത് റോഡിൽക്കൂടി കാറിൽ പോകുമ്പോൾ അവിടവിടെയുള്ള
സൈൻബോർഡുകൾ മിന്നിത്തിളങ്ങുന്നതുകാണാം. വഴിയിൽ നമുക്ക് സഹാ
യകമായി അവ പ്രകാശിക്കുന്നുണ്ടെങ്കിലും അവയുടെ മിന്നിത്തിളക്കത്തിനു
കാരണം നമ്മുടെ കാറിൽനിന്നുള്ള പ്രകാശംതന്നെയാണ്. ഇരുട്ടിൽ നാം
കടന്നുപോകുമ്പോൾ അവ പ്രകാശിക്കുകയില്ല. നമ്മിൽ ആത്മവിശ്വാസ
ത്തിൻെറ ഹെഡ്ലൈറ്റ് പ്രകാശിക്കുന്നുണ്ടെങ്കിൽ ഭാര്യാപുത്രാദികളും ബന്ധു
ക്കളുമെല്ലാം നമുക്ക് സഹായകമായി ഉണ്ടാകും. അതില്ലെങ്കിൽ ഇവരൊന്നും
തുണയേകാൻ ഉണ്ടാവുകയുമില്ല.

ഈ ആത്മവിശ്വാസം ഉണ്ടാകുന്നത് ഈശ്വരവിശ്വാസത്തിൽനിന്നാണ്.
ഈശ്വരവിശ്വാസം എന്നാൽ സാധാരണ പറയുന്ന ക്ഷേത്രദർശന - തീർത്ഥ
യാത്രാദികളിൽ ഒതുങ്ങുന്ന ഭക്തിയല്ല. ഈ പ്രപഞ്ചത്തിൻെറ നിയാമകശ



ക്തിയായ സർവ്വശക്തൻ അറിയുകയും എന്തു സഹായംചെയ്യാനും തയ്യാറായി തൻെറ പിന്നിലുണ്ടെന്നും അവിടുത്തെ ആജ്ഞകൾക്കനുസൃതമായി അവിടുത്തെ അവലംബിച്ചാൽ തനിക്ക് ഒരു ഹാനിയും വരില്ല, എന്നുതന്നെയല്ല, എന്തുംനേടാൻ സാധിക്കുകയും ചെയ്യും എന്നുമുള്ള ദൃഢവിശ്വാസമാണ് യഥാർത്ഥ ആത്മവിശ്വാസം.

അന്ധന് തൻെറ വഴികാണാൻ പറ്റില്ല. വഴികാണാൻ കഴിവുള്ള ഒരാൾ മുമ്പിൽ നയിക്കാനുണ്ടാവണം. സർവ്വശക്തനായ ജഗദീശ്വരൻെറ അംശങ്ങളാണ് എല്ലാ ദേവന്മാരും. സർവ്വേശ്വരനെ അനുകൂലിക്കാൻ കഴിഞ്ഞാൽ മറ്റു ദേവന്മാരെല്ലാം അനുകൂലമാകും. ജീവിതം ഒരു മഹായജ്ഞമാണ്, ലോകോപകാരാർത്ഥം സ്വാർത്ഥം ത്യജിച്ച് ചെയ്യുന്ന ഏതു കർമ്മവും യജ്ഞംതന്നെ. അതിനെ വേണ്ടപോലെ മുന്നോട്ടു കൊണ്ടുപോകണമെങ്കിൽ വഴിയറിയുന്ന ഒരാൾ (ഗാതുവിദ്) വേണം. ജീവിതമഹായജ്ഞം ചലനാത്മകമാണ്. ചലനമാകട്ടെ വായുവിൻെറ ധർമ്മവുമാണ്. ബാഹ്യചലനങ്ങളെ നിയന്ത്രിക്കുന്നത് മനസ്സാണ്. മനസ്സിനാൽ പ്രേരിതമായ മാർഗ്ഗത്തിലൂടെയാണ് ശരീരേന്ദ്രിയങ്ങൾ ചലിക്കുന്നത്. എന്നാൽ ഈ മനസ്സിനും ഒരു നാഥനുണ്ട് (മനസസ്പതി). ആ മനസസ്പതി എൻെറ കർമ്മചലനങ്ങളെ യജ്ഞാനുഷ്ഠാനത്തിന് അനുഗുണമായ രീതിയിലാക്കിത്തീർക്കണേ. ഈ പ്രാർത്ഥന ഈശ്വരസമാശ്രമം അഭ്യസിച്ച ഒരു ഉപാസകനിൽനിന്നേ വരികയുള്ളു. യജുർവ്വേദത്തിൽ മേൽചേർത്ത അർത്ഥംവരുന്ന ഈ പ്രാർത്ഥന കാണാം.

"ദേവാ ഗാതുവിദോ ഗാതും യജ്ഞായ വിന്ദത
മനസസ്പതീനാം ദേവേന വാതാദ്യജ്ഞഃ
പ്രയുജ്യതാം"

(തൈ. സം.)

വൈദികഋഷിമാർ ആത്മവിശ്വാസമുള്ളവരും ധീരന്മാരുമായിരുന്നു. എന്നാൽ ഈ ധീരത കേവലം ബുദ്ധിപരമായ വിനോദമായിരുന്നില്ല അവർക്ക്. ധീയിൽ രമിക്കുന്ന ധീരന്മാരുണ്ട്; ധൈര്യത്തെക്കൊടുക്കുന്ന ധീരന്മാരുമുണ്ട്. ആദ്യത്തെ കൂട്ടർ ആധുനികശൈലിയിൽ പറഞ്ഞാൽ, ബുദ്ധിജീവികളാണ്. കേവലം ബുദ്ധികൊണ്ടുമാത്രം ആർക്കും ജീവിക്കാൻ പറ്റാത്തതിനാൽ ഇവർ പൂർണ്ണന്മാരല്ല. ധൈര്യദാതാക്കളായ രണ്ടാമത്തെ കൂട്ടർ പൂർണ്ണന്മാരാണ്. കാരണം തനിക്കുള്ളതല്ലേ അന്യർക്ക് കൊടുക്കുവാൻ കഴിയൂ? ധീശബ്ദത്തിന് കർമ്മങ്ങൾ എന്നർത്ഥമുണ്ട്. (യജുർവേദത്തിൽ പ്രഥമകാണ്ഡത്തിൽ അഞ്ചാം പ്രപാഠകത്തിൽ ആറാമദ്ധ്യായത്തിൽ ഗായത്രീമന്ത്ര - തത് സവിതുർവ്വരേണ്യ - ത്തിൻെറ വ്യാഖ്യാനത്തിൽ ഭട്ടഭാസ്കരൻ ഈ അർത്ഥം കൊടുത്തിട്ടുണ്ട്. കർമ്മങ്ങൾ ചെയ്യാനുള്ള ശക്തിയെ നല്കുന്നവരാണ് ഇവിടെ ധീരന്മാർ. തിയറിമാത്രം പഠിപ്പിക്കുന്നവരേക്കാൾ അതിൻെറ പ്രാക്ടിക്കൽ വശം നല്ലവണ്ണം അറിയുന്നവരും

അതു മറ്റുള്ളവർക്ക് പഠിപ്പിച്ചുകൊടുക്കുകയും ചെയ്യുന്നവരാണല്ലോ ശ്രേഷ്ഠന്മാർ. വേദാന്തതത്ത്വം ജീവിതത്തിൽ അനുഷ്ഠിക്കാനുള്ള പ്രേരണയും പ്രചോദനവും നല്കുന്ന അവരുടെ ദൃഷ്ടിയിൽ പ്രായോഗികവശത്തിനു മുൻഗണന കൊടുക്കാത്ത സിദ്ധാന്തത്തിന് ഒരു വിലയുമുണ്ടായിരുന്നില്ല.

ഈശ്വരനിൽ ഉള്ള അടിയുറച്ച വിശ്വാസത്തിൽനിന്നുളവായ ആത്മവിശ്വാസമാണ് ഈ ധീരതയുടെ അടിസ്ഥാനം. തങ്ങളെപ്പോലെ തങ്ങളുടെ പൂർവ്വികരും ഈ ആത്മബലത്താലാണ് മഹത്കർമ്മങ്ങൾ നിർവ്വഹിച്ചത് എന്ന് അവർക്കു നല്ല ബോദ്ധ്യമുണ്ട്. ആ ശക്തിവിശേഷം തങ്ങളേയും നേർവഴിക്ക് നയിക്കും എന്ന് അവർക്ക് പൂർണ്ണബോദ്ധ്യമുണ്ട്. വേദത്തിൽ ഋഷി പാടുകയാണ്:

ത്വയാഹിനഃ പിതരഃ സോമപൂർവ്വേ
കർമ്മാണി ചക്രുഃ പവമാന ധീരാഃ

(ഋഗ്വേദം)

കൃപയാകുന്ന പൂനിലാവു പൊഴിച്ച് ശുദ്ധിയേകുന്ന അല്ലയോ സർവ്വേശ്വര ! ഞങ്ങളുടെ പൂർവ്വികന്മാർ തികഞ്ഞ ധീരരായിരുന്നു. കാരണം അവിടുത്തെ പ്രേരണയനുസരിച്ചുള്ള മഹൽകർമ്മങ്ങളേ അവർ ചെയ്തിരുന്നുള്ളു. എന്നുമാത്രമല്ല, ജ്ഞാനപ്രകാശലാഭത്തിന് പോരാടുന്ന അവരിൽ ഒരൊറ്റ ആളും നിന്ദിതന്മാരായിട്ടുണ്ടായിരുന്നില്ല. നോക്കുക! കേൾക്കുന്നവർക്കുപോലും ഉത്സാഹവും ഉശിരുമേകുന്ന ദൃഢമായ ആത്മവിശ്വാസം !. ഋഷിവാക്യംതന്നെ ഉദ്ധരിക്കാതെ മുന്നോട്ടുപോകാൻ മനസ്സുവരുന്നില്ല

നകിരേഷാം നിന്ദിതാ മർത്ത്യേഷു യേ
അസ്മാകം പിതരോ ഗോഷു യോധാഃ

(ഋഗ്വേദം)

നമ്മുടെ പൂർവ്വികമായ ഈ അക്ഷയ്യനിധിയാണ് ''മെക്കാളേ'' സായ്വ് തട്ടിക്കൊണ്ടുപോയത് ! നിങ്ങൾ ഒന്നിനും കൊള്ളാത്തവരാണ് എന്ന യവനവാക്യം നാം വേദമന്ത്രംപോലെ പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്നു. അതിൻെറ അനിവാര്യമായ അനന്തരഫലമാണ് നാം ഇന്ന് അനുഭവിക്കുന്നത്.

ഈ ആത്മവിശ്വാസം കേവലം പരലോകദർശികളായി ഇരിക്കാനല്ല ഭാരതീയരായ നമ്മെ പഠിപ്പിച്ചത്. നിത്യേന നമ്മെ അഭിമുഖീകരിക്കുന്ന നാനാവിധകർത്തവ്യങ്ങൾ നിസ്സംഗതയോടെ ചെയ്തു ഫലത്തെ സർവ്വേശ്വരന് സമർപ്പിക്കുക. പ്രവർത്തിക്കുവാനുള്ള പ്രധാന അവയവം കയ്യാണല്ലോ. ആ കയ്യിനെപ്പറ്റി എത്ര അഭിമാനത്തോടെയാണ് ഒരു ഋഷി വിവരിക്കുന്നതെന്ന് നോക്കാം.



അയം മേ ഹസ്തോ ഭഗവാൻ അയം മേ ഭഗവത്തരഃ
അയം മേ വിശ്വഭേഷജഃ അയം ശിവാഭിമർശനഃ

(ഋഗ്വേദം)

ഈ കൈയ്യാണ് എനിക്ക് സകല ഐശ്വര്യത്തേയും ഉളവാക്കുന്നത്. പരോപകാരം ചെയ്യുമ്പോൾ ഈ കയ്യുതന്നെ ഐശ്വര്യപൂർണ്ണമാകുന്നു. എല്ലാവർക്കും ആശ്വാസമേകി സന്തോഷിപ്പിക്കാനേ കയ്യ് ഉപയോഗിച്ചിട്ടുള്ളു. ദുഃഖിതൻെറ ദുഃഖം തീർക്കാൻ ഈ കൈകൊണ്ടൊരു സ്പർശം മതി.

കൈകളുടെ മഹത്ത്വത്തെ ഉച്ചൈസ്സരം ഉദ്ഘോഷിക്കുന്ന ഈ വൈദികഋഷിമാർ പ്രവൃത്തിവിമുഖന്മാരാണത്രേ! അവരുടെ മാർഗ്ഗം അനുസരിച്ചാണത്രേ ഭാരതത്തിൻെറ അധഃപതനഹേതു! വാസ്തവം നേരെമറിച്ചാണ്. ഇവരെ അറിഞ്ഞനുസരിക്കാതായ ദിവസംമുതൽ ഭാരതത്തിൻെറ ഗതി കീഴ്പോട്ടായി! വൈദികഋഷിമാർ ഇഹലോകത്തെ തള്ളിപ്പറഞ്ഞിട്ടില്ല; നേരെമറിച്ച് യാഥാർഥ്യബോധത്തോടെ - ഉള്ളതിനെ ഉള്ളതുപോലെ - കാണുകയാണ് അവർ ചെയ്തത്. ഈ ബോധത്തിന് വേദം പറയുന്ന വാക്ക് ഇത്ഥാധീയെന്നാണ്. ഓരോരുത്തരുടേയും മാനസികനിലയനുസരിച്ച് ലോകജീവിതത്തിൽ ഏർപ്പെടുകയോ ഇതിൽനിന്ന് നിവൃത്തനായി പരമപദലാഭത്തിനു പ്രയത്നിക്കുകയോ ചെയ്യാം. രണ്ടായാലും നിങ്ങൾക്കു പ്രയോജനമുണ്ട് എന്നാണ് വേദം പറയുന്നത്. നോക്കുക:

പരാ യാഹി മഘവൻ
ആ ച യാഹീന്ദ്ര ഭ്രാതരുഭയത്രതാ തേ

(ഋഗ്വേദം)

ഇതിൽനിന്ന് അപ്പുറത്തേക്കുപോയി ഇതിൽത്തന്നെ നിന്നാലും. രണ്ടുവിധത്തിലും അല്ലയോ സോദരാ, നിനക്ക് നേട്ടംതന്നെയാണ്. ഇന്ദ്രനെന്നും മഘവൻ എന്നും പറഞ്ഞത് അർത്ഥവത്താണ്. മഘം എന്നാൽ ധനം. അതുള്ളവൻ മഘവൻ - ധനപൂർണനെന്നർത്ഥം. ദൈവീസമ്പന്നൻ ആവണം രണ്ടു മാർഗ്ഗത്തിലേയ്ക്ക് പ്രവേശിക്കാനും. ഇദം ദർശനാത് ഇന്ദ്രഃ - എന്ന നിർവചനമനുസരിച്ച് ഇവിടെ ജീവാത്മാവിനെയാണ് സൂചിപ്പിക്കുന്നത്. ഈ ബാഹ്യപ്രപഞ്ചത്തെ തന്നിൽനിന്നന്യമായി കാണുന്നേടത്തോളം കാലമേ ജീവഭാവമുള്ളു. ജീവഭാവത്തിലിരിക്കുമ്പോൾ പ്രവൃത്തിമാർഗ്ഗവും നിവൃത്തിമാർഗ്ഗവും രണ്ടും നിനക്കു ശ്രേയസ്കരംതന്നെ. യഥേഷ്ടം എന്തുവേണമെങ്കിലും സ്വീകരിക്കാം. ദൈവികഗുണങ്ങൾ സമ്പാദിച്ചിരിക്കണമെന്നുമാത്രം. ഈ ദൈവികസമ്പത്ത് നേടുന്നതിനുള്ള കാലഘട്ടമാണ് ബ്രഹ്മചര്യാശ്രമം. വേദശാസ്ത്രങ്ങൾ ഗുരുസന്നിധിയിലഭ്യസിച്ച് ഗുരുവിൻെറ അനുഗ്രഹത്തോടുകൂടി ഗൃഹസ്ഥാശ്രമമോ സന്ന്യാസമോ ഏതു വേണമെങ്കിലും സ്വീകരിക്കാം എന്നാണ് വൈദികാനുശാസനം. ഈ ചിന്താഗതിയിലുള്ള വ്യക്തി എങ്ങിനെ പരലോകമാത്രതല്പരനാകും?

സായ്‌വിൻെറ കണ്ണട മാറ്റിവെച്ചാൽ ഇവിടെയും യാഥാർത്ഥ്യം തെളിഞ്ഞുകാണാം.

മാനവികഗുണങ്ങൾ വേദത്തിൽ അവിടവിടെ ചിതറിക്കിടപ്പുള്ളതിനെ ക്രമീകരിച്ച് സമാഹരിച്ചതാണ് നമ്മുടെ ഇതിഹാസപുരാണങ്ങൾ. സ്മൃതികളും ഏറെക്കുറെ ഇങ്ങനെത്തന്നെ. വേദശബ്ദരാശിക്കെന്നപോലെ പരമപവിത്രത കല്പിക്കാത്തതിനാൽ സ്മൃതിപുരാണേതിഹാസങ്ങളിൽ ഏറ്റക്കുറച്ചിലുകൾ കണ്ടേക്കാം. വേദംമാത്രമാണ് മനുഷ്യൻെറ വിക്രിയകളാൽ മലിനമാവാത്തത്. അതു കേവലം മനുഷ്യരാശിയോടുള്ള പ്രേമത്താൽ മാത്രം ഋഷിമാരിലൂടെ നിർഗ്ഗളിച്ചതാണ്.

''പ്രേണാ തദേഷാം നിഹിതം ഗുഹാവിഃ'' (ഋ. 10. 71-1)

എന്നു വേദംതന്നെ പറയുന്നു. മനുഷ്യരാശിയോടുള്ള പ്രേമത്താൽ (പ്രേണാ) ഋഷിമാരിൽ നിഗൂഢമായിക്കിടന്നിരുന്ന വേദജ്ഞാനം ആവിർഭവിച്ചു. ഈ വേദവാണിയുടെ ശബ്ദവും അർത്ഥവും പാരമ്പര്യാനുസൃതം പഠിച്ചതിനു ശേഷമേ ബ്രഹ്മചര്യാശ്രമത്തിൽനിന്ന് പുറത്തുവന്നിരുന്നുള്ളൂ, പണ്ടുകാലത്ത്. ബ്രാഹ്മണർക്കുമാത്രം അറിയാവുന്ന നാലുപാദങ്ങളുണ്ട് വേദവാക്കിന് എന്നു വേദത്തിൽത്തന്നെ പറയുന്നുണ്ട്. മൂന്നെണ്ണം നിഗൂഢതയിൽ ഒളിഞ്ഞിരിക്കയാണ്. നാലാമത്തെ പാദംമാത്രമേ എല്ലാവരും അറിയുന്നുള്ളൂ. ഏതാണ് വേദത്തിൻെറ ഈ നാലു പാദങ്ങൾ? ശബ്ദം, അർത്ഥം, അനുഷ്ഠാനം, അനുഭവം - ഇവയാണു നാലുപാദങ്ങൾ. ശബ്ദം ഹൃദിസ്ഥമാക്കി അർത്ഥംഗ്രഹിച്ച് ആ അർത്ഥത്തെ അനുഷ്ഠാനത്തിൽ കൊണ്ടുവന്ന് അതിൻെറ ആത്യന്തിക അനുഭവം സമ്പാദിക്കുക, ഇതാണ് പൂർണ്ണമായ വേദപഠനം. ശബ്ദാർത്ഥങ്ങൾ ഗ്രഹിച്ച് ആചാര്യാനുഗ്രഹം സമ്പാദിച്ചാലേ അനുഷ്ഠാനത്തിൻെറ മാർഗ്ഗത്തിലേക്ക് കടക്കാൻ കഴിയുകയുള്ളൂ. ഈ അനുഷ്ഠാനം ചെയ്യാനുള്ള വേദി ഗൃഹസ്ഥാശ്രമമാണ്. അനുഭവം നേടാനുള്ള മണ്ഡലം സന്ന്യാസാശ്രമവും. അനുഭവത്തിനു മുമ്പുള്ള ആന്തരിക അനുഷ്ഠാനം വാനപ്രസ്ഥാശ്രമത്തിലാണ് ചെയ്യേണ്ടത്. ഇതാണ് പൂർവ്വികമായ വേദാഭ്യാസരീതി.

ചത്വാരി വാക് പരിമിതാ പദാനി (ഋഗ്വേദം)

എന്ന മന്ത്രത്തിൽ ഇതു വിവരിച്ചിട്ടുണ്ട്. വേദമന്ത്രങ്ങളിൽ നിഹിതമായ സാരതത്ത്വങ്ങളെ അനുഷ്ഠാനത്തിൽ കൊണ്ടുവന്ന ഭാരതത്തിൻെറ അക്ഷയമായ മഹിമാതിരേകത്തെ ഉയർത്താൻ നാമെല്ലാം ബാദ്ധ്യസ്ഥരാണ്. കർത്തവ്യോന്മുഖരായി മുന്നോട്ടു പോകാൻവേണ്ട പ്രചോദനം വേദമാതാവ് നമുക്കെല്ലാം നല്കട്ടെ!

ഭദ്രം നോ അപിവാതയ മനഃ.



## യജ്ഞാനുഷ്ഠാനം – അതിൻെറ പ്രസക്തി

വൈദികകാലത്തെ ഉപാസനാസമ്പ്രദായങ്ങളിൽ പരമപ്രധാനമായ ഒന്നാണ് യജ്ഞം അഥവാ യാഗം. യജനം എന്ന പദത്തിൻെറ ആർഷരൂപമാണ് യജ്ഞം. ''യജ്ഞോ വൈ ശ്രേഷ്ഠതമം കർമ്മ'' എന്ന് ശതപഥബ്രാഹ്മണം (1-1-57) പറയുന്നു. ഈ ശ്രേഷ്ഠതമമായ കർമ്മത്തിൻെറ സ്വരൂപം ആത്മസമർപ്പണരൂപത്തിൽ സമ്പൂർണ്ണമായി സർവ്വേശ്വരന് തന്നെത്തന്നെ അടിയറവെയ്ക്കുക എന്നതാണ്. ദേവതയെ ഉദ്ദേശിച്ചു ചെയ്യുന്ന ദ്രവ്യത്യാഗമാണ് യജ്ഞം[1] എന്ന് ഇതിന് ഒരു വ്യാഖ്യാനവും ഉണ്ട്. നശ്വരമായിട്ടുള്ളതെല്ലാം ദ്രവ്യമാണ്. ('ദ്രു - ഗതൗ' എന്ന ധാതുവിൽനിന്നാണ് ദ്രവ്യശബ്ദം എന്ന് ഓർമ്മിക്കുക)അപ്പോൾ തന്നെത്തന്നെ അർപ്പിക്കാൻ കഴിഞ്ഞാലേ ശരിയായ ദ്രവ്യത്യാഗമാവുകയുള്ളൂ. ''അഹം'' എന്ന ഭാവമാകുന്ന പശുവിനെ - മനുഷ്യശരീരമാകുന്ന പുരിയിൽ ശയിക്കുന്ന അഹന്തയെ - പിടിച്ചുകെട്ടി ബലിയർപ്പിക്കാൻ കഴിയുന്നവരാണ് ദൈവികഗുണസമ്പന്നന്മാരായ യജമാനന്മാർ. തന്നിൽ അഖണ്ഡമായി ജ്വലിക്കുന്ന ആത്മചൈതന്യത്തിന് സപ്തധാതുക്കളാകുന്ന പരിധികൾ വെച്ചതാണ് മനുഷ്യശരീരം. ആ ചിദഗ്നിയിൽ കർമ്മജ്ഞാനേന്ദ്രിയങ്ങളേയും പഞ്ചപ്രാണന്മാരേയും ജീവഭാവത്തേയുമടക്കം ഇരുപത്തൊന്നു സമിധ (ചമത)കളെ ഹോമിച്ചവർക്കേ പശുബന്ധം ചെയ്ത് യഥാർത്ഥയാഗം നടത്താൻ കഴിയൂ എന്ന് പുരുഷസൂക്തത്തിൽ[2] പറയുന്നു. യഥാർത്ഥവും അർത്ഥപൂർണ്ണവുമായ ഈ യാഗത്തിൻെറ ബാഹ്യപ്രതീകമാണ് വൈദികമായ യജ്ഞം.

ഉൽകൃഷ്ടമായ ഈ ഭാവനയെ നിലനിർത്താൻ സഹായകമായ ഒരു ക്രിയാപദ്ധതിയും ഈ തത്ത്വത്തെ മനസ്സിൽ ഉദ്ദീപിപ്പിക്കാൻ തക്ക ഒട്ടേറെ മന്ത്രങ്ങളും ഇതിൻെറ അവിഭാജ്യഘടകങ്ങളാണ്. ഒട്ടേറെ സഹായികളോടുകൂടി നിർവ്വഹിക്കേണ്ടതായ ഈ ക്രിയാപദ്ധതി അനുക്രമമായി വേണ്ടപോലെ നിർവ്വഹിക്കാൻ ദിവസങ്ങൾതന്നെ വേണ്ടിവരും. അതിനാൽ ഇത് ഒരു വ്യക്തിനിഷ്ഠമായ ചടങ്ങ് എന്നതിലപ്പുറം ഒട്ടേറെപ്പേർചേർന്ന് അനുഷ്ഠിക്കുന്ന ഒരു വിശിഷ്ടകർമ്മമായി മാറി. ഒരു വ്യക്തിക്കുവേണ്ടി ഒന്നിലധികംപേർ ചേർന്നു നടത്തുന്ന ഒരു വിശിഷ്ടകർമ്മം എന്നു പറയുന്നതിൽ തെറ്റില്ല. ആർക്കുവേണ്ടി ഇതു നടത്തുന്നുവോ അയാൾ യജമാനൻ; ആരെല്ലാം ചേർന്ന് ഇതു നിർവ്വഹിക്കുന്നുവോ അവർ ഋത്വിക്കുകൾ. ഋത്വിക്കുകൾ ചെയ്യുന്നതെല്ലാം യജമാനനുവേണ്ടിയാണ്; അതിനാൽ അവരുടെ പ്രവൃത്തിയിൽ സ്വാർത്ഥോദ്ദേശ്യമില്ല. ഇനി യജമാനൻെറ സങ്കല്പം എന്താണെന്നാണെങ്കിൽ ''ഇതൊന്നും തനിയ്ക്കല്ല, ഈശ്വരനുവേണ്ടിയാണ്''[1] എന്നാണ്. ഈ സങ്കല്പത്തിലുമില്ല സ്വാർത്ഥോദ്ദേശ്യം. ചെയ്യുന്ന

1. ദേവതോദ്ദേശേന ദ്രവ്യസ്യ ത്യാഗോ യജ്ഞഃ (കാത്യായനശ്രൗതസൂത്രവ്യാഖ്യാ 1-2-2).
2. സപ്താസ്യാസൻ പരിധയഃ (ഋ 10-90-15).

വർക്കും ചെയ്യിക്കുന്നവർക്കും സ്വാർത്ഥോദ്ദേശ്യമില്ലാത്ത ഒരു വിശിഷ്ട കർമ്മമാണ് യജ്ഞം എന്നു ചുരുക്കം. എല്ലാം തനിക്കുവേണ്ടി; എല്ലാം തന്നിലൂടെ എന്ന കടുത്ത സ്വാർത്ഥത നിറഞ്ഞുനില്ക്കുന്ന മനുഷ്യമന സ്സിന് ഒന്നും തനിക്കല്ല, എല്ലാം ഈശ്വരനുവേണ്ടി എന്ന ഭാവനയോട് പൊരുത്തപ്പെടാൻ എളുപ്പമല്ല. അതേ; യജ്ഞം ചെയ്യുംപോലെ എളുപ്പ മല്ല യജ്ഞഭാവന നിലനിർത്താൻ. അതുതന്നെയാണ് അതിൻെറ വൈശിഷ്ട്യവും.

സത്വഗുണസമ്പന്നന്മാരായ ബ്രാഹ്മണർക്കാണ് യാഗാധികാരം. വേണ്ടപോലെ യാഗം അനുഷ്ഠിക്കണമെങ്കിൽ ബ്രാഹ്മണർക്കേ കഴിയൂ. ശമം, ദമം, തപസ്സ് മുതലായ ഗുണവിശേഷങ്ങളുള്ളവർക്കേ സ്വാർത്ഥ ത്യാഗപൂർവ്വകമായ കർമ്മം വേണ്ടപോലെ അനുഷ്ഠിക്കാൻ കഴിയൂ. ഈ ഗുണങ്ങളുള്ളവരാണ് ബ്രാഹ്മണർ. ക്ഷത്രിയനായാലും വൈശ്യനായാലും യാഗദീക്ഷ ചെയ്തു കഴിഞ്ഞാൽ അയാൾ ബ്രാഹ്മണനായി. ''അദീക്ഷി ഷ്ടായം ബ്രാഹ്മണഃ'' എന്ന യജ്ഞദീക്ഷാമന്ത്രം എല്ലാവർക്കും ഒരുപോ ലെയാണ് എന്നത് ഈ തത്ത്വത്തെയാണ് സൂചിപ്പിക്കുന്നത്.

പില്ക്കാലത്ത് യജ്ഞാനുഷ്ഠാനത്തിന് സംഭവിച്ച ഒരു ച്യുതിയാണ് ബ്രാഹ്മണനായി ജനിച്ചവനേ യാഗം ചെയ്യാവൂ എന്നു വന്നത്. ഇതു മൂലം കർമ്മാനുഷ്ഠാനത്തിലും ഫലപ്രാപ്തിയിലും വൈകല്യം സംഭവിച്ചു. ഉദാത്തമായ ഭാവനയുടെ സ്ഥാനത്ത് ഉദാസീനമായ വെറും ചടങ്ങായി മാറി യജ്ഞാനുഷ്ഠാനം. അതോടൊപ്പം ശരിയായ തത്ത്വമറിയാത്ത വിമർശ കരുടെ ദോഷാരോപണങ്ങളുംകൂടിയായപ്പോൾ യജ്ഞസംസ്കാരം ഇരു ണ്ടുമങ്ങിപ്പോയി. അതിൻെറ പൗരാണികവൈശിഷ്ട്യത്തിലേക്ക് അതിനെ ഉയർത്തിക്കൊണ്ടുവരേണ്ടത് ഓരോ ഭാരതീയൻേറയും കടമയാണ്.

മോക്ഷൈകതത്പരന്മാരും പരലോകദൃക്കുകളുമായതാണ് ഭാരതത്തി ൻെറ അധഃപതനത്തിനു കാരണം എന്നൊരു വാദഗതി പണ്ഡിതന്മാ രുടെ ഇടയിൽപോലും ഇന്നു നിലവിലുണ്ട്. തെറ്റിദ്ധാരണയിൽനിന്നുള വായ ഈ വാദഗതിയുടെ ന്യായാന്യായതയെപ്പറ്റി ഇപ്പോൾ ചിന്തിക്കേണ്ട തില്ലെങ്കിലും അതുളവാകാൻ ഏറെക്കുറെ കാരണം നമ്മുടെ തത്ത്വവും അനുഷ്ഠാനവും തമ്മിലുള്ള അകൽച്ചയും വൈരുദ്ധ്യവുമാണെന്ന് പറ യാതെ വയ്യ. യാഗാദി കർമ്മാനുഷ്ഠാനങ്ങളും സംഹിതാ-ബ്രാഹ്മണങ്ങളും മുൻവിധികൂടാതെ പഠിക്കുന്ന ഒരാൾക്ക് ഒരിക്കലും ഈ തെറ്റായ നിഗമ നത്തെ അനുകൂലിക്കാൻ കഴിയില്ല.

പാരലൗകികദൃഷ്ടിയെ തീരെ വർജ്ജിച്ചു തികച്ചും ഐഹികജീവി യായി മാറാൻ ചിന്താശീലനായ ഒരു വിവേകിക്ക് കഴിയില്ല. വിശാല വീക്ഷണം ജീവിതവിജയത്തിന് അത്യാവശ്യമാണ് എന്നത് ഇന്ന് സർവ്വ സമ്മതമായ ഒരു വസ്തുതയാണ്. ജനനംമുതൽ മരണംവരെയുള്ള ജീവിത ത്തിൻെറ ഒരു സമഗ്രദർശനം ഭാവനയിൽ എപ്പോഴും നിലനിർത്താൻ

1. അഗ്നയേ ഇദം ന മമ



കഴിഞ്ഞാൽത്തന്നെ അതു വലിയ കാര്യമായി; അപ്പോൾ ജന്മജന്മാന്തര ങ്ങളിലൂടെ വളർന്നുവന്ന മനുഷ്യചേതനയുടെ സമഗ്രചിത്രം ഭാവനാദൃഷ്ടി യിൽ നിലനിർത്താൻ കഴിഞ്ഞാലത്തെ സ്ഥിതിയോ? അതിൻെറ മഹത്വം എത്രയെന്ന് ഒരു യഥാർത്ഥഭാരതീയനേ അറിയൂ. വൈദികസംസ്കാരം ഉള്ളവനേ ഒരു യഥാർത്ഥഭാരതീയനാകാനും കഴിയൂ. അതുകൊണ്ടാണ് ഭീഷ്മപിതാമഹൻ മഹാഭാരതത്തിൽ പറഞ്ഞത് :

വേദവാദേഷു കുശലാ ഹ്യദ്ധ്യാത്മകുശലാശ്ചയേ
സത്വവന്തോ മഹാഭാഗാഃ പശ്യന്തി പ്രഭവാപ്യയൗ

(മഹാഭാരതം - ശാന്തി - 232)

തുടക്കംമുതൽ അവസാനംവരെ സമഗ്രമായി കാണാൻ വേദശാസ്ത്രനിപു ണന്മാരും അദ്ധ്യാത്മജ്ഞാനികളുമായവർക്കേ കഴിയൂ എന്നർത്ഥം.

ജീവിതത്തെക്കുറിച്ചും പ്രപഞ്ചത്തെക്കുറിച്ചും ഒരു വിശാലവീക്ഷണം കിട്ടാൻ സംഹിതാബ്രാഹ്മണങ്ങളും യജ്ഞാനുഷ്ഠാനവും എപ്രകാരം സഹായകമാണെന്ന് നമുക്കൊന്നു നോക്കാം.

വൈദികകാലത്ത് ഭാരതത്തിൽ ഗൃഹസ്ഥാശ്രമജീവിതം അതിൻെറ യഥാർത്ഥവൈഭവത്തോടെത്തന്നെ നിലനിന്നിരുന്നു. ഏതൊരുവനും, അയാൾ ബ്രഹ്മചാരിയോ ഗൃഹസ്ഥനോ വാനപ്രസ്ഥനോ സന്യാസിയോ എന്നത് പരിഗണിക്കാതെ അവരവരുടെ സ്വധർമ്മാനുഷ്ഠാനത്തിൽ അത്രയും മുഴുകിക്കഴിഞ്ഞിരുന്നു. ഗൃഹസ്ഥന് അവൻെറ ധർമ്മം അന്യൂനം നിർവ്വഹിക്കുന്നതിലായിരുന്നു നിഷ്കർഷ. അതനുഷ്ഠിക്കുമ്പോൾ അതിലും ഉൽകൃഷ്ടമായി മറ്റൊന്നുണ്ടെന്നോ ഇത് നികൃഷ്ടമാണെന്നോ ഉള്ള ചിന്ത ഒട്ടും മനസ്സിനെ മലിനപ്പെടുത്തുന്നില്ല. അതിനാൽ അവരവരുടെ പ്രവൃത്തി ലോപംകൂടാതെ അനുഷ്ഠിക്കാനും കഴിഞ്ഞിരുന്നു. ഏകാഗ്രമനസ്സോടെ നിർലോപമായി ആചരിക്കുന്ന കർമ്മത്തിൻെറ ഫലവും പൂർണ്ണമാവുമ ല്ലോ. ചെയ്യുന്നസമയത്ത് ഫലത്തെ ചിന്തിക്കാതെ സമ്പൂർണ്ണമനസ്സോടെ ചെയ്യുന്ന കർമ്മങ്ങൾ ഉദ്ദിഷ്ടഫലം നല്കും എന്നതിനു സംശയമില്ല. പ്രവൃത്തി സഫലമായാൽ സ്വാഭാവികമായും ചിത്തശാന്തിയുണ്ടാകും. ശാന്ത മായ ചിത്തം പ്രസാദപൂർണ്ണമാകും. അപ്പോൾ സ്വധർമ്മാനുഷ്ഠാനത്തി ൻെറ അനിവാര്യഫലമായി ചിത്തപ്രസാദം ലഭിക്കുന്നു. ഇത് സന്ന്യാസി ക്കല്ല ഗൃഹസ്ഥനും ലഭിക്കാം. പുരുഷനുമാത്രമല്ല സ്ത്രീക്കും ലഭിക്കാം. ഗൃഹസ്ഥജീവിതത്തിൻെറ വൈശിഷ്ട്യം ശരിക്കും തെളിഞ്ഞുകാണുന്നത് യജ്ഞാനുഷ്ഠാനത്തിലാണ്. അതിൽ ഏതു ക്രിയയ്ക്കും അതെത്ര നിസ്സാ രമായാലും ശരി പത്നി കൂടിയേ തീരൂ. സഹധർമ്മിണി എന്ന പേരിൻെറ അന്വർത്ഥത യാഗത്തിൽ തെളിഞ്ഞുകാണാം.

ഭാരതത്തിൽ പ്രാചീനകാലത്ത് സ്ത്രീകൾ അവഗണിക്കപ്പെട്ടിരുന്നില്ല എന്നു വ്യക്തമായി ഗ്രഹിക്കുവാൻ യാഗാനുഷ്ഠാനത്തെ ഒന്നു സൂക്ഷ്മ മായി നിരീക്ഷിച്ചാൽ മതി. പത്നീസഹിതമായി ജീവിക്കുന്നത് ഒരു അപച

യമായിരുന്നില്ല; എന്നുതന്നെയല്ല അതിനെ അങ്ങേയറ്റം വിലമതിച്ചിരുന്നു എന്നുകൂടി പറയണം. വസിഷ്ഠൻ, അഗസ്ത്യൻ തുടങ്ങിയ ഋഷീശ്വരന്മാർ സപത്നീകരായിരുന്നു. വേദമന്ത്രദ്രഷ്ടാക്കളുംകൂടിയായിരുന്നു അവർ. സംയമപൂർവ്വമായ വിവാഹജീവിതം നിന്ദ്യമായിരുന്നില്ല. അഭികാമ്യമായിരുന്നു. ഇന്ദ്രിയങ്ങളാകുന്ന പ്രബലശത്രുക്കളെ ജയിക്കാൻ വിഷമമാണ്. ഗൃഹസ്ഥൻ ഈ ശത്രുക്കളെ നേരമ്പോക്കായി തോല്പിക്കുന്നു. പതിയുടെ സഹായത്താലാണ് ഇത് സാധിക്കുന്നത്. കോട്ടയ്ക്കകത്തുനിന്നു യുദ്ധം ചെയ്യുംപോലെ സുരക്ഷിതസ്ഥാനമാണ് ഗൃഹസ്ഥാശ്രമം എന്നാണ് പൂർവ്വികർ കരുതിയിരുന്നത്. ഭാഗവതം പറയുന്നതു നോക്കുക-

യാമാശ്രിത്യേന്ദ്രിയാരാതീൻ ദുർജയാനിതരാശ്രമൈഃ
വയം ജയേമ ഹേളാഭിർദസ്യൂൻ ദുർഗ്ഗപതിർ്യഥാ.

(ഭാഗവതം 3-14)

പത്നിയുടെ പാലകത്വം പതിക്കുണ്ടെങ്കിലും അത് ഒരിക്കലും നിർബന്ധപൂർവ്വവും ഏകപക്ഷീയവുമായ ഒന്നായിരുന്നില്ല. 'ജായയുടെ പതിയെന്ന ചുമതല നല്ല അടക്കത്തോടും വേണ്ടവിധത്തിലും ആക്കിത്തീർക്കണേ' എന്നാണ് വൈദികഋഷി പ്രാർത്ഥിക്കുന്നത്. 'സംജാസ്പത്യം സുയമമസ്തു ദേവാഃ' (ഋ 10-85-23); 'സംജാസ്പത്യം സുയമമാകൃണുഷ്വ' (ഋ 5-28-3) എന്നീ മന്ത്രഭാഗങ്ങൾ ഈ പ്രാർത്ഥനയെയാണ് കാണിക്കുന്നത്. പതി പത്നിയെ നിയന്ത്രിച്ചു സംരക്ഷിക്കുംപോലെ പതിയുടെ ജീവിതത്തിന് പത്നിയും താങ്ങ് ആണ് എന്ന് വ്യക്തമാക്കുന്ന ഒരു മന്ത്രഭാഗമുണ്ട്- 'ജായേ ദസ്തം മഘവൻ സേദുയോനിഃ' (ഋ 3-53-4). 'ഗൃഹമെന്നാൽ പത്നി തന്നെയാണ്; ഗൃഹസ്ഥന്റെ എല്ലാം സൗഭാഗ്യങ്ങളുടെയും ഉറവിടവും അവൾതന്നെ' എന്നർത്ഥമുള്ള ഈ മന്ത്രഭാഗവും സൂചിപ്പിക്കുന്നത് ഒന്നു തന്നെയാണ്. പരസ്പരം താങ്ങും തണലുമായി പരസ്പരബഹുമാനാദരങ്ങളോടെ വേണം ദമ്പതികൾ ജീവിക്കാൻ എന്നർത്ഥം. ഭാര്യാഭർത്താക്കന്മാർ തമ്മിൽ വേണ്ടതായ ബഹുമാനാദരങ്ങൾ എത്രത്തോളം എത്താം എന്നതിന് ഒരു നിദർശനമായി ഋഗ്വേദത്തിൽ ഒരു സൂക്തമുണ്ട്. 'വിഹിസോതോരസൃക്ഷത'(ഋ 10-86-1) എന്നു തുടങ്ങുന്ന ആ സൂക്തം മുഴുവൻ ഇന്ദ്ര-ഇന്ദ്രാണിമാരുടെ സംവാദമാണ്. ഇന്ദ്രൻ പറയും ഇന്ദ്രാണിയാണ് ഏറ്റവും സുന്ദരി, അവളെപ്പോലെ മറ്റൊരുവളില്ല, തന്റെ കഴിവെല്ലാം അവളിൽനിന്നു വന്നതാണ്, എന്നെല്ലാം. ഇന്ദ്രാണി നേരെമറിച്ചും പറയും. ഇന്ദ്രനെപ്പോലെ മറ്റൊരാളില്ല, നിർഭയനും പ്രബലനും ശത്രുനാശകനുമാണ് അദ്ദേഹം, എന്നിങ്ങനെ പോകുന്നു ഇന്ദ്രാണിയുടെ വാക്കുകൾ. ഇതിൽനിന്ന് ധരിക്കേണ്ടത് എന്താണെന്നുവെച്ചാൽ പതിപത്നിമാർ പരസ്പരം ബഹുമാനാദരവുകളുള്ളവരാകണം. പത്നിയെക്കുറിച്ച് പതിക്കും അതുപോലെ പതിയെക്കുറിച്ച് പത്നിക്കും സ്നേഹാദരങ്ങളുണ്ടാവണം. ഒരു രഥത്തിന്റെ രണ്ടു ചക്രംപോലെ ഒരു പക്ഷിയുടെ ഇരുചിറകുകൾപോലെ



ദമ്പതിമാർ ഒത്തൊരുമിച്ച് ജീവിതലക്ഷ്യത്തിലേയ്ക്ക് മുന്നേറണം എന്നർത്ഥം. ഇതിന്റെ വ്യക്തവും സുന്ദരവുമായ ചിത്രീകരണം യാഗാനുഷ്ഠാനത്തിൽ കാണാം.

ഈ ആർഷപാരമ്പര്യം നാം പുനരുജ്ജീവിപ്പിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. ഇതിന്റെ അഭാവമാണ് ഇന്ന് സാമൂഹ്യരംഗത്തു കാണുന്ന അസ്വാരസ്യങ്ങൾക്കും കുഴപ്പങ്ങൾക്കും കാരണം. ഓരോരുത്തരും അവരവരുടെ കർത്തവ്യമണ്ഡലങ്ങളിൽ ഏകാഗ്രതയോടെ പ്രവർത്തിച്ച് ലക്ഷ്യം നേടണം. ഏകലക്ഷ്യത്തിലേയ്ക്കു മുന്നേറുന്ന എല്ലാവരും പരസ്പരം യോജിച്ചും സഹായിച്ചും വേണം നീങ്ങാൻ. അതിന് ആദ്യമായിവേണ്ടത് വ്യക്തമായ ലക്ഷ്യബോധമാണ്. ഇവിടെയും നമുക്ക് യജ്ഞാനുഷ്ഠാനത്തെ മാതൃകയാക്കാം.

യജ്ഞത്തിന് ആദ്യമായി യജമാനൻ ദീക്ഷിതനാവണം. ദീക്ഷിതനാവുക എന്നതിന് ഉദ്ദിഷ്ടലക്ഷ്യപ്രാപ്തിക്ക് കച്ചകെട്ടുക എന്നർത്ഥം. എന്തിനാണ് ഇങ്ങനെ ഒരു ചടങ്ങ് എന്നാലോചിക്കുമ്പോഴാണ് അതിന്റെ ആവശ്യകത നമുക്ക് ബോദ്ധ്യമാവുക. ദീക്ഷിതനാവുന്നതിന് ശാരീരികമായും മാനസികമായും തയ്യാറെടുക്കണം. മാനസികമായി ഈ ഉൽക്കൃഷ്ടലക്ഷ്യം നേടാൻ താൻ അർഹനാണ് എന്ന് ബോദ്ധ്യംവരണം. അതിന്റെ പ്രവർത്തനത്തിന് അനുയോജ്യമായ ചിട്ടകളും ആചരണങ്ങളും ഇന്നിന്നതെന്ന് നിശ്ചയിക്കണം. അതനുസരിച്ച് പ്രവർത്തിച്ചാൽ ഉദ്ദിഷ്ടലക്ഷ്യം നേടാം എന്നും താൻ അതു നേടും എന്നും പൂർണ്ണമായ സങ്കല്പദാർഢ്യം ഉണ്ടാവണം. ഈ സങ്കല്പദാർഢ്യവും ഇച്ഛാശക്തിയും തന്നിൽനിന്ന് അന്യമായ അഥവാ അന്യമാണെന്ന് ഇപ്പോൾ തെറ്റിദ്ധരിക്കപ്പെട്ട ഒരു ഉറവിടത്തിൽനിന്ന് - ജഗൽസ്രഷ്ടാവായ സർവ്വേശ്വരനിൽനിന്ന് - വരണം എന്ന് അയാൾക്ക് അറിയാം. അതിനുള്ള മാർഗ്ഗം പ്രാർത്ഥനയാണെന്നതിനാൽ സർവ്വേശ്വരനോട് ഈ ശക്തിക്കുവേണ്ടി അയാൾ പ്രാർത്ഥിക്കുന്നു.

യജ്ഞദീക്ഷ സ്വീകരിച്ചുകഴിഞ്ഞാൽ പിന്നെ ലക്ഷ്യപ്രാപ്തിക്കുവേണ്ടി പ്രവർത്തിക്കാൻ തനിക്കു സഹായികളാവാൻ പറ്റിയ ആളുകളെ തെരഞ്ഞെടുക്കുകയായി. ഈ യജ്ഞാനുഷ്ഠാനം ഇന്നു താൻ ചെയ്യുന്നത് മുമ്പ് ജഗൽസ്രഷ്ടാവ് ചെയ്ത ഒരു മഹനീയയജ്ഞത്തിന്റെ അനുകരണമാണെന്ന് ബോദ്ധ്യമുള്ളതിനാൽ ഇതിൽ തനിക്ക് സഹായികളായി ഓരോരുത്തരെ വരിക്കുമ്പോഴും ഇതേ ഘട്ടത്തിൽ പ്രപഞ്ചയജ്ഞത്തിൽ സഹായികളായി വരിച്ച ശക്തികളെ അനുസ്മരിക്കുന്നു. ഉദാഹരണത്തിന് യജ്ഞത്തിലെ ഒരു ഋത്വിക്ക് (സഹായി) ആയ ഹോതാവിനെ വരിക്കുമ്പോൾ പ്രപഞ്ചയജ്ഞത്തിലെ ഹോതൃസ്ഥാനം വഹിക്കുന്ന അഗ്നിയെ സ്മരിക്കുന്നു. "അഗ്നിർമേ ഹോതാ സ ദേവയജനം ദദാതു" എന്ന മന്ത്രം പതുക്കെ ചൊല്ലിയതിനുശേഷം "ഹോതഃ ദേവയജനം മേ ദേഹി" എന്ന് ഉറക്കെയും ചൊല്ലുന്നു. പ്രപഞ്ചയജ്ഞത്തിലെ ഹോതാവായ അഗ്നിദേവനോട് പതുക്കെ പ്രാർത്ഥിക്കുന്നു; താൻ ഇപ്പോൾ ആരംഭിക്കുന്ന യജ്ഞ

ത്തിൽ ഹോതാവായി വരിക്കാൻ ഉദ്ദേശിക്കുന്ന മനുഷ്യഹോതാവിനോട് ഉറക്കെ അഭ്യർത്ഥിക്കുകയും ചെയ്യുന്നു. ഇതിൽനിന്ന് ഒരു കാര്യം വ്യക്തമാവുന്നുണ്ട്. ഒരു സംരംഭത്തിന് തുനിയുമ്പോൾ, മുമ്പ് അതു നല്ലനിലയിൽ വിജയകരമായി പൂർത്തീകരിച്ച വ്യക്തിയേയോ ശക്തികളേയോ ഓർമ്മിക്കണം. അതിൽനിന്ന് പ്രത്യേകമായ ഒരു പ്രചോദനവും ഊർജ്ജസ്വലതയും കിട്ടും. പ്രപഞ്ചവിധാതാവ് സൃഷ്ടിയുടെ ആരംഭത്തിൽ ഒരു മഹാത്യാഗം അനുഷ്ഠിച്ചു എന്നും അതിൻെറ ഗുണഫലങ്ങളാണ് നാം ഇന്ന് കാണുന്നതും അനുഭവിക്കുന്നതുമായ ഈ ഐശ്വര്യങ്ങളെല്ലാം എന്നും മറക്കാതിരിക്കണം. ആ മഹായജ്ഞത്തിനോട് താരതമ്യംചെയ്യുമ്പോൾ താൻ ഇപ്പോൾ അനുഷ്ഠിക്കുവാൻപോകുന്ന ഈ യജ്ഞം എത്രയോ നിസ്സാരമാണെന്നും ഉള്ള ബോധം ഉണ്ടാവണം. ഞാൻചെയ്യുന്ന ഇത് ഒരു മഹത്കാര്യമാണ്; ഞാനായതുകൊണ്ടാണ് ഇത് ഇങ്ങനെയൊക്കെ ചെയ്യുന്നത്; ഇത് എൻെറ കഴിവുതന്നെയാണ് എന്നീവിധമുള്ള ''അമ്പട ഞാനേ'' മനോഭാവത്തിന് ഒരു മറുമരുന്നാണ് ഈ ബോധം. അഹന്തയെ തളർത്തിയിട്ടാൽ പ്രയത്നം വിജയപ്രദമാകും. ഈ പാഠമാണ് ഇതിൽനിന്ന് നമുക്കു പഠിക്കുവാനുള്ളത്.

ജഗൽസ്രഷ്ടാവിൻെറ പ്രപഞ്ചവിധാനയജ്ഞത്തിൽ അഗ്നിയാണ് ഹോതാവ്; ആദിത്യനാണ് അദ്ധ്വര്യു; ചന്ദ്രദേവനാണ് ബ്രഹ്മൻ എന്ന ഋത്വിക്ക്; പർജന്യനാണ് സാമഗാനം ചെയ്യുന്ന ഉദ്ഗാതാവ്; ആകാശമാണ് സദസ്യൻ; ആപോദേവതകൾ (ജലം) ആണ് ഹോത്രാശംസികൾ; രശ്മികളാണ് ചമസാദ്ധ്വര്യുക്കൾ. ഇവരുടെ ഓരോരുത്തരുടെയും പ്രവൃത്തികളെ വിവരിച്ച് ജഗത്തിൻെറ നിലനില്പിൽ ഇവർ എങ്ങനെ സഹായികളാകുന്നു എന്നു വിവരിക്കാൻതുടങ്ങിയാൽ ഒരുപാട് പറയേണ്ടതായിവരും. ഇവിടെ വിഷയം അതല്ലാത്തതുകൊണ്ട് തൽക്കാലം അതിനു മുതിരുന്നില്ല.

യജ്ഞാനുഷ്ഠാനത്തിൽ നമുക്ക് പരിഗണിക്കേണ്ടതായ മറ്റൊരു കർമ്മം ശ്രദ്ധാഹ്വാനവും ആകൂത്യാവേദനവുമാണ്.

ചെയ്യുന്ന കർമ്മത്തെ ഉദ്ദിഷ്ടലക്ഷ്യത്തിൽ എത്തിക്കുന്നതിന് ഒഴിച്ചുകൂടാത്ത ഒരു ഗുണവിശേഷമാണ് ശ്രദ്ധ. ശ്രദ്ധയെന്ന പദത്തിന് ഇപ്പോൾ നാം സാധാരണയായി ധരിച്ചുവരുന്ന അർത്ഥമല്ല ഇവിടെ. വൈദികഋഷിമാർ ശ്രദ്ധയ്ക്കു കൊടുത്ത നിർവ്വചനം ''ശ്രത്+ധാ = ശ്രദ്ധാ'' എന്നാണ്. ശ്രത് എന്നാൽ സത്യം; 'ധ' എന്നാൽ ധാരണ അല്ലെങ്കിൽ മുറുക്കിപ്പിടുത്തം. സത്യത്തിലുള്ള മുറുക്കിപ്പിടുത്തമാണ് ശ്രദ്ധ. ഇവിടെ പറയുന്ന സത്യം ഏതാണ്? ശ്രീമത്ശങ്കരാചാര്യസ്വാമികൾ ശ്രദ്ധയെ നിർവ്വചിച്ചിട്ടുള്ളതു മനസ്സിലാക്കിയാൽ നമുക്ക് ഇതു വ്യക്തമാവും. ആചാര്യസ്വാമികൾ വിവേകചൂഡാമണിയിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു:

''ശാസ്ത്രസ്യ ഗുരുവാക്യസ്യ സത്യബുദ്ധ്യാവധാരണാ
സാ ശ്രദ്ധാ''



എന്നാണ് ആ നിർവ്വചനം. ശാസ്ത്രത്തിലും ഗുരുവാക്യത്തിലുമുള്ള സത്യത്വബുദ്ധിയാണ് ശ്രദ്ധ. അവധാരണ എന്നാൽ ''ഇൻട്യൂഷൻ'' - അഥവാ അവബോധം. 'അത് അങ്ങനെയാണ്'എന്ന് ഉള്ളിൽനിന്ന് ഒരു ഉറപ്പുണ്ടാവുന്നതിനാണ് അവബോധം എന്നു പറയുന്നത്. അവിടെ യുക്തിചിന്തയ്ക്കോ തർക്കത്തിനോ മറ്റുള്ളവരുടെ സമർത്ഥനങ്ങൾക്കോ സ്ഥാനമില്ല. ശാസ്ത്രവും ഗുരുവും വ്യക്തമായി പറയുന്നതെന്താണ്? ''നീ ശരീരമനോബുദ്ധികളോ അഹങ്കാരമോ അല്ല, ആത്മാവാണ്; ഈ പ്രപഞ്ചം കേവലം ഒരു ജഡസംഘാതമല്ല ബ്രഹ്മാണ്''. ഇതാണ് ഗുരുശാസ്ത്രസമ്മതമായ ധീരവാണി. അതിൽ ശ്രദ്ധയുളവാകുന്നതാണ് കർമ്മഫലപ്രാപ്തിക്ക് അത്യാവശ്യമായിട്ടുള്ളത്. അതിനുവേണ്ടിയുള്ള കർമ്മമാണ് ശ്രദ്ധാഹ്വാനം. യജ്ഞദേവൻെറ ശിരസ്സാണത്രേ ശ്രദ്ധ. ''തസ്യ ശ്രദ്ധൈവ ശിരഃ'' എന്ന് കൗഷീതകബ്രാഹ്മണം പറയുന്നു. തലയില്ലെങ്കിൽ മറ്റ് ഏതവയവമുണ്ടായിട്ടും കാര്യമില്ല. അതുപോലെ ശ്രദ്ധയില്ലെങ്കിൽ മറ്റെന്തു ഗുണമുണ്ടായിട്ടും കാര്യമില്ല. അതിനാൽ ശ്രദ്ധാഹ്വാനത്തിന് മുൻഗണന ലഭിച്ചു. 'തന്നിലും ഈശ്വരനിലും ഉള്ള ഉറച്ച വിശ്വാസമാണ് ശ്രദ്ധ' എന്നു ശ്രീമദ്വിവേകാനന്ദസ്വാമികൾ ഇതിനെ ലളിതമായി വിവരിച്ചിരിക്കുന്നു. ആത്മവിശ്വാസം ആണ് കർമ്മവിജയത്തിന് ഒഴിച്ചുകൂടാത്ത ഒരു ഗുണം. അതുണ്ടെങ്കിൽ പ്രവൃത്തി സഫലമാവും. താൻ കേവലം ഒരു ജഡസംഘാതം മാത്രമല്ലെന്നും തന്നിൽ അദമ്യമായ ഒരു ഇച്ഛാശക്തിയുണ്ടെന്നും അതിനെ മുൻനിർത്തി ധാർമ്മികമായി പ്രവർത്തിച്ചാൽ അതു തീർച്ചയായും സഫലമാകുമെന്നും തൻെറ ഉദ്യമത്തെ ഫലപ്രദമാക്കാൻ സർവ്വശക്തനായ ഈശ്വരൻ തനിക്ക് എപ്പോഴും തുണയായി ഉണ്ട് എന്നും ഉള്ള ദൃഢനിശ്ചയത്തിൽനിന്നുളവാകുന്ന കർമ്മശേഷിയാണ് ശ്രദ്ധാലുവിൻെറ മൂലധനം. അത് അമൂല്യമാണ്.

ശ്രദ്ധയെ ആഹ്വാനം ചെയ്തതിനുശേഷം ആകൂത്യാവേദനം എന്ന ഒരു അർത്ഥവത്തായ ക്രിയയുണ്ട്. ''ആകൂതി'' എന്നാൽ ദൃഢസങ്കല്പം എന്നാണ് അർത്ഥം. ഇപ്പോൾ ആരംഭിക്കുന്ന കർമ്മത്തിൻെറ ലക്ഷ്യം ഇന്നതാണെന്നും അത് താൻ നേടുമെന്നുമുള്ള ദൃഢബോധം ഉളവാകുന്നതുതന്നെ ആകൂത്യാവേദനം. ഏതു കർമ്മത്തിനും ഫലപ്രാപ്തിയുണ്ടാകണമെങ്കിൽ ലക്ഷ്യബോധം വേണം. അതു മാറാതെയിരിക്കുകയും വേണം. കർമ്മഫലപ്രാപ്തിവരെ ലക്ഷ്യം അന്തർദൃഷ്ടിക്കുമുമ്പിൽ തെളിഞ്ഞു പ്രകാശിക്കണം. അതിനോടടുക്കുംതോറും എന്തെന്നില്ലാത്ത ഉത്സാഹം ഉളവാകും. ഉത്സാഹത്തിൽനിന്ന് പ്രവൃത്തികുശലത വർദ്ധിക്കും. ലക്ഷ്യപ്രാപ്തി സുഗമവും സുകരവുമായിത്തീരും. ഇതിനെല്ലാം കാരണം തെളിഞ്ഞ ലക്ഷ്യബോധമാണ്. സമുദായത്തിൻെറ വിവിധമേഖലകളിൽ പ്രവർത്തിക്കുന്നവർക്കെല്ലാം ഈ ലക്ഷ്യബോധവും ശ്രദ്ധയും ഉണ്ടായിരുന്നെങ്കിൽ നമ്മുടെ നാട് ഇന്നത്തെ ഈ ദയനീയസ്ഥിതിയിലേക്ക് അധഃപതിക്കുകയില്ലായിരുന്നു. തികഞ്ഞ സങ്കല്പദാർഢ്യത്തോടും ശ്രദ്ധാതിശയത്തോടുകൂടി കഠിന

പ്രയത്നംചെയ്ത് ഉന്നതനിലയിലെത്തിയ വ്യക്തികളും രാജ്യങ്ങളും നമുക്ക് മാതൃകയാവണം. പുരാതനകാലത്ത് നമ്മുടെ നാട് ആത്മീയവും ഭൗതികവുമായ എല്ലാ മണ്ഡലങ്ങളിലും ഔന്നത്യംപ്രാപിച്ചിരുന്നു. അതിനുകാരണം പുരാതനമായ ഈ സ്രോതസ്സിനെ - ആർഷവിജ്ഞാനത്തിൻെറ അമൃതസ്രോതസ്സിനെ - അവർ ഉപയോഗപ്പെടുത്തിയിരുന്നു; അതിൽനിന്ന് ഉണർവ്വും ഉത്തേജനവും നേടിയിരുന്നു എന്നതാണ്.

ഒട്ടേറെ സഹായികളോടുകൂടി അനുഷ്ഠിക്കേണ്ടതായ യജ്ഞത്തിൽ ആരംഭംമുതൽ അവസാനംവരെ ഏകമനസ്സോടെ മത്സരബുദ്ധികൂടാതെ ഇത് നിർവ്വഹിക്കേണ്ടതുണ്ട്. സഹായികളായ ഋത്വിക്കുകൾക്ക് ഒരു വിയോജിപ്പോ എതിർപ്പോ വരാതിരിക്കാനായി എല്ലാവരുംകൂടി നെയ്യ് തൊട്ട് പ്രതിജ്ഞചെയ്യുന്ന ഒരു ചടങ്ങുണ്ട്. 'താനൂനപ്ത്രം' എന്നാണ് ഈ ക്രിയക്ക് പേര്. ഈ പ്രതിജ്ഞചെയ്യുന്നവരിൽ സാമഗാനം ചെയ്യുന്നവരെമാത്രം ഒഴിവാക്കിയിട്ടുണ്ട്. കാരണം ജ്ഞാനപ്രധാനമായ സാമവേദോപാസകരിൽനിന്ന് എതിർപ്പോ മത്സരമോ ഉണ്ടാകുമെന്നു ഭയപ്പെടാനില്ല എന്നർത്ഥം. മാനസികസംസ്കാരത്തിൻെറ ഉത്തുംഗമേഖലയിൽ വിഹരിക്കുന്നവരാണ് സാമവേദോപാസകന്മാർ എന്നാണ് ഇതു വ്യക്തമാക്കുന്നത്.

ജഗൽസ്രഷ്ടാവിൻെറ പ്രപഞ്ചവിധാനയജ്ഞത്തിലും ഒരു താനൂനപ്ത്രം ഉണ്ടെന്ന് സൂക്ഷ്മമായി ചിന്തിക്കുമ്പോൾ അറിയാൻ കഴിയും. ഭൂമി, ജലം, അഗ്നി തുടങ്ങി ഒന്നിനൊന്നു വിരുദ്ധമായ വസ്തുക്കൾ ഏതോ ഒരു സഹകരണസംവിധാനമനുസരിച്ച് ഒത്തുചേർന്നിട്ടാണല്ലോ ഈ പ്രപഞ്ചസംവിധാനം പ്രവർത്തിക്കുന്നത്. ആ മഹാസംവിധാനത്തിൻെറ ഒരു ചെറിയ രൂപാന്തരമാണ് യജ്ഞവേദിയിലെ ഈ സഹകരണസംവിധാനം. ഏതൊരു കാര്യത്തിലും ഈ ഒത്തൊരുമയില്ലെങ്കിൽ അത് വിജയകരമാകയില്ല. ശരീരവും ഇന്ദ്രിയങ്ങളുംമാത്രമല്ല കുടുംബ-ദേശ-രാഷ്ട്ര-ലോകവ്യവഹാരങ്ങളിലെല്ലാം ഇത് പാലിച്ചേ പറ്റൂ. ഈ സഹകരണം എന്തുകൊണ്ടാണ് പ്രാവർത്തികമാകുന്നത് എന്നു ചിന്തിക്കുമ്പോൾ ഉദ്ദേശലക്ഷ്യങ്ങളിലുള്ള ഏകതാനത അഥവാ ഐക്യരൂപ്യം ആണ് അതിനു കാരണം എന്നു കാണാൻ കഴിയും. ഈശ്വരസാക്ഷാൽക്കാരമെന്ന ഒരു ഉൽക്കൃഷ്ട ലക്ഷ്യം നേടുവാൻവേണ്ടി പരിശ്രമിക്കുന്ന സാധകന് ശരീരം, ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി എന്നീ പ്രവർത്തനോപകരണങ്ങൾ തമ്മിൽ ഇപ്രകാരം ഒരു സഹകരണനിശ്ചയം കൂടിയേ തീരൂ. രാഷ്ട്രപുനർനിർമ്മാണമെന്ന ലക്ഷ്യത്തിലേക്ക് ബോധപൂർവ്വം മുന്നേറുന്ന ഒരു രാജ്യത്തിൻെറ ഭരണാധികാരികൾക്കും ഉദ്യോഗസ്ഥവൃന്ദത്തിനും ജനങ്ങൾക്കും തമ്മിൽ ഇങ്ങനെ ഒരു 'താനൂനപ്ത്രം' അത്യാവശ്യമാണ്. എന്തിനേറെ, ഒത്തൊരുമിച്ചു പ്രവർത്തിക്കുന്ന എല്ലാ മണ്ഡലങ്ങളിലും ഇത്തരമൊരു സഹകരണ ഉടമ്പടി ഒഴിച്ചുകൂടാത്തതാണ്. ഈ തത്ത്വമാണ് ഈ ചെറിയ അനുഷ്ഠാനം നമ്മെ പഠിപ്പിക്കുന്നത്. സോമയജ്ഞത്തിൽ അല്ലെങ്കിൽ അഗ്നിഷ്ടോമമെന്ന യജ്ഞവിധാനത്തിൽ സോമാഹുതി ഒരു പ്രധാന ചടങ്ങാണ്. സോമല



തയെ ആദരപൂർവ്വം സ്വീകരിച്ചുകൊണ്ടുവന്ന് അത് ഇടിച്ചുപിഴിഞ്ഞ് എടുക്കുന്ന നീര് ഓരോ ദേവന്മാർക്കായി ഹോമിക്കുക എന്നതാണ് ഇതിൻെറ ക്രിയ. സോമാഹുതിയെന്ന ഈ ക്രിയയോടനുബന്ധിച്ചുള്ള പല ചടങ്ങുകളും അർത്ഥവത്താണ്, തത്ത്വസൂചകവുമാണ്. അതിനെ മുഴുവൻ ലേഖനത്തിൽ ഉൾക്കൊള്ളിക്കാൻ വിഷമമാണ്. പ്രധാനമായ ഏതാനും ചിലതിനെപ്പറ്റിമാത്രം അല്പം പറയാം.

എന്താണ് ഈ സോമലത? അത് എന്തിൻെറ പ്രതീകമാണ്? അതു സൂചിപ്പിക്കുന്ന തത്ത്വം എന്താണ്? നമുക്കൊന്നു വിശകലനം ചെയ്യാം.

സോമലത യഥാർത്ഥമായ സോമദേവനെ പ്രതിനിധീകരിക്കുന്ന ഒരു പ്രതീകംമാത്രമാണ്. സാളഗ്രാമശില വിഷ്ണുവിൻെറ പ്രതീകമെന്നതുപോലെ. സച്ചിദാനന്ദസ്വരൂപനാണ് ഈ സോമദേവൻ. ഋഗ്വേദത്തിൽ പത്തു മണ്ഡലങ്ങളുള്ളതിൽ ഒമ്പതാംമണ്ഡലം മുഴുവൻ സോമദേവനെപ്പറ്റിയുള്ള സ്തുതിയാണ്. സോമൻ ശുദ്ധിയേകുന്നവനാണ്; അഥവാ പവമാനനാണ്. ഇവിടെ രകസരമായ മറ്റൊരു സംഗതികൂടി സൂചിപ്പിക്കുന്നത് അസംഗതമാവുകയില്ലെന്നു കരുതുന്നു. ശ്രീചക്രത്തിൽ ഒമ്പതാമത്തെ മണ്ഡലം - നവാവരണങ്ങളുള്ളതിൽ ഒമ്പതാമത്തേത് - സർവ്വാനന്ദമയമാണ്. അതിലാണ് പരബ്രഹ്മസ്വരൂപിണിയായ ലളിതാംബികാദേവി വിരാജിക്കുന്നത്. മറ്റ് എട്ട് ആവരണചക്രങ്ങളിലും ഒട്ടേറെ ആവരണദേവതകളുണ്ട്. ഈ ഒമ്പതാമത്തെ ബിന്ദുമണ്ഡലത്തിൽ ലളിതാംബികാദേവിമാത്രമേയുള്ളൂ. ഋഗ്വേദത്തിൽ ഒമ്പതാംമണ്ഡലമാണ് പവമാനസോമൻെറ മണ്ഡലം. അതിൽ സോമനെക്കുറിച്ചല്ലാതെ മറ്റൊരു ദേവനേയും സ്തുതിക്കുന്നില്ല. രണ്ടും അദ്ഭുതകരമാംവണ്ണം ഒത്തിണങ്ങിയിരിക്കുന്നത് യാദൃച്ഛികമാവാനിടയില്ല.

ഈ പരാമർശം ഇവിടെ നില്ക്കട്ടെ. നമുക്ക് പ്രസക്തവിഷയത്തിലേയ്ക്ക് തിരിച്ചുവരാം. സച്ചിദാനന്ദസ്വരൂപനായ സോമദേവൻ പ്രതീകമായ സോമലതയെ അഭിഷവണംചെയ്ത്, അതായത് ഇടിച്ചുപിഴിഞ്ഞ്, ആ രസം ഓരോ ദേവന്മാർക്കും പ്രത്യേകം പ്രത്യേകം ഹോമിക്കുകയെന്നതാണ് സോമാഹുതിയെന്നു പറയുന്നത്. അത് ഇടിച്ചുപിഴിയാൻ ഉപയോഗിക്കുന്ന കല്ലിനെ ഗ്രാവം എന്നാണ് പറയുന്നത്. ഈ കല്ലുകൊണ്ട് ഇടിച്ചുപിഴിയുമ്പോൾ ഇതിനെ സ്തുതിക്കാൻ ഒരു ഋത്വിക്കുണ്ട്. ഗ്രാവസ്തോതൻ എന്നാണ് അയാളുടെ പേര്. ഗ്രാവസ്തോതൻ സ്തുതി നടത്തുമ്പോൾ ഒരു വസ്ത്രംകൊണ്ട് കണ്ണ് മൂടിക്കെട്ടിയിട്ടാണ് സ്തുതിക്കുക. ഋഗ്വേദത്തിലെ ഗ്രാവസ്തുതിസൂക്തങ്ങളാണ് ചൊല്ലുക. വാസ്തവത്തിൽ ഇത് ഒരു വലിയ തത്ത്വത്തെയാണ് സൂചിപ്പിക്കുന്നത്. ആനന്ദസ്വരൂപമായ സോമരസം സോമലതയിൽ എല്ലായിടത്തും വ്യാപിച്ചിട്ടുണ്ടെങ്കിലും അതിൻെറ സ്വാഭാവികമായ അവസ്ഥയിൽ അത് അനുഭവവേദ്യമല്ല. മനുഷ്യൻെറ സ്ഥൂല-സൂക്ഷ്മ-കാരണ ശരീരത്തിൽ ആസകലം ബ്രഹ്മാനന്ദം ഒളിഞ്ഞുകിടപ്പുണ്ട്. ഇന്ദ്രിയം, മനസ്സ്, ബുദ്ധി എന്നിവയുടെ സമ്പർക്കത്താൽ അതിനെ തനതായ

നിലയിൽ നമുക്ക് അനുഭവിക്കാൻ കഴിയുന്നില്ല. സ്വാഭാവികമായി പടർന്നു പോകുന്ന സോമലതയെ പറിച്ചെടുത്തു കല്ലുകൊണ്ട് ഇടിച്ചു പിഴിയണം. അപ്പോഴേ രസം വേർതിരിഞ്ഞു കിട്ടുകയുള്ളൂ. നമ്മുടെ ജീവിതത്തിലും സ്വാഭാവികമായി മുന്നോട്ടു പോകുകയാണെങ്കിൽ ബ്രഹ്മാനന്ദാനുഭൂതി കിട്ടുകയില്ല. പുറത്തേയ്ക്കു പായുന്ന മനസ്സിനെയും ഇന്ദ്രിയങ്ങളെയും തടഞ്ഞ് ഉള്ളിലേക്ക് തിരിക്കണം. അതാണ് മനുഷ്യജീവിതത്തിൻെറ അന്തർമുഖത അഥവാ ഇടിച്ചുപിഴിയൽ. ഈ ഇടിച്ചുപിഴിയലിന് ഉപയോഗിക്കുന്ന ഗ്രാവം അഥവാ കല്ല് ഏതാണെന്നല്ലേ ? വിപത്തുകൾ - അഥവാ പ്രതികൂലപരിതഃസ്ഥിതികൾതന്നെയാണ് ആ കല്ല്. അപ്പോൾ അതിനെ സ്തുതിക്കണമെങ്കിൽ എന്തുവേണം? അന്തർമുഖത വരികതന്നെ വേണം. അതാണ് ഗ്രാവസ്തോത്രൻെറ കണ്ണുകെട്ടൽ. ധീരവനിതയായ പാണ്ഡവമാതാവ് കുന്തീദേവി ഇങ്ങനെ ബഹിർമ്മുഖതയ്ക്ക് തടയിട്ടുകൊണ്ട് ശ്രീകൃഷ്ണഭഗവാനോട് പ്രാർത്ഥിച്ചു, 'കൃഷ്ണാ ! ആപത്ത് വീണ്ടും വീണ്ടും തരണേ'[1]. യജ്ഞത്തിലെ ഇത്തരം അനുഷ്ഠാനങ്ങൾ നമ്മെ എന്തെല്ലാം തത്ത്വങ്ങളാണ് പഠിപ്പിക്കുന്നത്, അല്ലേ ?

യജ്ഞാനുഷ്ഠാനത്തിലെ ഒന്നുരണ്ടു സംഗതികളെയുംകൂടി പ്രതിപാദിച്ചതിനുശേഷം സാമാന്യത്തിലധികം നീണ്ടുപോയ ഈ ലേഖനം അവസാനിപ്പിക്കാം.

കർമ്മം ചെയ്തുകഴിഞ്ഞ് കുറെ കാലത്തിനുശേഷം അതിൻെറ ഫലം സിദ്ധിക്കുന്നതായി കാണാറുണ്ടല്ലോ. ഈ ജന്മത്തിൽ ചെയ്ത കർമ്മത്തിൻെറ ഫലം ചിലപ്പോൾ അനുഭവിക്കുന്നത് അടുത്ത ജന്മത്തിലായെന്നുവരും. അപ്പോൾ കർമ്മത്തിനും ഫലാനുഭവത്തിനുമിടയിൽ ഇവയെ പരസ്പരം ബന്ധിപ്പിക്കുന്ന ഏതോ ഒരു ശക്തിവിശേഷമുണ്ട് എന്നനുമാനിക്കാം. ആ ശക്തിവിശേഷത്തെ മീമാംസകന്മാർ "അപൂർവ്വം" എന്ന പേരിലാണ് വിവരിച്ചിരിക്കുന്നത്. ജന്മജന്മാന്തരങ്ങളായി ചെയ്ത പുണ്യകർമ്മങ്ങളുടെയും പാപകർമ്മങ്ങളുടെയും ശക്തി അപൂർവ്വം എന്ന പേരിൽ തുടർന്ന് നിലനില്ക്കുന്നുണ്ട്. അതു ക്ഷയിക്കുന്നത് ആത്മസാക്ഷാത്കാരം സിദ്ധിക്കുമ്പോൾമാത്രമാണ്.

യജ്ഞാനുഷ്ഠാനത്തിൽ ഇതിനെ ചിത്രീകരിക്കുന്ന ഒരു ഭാഗമുണ്ട്. യാഗം തുടങ്ങിയാൽ ഋത്വിക്വരണം കഴിഞ്ഞ് ആദ്യമായി ചെയ്യുന്ന ഹോമത്തിന് ഹോതൃഹോമം എന്നാണ് പേര്. ഇതിനായി ആജ്യസ്ഥാലിയിൽ ഉണ്ടാകുന്ന നെയ്യിനു പേര് അപൂർവ്വം എന്നാണ്. ഇത് യജ്ഞാവസാനം വരെ സൂക്ഷിച്ചുവെയ്ക്കും. അവസാനം അവഭൃഥസ്നാനം കഴിഞ്ഞ് യജ്ഞശാലയിൽ വന്ന് ഉദയനീയേഷ്ടി എന്ന ഹോമം കഴിഞ്ഞ് അരി വറുത്തു പൊടിച്ചതു (സക്തു) യജമാനൻ കൈക്കുടന്നയിൽ നിറച്ച് നാലുപുറവും ദർഭപ്പുല്ലിട്ടു കത്തിച്ച് അതിലേക്കു ഹോമിക്കുന്നു. അതിനുശേഷം അപൂർവ്വം എന്ന ഈ നെയ്യ് മുഴുവൻ ആ അഗ്നിയിൽ ഹോമിക്കുന്നു.

1. വിപദഃ സന്തു നഃ ശശ്വത് (ഭാഗവതം)



ഈ ചടങ്ങിൽനിന്ന് ഒരു കാര്യം വ്യക്തമാവുന്നുണ്ട്. മനുഷ്യൻെറ ഈശ്വരോന്മുഖമായ പ്രയാണത്തിൻെറ അനുകരണമാണ് ഈ യജ്ഞാനുഷ്ഠാനം. കർമ്മഫലമാകുന്ന അപൂർവ്വം ഉണ്ടാവുന്നതോടെ (ജീവിത) മഹായജ്ഞം തുടങ്ങി. ബ്രഹ്മാനന്ദമാകുന്ന സോമരസം പാനം ചെയ്ത് ഈശ്വരകാരുണ്യത്തിൽ മുങ്ങിനിവരുമ്പോൾ കർമ്മഫലമാകുന്ന അപൂർവ്വം അവസാനിച്ചു; യജ്ഞവും അവസാനിച്ചു. എത്ര അർത്ഥവത്തായ സങ്കല്പം! അല്ലേ?

യജ്ഞത്തിലെ പശുഹിംസ ഇന്നു കാണുന്നപോലെ മൃഗത്തിനെ കൊല്ലൽ ആയിരുന്നില്ല ആദ്യകാലത്ത്, എന്ന് ചില സൂചനകളിൽനിന്ന് നമുക്ക് മനസ്സിലാക്കാം. മനുഷ്യനിലുള്ള പശുഭാവത്തിനെയാണ് ഹിംസിക്കുന്നത്; അല്ലാതെ പശുവിനെയല്ല. അജത്തിനെ-ആടിനെ-ബലി കൊടുക്കുകയെന്നതുകൊണ്ട് ആടിൻെറ സ്വഭാവത്തെ (ഓരോന്നും മാറി മാറി കടിച്ചുനോക്കുന്ന സ്ഥിരതയില്ലാത്ത സ്വഭാവത്തെ)യാണ് നശിപ്പിക്കേണ്ടത്. ഏതു പ്രവൃത്തിയും സഫലമാവണമെങ്കിൽ അതിൽനിന്നു മാറാതെ സാഫല്യംവരെ അതിൽതന്നെ മുഴുകിയിരിക്കണം. അല്ലാതെ ഓരോരിക്കൽ ഓരോന്നു തോന്നുകയും അതിൻെറ പിന്നാലെ ചാടിപ്പുറപ്പെടുകയും ചെയ്യുന്ന ബഹിർമുഖൻെറ സ്ഥിരതയില്ലാത്ത അവസ്ഥയെയാണ് ആട് പ്രതിനിധീകരിക്കുന്നത്. യജമാനനിലുള്ള ആ മനോഭാവത്തെയാണ് വെട്ടി ബലികഴിക്കേണ്ടത്.

ഇങ്ങനെ നോക്കുമ്പോൾ ആദ്യകാലത്തുണ്ടായിരുന്ന അനുഷ്ഠാനങ്ങളുടെ സാർത്ഥകതയും അതു ഗ്രഹിക്കാതെ അതിനെ മറ്റൊരുവിധത്തിലാക്കി സങ്കല്പിച്ച് അനുഷ്ഠിക്കുന്നതിൻെറ വ്യർത്ഥതയും വ്യക്തമാവും. വേദവും യജ്ഞവും നമ്മുടെയെല്ലാം ആത്യന്തികനന്മയ്ക്കുവേണ്ടിയുള്ളതാണ് എന്നു മറക്കാതിരുന്നാൽ മതി.





# വേദാന്തരംഗം

**കെ. എൻ. കൃഷ്ണൻനമ്പൂതിരി**

ഇരുട്ടും വെളിച്ചവും വേർതിരിക്കാൻ കഴിവുള്ള പ്രാജ്ഞരുടെ കുലം കുറ്റിയറ്റു പോകുന്ന കാലഘട്ടത്തിൽ വേദത്തിന്റെ വെളിച്ചം എന്താണ് ലോകത്തിനു നല്കുന്നത് എന്ന ചോദ്യത്തിന് ഈ ഗ്രന്ഥം ലളിതമായ സമാധാനം തരുന്നു. ആയിരം ഇതളുകളുള്ള അതിവിശിഷ്ടമായ വേദവിജ്ഞാനം പരിസ്ഫുരിച്ചു നില്ക്കുന്ന ഒരു ഹൃദയം ഇടയ്ക്കിടെ സ്പന്ദനം കൊള്ളുമ്പോൾ വെളിയിൽ പരക്കുന്ന സൗന്ദര്യ സൗരഭ്യങ്ങളുടെ സമാഹാരമായ ഒരു കൃതി.

കറന്റ് ബുക്സ്

കോട്ടയം, തിരുവനന്തപുരം, കൊല്ലം, പത്തനംതിട്ട, ആലപ്പുഴ, തൊടുപുഴ, എറണാകുളം
ആലുവ, ഇരിങ്ങാലക്കുട, പാലക്കാട്, കോഴിക്കോട്, വടകര, തലശ്ശേരി, കല്പറ്റ

ISBN 81-240-0731-4

